# ബാഷ്പമണ്ഡപം.

(ഒരു സ്വാതന്ത്ര്യാഖ്യായിക.)

---

(ഒന്നാം വാല്യം)

ഗ്രന്ഥകർത്താ:

വൈക്കം പി. ചന്ദ്രശേഖരൻ പിള്ള.



ബാഷ്പമണ്ഡപം.

(മുഖചിത്രം.)



ലോകത്തിലെ സപ്താതിശയങ്ങളിലൊന്നായ
'ടാജ്മഹാൽ' എന്ന ശവകുടീരം.

# ധാത്രീമണ്ഡപം.

(ഒരു സ്വാതന്ത്ര്യാഖ്യായിക)

---

(ഒന്നാം വാല്യം)

ഗ്രന്ഥകർത്താ:

വൈക്കം പി. ചന്ദ്രശേഖരൻ പിള്ള.



Illustrated by

**G. K. WARRIER.**

പ്രസാധകൻ:

കെ. ആർ. കെ. ഉണ്ണ്യാതിരി

(1st Edition 1100)

Printed AT
THE MANGALODAYAM PRESS,
BELONGING TO
THE YOGAKSHEMAM CO., LTD.,
TRICHUR.

Price Rs. 2 | 1105 | വില 2 ക.

*Every copy will bear the Signature of the author.*

AT THE
SACRED FEET OF MY
BELOVED
**MOTHER**
THIS HUMBLE
**PRODUCTION**
OF MINE IS MOST RESPECTFULLY
**DEDICATED.**

ശ്രീ.

# മുഖവുര.

മലയാളസാഹിത്യത്തിൽ ആഖ്യായികാപ്രസ്ഥാനം, ആവിർഭവിച്ചിട്ട വളരെക്കാലമായില്ലെങ്കിലും, സാഹിത്യത്തിൻ തന്മൂലം അഭിലഷണീയമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ട്. സ്വതന്ത്രാഖ്യായികകളുടെ, എണ്ണം വളരെ കുറവാണെങ്കിലും, ഇംഗ്ലീഷ് ഭാഷയിൽനിന്നും മററും തർജ്ജിമ ചെയ്യപ്പെട്ടിട്ടുള്ള അനേകം ഗ്രന്ഥങ്ങൾ നമ്മുടെ ഭാഷയിൽ ഉണ്ട്. ഇന്ത്യാചരിത്രസംബന്ധമായ ആഖ്യായികകളിൽ മിക്കതും, ബങ്കിമചന്ദ്രചാററർജിയുടേയോ തത്തുല്യന്മാരായ മററു ഗ്രന്ഥകാരന്മാരുടേയോ ഗ്രന്ഥങ്ങൾ തർജ്ജിമചെയ്തു ചേർത്തിട്ടുള്ളവയാകുന്നു. എന്നാൽ ഇന്ത്യാചരിത്രസംബന്ധമായി, നമ്മൾക്കും, സ്വതന്ത്രമായി ആഖ്യായിക എഴുതുവാൻ സാധിക്കുമോ എന്നു നോക്കുവാൻ വേണ്ടിയാണു ഞാൻ 'ബാഷ്പമണ്ഡപം' എഴുതുവാൻ ആരംഭിച്ചതു്.

ഞാൻ തിരുവനന്തപുരം മഹാരാജാസ് കാളേജിലെ വിദ്യാർത്ഥിയായിരുന്നകാലത്തു—1924ൽ,—ആണ്, ആദ്യമായി, മുൻപറഞ്ഞ പരിശ്രമം തുടങ്ങിയതു്. അന്നത്തെ, എന്റെ നിശ്ചയം, അറംഗസീബിന്റെ കാലത്തോടു സംഘടിപ്പിച്ചിട്ടുള്ള ഒരു കഥ എഴുതണമെന്നായിരുന്നു. യദുനാഥസർക്കാർ തുടങ്ങിയ പണ്ഡിതന്മാർ എഴുതിയിട്ടുള്ള ചരിത്രങ്ങൾ വായിച്ചു ഞാൻ ചില നോട്ടുകളും തയ്യാറാക്കി. പിറെറക്കൊല്ലം ഞാൻ മദിരാശിയിൽ പോയപ്പോൾ, എന്റെ കുറിപ്പുകളും കൂടി കൊണ്ടുപോകയും അവിടത്തെ എന്റെ താമസത്തിനിടയിൽ 'രത്നചന്ദ്രിക' എന്ന പേരിൽ ഒരു ചെറിയ കഥ എഴുതിത്തീർക്കുകയും ചെയ്തു. അതു, ഞാൻതന്നെ വീണ്ടും വായിച്ചുനോക്കിയപ്പോൾ, എന്റെ ഭാഷക്കു അതിന്റെ പ്രസിദ്ധീകരണംകൊണ്ടു യാതൊരുൽക്കർഷവും വരുവാനില്ലെന്നു തോന്നിയതിനാൽ അതു പുറത്തുകാണിക്കുകയേവേണ്ട എന്നു ഞാൻ തീർച്ചപ്പെടുത്തി. പക്ഷെ എന്റെ അത്യാശ എന്റെ അശക്തിയെപ്പററി ലേശവും കരുതിയില്ല. വീണ്ടും അതേ ആദർശത്തിൽ മറെറാരു കഥ എഴുതണമെന്നു

ഞാൻ ആലോചിച്ചുറച്ചു. വർഷങ്ങളും രണ്ടുമൂന്നു കഴിഞ്ഞു. വിധിവൈപരീത്യത്താൽ സർവ്വകലാശാലാവിദ്യാഭ്യാസം, പൊടുന്നനവേ, നിർത്തേണ്ടിവന്ന ഞാൻ 1927-ൽ ഭാരതത്തിലെ പ്രധാനനഗരങ്ങൾ സന്ദർശിക്കണമെന്നുദ്ദേശിക്കുകയും, ആ കൂട്ടത്തിൽ ഡില്ലി, ആഗ്രാ എന്നിസ്ഥലങ്ങളിൽ കുറേത്തൊരുകാലം താമസിക്കുകയും ചെയ്തു. ഞാൻ ഡില്ലിയിൽ താമസിക്കുന്ന കാലത്താണ്, ബ്രിട്ടീഷ് ഗവൎമ്മെണ്ടിൽനിന്നും, ചലനചിത്രപ്രദർശനങ്ങളെ പരിശോധിക്കുന്നതിലേക്കുവേണ്ടി ഒരു പ്രത്യേക കമ്മീഷനെ നിയമിച്ചത്. ആ കമ്മീഷനിൽ അംഗവും, ഇംപീരിയൽ സിക്രട്ടേറിയറ്റിലെ ഒരു വലിയ ഉദ്യോഗസ്ഥനുമായ ഒരു മഹാന്റെ പ്രത്യേകാനുകൂല്യങ്ങളോടുകൂടി ഞാൻ Lady of the Harem (അന്തഃപുരത്തിലെ അംഗന) എന്ന പേർസ്യൻ റിക്കാർട്ടുകളെ പരിശോധിച്ചു ചില കുറിപ്പുകൾ എടുത്തു. 1928 ഒക്ടോബറിൽ, ഞാൻ, എന്റെ സഹോദരനും, ഇപ്പോൾ തിരുവനന്തപുരം ലാൻഡ് റെവന്യൂ ആഫീസിൽ ഉദ്യോഗസ്ഥനും ആയ ശ്രീമാൻ കെ. കെ. വേലായുധൻപിള്ള അവർകൾ ബി. എ. യുമൊരുമിച്ചു കുറച്ചു ദിവസങ്ങളോളം കൊല്ലത്തു താമസിക്കുകയും, അക്കാലത്തു അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചു 'അനാർക്കലി' എന്ന പേരിൽ ഒരു പ്രഹസനമെഴുതുകയും ചെയ്തു. അതിൽ പിന്നീടു അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളേയും എന്റെ പ്രമാണങ്ങളേയും ഒട്ടു സ്പഷ്ടമാക്കി എന്റെ ഉദ്ദേശങ്ങളെ നിർവ്വഹിക്കത്തക്ക രീതിയിൽ "പഴയ ആഖ്യായികാപണി" തുടരണമെന്നു തീർച്ചപ്പെടുത്തി, "ബാഷ്പമണ്ഡപ"ത്തിന്റെ നിർമ്മാണം, 1929, ജനുവരിമാസം 1-ാംനു ആരംഭിച്ചു. പുസ്തകം ഫെബ്രുവരി 27-ാംനു തീർന്നുവെങ്കിലും, നക്കൽ പകർത്തുന്നതിനും, വീണ്ടും കഥാഘടനയിൽ പല ഭേദഗതികളും വരുത്തുന്നതിനും കൂടി ഒന്നരമാസം വേണ്ടിവന്നു. കൈയെഴുത്തുപ്രതി ഏപ്രിൽ മാസത്തിൽതന്നെ "യോഗക്ഷേമ"ാധികൃതന്മാരെ ഏൽപ്പിച്ചുവെങ്കിലും മറ്റു ചില അസൗകര്യങ്ങളാൽ ആഗസ്റ്റ് മാസത്തിൽ മാത്രമേ അച്ചടി തുടങ്ങുവാൻ സാധിച്ചുള്ളു.

ഇതൊരു ചരിത്രകഥയാണെന്നു പറഞ്ഞല്ലൊ. ചരിത്രത്തോടു ബന്ധമുണ്ടെന്നല്ലാതെ, ഇതിലെ പല സംഭവങ്ങളും പാത്രങ്ങളും സ്വകപോലകല്പിതങ്ങളാകുന്നു. അക്ബർ ചക്രവർത്തിയുടെ അന്തിമകാലത്തെപ്പറ്റിയാണു ഇതിൽപറയുന്നതെങ്കിലും അദ്ദേഹത്തിന്റെ പൌത്രൻ ഷാജിഹാൻ നിർമ്മിച്ചിട്ടുള്ള 'ടാജ്മഹാൾ' ശവകുടീരവുമാ

യി ഈ കഥയെ ബന്ധിച്ചുള്ളതും ഒരു പ്രത്യേക സംഭവംകൊണ്ടാകുന്നു. "ഹിന്ദുമുസ്ലീം" മൈത്രിയെ കഴിയുന്നത്ര ദൃഢമാക്കുന്നതിനു ഈ ഗ്രന്ഥം ഉപകരിക്കണമെന്നുദ്ദേശിച്ചു, ഞാൻ ചരിത്രത്തിൽനിന്നും, ചില ഭാഗങ്ങളിൽ, കഥയുടെ രസസ്ഫൂർത്തിക്കുവേണ്ടി, വ്യതിചലിച്ചിട്ടുണ്ടെന്നു സമ്മതിക്കാതെ തരമില്ല.

എനിക്കു പാണ്ഡിത്യമില്ല; ഞാൻ അനുഗ്രഹീതശക്തികളുള്ള ഒരു ഗ്രന്ഥകാരനുമല്ല. എങ്കിലും 'കവിയശഃ പ്രാർത്ഥി'കളിൽ എനിക്കു ഒരുത്തമസ്ഥാനമുണ്ടെന്നാണു തോന്നുന്നതു്. അതുകൊണ്ടു ഈ ഗ്രന്ഥത്തിൽ പലയിടങ്ങളിലും പല തെററുകളും വന്നിട്ടുണ്ടാവാം. വ്യാകരണസംബന്ധമായും മററും പദപ്രയോഗങ്ങളിലും വാക്യസംഘടനകളിലും പല തെററുകളും ഉണ്ടായിരിക്കുവാനും വഴിയുണ്ടു്. പക്ഷെ എന്റെ ഉദ്ദേശം സാമാന്യജനങ്ങൾക്കു രുചിക്കത്തക്കതും, ഒരു നല്ല ഉപദേശത്തെ ഉദാഹരിക്കുന്നതും ആയ ഒരു ഇന്ത്യാചരിത്രകഥ എഴുതണമെന്നു മാത്രമായിരുന്നു. എന്റെ ഈ ഉദ്ദേശനിർവ്വഹണത്തിനു് ഈ ഗ്രന്ഥം ഏതെങ്കിലും രീതിയിൽ ഉപകരിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായിത്തീരുന്നതാണു്. അതു തീർച്ചപ്പെടുത്തേണ്ടതു സഹൃദയന്മാരാണല്ലോ.

ഇതിന്റെ നിർമ്മാണകാലംമുതൽ, കഥയുടെ പ്ലാട്ടു്, സംഘടന, പാത്രസൃഷ്ടി എന്നിവകളെപ്പററി നല്ലതുപോലെ ആലോചിച്ചു ചില നിർദ്ദേശങ്ങൾ തന്നും, ഇതിന്റെ അച്ചടിയെസ്സംബന്ധിച്ച ഭാരവാഹിത്വത്തിൽ പങ്കുകളെടുത്തും എന്നെ സഹായിച്ചിട്ടുള്ള മെസേഴ്സ്. ആയാംകുടി പി. ആർ. ശങ്കരപ്പിള്ളയോടും, കെ. ആർ. കെ. ഉണ്ണ്യാതിരി അവർകളോടും മലയിൽ കുഞ്ഞൻപിള്ള അവർകളോടും, ഞാൻ പ്രത്യേകം നന്ദി പറഞ്ഞുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ രണ്ടു വാല്യങ്ങൾക്കും, കഥയുടെ സന്ദർഭങ്ങളെ നല്ലതുപോലെ മനസ്സിലാക്കി, അവസരോചിതങ്ങളായ ചിത്രങ്ങൾ നിർമ്മിച്ചു ബ്ലാക്കുകൾ തയ്യാറാക്കിച്ചു, ആവശ്യത്തിനുപകരിക്കുന്ന രീതിയിൽ നൽകിയ, ചിത്രകലാവിദഗ്ദ്ധൻ മി. ജി. കെ. വാര്യരോടു ഞാൻ എത്ര തന്നെ നന്ദിപറഞ്ഞാലും അധികമാകുന്നതല്ല.

ഇവക്കെല്ലാം പുറമെ, ഒരു ഭീമമായ സംഖ്യ മുൻകൂട്ടി വ്യയംചെയ്തു് ഈ വിപുലഗ്രന്ഥത്തെ ഭംഗിയായും, ആകർഷണീയമായും അച്ചടിച്ചു മഹാജനങ്ങളെ തങ്ങളുടെ കൃത്യനിർവ്വഹണജാഗ്രതകൊണ്ടു തൃപ്തി

പ്പെടുത്തുവാൻ ശ്രമിച്ചിട്ടുള്ള“യോഗക്ഷേമം”ധികൃതന്മാരോടും, ‘മംഗളോദയം’പ്രസ്സ് പ്രവൎത്തകന്മാരോടും എനിക്കുള്ള നിസ്സീമമായ കൃതജ്ഞതയേയും പ്രകടിപ്പിക്കേണ്ടതു് ഈ സന്ദൎഭത്തിലാണല്ലോ.

വളരെ ശ്രമിച്ചിട്ടും ഈ ഗ്രന്ഥത്തിൽ വന്നുചേൎന്നിട്ടുള്ള അച്ചുപിഴകളെ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നതിന് ഇതിൽ ഒരു ശുദ്ധിപത്രവും ചേൎത്തിട്ടുണ്ടു.

ഏതായാലും, ഞാനും, ഇതാ! ഒരു കുററവാളിയായിക്കഴിഞ്ഞു. നിൎമ്മത്സരബുദ്ധികളായ പണ്ഡിതന്മാർ എന്റെ ‘അറിവില്ലായ്മ’കൊണ്ടു വന്നുകൂടിയിട്ടുള്ള പിഴകളെ സദയം ക്ഷമിക്കണമെന്നു അപേക്ഷിച്ചുകൊണ്ടു എന്റെ ഈ ഗ്രന്ഥത്തെ കേരളമഹാജനങ്ങളുടെ മുമ്പിൽ സവിനയം സമൎപ്പിച്ചുകൊള്ളുന്നു.

കല്ലറ<br>7-8-1105. } ഗ്രന്ഥകൎത്താ.



# ശുദ്ധിപത്രം

| പശം. | വരി. | അബദ്ധം. | സുബദ്ധം |
|---|---|---|---|
| 2 | 29 | ഇററു | ഏററു, |
| 7 | 9 | ത്തപോജ്ജ്വല | ത്രപോജ്ജ്വല |
| 8 | 11 | രുവന്നു | വരുന്നു |
| 11 | 25 | അരാണു് | ആരാണു് |
| 30 | 7 | ച്ചെട്ടി | പ്പെട്ടി |
| 32 | 31 | അവസാനിക്കാറായില്ലെന്നു് | അവസാനിക്കാറായിയെന്നു് |
| 37 | 19 | വാൎദ്ധിക്യം | വാൎദ്ധക്യം |
| 38 | 11 | വിശ്രമിച്ചതു് | വിശ്രമിക്കുന്നതു്. |
| 41 | 7 | കാവ്യ | കാൎയ്യ |
| 42 | 22 | പത്ര | വസ്ത്ര |
| ,, | 29 | വരി | വഴി |
| 46 | 8 | തത്തെ | തന്നെ. |
| ,, | 20 | പ്രാചിശ്യം | പ്രാവശ്യം |
| 50 | 10 | യാതൊറും | യാതൊന്നും |
| 57 | 9 | പ്പോറുന്നതു്. | പ്പോരുന്നതു്. |
| ,, | ,, | വിശിഷ്ടഴ | വിശിഷ്ടപാഴ |
| 58 | 12 | അവളുടെ | അയാളുടെ |
| 59 | 8 | ജീവിനെ | ജീവനെ |
| 64 | 17 | ക്ലുഞ്ഞി | ക്കുഞ്ഞി |
| 65 | 22 | ഇനിക്ക | ഇത്രക്ക |
| 72 | 17 | ക്കുട്ടവാനായി | ക്കൂട്ടവാനായി |
| 74 | 26 | ജായേയാഭവന്തി | ജായാഭവന്തി |
| ,, | 27 | സഹചതയഃ | സഹപാതയഃ |
| ,, | 29 | ജന്മജന്മനി | മമ ജന്മനി |
| ,, | 31 | സ്ഥാനപി | സ്ഥാമേപി |
| 84 | 13 | ബലിക | ബാലിക |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 96 | 29 | ശ്രീലോലുപ | സ്ത്രീലോലുപ, |
| ,, | 31 | ക്ഷരിക്കണേ | ക്ഷമിക്കണേ |
| 97 | 16 | തന്റെ | തിന്റെ |
| 101 | 30 | ബന്ധപ്പെട്ട് | ബദ്ധപ്പെട്ട് |
| 116 | 2 | വന്നതെന്തിനെ | വന്നതെന്തിനെ? |
| ,, | 20 | ആ | ഒരു |
| 153 | 22 | ആ സ്ത്രീയിൽ | അഗ്നിയിൽ |
| ,, | 32 | ചൊല്ലി | ചൊല്ലി |
| 163 | 4 | നിവാരിത | നിഹ്നത |
| 166 | 18 | വിടച്ചെഴുന്നോരു | പിടച്ചെഴുന്നോരു |
| 17? | 8 | എല്ലാം | എല്ലാ |
| 183 | 6 | ഇത്ര പറഞ്ഞു | ഇത്രയും പറഞ്ഞു |
| 188 | 5 | അവൾ, എന്നു കഴിഞ്ഞു. "സത്രത്തിലേക്കുള്ള വഴിയിൽകൂടി ചരിച്ചു." എന്നുകൂടി ചേർക്കണം. | |
| 190 | 11 | തെണ്ടിനടന്നു | തെണ്ടിനടന്ന |
| ,, | 27 | അല്ല ഒരു | അല്ല നീ ഒരു |
| 192 | 15 | സ്വാതന്ത്ര്യ | സ്വാതന്ത്ര്യ |
| 193 | 1 | കൊണ്ടുണ്ട് | കൊണ്ട് |
| ,, | 28 | സധിച്ചതു് | സാധിച്ചതു് |
| 200 | 11 | ച്ചവർണ്ണം | ചവർണ്ണം |
| 202 | 28 | ദേവ | ദേവി |
| 208 | 27 | വിട്ടു | വിട്ട |
| 214 | 32 | നെല്ലു | വില്ലു് |
| 216 | 14 | സമായ | സയായ |
| 218 | 25 | ഉയ്യാളെ | ഇയ്യാളെ |
| 219 | 28 | അതിന്റെ | അതിന്റെ |
| 240 | 8 | ഉടനേത്തന്നെ | ഉടനേ തന്നെ |
| 253 | 17 | ഖഡ്ഗത്തിനടയിൽ | ഖഡ്ഗത്തിനടിയിൽ |
| 257 | 9 | ചാററും | ചുററും |
| 261 | 30 | സൌഖ്യ | സൌമ്യ |
| 265 | 4 | എന്റെ | തന്റെ |
| 267 | 11 | ശയ്യമായി | ശയ്യയായി |

| വശം. | വരി. | അബദ്ധം. | സുബദ്ധം |
|---|---|---|---|
| 272 | 7 | പൊളിഞ്ഞു | പൊളിച്ചു |
| 273 | 11 | ആശ്വസിപ്പിച്ചു | ആശ്വസിച്ചു |
| 276 | 8 | ഇരിപ്പുണ്ടായിരുന്നുവെന്നു് | ഇരിക്കുന്നതു് |
| ,, | 16 | പ്പോന്നതു് | പോന്നതു് |
| ,, | 19 | മാടിനു | മാടനു് |
| 278 | 9 | വിസ്വസിച്ചു | വിശ്വസിച്ചു |
| ,, | 25 | പോന്നതു് | പോകുന്നതു് |
| 286 | 16 | കണ്ടാൻ | കണ്ടാൽ |
| ,, | 23 | അണിഞ്ഞു | അങ്ങിങ്ങു |
| 289 | 1 | മറക്കാതെ | മറയ്ക്കാതെ |
| 291 | 29 | പതിപ്പിക്കുവാൻ | പതിക്കുവാൻ |
| 296 | 5 | ഉപദേങ്ങൾ | ഉപദേശങ്ങൾ |
| 297 | 32 | ആദ്യജ്ജഷി | അദ്ധ്യജ്ജഷി |
| 299 | 12 | ക്ലേശങ്ങളെന്നും | ക്ലേശമെന്നും |
| 300 | 14 | മനുഷ്യന്നു് | മതത്തിന്നു് |
| ,, | 26 | ശിഷ്യോത്തംസമനോടു | ശിഷ്യോത്തംസനോടു |
| 303 | 6 | പ്പോലെത്തന്നെ | പോലെതന്നെ |
| ,, | 26 | മുയലായവ | മുതലായവ |
| ,, | 29 | പാതകൾ | പതാകകൾ |
| 304 | 29 | കാമനി | കമനി |
| 806 | 1 | നിവൃത്തിയല്ല | നിവൃത്തിയില്ല |
| 321 | 23 | ത്തന്നെ | തന്നെ |
| ,, | 24 | നട്ടപ്പാതിര | നട്ടപ്പാതിര |
| 334 | 29 | നന്നായില്ലെന്നു് | നന്നായിയെന്നു് |
| 342 | 4 | ഇരുട്ടു് | രുട്ടു് |
| 343 | 5 | ഇതിൽ എന്തു് | ഇതിൽപരം എന്തു് |
| 348 | 7 | ജാഗ്രതാവസ്ഥ | ജാഗ്രദാവസ്ഥ |
| 358 | 12 | അവളുടട | അവളുടെ |
| 672 | 6 | ആൾപ്പാപ്പുള്ള | ആൾപാപ്പുള്ള |
| 388 | 4 | അവളെ | അയാളെ |
| 412 | 25 | അത്രു | അശ്രു |
| 418 | 15 | അലിഞ്ഞു | അഴിഞ്ഞു. |

|| ॐ ||

# ബാഷ്പമണ്ഡപം.

## ഒന്നാം അദ്ധ്യായം.

ആഗ്രാപട്ടണത്തിലെ പിച്ചക്കാരന് ഇനിയും ഉറങ്ങുവാൻ നേരമായില്ല. കൊട്ടാരഗോപുരത്തിങ്കൽ ആ പട്ടിണിക്കാരൻ, കാവൽക്കാരേക്കാൾ, ദൃഢമായ ജാഗ്രതയോടുകൂടി നില്ക്കുന്നു! അയാൾ അവിടെ നില്ക്കട്ടെ; നമ്മൾക്കു മററു പരിതസ്ഥിതികളെന്തെല്ലാമെന്നു നോക്കാം.

“വാർതിങ്കൾത്താലമെടുത്തവസന്തരാവേതോവെൺചാറൊന്നു പൂശിക്കയാൽ” ആഗ്രാനഗരാംഗനയുടെ ഉത്തമവിഭൂഷണങ്ങളായി പരിലസിക്കുന്ന രമ്യഹർമ്മ്യങ്ങൾ ഏററവും അഭിരാമമായി ചമഞ്ഞുകഴിഞ്ഞു; മുഗൾരാജചിഹ്നങ്ങളെ വഹിക്കുന്ന മോഹനപതാകകൾ, രാജസ്ഥാനത്തിന്റെ ഉപരിയുള്ള വിണ്ടലവീഥിയിൽ, പാൽച്ചാറിലാറാടി തെന്നിച്ചിന്നുന്നു; പരിശുദ്ധയായ യമുനാനദിയുടെ ചേലവതരംഗങ്ങളെ താലോലിച്ച മാരുതൻ രാജസ്ഥാനത്തിൽ പ്രവേശിച്ച്, ആരാമാങ്കതലത്തിൽ മയങ്ങുന്ന പൂമ്പൈതലുകളെ ആശ്ലേഷിച്ച താത്തെന്നലായി മാറുന്നു; മഹാനായ അക്ബർചക്രവർത്തി പള്ളിനിദ്രകൊള്ളുന്ന മണിമേടയുടെ സുധാധവളിതമായ മാർബിൾഭിത്തികളിൽ ശശാങ്കബിംബം പ്രതിബിംബിച്ച പ്രശോഭിക്കുന്നു; ആ കൊട്ടാരത്തിൽനിന്നും അല്പംദൂരെയായി, അതേമതിൽക്കെട്ടിനുള്ളിൽതന്നെ, വിളങ്ങുന്ന ആരാമമണ്ഡപത്തിൽ, സല്ലപിച്ചുകൊണ്ട് സ്ഥിതിചെയ്യുന്ന മഹത്തുക്കൾ ആരായിരിക്കാം? “വാസന്തിക പൊൻകതിർമാല ചാർത്തി ലസിക്കുന്ന പുഷ്പങ്ങളുടെ” സൌര

ത്ര്യം, അവിടെ തത്തിക്കളിച്ച ഗന്ധവാഹനിൽ അലിഞ്ഞുചേൎന്നുകഴിഞ്ഞു. മോഹനമായ ആരാമത്തിൽ — മനോഹരമായ പൂനിലാവിൽ — രമണീയമായ മണിമണ്ഡപത്തിൽ — നാകം ചമച്ചുകൊണ്ടിരിക്കുന്ന പുണ്യാത്മാക്കൾ ആരെല്ലാമാണെന്നു സൂക്ഷിച്ചുനോക്കാം.

അവരിൽ ഒരാൾ അക്ബർസാർവ്വഭൌമന്റെ സീമന്തപുത്രനും, മുഗൾസാമ്രാജ്യത്തിന്റെ അടുത്ത അവകാശിയും, ആയ ജഗജ്ജയി, സെലിംരാജകുമാരനാണു! മറ്റെ ആൾ ആരാണ്? അദ്ദേഹത്തിന്റെ ധൎമ്മപത്നിയായിരിക്കുമോ? അല്ലാ! സെലിംരാജകുമാരന്റെ പട്ടമഹിഷിയായ ദേവി അംബികാകുമാരിറാണി, ദേഹാസ്വാസ്ഥ്യം മൂലം അന്തഃപുരത്തിനു വെളിയിലിറങ്ങാതെ, അവിടെതന്നെ ശുശ്രൂഷകളേററുകൊണ്ട് ശയിക്കുകയാണ്. എന്നാൽ പിന്നെ ഇവൾ ആരായിരിക്കാം! പഴയ നൂർമഹാൾ അവിടെ വന്നിരിക്കുമോ? ഇല്ല. അതിനും വഴിയില്ല. നൂർമഹാൾ ഷിയർഖാനോടൊരുമിച്ച് ബങ്കാളിൽ താമസിക്കുന്നുവെന്നാണല്ലോ ആഗ്രായിലെല്ലാവരും ധരിച്ചിരിക്കുന്നത്. പരസ്ത്രീകളെ ദൎശിക്കുന്നതുതന്നേയും പാപകരമായി പരിഗണിക്കപ്പെടുന്ന സ്ഥിതിക്ക് സെലിംരാജകുമാരൻ, തന്റെ പട്ടമഹിഷിയല്ലാത്ത ഒരു സ്ത്രീയുമൊരുമിച്ച്, സങ്കേതത്തിൽ, അസമയത്ത്, സല്ലപിച്ചുകൊണ്ടിരിക്കുന്നതു യുക്തമാണോ? അതെ! അതു യുക്തംതന്നെയാണെന്നാണ് സെലിംരാജകുമാരന്റെ വിശ്വാസം.

"ആയോധനത്തിങ്കലുമുത്തമാനു-
രാഗത്തിലും നല്ലതുതന്നെയെല്ലാം."

എന്ന പ്രമാണമനുസരിച്ച് അദ്ദേഹത്തിന്റെ പ്രവൃത്തി നീതീകരിക്കത്തക്കതുതന്നെയാണ്. രാജകുമാരനൊരുമിച്ച് രസിച്ചുകൊണ്ടിരിക്കുന്ന ആ തരുണി ആരുമാകട്ടെ; അവൾ അദ്ദേഹത്തിനു അനുരൂപയും അനുയോജ്യയുമാണെന്നതിൽ യാതൊരു സംശയവുമില്ല. തികഞ്ഞതാരുണ്യത്തിളപ്പുകൊണ്ട് തുടുത്ത കവിൾത്തടങ്ങളിൽ പൂനിലാവുലാവുമ്പോൾ, ആ മനോഹരിയുടെ ദിവ്യചൈതന്യം അപ്രമേയമായിസ്ഥിതിചെയ്യുന്നു. ആ മോഹനാംഗിയുടെ "ചെന്തൊണ്ടിവായ്മലരിൽനിന്നും തൂവുന്ന വാങ്മധു ഇററ്" കാതും കരളും കുളുത്ത് സെലിം ഇപ്രകാരം പറഞ്ഞു. "ഇന്നിതാ! രണ്ടാമത്തെ വസന്തചന്ദ്രനാണുദിച്ചിരിക്കുന്നതു്. ഭവതി ഒരു പക്ഷേ ആ ദിവസത്തേപററി ഓൎമ്മിക്കുന്നില്ലായിരിക്കാം."

തരുണി—ഉണ്ട്, ഞാൻഅതൊന്നും മറന്നിട്ടില്ല; പക്ഷെ ചക്രവർത്തിയുടെ ശാസനങ്ങൾ ഓർത്തുകൊണ്ട് അല്പം ഭയത്തോടുകൂടിയിരിക്കുന്നുവെന്നേയുള്ളു. അദ്ദേഹം, പരമാൎത്ഥമറിയാതിരിക്കുന്ന കാലത്തോളം ഇങ്ങിനെതന്നെയിരിക്കാനല്ലേ സാധിക്കുകയുള്ളു.

സെലിം—അതെ! അതുതന്നെയാണ് എന്റെ നിശ്ചയം. എന്നോട് അദ്ദേഹം ഇതിനുമുൻപ് വിളിച്ചു ചോദിച്ചപ്പോൾ, ഭവതിയെ ഞാൻ കാണാറില്ലെന്നു പറഞ്ഞു; ഭവതി രാജകൊട്ടാരത്തിലെ ഒരു ദാസിയാണെന്നാണ് ഞാൻ അവിടെ അറിയിച്ചിട്ടുള്ളത്. അതറിഞ്ഞപ്പോഴാണ് അദ്ദേഹം വല്ലരെ കോപിച്ചതും.

തരുണി—അതിൽ ഞാൻ അതിശയിക്കുന്നില്ല. അവിടന്ന് നിലയും വിലയും ഗണിക്കാതെ ഒരു ദാസിയെ സ്നേഹിച്ചാൽ അതിൽ അവമാനം സ്ഥിതിചെയ്യുന്നുണ്ടെന്ന് അദ്ദേഹത്തിന് അറിവുള്ളതല്ലേ? ആകട്ടെ. ചക്രവർത്തി സംഗതികളുടെ പരമാൎത്ഥമറിവാനായി പരിശ്രമിക്കുന്നുണ്ടോ?



സെലിം—ഏകദേശം നാലുസംവത്സരകാലത്തോളമായി അദ്ദേഹത്തിന്റെ സകല ശ്രമങ്ങളും അതിനെ സംബന്ധിച്ചതന്നെയാണ്. കുററവാളികളായി സംശയിക്കപ്പെട്ടിട്ടുള്ളവരിൽ ജയപ്പൂർ രാജ്ഞിയുടെ രണ്ടു പെൺമക്കളും ശിവപ്രസാദ്യോഗിയുമുണ്ടെന്നും അവരെ എവിടെയെങ്കിലുംവെച്ച് കാണുന്നതായാൽ ഉടൻതന്നെ നിഗ്രഹിച്ചുകൊള്ളണമെന്നും അനുചരന്മാരെ അറിയിച്ചിട്ടുണ്ട്. അനുചരന്മാർ ഇത്രയുംനാൾ അന്വേഷിച്ചിട്ടും ഫലമില്ലാതെയാണിരിക്കുന്നതെന്ന് എല്ലാവൎക്കും അറിയാം. ഫാത്തിമയെ അവർ കണ്ടുപിടിച്ചേക്കുമോ എന്നാണ് എന്റെ സംശയം. എന്നാൽ എല്ലാം കഴപ്പത്തിലാകും.

തരുണി—അതൊരിക്കലും ഉണ്ടാകുവാൻ വഴിയില്ല. അവൾ ദുൎഗ്ഗവനത്തിലെ ക്രൂരമൃഗങ്ങൾക്ക് ആഹാരമായി തീൎന്നിരിക്കണം. അയേഷ രഥോത്സവം കാണിക്കാൻവേണ്ടി വിളിച്ചുകൊണ്ടുപോയതല്ലേ. അന്നുതന്നെ മരിച്ചിരിക്കണം. അതിനെപ്പററി സംശയിക്കപോലുംവേണ്ട.

സെലിം—ഭവതി പറഞ്ഞതു് ശരിയാണ്. അന്ന് അവൾക്ക് എത്ര വയസ്സു പ്രായമുണ്ടായിരുന്നു. ഒരു പക്ഷെ നിനക്ക് അതൊന്നും നിശ്ചയമില്ലായിരിക്കാം.

തരുണി—അന്നു പത്തുവയസ്സു പ്രായമുണ്ടായിരുന്നു എന്നാണ് എന്റെ അറിവ്.

സെലിം—ഇപ്പോൾ എട്ടുസംവത്സരങ്ങളോളം കഴിഞ്ഞിരിക്കുന്നസ്ഥിതിക്ക് അവർ ഇവിടെ എവിടെയെങ്കിലും ഉണ്ടായിരുന്നെങ്കിൽ പുറത്തുവരുമായിരുന്നല്ലോ. അവർ എവിടെയെങ്കിലും ഉണ്ടോ എന്ന് അന്വേഷിക്കേണ്ടതായിരുന്നു. പക്ഷെ ഇനി അന്വേഷിച്ചതുകൊണ്ടും വലിയ ഫലമില്ല.

തരുണി—അയേഷയെപ്പറ്റി വല്ലതും അറിവുണ്ടോ? അവളും ഇപ്പോൾ മരിച്ചിരിക്കണം.

സെലിം—ഇല്ല. അവളുടെ മാതാവിന്റെ മരണശേഷം ആത്മഹത്യ ചെയ്തുകളഞ്ഞുവെന്ന് ഒരു കിംവദന്തിയുണ്ട്. പരമാർത്ഥമറിഞ്ഞുകൂടാ.

തരുണി—കുമാരസേനന് സംഗതികൾ അറിയാമെന്ന് അവിടുന്ന് ഒരിക്കൽ പറഞ്ഞല്ലോ. അയാൾ അതിനെപ്പറ്റി പിന്നീട് യാതൊന്നും പറഞ്ഞില്ലേ? എന്നെപ്പറ്റി ചിലതെല്ലാം അയാൾക്ക് അറിയാമെന്നു പറഞ്ഞതു് വാസ്തവംതന്നെയാണ്.

സെലിം—ശരിയാണ്. ഞാൻ അയാളോട് വളരെ ഗൌരവമായി പറഞ്ഞിട്ടുണ്ട്. ഭവതിയുടെ യഥാർത്ഥസ്ഥിതിയെപ്പറ്റി പുറത്തറിയിക്കുവാൻ പാടില്ലെന്നും, ചക്രവർത്തി എത്രതന്നെ നിർബ്ബന്ധിച്ചാലും യാതൊന്നും തല്ക്കാലം പറയരുതെന്നും, ഞാൻ അയാളോട് പറഞ്ഞ് സമ്മതിപ്പിച്ചിട്ടുണ്ട്. അയാൾ അതിനു വിപരീതമായിപ്രവർത്തിക്കുകയില്ല. സകല സംഗതികളുടെയും പരമാർത്ഥം അറിവാനായി, ചക്രവർത്തി നിയോഗിച്ചിരിക്കുന്നതു് കുമാരസേനനേയാണ്. അയാളെ അദ്ദേഹം ഒരിക്കലും അവിശ്വസിക്കുകയില്ല. അയാൾ അയേഷയെ കണ്ടുപിടിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി ചരിക്കുകയാണ്. ഇതിനായി പേഷ്വാർ, ലക്നോ മുതലായ സ്ഥലങ്ങളിൽ അയാൾ താമസിച്ചിരുന്നു. അയാൾ പരമാർത്ഥം മുഴുവനും എന്നോടുതന്നെയും തുറന്നുപറഞ്ഞിട്ടില്ല. ഭവതിയുടെ യഥാർത്ഥസംഗതികളെപറ്റി അറിയുന്നതിന് സാധിച്ചാൽ, ചക്രവർത്തി ഉടൻതന്നെ പ്രവർത്തിക്കുന്നതെന്താണെന്ന് നിശ്ചയമില്ല. അതുകൊണ്ട്, യാതൊന്നും അറിയരുതെന്നാണ് ഇന്നത്തെ

പ്രാത്ഥന. വാസ്തവസംഗതികൾ എങ്ങിനെയായാലും പുറത്തുവ രാതിരിക്കയില്ല. അന്നെല്ലാം ഭംഗിയായി കലാശിക്കും.

തരുണി—ആകട്ടെ, അവിടുന്ന് ഇതെല്ലാം അംബികാദേവിയെ ധ രിപ്പിച്ചിട്ടില്ലെ? അവരുടെ അഭിപ്രായമെന്താണ്? എന്നെ അ വർ മനസ്സുകൊണ്ടു ശപിക്കാതിരിക്കയില്ല.

സെലിം—നീ കേവലം ശുദ്ധതന്നെയാണ്. ദേവി, വളരെ ഉൽകൃഷ്ട മനസ്ഥിതിയുള്ളവളാണെന്നു ഞാൻ പറഞ്ഞിട്ടില്ലെ? ഈവക സം ഗതികളെല്ലാം, രണ്ടുസംവത്സരങ്ങൾക്കുമുമ്പു നാം ഒന്നിച്ച് ആ ദ്യം ഇവിടെ വന്നപ്പോൾതന്നെ പറഞ്ഞിട്ടുള്ളതാണ്. പരമാത്ഥ സ്ഥിതി അറിവാൻ കഴിഞ്ഞതുകൊണ്ടു ദേവിക്കു സന്തോഷമേയു ള്ളു. മരിക്കുന്നതുവരെ, അവളിൽനിന്നും ഈ രഹസ്യങ്ങളൊന്നും തന്നെ പുറത്തുവരികയുമില്ല. അതിനെപ്പററി എനിക്കു ദൃഢവി ശ്വാസമുണ്ട്.

തരുണി—അവിടുന്നു ഇതെല്ലാം പറഞ്ഞപ്പോൾ ദേവി എന്താണ് പറഞ്ഞതു്?

സെലിം—പറയാം. എന്നോടു പറഞ്ഞതിങ്ങിനെയാണ് "അവിടുന്ന് ആ സ്ത്രീയെ ഗൂഢമായി താമസിപ്പിക്കുന്നതാണ് നല്ലതു്. അവർ, എൻെറ സഹോദരിയായിത്തീരട്ടെ. ഞാനോ വന്ധ്യയായിക്കഴി ഞ്ഞു. അവിടത്തെ ഉത്തുംഗഭാഗ്യത്തിൻെറ സമ്പൂർണ്ണതയ്ക്ക് എ ന്തെങ്കിലും ഒരു കന്യക പാത്രമാകുമെങ്കിൽ, ഞാൻതന്നെയാണ് അവളുടെ സൌഖ്യംകണ്ട് കൂടുതൽ സന്തോഷിക്കുന്നതു്. ഈ പാ പിക്ക് അങ്ങിനെയെങ്കിലും ഒരു ഭാഗ്യം ഉണ്ടാകട്ടെ. ആ വീരയു വതി അവിടത്തെ പ്രേമത്തിന് അഹതന്നേയാണ്. സംശയമി ല്ല. എനിക്ക് ആ സുമുഖിയെ ഒന്നു കാണണം. എന്നാൽ പിന്നെ അവൾക്കും ആശ്വാസത്തിന് വഴിയുണ്ടല്ലൊ." ഇതാണ് ദേവി പറഞ്ഞതു്. ദേവി, എത്രയോ പരിശുദ്ധയാണെന്നു നോക്കുക. ആ രാദ്ധ്യതന്നെയാണ്. അങ്ങിനെയല്ലെ?

തരുണി—അവിടുന്നു പറഞ്ഞതുകേട്ട് ഞാൻ അതിശയിക്കുന്നു. ദേവി പുണ്യവതിതന്നെയാണ്. എന്നെ കാണണമെന്നു പറഞ്ഞിട്ട് എ ന്തുത്തരമാണ് നൽകിയതു്.

സെലിം—അതിപ്പോൾ സാദ്ധ്യമല്ലെന്നാണ്. കുറെ നാൾ കഴിഞ്ഞ് കണ്ടാൽ മതിയാകും. അല്ലാതെ, അന്തഃപുരത്തിൽ ഭവതി ഇറ ങ്ങി സഞ്ചരിക്കേണ്ട. ഇപ്പോൾ ഇവിടെതന്നെ ഗൂഢമായി താമ

നിക്കുക. ചക്രവത്തിയുടെ പരിശ്രമങ്ങളെല്ലാംതന്നെ സഫലമായിത്തീരട്ടെ.

തരുണി—ദേവി മതഭക്തി വളരെയുള്ള സ്ത്രീയാണെന്നു പറഞ്ഞതെന്തുകൊണ്ടാണ്.

സെലിം—അതിനു കാരണമുണ്ട്. ദേവി വന്ധ്യയായി ഭവിച്ചതു് ഒരു ശാപംമൂലമാണെന്നാണു ധാരണ. അതുകൊണ്ടു് ആ ശാപനിവൃത്തിക്കായി എന്നും, എപ്പോഴും ഈശ്വരഭജനവുമാണ്. ഉഷവേളയിൽതന്നെ നീരാട്ടുകഴിച്ച്, പ്രഭാതംവരെ പൂജയും അച്ചനയും ദേവി ഒരിക്കലും വിസ്മരിച്ചിട്ടുള്ള കൃത്യങ്ങളല്ല. അതിനെല്ലാം അന്തഃപുരത്തിൽതന്നെ ചക്രവത്തി പ്രത്യേകസൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്. ചക്രവത്തി ദേവിയെ വളരെ ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യുന്നു. ദേവിക്കും പിതാവിനോടു വളരെ ഭക്തിയുണ്ട്. പിതാവിനു ദേവിയെ വളരെ വിശ്വാസവുമാണ്.



തരുണി—ദേവിയുടെ മതാനുഷ്ഠാനങ്ങളെന്തെല്ലാമാണ്? ദേവി ഹിന്ദുസ്ത്രീയല്ലേ?

സെലിം—അതെ. ആ മതത്തിൽനിന്നും ദേവി അണുപോലും വ്യതിചലിക്കുന്നില്ല. ആഗ്രായിലെ മതംതന്നെയും നൂതനമാണ്. മഹമ്മദ് മതമെന്നു പേർ പറഞ്ഞാലും മിക്കവരും ഹിന്ദുമതാനുഷ്ഠാനങ്ങളെ സ്വീകരിച്ചിരിക്കുന്നു. അതുപോലെ ഹിന്ദുമതമെന്നുപറഞ്ഞാലും, അതിൽ മഹമ്മദ്മതാനുഷ്ഠാനങ്ങൾ ചേന്നിരിക്കുന്നു. ചക്രവത്തിയുടെ ഉദ്ദേശംതന്നെയും മതങ്ങൾതമ്മിൽ യോജിപ്പിച്ച് ഐക്യം പരിപാലിക്കണമെന്നാണ്. അതിനുവേണ്ടിയാണ് എന്റെ വിവാഹംതന്നെയും ഒരു രാജപുത്രകന്യകയുമായി നടത്തിയിട്ടുള്ളതും.

തരുണി—അതെനിക്കറിയാം. എന്റെ മാതാവു് പറഞ്ഞു, ഞാൻ അതെല്ലാം അറിഞ്ഞിട്ടുണ്ട്. ചക്രവത്തി നയവും തന്ത്രവും വളരെ ഉള്ള ആളാണല്ലോ. അതു സംശയമില്ലാത്ത കാര്യമാണ്. മാതാവുമായിട്ടു് ചില സന്ധി ആലോചനകൾ കൊണ്ടുവന്നപ്പോൾ തന്നെ അതെല്ലാം ഞങ്ങൾ അറിഞ്ഞിട്ടുണ്ട്. അന്നു സമ്മതിക്കാത്തതിന്റെ വിഷമമാണിതെല്ലാം.

സെലിം—കുറച്ചുദിവസങ്ങൾക്കുമുൻപു് ഭവതിയെ അദ്ദേഹം ദശിച്ച വിവരം അദ്ദേഹംതന്നെ കുമാരസേനനോടു പറയുകയുണ്ടായി. ഭ

തിയെപ്പോലെ ത്രപോജ്ജ്വലയായിട്ടു ഒരു കന്യകയെ പിതാവു് കണ്ടിട്ടില്ലെന്നും, കേവലം ഒരു ദാസി അല്ലായിരുന്നെങ്കിൽ എ ന്റെ പ്രണയത്തെ—അല്ലാ, ഭവതിയുടെ പ്രണയത്തെ, അദ്ദേ ഹം അംഗീകരിക്കുമായിരുന്നുവെന്നും പറഞ്ഞിട്ടുണ്ടു്.'' കുമാരൻ ഇ ത്രയും പറഞ്ഞപ്പോൾ ആ തരുണിയുടെ കവിൾത്തടത്തിൽ— ''കാന്തിക്കയത്തിനുടെ വേലവലോലമാകുമോളങ്ങൾ തന്നൊളി പരന്ന കവിൾത്തടത്തിൽ''—ലജ്ജയുടെ ചില പൊൻവരകൾ ചേർന്നുകഴിഞ്ഞു. അവൾ വീണ്ടും പറഞ്ഞു:—

''എന്തിനാണിമുഖസ്തുതിയെല്ലാം. ദാസി ത്രപോജ്ജ്വലയായതിൽ ഞാനും അതിശയിക്കുന്നു. സൌന്ദര്യമുള്ള യുവതികൾ അന്തഃപുര ത്തിൽതന്നെ ഉണ്ടല്ലോ. ആ സോഫി ഏതാണ്. അവൾ വലി യ പദവിയുള്ളവളെപ്പോലെ ഭാവിക്കുന്നുവല്ലോ. ഇന്നലെ ഞാൻ മ ണിമാളികയിൽ നില്ക്കുമ്പോൾ, പുഷ്പം പറിക്കുവാനായി അവൾ ആരാമത്തിൽ വരുന്നതു കണ്ടു. അവൾ എന്തെല്ലാം പരി ഷ്കാരങ്ങളാണു് കാണിക്കുന്നതു്. അവിടേക്കു് അവളോടു വളരെ പ്രതിപത്തി ഉള്ളതുപോലെ തോന്നുന്നു. അവൾ, അതി ചതുരത ന്നേയാണു്. അവൾ ഏതാണെന്നു് ഒന്നു പറയണം.

സെലിം—ഭവതിക്കിത്ര ജിജ്ഞാസ എന്താണു്. അവൾ ദേവിയുടെപ രിചാരികയാണു്.

തരുണി—അമ്പോ! ദേവിയുടെ പരിചാരിക ഇങ്ങിനെയാണെങ്കിൽ, ദേവി, ഇനി എങ്ങിനെയിരിക്കണം. ശരി; ദാസി ത്രപോജ്ജ്വലത ന്നെയാണെന്നു സമ്മതിച്ചേക്കാം!

സെലിം—എന്തിനാണിതെല്ലാം പറയുന്നതു്. ഞാൻ അവളെ കാര്യ മായി ഗണിച്ചിട്ടില്ല.

തരുണി—കാര്യമല്ലാതെ തന്നെ ഗണിക്കാമല്ലോ. ദാസിമാർക്കു നല്ല കാലം തന്നെ.

സെലിം—ഇതെല്ലാം ഭവതിയുടെ സംശയങ്ങൾ മാത്രമാണു്. ഭവതി യും ഇപ്പോൾ ദാസിയല്ലേ?

തരുണി—ഇനിയും അങ്ങിനെതന്നെ. അവിടുന്നു എത്ര യുദ്ധങ്ങൾ ക്കു പോയിട്ടുണ്ടു്. എല്ലാ യുദ്ധങ്ങളും ഒരുപോലെയാണോ? അതൊ ന്നറിഞ്ഞാൽകൊള്ളാമെന്നുണ്ടു്.

സെലിം—ഒരു യുദ്ധത്തിന്നു മാത്രമേ തനിയേ പോയുള്ളു. അതിൽ വിജയിയായി കോട്ട പിടിച്ചടക്കിയില്ലേ?

തരുണി—കോട്ട മാത്രമോ? പിന്നേയും പിടിച്ചടക്കപ്പെട്ടിട്ടുള്ള സാമഗ്രികൾ പലതുമുണ്ടല്ലൊ?

സെലിം—കോട്ട പിടിച്ചടക്കിയ എന്നെ ഭവതി പിടിച്ചടക്കുകയല്ലേ ചെയ്തിട്ടുള്ളതു്?

തരുണി—അപ്പോൾ സമ്മാനത്തിന്നു് ആരാണ് അവകാശി? അവിടന്നോ—ഞാനോ?

സെലിം—എന്താണു സംശയം? ഭവതിതന്നെയാണ് ഞാൻ പരാജിതനല്ലെ!

തരുണി—എന്നാൽ സമ്മാനം തരണം—എനിക്കു് ഉറക്കംതവന്നു. നേരം വളരെയായി.

സെലിം—എന്തു സമ്മാനം വേണം? എന്നെത്തന്നേയും തന്നുകഴിഞ്ഞല്ലൊ. ഇനി എന്തുവേണം?

തരുണി—അതിന്നു അവകാശികൾ വേറെ ഉണ്ടാകും. ഞാൻ അതിനൊന്നും ആളല്ല.

സെലിം—നമ്മൾക്കു പോകാം. ഇന്നു ഞാൻ മണിമാളികയിലേക്കു് പോരുന്നുണ്ടു്."

ഇത്രയുംപറഞ്ഞ് സെലിംരാജകുമാരൻ തന്റെ സ്വൎണ്ണാസനത്തിൽനിന്നും എഴുന്നേററു. രാജകുമാരന്റെ നിഴൽപോലെ, ആ ലതാംഗി തന്റെ പാദപല്ലവങ്ങളെ മന്ദം മന്ദം ആരാമത്തിൽക്കൂടി ചരിപ്പിച്ചു. ഈ'അഭിനവഭാമ'—ഒരു പക്ഷെ സെലിമിനെ ശ്രീകൃഷ്ണനായിതന്നെ ധരിച്ചിരിക്കാം—അഥവാ—വരിച്ചിരിക്കാം. ആരാമഭൂവിൽ വെണ്മപരത്തി ആകാശത്തട്ടിൽ പ്രശോഭിച്ച ചന്ദ്രൻ, ആ സുന്ദരിയുടെ വദനബിംബംകണ്ടു് ലജ്ജിച്ചിട്ടെന്നതുപോലെ മേഘാവലിയായ യവനികക്കുള്ളിൽ മറഞ്ഞു. സെലിംരാജകുമാരൻ തന്റെ അനൎഘമായ പ്രേമധാമത്തെയും പേറിക്കൊണ്ടു് മണിമാളികയിൽ പ്രവേശിച്ചു മറയുകയുംചെയ്തു. അന്നത്തെരാത്രിയിൽ, ആ യുവതിയുവാക്കന്മാരുടെ പ്രേമോദയത്തിന്റെ ദ്വിതീയവാൎഷികസമ്മേളനം നേരത്തേകൂട്ടി രൂപീകരിക്കപ്പെട്ട കാൎയ്യപരിപാടി അനുസരിച്ചുതന്നെ ഭംഗിയായി കൊണ്ടാടിയിരിയ്ക്കണം.



## രണ്ടാം അദ്ധ്യായം

---

മുഗൾവംശരാജാക്കന്മാരുടെ യശഃപതാക പാറിക്കളിച്ചുകൊണ്ടിരുന്ന രാജസ്ഥാനങ്ങളിൽ വെച്ച് ആഗ്രാപട്ടണം ഏററവും പ്രധാനമായിരുന്നു. അന്നത്തെ ആഗ്രാ എത്രമാത്രം പ്രോജ്ജ്വലമായി പ്രശോഭിച്ചിരുന്നുവെന്ന് ഇന്നു പറഞ്ഞറിയിക്കുക സാദ്ധ്യമല്ല. എന്നാൽ, ഉദ്ദേശം മൂന്നു ശതാബ്ദങ്ങളിൽ കൂടുതൽ, കാലാബ്ധിയിൽ ആണ്ടുപോയിട്ടും, അനേകം ശത്രുക്കളുടെ ആക്രമണത്തിന് ആ രാജസ്ഥാനം ഏകലക്ഷ്യമായിരുന്നിട്ടും, ഇന്നും അവിടെ അദൃശ്യമായ ഒരു ചൈതന്യം പരിലസിക്കുന്നുണ്ടെന്നു പറയാതെ കഴികയില്ല.

ആഗ്രായുടെ പടിഞ്ഞാറുവശം, തെക്കോട്ടുമാറി, ഇന്ന് ഒരു വലിയ മണിമാളിക, ഏററവും ഭദ്രമായി സൂക്ഷിക്കപ്പെട്ടു പോരുന്നുണ്ട്. നദീതീരത്തിനടുത്തു പരിലസിക്കുന്ന ഈ മണിമന്ദിരം, മുഗൾവംശരാജാക്കന്മാരുടെ, പ്രസിദ്ധിക്കും പ്രശസ്തിക്കും ഒരു കാലത്ത് അടിസ്ഥാനമായിരുന്ന ദേവാലയമായിരുന്നു. ഇന്ന് അത് ഒരു നല്ല കാഴ്ചബംഗ്ളാവായിട്ടാണിരിക്കുന്നത്.

ആഗ്രാദേവാലയത്തിൻെറ മുൻവശത്ത്, ഏററവും വിസ്താരമേറിയതും, അനേകവിശിഷ്ടവൃക്ഷങ്ങൾ ഇരുപാർശ്വങ്ങളിലും പരിലസിക്കുന്നതും ആയ ഒരു രാജപാത തെക്കു പടിഞ്ഞാറു ദിക്കിനെ ലക്ഷ്യമാക്കി നീണ്ടു കിടക്കുന്നതു കാണാം. ഈ പാത ഡില്ലീസാമ്രാജ്യത്തിൻെറ ഏതു ഭാഗത്തേക്കും പോകുന്നതിനുപയുക്തമായിട്ടുള്ളതാണ്. ഭാരതത്തിനു പുറത്തു, അറേബ്യാ, പേർസ്യാ, മുതലായ സ്ഥലങ്ങളിൽ നിന്നും വരുന്നവർ ആഗ്രായിൽ പ്രവേശിക്കുവാനുള്ള ശരിയായ മാർഗ്ഗം ഈ രാജപാതയാകുന്നു.

ക്രിസ്ത്വാബ്ദം ൧൬൦൦-ാമാണ്ട് പിറന്നതിൻെറശേഷം അന്ന് ആദ്യത്തെ ഞായറാഴ്ചയായിരുന്നു. ഉദ്ദേശം നാലുമണിയോളമായിട്ടുണ്ട്. മേൽ പറയപ്പെട്ട പള്ളിയുടെ മുൻവശത്തു രാജപാതയ്ക്കരികിലായി, ഒരു വലിയ പേരാലിൻെറ ഛായയിൽ, രണ്ടു സ്ത്രീകൾ ഇരിക്കുന്നുണ്ട്. അവരിൽ ഒരാൾ, അമ്പതുവയസ്സിൽ കൂടുതൽ പ്രായം തോന്നിക്കുന്ന ഒരു വൃദ്ധയും, മററവൾ പതിനഞ്ചു വയസ്സിൽ കൂടുതൽ പ്രായമില്ലാത്ത ഒരു ബാലികയും ആണ്. വൃദ്ധയുടെ മുഖത്ത്, അനേകനാഴിക വഴി നടന്നിട്ടുള്ളതിൻെറ ക്ഷീണം നല്ലതുപോലെ കാണുന്നുണ്ടെങ്കിലും, ബാലികയുടെ നൈസർഗ്ഗികമായ മുഖചൈതന്യം അവളിൽ വല്ലതെ ക്ലേശമുള്ളതായി വെളിപ്പെടുത്തിയില്ല. സ്വ

മാരകളേബരത്തോടു കൂടിയ ആ ബാലികയുടെ അളകാവലി മന്ദാനിലന്റെ തലോടൽ കൊണ്ടു് മോഹനമായി പാറിപ്പറന്നു.

അവളുടെ ദിവ്യമായ മുഖതേജസ്സ് അവൾ ഒരു കുലീനയാണെന്നു പ്രസ്പഷ്ടമാക്കി. അവർ രണ്ടു പേരും, അന്നു സാധാരണയായി മഹമ്മദീയ സ്ത്രീകളൊ, ഹിന്ദുസ്ത്രീകളൊ ധരിച്ചിരുന്ന വസ്ത്രങ്ങളല്ലാ ഉപയോഗിച്ചിരുന്നതു്. അവരുടെ വസ്ത്രധാരണരീതി മാത്രം നിരീക്ഷിക്കുന്നതായാൽ അവർ പേർഷ്യായിൽ നിന്നൊ മറ്റൊ വന്നിട്ടുള്ളവരാണെന്നു് അനുമാനിക്കാൻ കഴിയുമായിരുന്നു. അവർ ആരാണെന്നൊ, എവിടെ പോകുന്നുവെന്നൊ, എന്തിനായിപ്പോകുന്നുവെന്നൊ നമ്മൾക്കു് തല്ക്കാലം അറിവാൻ നിവൃത്തിയില്ല. എങ്കിലും അവരുടെ സംസാരം ശ്രദ്ധിക്കുന്നതായാൽ നമ്മൾക്കു അവരെപ്പറ്റി വല്ലതും ഗ്രഹിക്കുവാൻ കഴിയും. അവരിൽ ബാലിക ഇപ്രകാരം പറഞ്ഞുതുടങ്ങി:—"ഇനിയും ഇവിടെ നിന്നും വളരെ പോകേണമെന്നു തോന്നുന്നില്ല. നമ്മൾക്കു നേരിട്ടു പോകണമെങ്കിൽ ഇവിടെ താമസിച്ചാൽ നന്നല്ല. അമ്മക്കു ക്ഷീണം വളരെ ഉണ്ടായിരിക്കും. എന്നാൽ വിശ്രമിക്കാം.

വൃദ്ധ—കുഞ്ഞെ! എനിക്കു് ഇനി ലേശവും നടക്കുവാൻ പാടില്ല. ദേഹം മുഴുവനും വിറക്കുന്നുണ്ടു്. ദാഹവും എനിക്കു് വളരെ വർദ്ധിച്ചിരിക്കുന്നു. നമ്മൾ ഇന്നു വളരെ നാഴിക നടന്നതല്ലെ? ഇന്നലെ നടന്നതിന്റെ രണ്ടിരട്ടി നടന്നു കഴിഞ്ഞു.

ബാലിക—അയ്യോ! അമ്മേ!! നമ്മൾക്കു് എന്തു ചെയ്യാൻ സാധിക്കും. ഞാൻ ആ വഴിപോക്കരെ ആരെയെങ്കിലും വിളിക്കാം. അവർ വല്ല സഹായവും നൽകാതിരിക്കയില്ല.

വൃദ്ധ—വരട്ടെ! ഇപ്പോൾ വേണ്ട. ഞാൻ അല്പസമയം വിശ്രമിക്കട്ടെ. ഒരു പക്ഷെ ഉടൻ ആശ്വാസമുണ്ടാകും. കുഞ്ഞു പരിഭ്രമിക്കേണ്ട. വളരെ നാഴിക നടന്നതുകൊണ്ടുള്ള ക്ഷീണം മാത്രമേ ഇപ്പോൾ എനിക്കുള്ളു.

ബാലിക—അപ്രകാരമാണെങ്കിൽ നമ്മൾക്കു് ആ കെട്ടിടത്തിനുള്ളിൽ കയറി കിടക്കാം; അതല്ലേ നല്ലതു്?

വൃദ്ധ—മകളേ! എനിക്കു് തല്ക്കാലം അതിനു തന്നേയും സാധിക്കുമോ എന്നു് സംശയമാണു്. എന്നാൽ, ഞാൻ നിന്നോടു് ഒരു സംഗതിയെപ്പറ്റി പറയട്ടെ. നീ ആ കാണുന്ന കെട്ടിടത്തിൽ പോയി കുറച്ചു വെള്ളം വാങ്ങികൊണ്ടുവരണം.

ബാലിക — ആകട്ടെ. ഞാൻ വേഗം വെള്ളം കൊണ്ടുവരാം.

ബാലിക ഇപ്രകാരം പറഞ്ഞതിനുശേഷം, ആ പാതയുടെ ഒരു വശത്തുണ്ടായിരുന്ന നടയിൽ കൂടി ദേവാലയത്തിന്റെ അന്തർഭാഗത്തേക്കു, മ്ലാനമുഖിയായിട്ടു, നടന്നുപോയി. തത്സമയം വൃദ്ധ ഇപ്രകാരം പറഞ്ഞു തുടങ്ങി "സർവ്വേശ്വരാ! അനേകം നാഴിക വഴി നടന്നു ക്ഷീണിച്ച ആ കുഞ്ഞിന് ഇനി ആരാണു സഹായം. അവളുടെ മാതാവിനു വേണ്ടി ഞാൻ എന്റെ സകല സുഖങ്ങളും ഉപേക്ഷിച്ച് അവളോടൊന്നിച്ച് ഇവിടംവരെ വന്നു ചേൎന്നു. എന്റെ വായു സ്തംഭിക്കുന്നു. ഞാൻ മരിക്കും. പിന്നീട് അവൾക്കാരാണ് സഹായം. അവളുടെ മാതാവ് പറഞ്ഞിട്ടുള്ളതൊന്നും ഞാൻ അവളോടു പറഞ്ഞിട്ടില്ല. എന്റെ ഉദ്ദേശങ്ങളൊന്നും ഫലിക്കുമെന്നും തോന്നുന്നില്ല. ദൈവം എല്ലാം മറിച്ചാണ് കരുതിയിരിക്കുന്നത്. അല്ലെങ്കിൽ അതിനു ഈ ഗതി വരുത്തിയതെന്തിനാണ്? വല്ല വിധത്തിലും കൊട്ടാരത്തിൽ ചെന്നിരുന്നെങ്കിൽ അവളെ ആരെങ്കിലും രക്ഷിച്ചു കൊള്ളുമായിരുന്നു. ഇപ്പോൾ അതിനും നിവൃത്തി ഇല്ലാതെയായി. അവളുടെ അമ്മ മരിച്ച നാൾ മുതൽ അവളുടെ സകലശ്രേയസ്സിനും വേണ്ടി പ്രവൎത്തിച്ചിട്ടുള്ളത് ഞാനാണെന്ന് അവൾക്ക് നല്ലപോലെ അറിയാം. അവൾ എന്നെ അവളുടെ മാതാവിനേക്കാൾ കൂടുതൽ സ്നേഹിക്കുന്നു. ഒരു മാത്ര എങ്കിലും അവൾ എന്നെ കാണാതിരിക്കുന്നില്ല. അവളുടെ പെററ മാതാവ് ഞാൻ തന്നെയാണെന്ന് ആ പാവം വിശ്വസിച്ചിരിക്കുന്നു. ഇനി അവളുടെ കുടുംബസ്ഥിതികളൊന്നും തന്നെ പറഞ്ഞു കൊടുക്കേണ്ട കാൎയ്യമില്ല. ഞാൻ അവളുടെ മാതാവാണെന്നു വിശ്വസിച്ചിരിക്കുന്നതു പോലെ ഇനിയും വിശ്വസിക്കുന്നതു തന്നെയാണ് നല്ലത്. ഹാ! രാമരെ! ഞാൻ മരിക്കും. പിന്നെ നിന്നെ ആരാണ് ശുശ്രൂഷിക്കുന്നത്? എന്റെ കഥ ഇവിടെ വെച്ചു തന്നെ കഴിയും." ഇപ്രകാരം ആ വൃദ്ധ തനിയേ പുലമ്പിക്കൊണ്ടിരിക്കുമ്പോൾ, ബാലിക, ഒരു ചെറിയ പാത്രത്തിൽ നിറയെ ജലം അവിടെ കൊണ്ടുവന്നു. അത്യാഗ്രഹത്തോടുകൂടി വൃദ്ധ വെള്ളം മുഴുവനും കുടിച്ചു. വീണ്ടും അവൾ ബാലികയോടായിട്ടു പറഞ്ഞുതുടങ്ങി:— "മകളെ! എനിക്കു സുഖക്കേട് അധികമൊന്നുമില്ല. എങ്കിലും അല്പംകൂടി കഴിയാതെ ശമനം ഉണ്ടാകയില്ല. നിന്നോടു ഞാൻ ഒരു പ്രത്യേക സംഗതി പറയട്ടേ. നീ ലേശവും പരിഭ്രമിക്കരുത്. നമ്മൾ പുറപ്പെട്ട സമയം വളരെ ചീത്തയാണ്, സംശയമില്ല. കൊട്ടാരത്തിൽ ചെന്നു ചേൎന്നാൽ പിന്നെ കാൎയ്യങ്ങളെല്ലാം വിജയമായി പരിണമിക്കുമായി

രുന്നു. പക്ഷെ, അവിടെ ചെന്നു ചേരുവാൻ കൂടി ഇപ്പോൾ പ്രയാസമായിട്ടാണിരിക്കുന്നതു്. എല്ലാം ഈശ്വരേച്ഛപോലെ" ഇത്രയും പറഞ്ഞു് വൃദ്ധ കരഞ്ഞു തുടങ്ങി. വൃദ്ധ തോരാതെ കണ്ണീർ വാർക്കുന്നതുകണ്ടു് ബാലിക സമാധാനരഹിതയായിത്തീർന്നു.

ബാലിക — അമ്മേ! അവിടുന്നു ഇപ്രകാരം കരഞ്ഞാലെങ്ങിനെ? ഞാനും കരയുകയല്ലാതെ മറെറന്തു സാദ്ധ്യം? ഞാൻ ആരേയെങ്കിലും ഇങ്ങോട്ടു വിളിച്ചുകൊണ്ടു വരട്ടെ. ഒരു പക്ഷെ ദയവുള്ളവർ ആരെങ്കിലും ഇവിടെ കാണാതിരിക്കുമോ?

വൃദ്ധ — മകളെ! നീ പറഞ്ഞതെല്ലാം എനിക്കു മനസ്സിലായി. എന്നാൽ, ഇപ്പോൾ നീ എന്റെ സഹായത്തിനുവേണ്ടി ആരേയും വിളിക്കേണ്ടാ. അല്പം കഴിയട്ടെ—

ബാലിക — അമ്മേ! അതെല്ലാം പോകട്ടെ. അമ്മ എന്റെ മടിയിൽ തലവെച്ചു് കുറച്ചു നേരം കിടക്കണം. എന്നിട്ടു് നമ്മൾ ഇന്നലെ പറഞ്ഞു നിർത്തിയ കഥ മുഴുവൻ പറയണം. അമ്മ പതുക്കെ പറഞ്ഞാൽ മതി. ഞാൻ അതു കേൾക്കട്ടെ.

വൃദ്ധ — ആകട്ടെ. ഓമനേ! നീ കഥ കേൾക്കണമെന്നു പറഞ്ഞതുകൊണ്ടു ഞാൻ പതുക്കെ പറയാം. ഇപ്പോൾ ഈ രാജ്യം ഭരിക്കുന്ന ചക്രവർത്തിയുടെ പിതാവായി ഹുമയൂൺ എന്ന പേരോടുകൂടി ഒരു ചക്രവർത്തി ഉണ്ടായിരുന്നു. അദ്ദേഹത്തിനെ ശത്രുക്കൾ യുദ്ധത്തിൽ തോല്പിച്ചതിനാൽ പേർസ്യയിൽ പോയി അഭയം പ്രാപിച്ചു. ഈ സംഭവം ഉദ്ദേശം അമ്പത്തെട്ടു സംവത്സരങ്ങൾക്കു മുമ്പു നടന്നതാണു്. കൃസ്ത്വാബ്ദം ൧൫൪൪-ൽ അദ്ദേഹം പേർസ്യയിൽ വന്നു.

ബാലിക — അമ്മക്കെത്ര വയസ്സായി?

വൃദ്ധ — ഇനിക്കു ൭൦ വയസ്സായി.

ബാലിക — പിന്നെ അമ്മക്കെങ്ങിനെയാണിതൊക്കെ നിശ്ചയമായതു്.

വൃദ്ധ — ഞാൻ കഥ പറയുകയല്ലെ? പറഞ്ഞു കേട്ടിട്ടുള്ളതിനെ പററി പറഞ്ഞുവെന്നേയുള്ളൂ. കേൾക്കുക. അക്കാലത്തു് അവിടെ ഒരു നൃത്തത്തിനായി ചില സ്ത്രീകൾ വന്നു. അവരിൽ ഒരാളോടു ചക്രവർത്തിക്കു പ്രീതിയായി. അവളെ അദ്ദേഹം വിവാഹം ചെയ്തു.

ബാലിക — അദ്ദേഹത്തിനു ഭാര്യ ഉണ്ടായിരുന്നില്ലെ?

വൃദ്ധ—അന്ന് അദ്ദേഹത്തിൻെറ ഭാൎയ്യ കണ്ടഹാർ എന്ന സ്ഥലത്തു തൻെറ രണ്ടു വയസ്സു പ്രായമായ പുത്രനോടു ഒന്നിച്ചു താമസിച്ചിരുന്നു. ആ പുത്രനാണ് ഇന്നത്തെ ചക്രവൎത്തി.

ബാലിക—എന്നിട്ട്?

വൃദ്ധ—അദ്ദേഹത്തിന് ആ സ്ത്രീയിൽ ലീലയെന്ന ഒരു പെൺകുട്ടി ജനിച്ചു. അവൾ അക്ബർ ചക്രവൎത്തിയെക്കാൾ മൂന്നു വയസ്സിന് ഇളയതാണ് ആ ലീലയെ കോഖാൻ എന്നു പറഞ്ഞു വരുന്ന രാജ്യത്തിലെ രാജാവ് വിവാഹം ചെയ്തു. അവർ കുറച്ചു നാൾ അങ്ങിനെ താമസിക്കുമ്പോൾ അക്ബർ ചക്രവൎത്തിയുടെ മന്ത്രിയായിരുന്ന ബറാംഖാൻ രാജ്യത്തിൽ നിന്നു ബഹിഷ്കൃതനായതുമൂലം ആ രാജ്യത്തിൽ വരുകയും, ലീലയെ കണ്ട് അപഹൃതചിത്തനാകുകയും ചെയ്തു.

ബാലിക—അമ്മേ! ഇതെല്ലാം അസംബന്ധമല്ലേ? ഒരാളുടെ ഭാൎയ്യയെ അന്യൻ ആഗ്രഹിച്ചാൽ അതു വലിയ പാപമാണെന്നു അമ്മ പറഞ്ഞിട്ടുണ്ടല്ലോ!

വൃദ്ധ—ശരിയാണ്. പക്ഷെ അവളും അദ്ദേഹത്തെ സ്നേഹിച്ചതുമൂലം ലീലയുടെ ഭൎത്താവായ മഹമ്മദ്ഖാനെ ബറാംഖാൻ വധിച്ചു ലീലയുടെ ഭൎത്താവായി.

ബാലിക—അതു കഠിനപ്രവൃത്തിതന്നെയാണ്. ആ ദുഷ്ടന്ന് അന്നു എത്ര വയസ്സുണ്ടായിരുന്നു?

വൃദ്ധ—അന്ന് ഇരുപതു വയസ്സുണ്ടായിരുന്നു. അവളുടെ ഇരുപത്തൊന്നാമത്തെ വയസ്സിൽ ഒരു പെൺകുട്ടി ജനിച്ചു.

ബാലിക—അതെന്നാണ്? ബറാംഖാൻ മരിച്ചുപോയിയെന്ന് അമ്മ പറഞ്ഞില്ലേ?

വൃദ്ധ—മുംടാസ് എന്നു പേരുള്ള ആ കുട്ടി ജനിച്ചത് ഫെബ്രുവരി-ലാണ്. പക്ഷെ അക്കാലത്ത്—അതായത് ആ കുട്ടിയുടെ ജനനസമയത്ത്—ഒരു ഫാക്കിർ അവളുടെ അടുക്കൽചെന്നു. ലീലയോടു ചിലതെല്ലാം ചോദിച്ചു. ആ പെൺകുട്ടിയുടെ ജാതകം നിൎമ്മിച്ചുകൊടുത്തു. അതിൽ പലതും പറഞ്ഞിരുന്നു.

ബാലിക—അമ്മേ! ജാതകം എന്നു പറഞ്ഞാലെന്താണ്? എനിക്കു ജാതകമുണ്ടോ?

വൃദ്ധ—നിനക്കും ജാതകമുണ്ട്. ജാതകമെന്നു പറഞ്ഞാൽ ഒരാളുടെ ജീവിതത്തിൽ അനുഭവിക്കേണ്ട സുഖദുഃഖങ്ങളെ പററി നേരത്തേ തന്നെ, ജനനസമയത്ത് നക്ഷത്രങ്ങളുടെ സ്ഥിതിഗതികൾ ക

ണമാക്കി, ദിവ്യന്മാരായവർ അറിയിക്കുന്ന ഭവിഷ്യൽഫലങ്ങളാണ്.

ബാലിക — നക്ഷത്രങ്ങളുടെ സ്ഥിതികൊണ്ട് മനുഷ്യനെപ്പറ്റി അറിയുന്നതെങ്ങിനെ?

വൃദ്ധ — അതെല്ലാം സർവ്വേശ്വരന്റെ ലീലകളാണ്. ഞാൻ കഥ പറയട്ടെ. എന്നിട്ട് ലീല പ്രസവിച്ച ഉടൻ തന്നെ ആ ദിവ്യൻ അവിടെ വന്ന് പറഞ്ഞതിങ്ങിനെയാണ്. "ഈ പെൺകുട്ടിയുടെ ജനനം അതിന്റെ പിതാവിനും, രാജ്യത്തിനും നാശകരമാണ്. അതുകൊണ്ട് സൂക്ഷിച്ചുകൊള്ളണം."

ബാലിക — ആ പെൺകുട്ടിയുടെ പിതാവെന്നു പറഞ്ഞതു് ബറാംഖാനല്ലേ?

വൃദ്ധ — അതെ. അദ്ദേഹം ഇത്രയും പറഞ്ഞതിനു ശേഷം അവിടെ നിന്നും മറഞ്ഞു. മുംതാസ് ജനിച്ചതിന്റെ അടുത്ത വർഷത്തിൽ ബറാംഖാനെ, മഹമ്മദ്ഖാന്റെ ഒരു അനുചരൻ വെട്ടിക്കൊന്നു. രാജ്യവും നഷ്ടമായി.

ബാലിക — അങ്ങിനെ വേണം. അയാൾ ചെയ്തതിനുള്ള പ്രതിഫലം നല്ലതുപോലെ കിട്ടി. ദിവ്യൻ പറഞ്ഞതു ശരിയായി. അയാൾക്ക് അതു കിട്ടണം. എനിക്കു വളരെ സന്തോഷമായി. പാപം ചെയ്താൽ പാപം തന്നെ ഫലം.

വൃദ്ധ — എന്തു ചെയ്യാം. അങ്ങിനെതന്നെയാണ്.

ബാലിക — എന്നിട്ട് ലീല, ശിശുവിനെ എന്തു ചെയ്തു. കൊന്നുകളഞ്ഞിരിക്കാം.

വൃദ്ധ — ഇല്ല. അവൾ പേർസ്യയിലേക്കു ഓടിപ്പോയി. അവൾ വളരെ സുന്ദരിയും നൃത്തവിദഗ്ദ്ധയും ആയതുകൊണ്ട് പേർസ്യയിലെ ഒരു പ്രഭു വീണ്ടും ലീലയെ വിവാഹം ചെയ്തു.

ബാലിക — എന്റമ്മേ! ഇങ്ങിനെയുള്ള പെണ്ണുങ്ങൾ ലോകത്തിലുണ്ടോ? എത്ര പേരെയാണു വിവാഹം ചെയ്തു താമസിക്കുന്നതു്? ഇതു് അവളുടെ മൂന്നാമത്തെ വിവാഹമല്ലേ?

വൃദ്ധ — മകളെ. നീ അതിൽ അതിശയിക്കാനില്ല ഇങ്ങിനെയുള്ള ആണുങ്ങളും കുറവല്ല. സ്ത്രീകളാണു പിന്നേയും ഭേദം. പിന്നെ വയററുപിഴപ്പല്ലേ ലോകത്തിൽ വലുതു്? ഇതാ നമ്മൾ തന്നേയും നാടുവിട്ടു പോന്നതെന്തിനാണ്? കൊട്ടാരത്തിൽ പോയി നൃത്തം ചെയ്തു ജീവിക്കാമെന്നു കരുതിയല്ലേ? ഇതുപോലെതന്നെയായിരുന്നിരിക്കണം ലീലയുടേ അന്നത്തെ സ്ഥിതിയും.

ബാലിക—ശരിയാണ്. ദാരിദ്ര്യദുഃഖമാണു സന്മാർഗ്ഗനിഷ്ഠയുടെ വലിയ ശത്രു. അമ്മ കഥ പറയണം.

വൃദ്ധ—എന്റെ നാവു വരണ്ടുകഴിഞ്ഞു. എങ്കിലും പറയാം. ലീല സുഖമായിട്ടു പുത്രിയോടും പുതിയ ഭർത്താവിനോടും ഒന്നിച്ച് ഇരുപതു സംവത്സരത്തോളം അവിടെ പാർത്തു. പുത്രിക്ക് ഇരുപത്തൊന്നു വയസ്സുമായി. ലീലയുടെ ആ ഭർത്താവിന്, അവളുടെ പുത്രിയോട് അത്ര രസമുണ്ടായിരുന്നില്ല.

ബാലിക—അതു പിന്നെ അങ്ങിനെ അല്ലാതെ വരുമോ? പിതാവില്ലാത്ത കുട്ടികളെല്ലാം എന്നേപ്പോലെതന്നേ നിർഭാഗ്യവതികളാണു. എന്റെ സ്ഥിതി ഓർത്താൽ മതിയല്ലൊ.

വൃദ്ധ—ശരിയാണ്. അങ്ങിനെ ഇരിക്കുമ്പോൾ ഒരു ദിവസം ആ പ്രഭുവിന്റെ കുടുംബത്തിലുൾപ്പെട്ട ഒരു സ്ത്രീ ഭൂതാവേശം നിമിത്തം തുള്ളി. അവൾ ഇങ്ങിനെ പറഞ്ഞു:—"ഇവിടെയുള്ള വിശുദ്ധനൃത്തസ്ഥലത്തുവെച്ചു ഇരുപത്തൊന്നു ദിവസത്തെ നൃത്തം കഴിക്കുന്നതിന് ഏതെങ്കിലും കന്യകമാർ തുനിയാത്തപക്ഷം, സർവ്വേശ്വരൻ കോപിക്കും. അങ്ങിനെ ചെയ്തില്ലെങ്കിൽ ഇവിടെയുള്ള സ്ത്രീകളെല്ലാം വിരൂപവതികളും വന്ധ്യകളുമായിത്തീരും." ഈ വെളിവാട് അനുസരിച്ച് ആരും നൃത്തത്തിനു പോകാതെയായപ്പോൾ ലീലയുടെ പുത്രിയായ മുംടാസ് അതിന്നായി അവളുടെ വളർത്തച്ഛന്റെ അനുവാദം ചോദിച്ചു. അയാൾ അതു വിസമ്മതിച്ചു. പക്ഷെ മുംടാസ് അതു വകവെയ്ക്കാതെ ഇരുപത്തൊന്നു ദിവസവും അടപ്പിച്ചു നൃത്തത്തിനു പോയി. ഈ വിവരമറിഞ്ഞു പ്രഭു അവളെ ഗൃഹത്തിൽനിന്നും നൃത്തം തീരുന്നതിനു മുമ്പു തന്നെ ബഹിഷ്കരിച്ചു. ഇരുപത്തിഒന്നാം ദിവസമായപ്പോൾ, മുൻപറഞ്ഞ ഫാക്കിർ അവളുടെ അടുക്കൽവന്നു ഇങ്ങിനെ പറഞ്ഞു:—"നീ നിന്റെ പരിശുദ്ധ ജീവിതത്തെ ദൈവത്തിനായി അർപ്പിച്ചതിൽ ദേവി പ്രീതിപ്പെട്ടിരിക്കുന്നു. ഇന്നു അസ്തമനത്തിനുമുമ്പ് ഒരു വീരയോദ്ധാവു് ഇവിടെ വന്നു നിന്നെ വിവാഹം ചെയ്യും. നിന്റെ വളർത്തച്ഛനെ നിഗ്രഹിച്ച് ഈ സ്ഥലത്തിലെ അധിപനായിത്തീരും."

ബാലിക—അമ്മേ! "ദേവി" എന്നു പറഞ്ഞതാരാണ്? ഇങ്ങിനെ കേട്ടിട്ടില്ലല്ലൊ.

വൃദ്ധ—നമ്മുടെ മതം യവനന്മാരുടെ മതത്തോടും ഹിന്ദുമതത്തോ

ടും ചേൎന്നതാണ്. ഈ രണ്ടു മതങ്ങളിലും പല ദേവതകളേയും ആരാധിച്ചു പ്രീതിപ്പെടുത്താറുണ്ടു. സൌന്ദൎയ്യദേവതയായ "വീനസ്സിനേ"പോലെയുള്ള ഒരു ദേവിയായിരിക്കണം.

ബാലിക — അമ്മയുടെ കഥകളെല്ലാം വളരെ രസകരമായിരിക്കുന്നു. അമ്മ പറയണം.

വൃദ്ധ — എനിക്കു വൎത്തമാനം പറയുവാൻ തീരെ പാടില്ല. എങ്കിലും എളുപ്പം പറഞ്ഞു നിൎത്താം. ആ ഫാക്കീർ പറഞ്ഞതുപോലെ അന്നേദിവസം സായാഹ്നത്തിൽ അതികോമളനായ ഒരു ഹിന്ദുപ്രഭു ഒരു കുതിരപ്പുറത്തു കയറി മുംടാസ്സിൻെറ അടുക്കൽ വന്നു. അവർ പരസ്പരം അനുരാഗബദ്ധരായി. ഭവിച്ചു അതിരൂപോജ്ജ്വലയായ ആ കന്യക ആ വീരപുരുഷനെ ഗാന്ധൎവ്വമായി വിവാഹം കഴിച്ചു.



ബാലിക — അതെങ്ങിനെയാണ്? രണ്ടു പേർ തമ്മിൽ കണ്ടാൽ ഉടൻ വിവാഹമാകുമോ?

വൃദ്ധ — കുഞ്ഞേ! നിനക്കതൊന്നും അറിവാൻ പാടില്ല. ഒരു കാലത്തു് അതെല്ലാം നീയും അറിയും. അതുവരെ ക്ഷമിച്ചിരിക്കുക.

ബാലിക — അമ്മേ! എനിക്കു് ഈ ജന്മത്തിൽ വിവാഹമേ വേണ്ട. പിന്നെ, അമ്മ എന്തിനാണ ക്ഷമിച്ചിരിക്കാൻ പറഞ്ഞതു്. എനിക്കു് അതൊന്നും കേൾക്കേണ്ട. ഞാൻ കഥ കേൾക്കട്ടെ. അമ്മ പറയൂ.

വൃദ്ധ — അവർ വിവാഹം കഴിഞ്ഞു മോംടാസിൻെറ മാതാവായ ലീലയോടൊന്നിച്ചു ഒരു വൎഷം പേർസ്യയിൽ സുഖമായി താമസിച്ചു. പക്ഷെ ആ സുകുമാരനു പല വിരോധികളും ഉണ്ടായിരുന്നു മൊംടാസിനെ ഭാൎയ്യയാക്കുവാൻ അയാൾക്കു സാധിച്ചതുകൊണ്ടു് അയാളോടു പേർസ്യായിലെ പ്രഭുക്കന്മാരൊക്കെ പിണങ്ങി. പല കലാപങ്ങളുമുണ്ടായി. വിവാഹാനന്തരം ഒരു വൎഷം കഴിഞ്ഞപ്പോൾ മൊംടാസ് ഒരു പെൺകുട്ടിയെ പ്രസവിച്ചു.

ബാലിക — അമ്മേ! ഇതെന്തു നേരംപോക്കാണ്. അമ്മ പറയുന്നതെല്ലാം പെൺകുട്ടിയെ പ്രസവിച്ചു എന്നാണല്ലോ. ആ ദിക്കിൽ ആണുങ്ങളെ പ്രസവിക്കാറു പതിവില്ലേ?

വൃദ്ധ — പക്ഷെ അവൎക്കു ചില ശാപങ്ങളുണ്ടായിരിക്കാം. എന്തോ അതൊന്നും അറിഞ്ഞുകൂടാ. ആ പെൺകുട്ടിയെ പ്രസവിച്ചു അന്നു രാത്രിയിൽ മുൻപറഞ്ഞ ഫാക്കീർ മൂന്നാമതും പ്രത്യക്ഷമായി. അദ്ദേഹം ജാതകം ഗണിച്ചു.

ബാലിക — അദ്ദേഹത്തിന്റെ തൊഴിൽ, സ്ത്രീകളുടെ പ്രസവസമയം കാക്കുകയാണോ?

വൃദ്ധ — ഛേ! നീ അങ്ങിനെ പറയരുത്. അദ്ദേഹം വളരെ ദിവ്യനാണ്. ഞാൻ കണ്ടിട്ടുള്ള ആളാണ്. നീ കഥ കേൾക്കുക. അവളുടെ ജാതകം ഗണിച്ചതിനുശേഷം അദ്ദേഹം വളരെ നേരം മൌനിയായിട്ടിരുന്നു. അദ്ദേഹത്തിനു വളരെ സന്താപമുള്ളതുപോലെ തോന്നി. അദ്ദേഹത്തിന്റെ കൂട്ടത്തിൽ ഉദ്ദേശം 65 വയസ്സു പ്രായം വരുന്ന വേറെ ഒരു ഫാക്കീറും ഉണ്ടായിരുന്നു. രണ്ടുപേരും കൂടി എന്തോ സംസാരിച്ചതിനുശേഷം ലീലയെ വിളിച്ച് ഇപ്രകാരം പറഞ്ഞു. ഇപ്പോൾ ജനിച്ച പെൺകുട്ടിയുടെ ജാതകം വളരെ ഭയങ്കരമായിരിക്കുന്നു. അവൾ അതിഭാഗ്യവതിയാണ്. അവളുടെ 2-ാമത്തെ വയസ്സിലും 16-ാമത്തെ വയസ്സിലും വളരെ ഗ്രഹപ്പിഴകൾ ഉണ്ട്. 2-ാമത്തെ വയസ്സിൽ അവളുടെ മാതാവും പിതാവും യുദ്ധത്തിൽ മരിക്കേണ്ടിവരും. പക്ഷെ അതു കഴിഞ്ഞാൽ പതിമൂന്നു സംവത്സരക്കാലത്തേക്കു വളരെ സുഖമാണ്. അവൾ ഒരു വലിയ യശസ്സിനും ലോകാവസാനംവരെ ശാശ്വതബഹുമതിക്കും, ചക്രവർത്തിനിപദത്തിനും അർഹയായിത്തീരും. ഇതെല്ലാം പതിനഞ്ചാം വയസ്സിൽതന്നെ നടക്കുമെന്നും ആ വയസ്സിൽ അവൾക്കു നാലു ദുർദ്ദശകളുണ്ടെന്നും, അതിൽ അവസാനത്തെ ദുർദ്ദശയോടുകൂടി അവൾ മരണത്തെ പ്രാപിക്കുമെന്നും അറിയിച്ചു. വൃദ്ധ ഇത്രയും പറഞ്ഞ ഉടൻതന്നെ അവൾ അറിയാതെ കണ്ണിൽനിന്നും അശ്രു ധാരയായി പ്രവഹിച്ചു. ഇതു കണ്ടു ബാലിക ചോദിച്ചു:— "അമ്മക്കു ധൈര്യമില്ലല്ലോ. വല്ലവരേയും പററി കഥകൾ പറയുമ്പോൾ കരഞ്ഞാൽ ചിരിക്കാനേ എനിക്കു തോന്നുകയുള്ളു. അമ്മ കഥ പറകയല്ലേ? പിന്നെ കരയുന്നതെന്തിന്?"

വൃദ്ധ — "ശരിയാണു. ഞാൻ കഥയിലുള്ള അനുഭവരസംകൊണ്ടു കരഞ്ഞുപോയി. പക്ഷെ അതിൽ നമ്മൾക്കു യാതൊരു കാര്യവും ഇല്ല." ഫാക്കീർ ഇത്രയും പറഞ്ഞു് അവിടെനിന്നും എവിടെയൊ പോയി മറഞ്ഞു. അദ്ദേഹത്തിന്റെ ശിഷ്യനും പോയി. അദ്ദേഹം പറഞ്ഞതുപോലെതന്നെ മൊംടാസും ആ ധീരയുവാവും അവരുടെ പുത്രിക്കു രണ്ടു വയസ്സു പ്രായമായപ്പോൾ അഫ്ഗാൻ രാജ്യക്കാരുമായുള്ള യുദ്ധത്തിൽ മരിച്ചു എന്നാണറിയുന്നതു്. അഫ്ഗാൻകാർ രാജ്യം പിടിച്ചടക്കി.

ബാലിക__അയ്യോ! പാവം. ആ സാധു പിന്നീട എന്നേപ്പോലെയായി. പക്ഷെ എനിക്ക രാജ്യമുണ്ടായിരുന്നില്ല. എനിക്ക് അമ്മയുണ്ടല്ലൊ. അവൾക്കങ്ങിനെയല്ലാ. ഇങ്ങിനെ വ്യത്യാസമുണ്ട്. നമ്മളും വലിയ കുടുംബത്തിലുൾപ്പെട്ടിരുന്നു ഇല്ലേ?

വൃദ്ധ__ഉവ്വ്. അഫ്ഗാൻകാരുടെ അക്രമംകൊണ്ടാണ നമ്മുടെ ഗൃഹം നശിച്ചത്.

ബാലിക__എന്നിട്ട പിന്നെ അവളെന്തു ചെയ്തു.? ആ പാവം എങ്ങിനെ ജീവിക്കും?

വൃദ്ധ__അവൾ അതിൽ പിന്നിട്ട ലീലയോടൊരുമിച്ച ഒരു രാജാവിൻെറ അടുക്കൽ ചെന്നു. അവിടെ താമസിച്ചു. കുറെ ക്ലേശങ്ങൾ അനുഭവിച്ചുവെങ്കിലും ആ ദിവ്യൻ പറഞ്ഞതുപോലെ ഒന്നും സംഭവിച്ചില്ല. അവൾ സുഖമായിട്ട ഒരു പാവപെട്ടവനെ വിവാഹം ചെയ്തു താമസിക്കയും ചെയ്തു.

ബാലിക__ഞാൻ പറഞ്ഞിട്ടില്ലേ? ഈ ദിവ്യന്മാർ എന്നും പറഞ്ഞു നടക്കുന്നവരെല്ലാംതന്നെ കള്ളന്മാരാണെന്ന്. അയാൾ രചിച്ച ജാതകം വെറുതെയായില്ലേ? ആദ്യത്തെ ജാതകംതന്നെ ശരിയായോ എന്നു എനിക്ക സംശയമാണ.

വൃദ്ധ__മകളെ! അങ്ങിനെ പറയരുതു. ജാതകത്തിൽ ചിലതെല്ലാം ശരിയാകും. നമ്മൾ പറഞ്ഞ കഥയുടെ അവസാനം ഞാൻ അങ്ങിനെയാണ കേട്ടിട്ടുള്ളതു. അതുകൊണ്ട മാത്രം ഞാൻ നിന്നോട പറഞ്ഞുവെന്നേ ഉള്ളു. പരമാൎത്ഥം ആൎക്കും അറിയാൻ പാടില്ല.

ബാലിക__ഞാൻ ഏതായാലും ഈ ദിവ്യന്മാരെ വിശ്വസിക്കുന്നില്ല. അനുഭവപ്പെട്ടാൽ വിശ്വസിക്കാമെന്നല്ലാതെ, ഇവരെപ്പോലെ ലോകജീവിതം സുഖമാക്കാൻവേണ്ടി താടിയുംനീട്ടി,വടിയുംകുത്തിപ്പിടിച്ചു മന്ത്രങ്ങളും ചൊല്ലി നടക്കുന്ന എത്രയോ പാപികളെ നാം കണ്ടുകഴിഞ്ഞു. ഇടക്ക വല്ല യഥാൎത്ഥയോഗികളുമുണ്ടെങ്കിൽ അവരെ അനാദരിക്കുന്നതിനുള്ള മാൎഗ്ഗംകൂടി ഈ കൂട്ടരല്ലേ കാണിച്ചുകൊടുക്കുന്നത്? ഇപ്രകാരം പലരും ദിവ്യന്മാർ എന്നും പറഞ്ഞു ലോകമൊട്ടുക്ക നടക്കുന്നുണ്ട്.

വൃദ്ധ__മകളെ! നിൻെറ അറിവില്ലായ്മകൊണ്ടു അവരെ അധിക്ഷേപിക്കരുതു്. ദിവ്യന്മാർ എല്ലാപ്പോഴും ദിവ്യന്മാർതന്നെയാണ. അവർ നമ്മളേക്കാൾ ജ്ഞാനികളുമാണ. ഈ ലോകത്തിൽ നട

ക്കവാൻ പോകുന്ന സകല സംഗതികളും അവക്ക ദിവ്യചക്ഷുസ്സ കൊണ്ട അറിവാൻ കഴിയും. നീ അവരെ പരിഹസിക്കുന്നതുതന്നെയും പാപകരമാണ്.

ബാലിക—ആകട്ടെ. അമ്മ കഥ പറഞ്ഞപ്പോൾ പ്രസ്താവിക്കപ്പെട്ട ദിവ്യൻ ജ്ഞാനിയാണെന്ന അമ്മക്ക എന്താണ നിശ്ചയം? എന്നാൽ അയാൾ പറഞ്ഞതുപോലെ സകലതും സംഭവിക്കേണ്ടതല്ലെ? അയാൾ പെരുങ്കള്ളനാണ.

വൃദ്ധ—അതൊരിക്കലുമല്ല. അദ്ദേഹം അതിദിവ്യൻതന്നെയാണ. അദ്ദേഹം ലോകരിൽനിന്നും യാതൊരു പ്രതിഫലവും ആശിക്കുന്നില്ല. ഞാൻ ഒരു ദിവസം അദ്ദേഹത്തെ കണ്ട. കുറച്ച പണം കൊടുക്കുവാനായി അനുവാദം ചോദിച്ചപ്പോൾ എന്നോട പറഞ്ഞതിങ്ങിനെയാണ. "അല്ലയോ ഭാഗ്യവതി! നിൻെറ ധനത്തേയോ നിൻെറ സംഭാവനകളേയോ സ്വീകരിക്കുവാനുള്ള സ്ഥിതിയാണെനിക്കുള്ളതെന്ന നീ ധരിച്ചതു എത്രയൊ മൌഢ്യം. എനിക്ക അവയുടെ ആവശ്യം ലേശമെങ്കിലും ഉണ്ടെന്ന ഞാൻ വിചാരിക്കുന്നില്ല" ഇത്രയും പറഞ്ഞു അദ്ദേഹം എന്നെ അനുഗ്രഹിച്ച യാത്രയായി.

ബാലിക—ആകട്ടെ. അമ്മ അദ്ദേഹത്തിൻെറ താമസവും നാടും മററും എവിടെയാണെന്ന ചോദിച്ചില്ലെ! അദ്ദേഹത്തിൻെറ ആകൃതി എങ്ങിനെയുള്ളതാണ?

വൃദ്ധ—അദ്ദേഹത്തിന ഇപ്പോൾഎത്ര വയസ്സായി എന്ന നിശ്ചയമില്ല. എങ്കിലും അഞ്ഞൂറു വയസ്സിൽ കുറയുകയില്ലെന്നാണ് എനിക്ക തോന്നുന്നതു.

ബാലിക—അമ്മ, എന്തബദ്ധമാണീപറയുന്നതു. മനുഷ്യൻ അഞ്ഞൂറു വയസ്സവരെ ജീവിച്ചിരിക്കുമോ?

വൃദ്ധ—ഉവ്വ്. അതുകൊണ്ടുതന്നെയാണ് അദ്ദേഹം ദിവ്യനാണെന്ന ഞാൻ പറഞ്ഞതു്. കണ്ടാൽതന്നെ അതു തോന്നിക്കും. അദ്ദേഹത്തിൻെറ വസ്ത്രം തുവെള്ളയാണ. കഴുത്തുമുതൽ കാലിൻെറ കണ്ണവരെ മൂടിയിട്ടുള്ള ഒരു വെള്ളഉടുപ്പ ധരിച്ചിട്ടുണ്ട. അദ്ദേഹത്തിൻെറ കൈയ്കൾ കാൽമുട്ടുവരെ നീണ്ടുകിടക്കുന്നവയാണ. മുഖത്തു നരച്ച വളരെ നീളമുള്ള മീശ നില്പുണ്ട. അദ്ദേഹത്തിൻെറ പുരികംകൂടിയും വെളുത്തു നീളമുള്ള രോമം നിറഞ്ഞതാണ്. മുഖത്തിൽ രക്തം തുടിച്ചിരിക്കുന്നതായി കാണാം. ആളുടെ നിറം, മഞ്ഞയും ചുവപ്പും ഇടകലൎന്ന ഒരു പുതുനിറമാണ.

തലയിൽ ഒരു ചുവപ്പുതലപ്പാവു കെട്ടിയിട്ടുണ്ടു. കൈയ്യിൽ ഒരു സ്വർണ്ണവടിയും ഒരു മാലയും ഉണ്ടു. അദ്ദേഹത്തിൻെറ നയനങ്ങൾ ഏററവും വിശാലവും നാസിക ഉയൎന്നതും നീണ്ടതും, സ്വരം ശാന്തവും മധുരവും ആണു. ഉദ്ദേശം 7 അടിയിൽ കുറയാത്ത പൊക്കവും ആ ദിവ്യനുണ്ടു. വെള്ളിക്കൊരടുകൾകൊണ്ടു അലംകൃതമായ പാദുകകളുടെ ഉപരി പ്രശോഭിച്ച പാദങ്ങൾ ഏററവും ചുവന്നതും നിൎമ്മലവുമാണു.

ബാലിക—അമ്മ പറഞ്ഞ സ്വരൂപം എനിക്കു നല്ലതുപോലെ മനസ്സിലായി. അത്തരം സ്വരൂപം എൻെറ നയനങ്ങളുടെ മുമ്പിൽ നില്ക്കുന്നതുപോലെ എനിക്കു തോന്നുന്നുണ്ടു. അദ്ദേഹത്തിൻെറ വീടു എവിടെയാണെന്നാണു അമ്മയെ ധരിപ്പിച്ചിട്ടുള്ളതു?

വൃദ്ധ—അതാണ് അതിലും രസകരം. അദ്ദേഹം സ്ഥിരമായി താമസിക്കുന്നത് ഈജിപ്ത് രാജ്യത്തിലുള്ള "പിരമിഡ്" എന്ന ഭയങ്കര കെട്ടിടങ്ങളിലാണു. "ശിവാപിരമിഡ്" എന്നു പറയപ്പെടുന്നതും ഉദ്ദേശം അയ്യായിരം വൎഷങ്ങളുടെ പഴക്കമുള്ളതുമായ ആ കെട്ടിടത്തിൽ അദ്ദേഹം നിഗൂഢമായി താമസിക്കുന്നു. അവിടെനിന്നും ആണ്ടിൽ ഒരിക്കൽ അദ്ദേഹം മെക്കാ, പേർസ്യാ മുതലായ സ്ഥലങ്ങളിലേക്കു വരിക പതിവാണെന്നാണ് എൻെറ അറിവ്.

ബാലിക—അമ്മേ! നമ്മുടെ കഥകൾ എല്ലാം തുലോം അത്ഭുതകരങ്ങളായിതോന്നുന്നു;അതുകൊണ്ടാണ് അവയൊന്നുംവിശ്വസിക്കാൻ വയ്യാത്തത്. അദ്ദേഹം ഈജിപ്തിൽനിന്നും ഇങ്ങോട്ടു വരുന്നതെങ്ങിനെ? ഇതുപോലെയുള്ള രാജപാതകൾ ഈജിപ്തിലുണ്ടോ?

വൃദ്ധ—നീ തുലോം വിചാരശൂന്യതന്നെയാണു. അദ്ദേഹത്തെപ്പോലുള്ള ദിവ്യന്മാർ നടക്കുമെന്നാണൊ നീകരുതുന്നതു? അദ്ദേഹം വിചാരിച്ചാൽ ഒരു മാത്രകൊണ്ടു ഈ ലോകത്തിൽ എവിടെയും പോകുവാൻ യാതൊരു പ്രയാസവുമില്ല. അത്രക്കു ദിവ്യനാണു അദ്ദേഹം.

ബാലിക—ശരിയാണു. അപ്രകാരമുള്ളവർ പിരമിഡിനകത്തു താമസമുണ്ടെന്നു ഞാൻ ചില പുസ്തകങ്ങളിൽനിന്നും വായിച്ചറിഞ്ഞിട്ടുണ്ടു. പക്ഷെ എനിക്ക് അദ്ദേഹത്തെ ഒന്നു കാണാൻ കഴിഞ്ഞില്ലല്ലൊ! അമ്മ പറഞ്ഞതെല്ലാം എനിക്കു സ്വപ്നംപോലെ

തോന്നുന്നു. ലോകത്തിൽ ഗൂഢമായി എത്രയോ അപ്രമേയശക്തികൾ വർത്തിക്കുന്നുണ്ടെന്നു ആരറിഞ്ഞു? നമ്മൾ ഇരിക്കുന്നിടത്തും, കിടക്കുന്നിടത്തും, നടക്കുന്നിടത്തുമെല്ലാം, നമുക്കു തുലോം അജ്ഞാതവും അദൃശ്യവും ആയ നിഗൂഢശക്തികൾ വർത്തിക്കുന്നുണ്ടെന്നതിൽ യാതൊരു തർക്കവും ഇല്ല. അമ്മ പറഞ്ഞതെല്ലാം പരമാർത്ഥമായിരിക്കാം. പക്ഷെ ഞാൻ അവയെ വിശ്വസിക്കാത്തതു് എന്റെ ഇന്ദ്രിയങ്ങൾക്കു അവ ഗോചരമാകാത്തതുകൊണ്ടാണു. എങ്കിലും ദിവ്യന്മാർ ഈ ലോകത്തിൽ ഉണ്ടാകാതെ തരമില്ല. ഈ ലോകം ഭരിച്ചുകൊണ്ടുപോകുന്ന ആ മഹച്ചൈതന്യത്തിന്റെ കിരണങ്ങൾ അങ്ങിങ്ങു വ്യാപിക്കാതിരിക്കുന്നതെങ്ങിനെ?

വൃദ്ധ—അതുതന്നെയാണു ഞാൻ നിന്നോടു പറഞ്ഞതു. ഈ ലോകത്തിൽ നാം കാണുന്ന പദാർത്ഥങ്ങൾ വളരെ തുച്ഛങ്ങളാണു. ലോകത്തിലുള്ളവയിൽ മുക്കാൽഭാഗവും നമുക്കു അജ്ഞാതമായിരിക്കുന്നു. അതുകൊണ്ടു പലതും നമ്മൾക്കു അതിശയകരമായിത്തോന്നും. അതു നമ്മുടെയാ ഈശ്വരന്റെയൊ കുറമല്ല. ഇന്നത്തെ ധനികൻ നാളത്തെ യാചകൻ; ഇന്നത്തെ യാചകൻ നാളത്തെ ധനികൻ; ഇതാണു നാം എപ്പോഴും ധരിക്കേണ്ടതായിട്ടുള്ള രഹസ്യം. മകളെ! വർത്തമാനം കൂടുതൽ പറഞ്ഞതുകൊണ്ടു വായു സ്തംഭിച്ചിരിക്കുന്നു. ക്ഷീണവും ദാഹവും വളരെ വർദ്ധിക്കുന്നു. എന്റെ കണ്ണും തലയും ചുററുന്നുവല്ലോ.

ബാലിക—നമ്മൾക്കു സാവധാനത്തിൽ, ആ ദേവാലയത്തിന്റെ അകത്തേക്കു പോകാം. അവിടെ നല്ല തണുപ്പും കാററും ഉണ്ടു്. ആരുടേയും ഉപദ്രവം ഉണ്ടാകയുമില്ല. വെള്ളം മുക്കി എടുക്കാൻ വളരെ സൌകര്യവും ഉണ്ടു.

വൃദ്ധ—നീ പറഞ്ഞതു പരമാർത്ഥമാണു്. എനിക്കു ഒന്നുറങ്ങണം. ഇത്രയും പറഞ്ഞു വൃദ്ധ വളരെ സാവധാനത്തിൽ ആ പാതയുടെ അരികിൽ നിന്നും എഴുന്നേററു. ബാലിക വൃദ്ധയുടെ കൈയ്യു പിടിച്ചുകൊണ്ടു ദേവാലയത്തിന്റെ നടകൾ ഓരോന്നായി കയറിത്തുടങ്ങി. അവരിൽ വൃദ്ധയുടെ മുഖം, നാം ആദ്യം കണ്ടതിൽനിന്നും ഭാവവ്യത്യാസമുള്ളതായിത്തീർന്നു. അവളുടെ മുഖത്തു് ഒരു ഉഗ്രത പ്രത്യക്ഷപ്പെട്ടു. അവർ രണ്ടുപേരുംകൂടി സാവധാനമായി ദേവാലയത്തിന്റെ മതിൽക്കെട്ടിനുള്ളിൽ കയറി, അവിടെ ഒരു ഭാഗത്തു ഭംഗിയായി കെട്ടിനിർത്തിയിരുന്ന "മോർബിൾ" തറയിൽ ഇരുന്നു. വൃദ്ധ അത്യധികമായ ക്ഷീണംകൊണ്ടും മററും ത

ളുന്നു യാതൊരു വർത്തമാനവും തുടരാതെ അവിടെത്തന്നെ കിടന്നു. ബാലിക ഏററവും പരിഭ്രമചിത്തയായി, കുറച്ചു വെള്ളം മുക്കിഎടുക്കാൻ തൊട്ടിയുടെ അടുക്കലേക്കു പോയി. ബാലിക വെള്ളം വളരെ വേഗത്തിൽ കൊണ്ടുവന്നു. വൃദ്ധ ഒരുവിധത്തിൽ മുക്കിയും മൂളിയും ഇടറിയും ഇപ്രകാരം പറഞ്ഞു.—"എനിക്കു—ദാഹം വളരെ ഉണ്ടു. വെള്ളം വായിൽ ഒഴിക്കുക. നീ ആ ഭാണ്ഡം സൂക്ഷിച്ചുകൊള്ളുക. നീ എന്റെ അടുക്കൽ ഇരിക്കുക. ഞാൻ ഒന്നുറങ്ങട്ടെ" ഇതു കേട്ടു ആ സാധുബാലികയാകട്ടെ, താൻ കൊണ്ടുവന്ന വെള്ളം മുഴുവനും വൃദ്ധയുടെ വായിൽ ഒഴിച്ചുകൊടുത്തു. വൃദ്ധ, ആ ജലം മുഴുവനും ഒററ വായിൽതന്നെ കുടിച്ചു. അവൾ നയനങ്ങൾ അടച്ചു നിദ്ര ആരംഭിച്ചു. അമ്മയുടെ നിദ്ര യാതൊരു തരത്തിലും ഭഞ്ജിക്കരുതെന്നു കരുതി, ആ മനോഹര ബാലിക തന്റെ കൈയ്യിൽ ഉണ്ടായിരുന്ന ചെറിയ ഭാണ്ഡത്തെ താഴെ വച്ചിട്ടു, അല്പം ദൂരെ മാറി ഇരിപ്പായി.

അവളുടെ മുഖഭാവവും അല്പം വ്യത്യാസപ്പെടാതിരുന്നില്ല. അവളുടെ ഹൃദയത്തിൽ നാനാതരത്തിലുള്ള വിചാരപരമ്പരകൾ ഉദിച്ചുയന്നു. അവളുടെ സ്വാന്തശാന്തതയെ തല്ലിത്തകൎത്തുവെങ്കിലും യാതൊന്നും പറയാതെ, യാതൊന്നും കാണാതെ, മൌനം അവലംബിച്ചു മാതാവിന്റെ ജാഗ്രദവസ്ഥയെ മാത്രം പ്രതീക്ഷിച്ചുകൊണ്ടു, ആ പാവനാംഗി വെൺകുളിർത്തറയിൽ സാലഭഞ്ജികപോലെ നിശ്ചേഷ്ടയായിഇരുന്നു.

# മൂന്നാം അദ്ധ്യായം

ലോകചരിത്രത്തിൽ, പ്രതാപശാലികളായി പ്രശോഭിച്ചിരുന്ന, അനേകം രാജാക്കന്മാരുടെ നാമം ഇന്നു ബഹുമാനപുരസ്സരം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും, അവരിൽ വളരെ കുറച്ചുപേക്കു മാത്രമേ 'മഹാൻ' എന്ന ബിരുദം നൽകപ്പെട്ടിട്ടുള്ളുവെന്നു എല്ലാവക്കും അറിയാവുന്ന ഒരു സംഗതിയാണു്. ഒരു രാജാവിൻെറ വലിപ്പമോ, പ്രതാപമോ, പ്രഭുത്വമോ ക്ഷണികങ്ങളായിരുന്നാലും മഹത്വം ഒരിക്കലും ക്ഷണികമായിരിക്കുന്നില്ല. അലക്സാണ്ടറെപ്പററിയൊ, ആൽഫ്രഡ്ഡിനെപ്പററിയൊ ഹാനിബാളിനെപ്പററിയൊ ഹഷ്നെപ്പററിയൊ, നെപ്പോളിയനെപ്പററിയൊ ജൂലിയസ്സ് സീസറെപ്പററിയൊ ലോകത്തിനു ഒരുകാലത്തും വിസ്മരിക്കുവാൻ സാധിക്കുന്നില്ല. അവരുടെ എല്ലാം ജീവിതം കേവലം സുഖസമ്പൂർണ്ണമായിരുന്നതായി ചരിത്രം പഠിപ്പിക്കുന്നുമില്ല. അനേകതരത്തിലുള്ള ക്ലേശങ്ങൾ സഹിച്ചു, ലോകത്തിൻെറയും ലോകരുടെയും ഉൽകർഷത്തിനും ഉന്നതിക്കുംവേണ്ടി, സൌഖ്യത്തിനും സൌഭാഗ്യത്തിനും വേണ്ടി, ശ്രേയസ്സിനും ശ്രേഷ്ഠതക്കും വേണ്ടി, പല വിജയങ്ങളും സമ്പാദിച്ചു ഭാരമേറിയ ഭരണശകടത്തെ തനിയെ വഹിച്ചു നവീനപന്ഥാക്കളിൽക്കൂടി നയിച്ചതിൻെറ ലക്ഷ്യമായിട്ടാകുന്നു അവക്കെല്ലാം തുലോം വിലയേറിയ "മഹത്വ"മുദ്രയെ ചരിത്രകാരന്മാർ നൽകിയിട്ടുള്ളതു. യാതൊരു ക്ലേശവും അനുഭവിക്കാതെ സുഖലോലുപന്മാരായി ജന്മം കഴിച്ചുകൂട്ടിയിട്ടുള്ള ഭരണാധികാരികൾ ലോകത്തിൽ അനേകം ഉണ്ടായിരിക്കാം. അവരുടെയെല്ലാം ജീവിതമോ, ജീവിതപ്രവൃത്തികളൊ, നാം അനുസ്മരിക്കേണ്ടിവരുന്നില്ല. എന്തുകൊണ്ടെന്നാൽ, ലോകത്തിനെ പ്രത്യേകപാഠങ്ങൾ പഠിപ്പിക്കത്തക്ക യാതൊരു പ്രവൃത്തിയും അവരുടെ മേദുരമായ ജീവിതത്തിൽ ചെയ്തുതീക്കുന്നതിനു, അധികാരപ്രമത്തത മൂലമോ, അഹങ്കാരപ്രാതിനിധ്യം മൂലമോ, അനാവശ്യപ്രതാപംമൂലമൊ, അത്ഥമില്ലാത്ത പ്രഭാവംമൂലമൊ, അവർ അപ്രാപ്തന്മാരായിതീന്നതുകൊണ്ടാണു്. നേരേമറിച്ചു ഇന്നു നാം മഹാന്മാർ എന്ന നിലയിൽ അറിയുന്നവരാകട്ടെ, അവരുടെ ഭരണകാലത്തിൽ ഏറിയകൂറും, സന്താപങ്ങളിലും അപകടങ്ങളിലും കൂടി നയിച്ചു, ലോകരുടെ ശാശ്വതബഹുമതിക്കും സ്നേഹത്തിനും,അതിശയത്തിനും പാത്രങ്ങളാകത്തക്ക രീതിയിൽവിജയംസമ്പാദിച്ചിട്ടുള്ളവരായതുകൊണ്ടും ആകുന്നു അപ്രകാരം ലോകചരിത്രത്തിൽ, ശാശ്വതബഹുമാനത്തിനു അടിസ്ഥാനമായി, ഇന്നും — എന്നു

ല്ല—എന്നും പ്രശോഭിക്കുന്ന ഒരു നാമമാകുന്നു ഭാരതത്തെ ക്രിസ്ത്വബ്ദം 16-ാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ, മഹനീയമാംവണ്ണം ഭരിച്ചിരുന്ന അക്ബർ ചക്രവർത്തിയുടേതെന്നു, ഭാരതചരിത്രത്തെപ്പററി കേൾക്കുകയെങ്കിലും ചെയ്തിട്ടുള്ള ഒരുവനേയും പറഞ്ഞു മനസ്സിലാക്കേണ്ട ആവശ്യമില്ല.

മഹാനായ അക്ബർചക്രവർത്തിയുടെ 'മഹത്വം' എന്തിലാണു സ്ഥിതിചെയ്യുന്നതെന്നു വിവരിച്ചു പറയേണ്ടതു ചരിത്രകാരന്റെ ചുമതലയാകുന്നു. അയാൾ ആ കൃത്യം ഏററവും നിഷ്കർഷയോടുകൂടിത്തന്നെ വിസ്മയകരമാംവണ്ണം നിറവേററിയിട്ടുണ്ടെന്നു നമ്മൾക്കു അറിയാവുന്നതുകൊണ്ടു ആഖ്യായികാകർത്താവിനു ആവക ഗൌരവഭാരങ്ങൾ വഹിക്കേണ്ടതായിട്ടില്ല. എങ്കിലും കഥയുടെ ചടങ്ങനുസരിച്ചു, ചരിത്രകാരന്റെ സൂച്യഗ്രതുല്യമായ തൂലികത്തുമ്പിൽനിന്നും "ചോന്നു" പോയിട്ടുള്ള ചില ബിന്ദുക്കളെ ഈ ആഖ്യായികയുടെ പലഭാഗങ്ങളിലായി സംഗ്രഹിക്കേണ്ടിവന്നിട്ടുള്ളതുകൊണ്ടു, ആ ചുമതല ഇവിടെ നിർവ്വഹിച്ചുകൊള്ളട്ടെ.

അക്ബറുടെ ഭരണവൈശിഷ്ട്യം അദ്ദേഹത്തിന്റെ ഭരണതന്ത്രത്തിലാണു സ്ഥിതിചെയ്യുന്നതെന്ന പരമാർത്ഥം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. വിഭിന്നജാതികളും, വിഭിന്നമതാവലംബികളുമായ ജനസമൂഹത്തെ—അനേകംകാലമായി ഹിന്ദുക്കളെന്നും മഹമ്മദീയരെന്നുമുള്ള സങ്കുചിതമനഃസ്ഥിതിയിൽനിന്നും ഉദിച്ചുയന്ന മതവിദ്വേഷംമൂലം പല കലാപങ്ങൾക്കും, പരസ്പരശത്രുത്വത്തിനും പാത്രമായ ജനസമൂഹത്തെ—എല്ലാം തന്റെ നയവിശാരദത്വംകൊണ്ടു ഏകോപിപ്പിച്ച്, തമ്മിൽതമ്മിൽ യാതൊരു രീതിയിലും കലഹിക്കാതിരിക്കത്തക്കവണ്ണം യോജിപ്പിച്ച്, ഐക്യപരിപാലനം ചെയ്തുപോന്ന ഏകമുഗൾചക്രവർത്തി അക്ബർ ആയിരുന്നുവെന്ന പരമാർത്ഥത്തെപ്പററി ആലോചിക്കുമ്പോൾ അദ്ദേഹത്തിന്റെ മഹത്വം എത്രത്തോളമുണ്ടായിരുന്നുവെന്നു ഏവനും ഗ്രഹിക്കാവുന്നതാണ്. ഇതിനുംപുറമേ, ഹിന്ദുക്കളും, മഹമ്മദീയരും ആയ തന്റെ ഇരുഭാഗം പ്രജകളിൽ, ഒരുകൂട്ടക്കും കൂടുതൽ പ്രാധാന്യമോ പ്രതാപമോ അനുവദിക്കാതെ, ഇരുകൂട്ടരേയും തമ്മിൽ യോജിപ്പിക്കുന്നതിനുവേണ്ടി പരസ്പരം വിവാഹമാകുന്ന ആത്മീയബന്ധത്തിൽ ഏർപ്പെടുത്തിയതും അക്ബറുടെ മറെറാരു നയമായിരുന്നു. ആവർത്തിച്ചാവർത്തിച്ച് രാജപുത്രന്മാരെ അക്ബർ പരാജിത[illegible]രാക്കിയെങ്കിലും, അവരുടെ അക്ഷയമായ വീര്യ

ശൌൎയ്യപരാക്രമങ്ങളെപ്പററി ആന്തരമായി അഭിനന്ദിച്ചിരുന്ന ചക്ര
വൎത്തി, അവരിൽ പല പ്രധാനികളേയും സാമ്രാജ്യത്തിന്റെ പലഭാ
ഗങ്ങളും ഭരിക്കുന്നതിനായി നിയമിക്കയും അവൎക്കു കൊട്ടാരത്തിലും
രാജസ്ഥാനത്തിലും ശരിയായ അധികാരവും പ്രാതിനിധ്യവും നൽകു
കയും ചെയ്തു.

ഇപ്രകാരമെല്ലാം രാജ്യക്ഷേമത്തിനുപകരിക്കുന്ന പല നല്ല ഉ
പായങ്ങളും സ്വീകരിച്ചു ഭരണക്കൂടത്തെ ഏററവും ഉജ്ജ്വലമാക്കിത്തീ
ൎത്തതിനുശേഷം ക്രിസ്ത്വാബ്ദം 1596-ാം വൎഷം ഗ്രീഷ്മകാലത്തോടുകൂടി,
വിശ്രമാൎത്ഥം അക്‌ബർ ആഗ്രായിൽ താമസമുറപ്പിച്ചു. തന്റെ
പതിന്നാലാമത്തെ വയസ്സിൽ, രാജാധിരാജാധികാരത്തോടു കൂടി
1556-ാമാണ്ടു, സ്വീകരിക്കേണ്ടിവന്ന കരവാളത്തെ നാല്പതുസംവ
ത്സരത്തെ ഭയങ്കരമായ അനേകം പോരാട്ടങ്ങളിൽ പങ്കുകൊണ്ടു് ര
ക്തദാഹം ശമിപ്പിച്ചതിനു ശേഷം, തൃപ്തനായി ഉറയിൽനിക്ഷേ
പിച്ചു. അദ്ദേഹത്തിന്റെ ആശയ്ക്കു അടിസ്ഥാനമായിരുന്ന രാ
ജ്യങ്ങളെല്ലാംതന്നെ ഓരോന്നോരോന്നായി പിടിച്ചടക്കുകയും, അവ
യെല്ലാം ക്ഷേമത്തോടും ശാന്തിയോടുംകൂടി ഭരിക്കുന്നതിനായി തന്റെ
പ്രീതിക്കും വിശ്വാസത്തിനും പാത്രങ്ങളായിരുന്ന ഉദ്യോഗസ്ഥന്മാരെ
നിയമിക്കയും ചെയ്തശേഷം സ്വൈരവാസത്തിനായിട്ടാണു് അദ്ദേ
ഹം ആഗ്രായിൽ വന്നതു്. എങ്കിലും അദ്ദേഹത്തിന്റെ ഹൃദയാന്തര
ത്തിൽ എന്തോ ഗൂഢമായിട്ടുള്ള ഒരു അതൃപ്തി—സന്താപലേശം—പ
ലപ്പോഴും വെളിവാകാതിരുന്നില്ല. വസന്തത്തിനിടയിലുള്ള വൎഷം
പാൎത്തട്ടിലെന്നതു പോലും ലെ സൌഖ്യത്തിനിടയിലുണ്ടായിരുന്ന ഈ ഹൃ
ദയശല്യം അദ്ദേഹത്തിൽ പൊടുന്നനവേ ഉൽത്താപകാരണമായി
ത്തീൎന്നു. ഇതിനുള്ള ഹേതുവെന്താണെന്നു അദ്ദേഹത്തോടു് ചോദി
ക്കുന്നതിനു ധൈൎയ്യമുള്ളവരൊ, അതിനെപ്പററി അന്വേഷിച്ചു് അറി
യുന്നതിനു ഉത്സാഹമുള്ളവരൊ, കൊട്ടാരത്തിനുള്ളിലോ, പുറത്തോ
ഉണ്ടായിരുന്നില്ല: അദ്ദേഹം ആവക സംഗതികളെപ്പററി തന്റെ
പ്രേമഭാജനങ്ങളായിരുന്ന അന്തഃപുരവാസികളേയൊ, തന്റെ വി
ശ്വാസപാത്രങ്ങളായിത്തീൎന്നിട്ടുള്ള മന്ത്രിമാരേയൊ, തന്റെ വാത്സ
ല്യനിധികളായിരുന്ന പുത്രന്മാരേയോ അറിയിക്കുവാനും ഉദ്ദേശിച്ചിരു
ന്നില്ല. എങ്കിലും പല ഘട്ടങ്ങളിലും സചിവന്മാരുമായിട്ടുള്ള കാൎയ്യ
വിചാരണവേളയിലും, പ്രാണപ്രേയസികളുമായിട്ടുള്ള സ്വൈരസല്ലാ
പസന്ദൎഭങ്ങളിലും, പുത്രന്മാരുമായിട്ടുള്ള സംഭാഷണാവസരങ്ങളിലും

അദ്ദേഹത്തിൻെറ കരൾക്കുള്ളിൽ ജ്വലിച്ചിരുന്ന വിഷാദാഗ്നിയുടെ എരിപൊരികൾ ആ വിശാലമായ നയനങ്ങളിൽ കൂടി പാറിപ്പറന്നു കൊണ്ടിരുന്നു. കലാപബഹുലമായിരുന്ന ഒരു വിസ്തൃതസാമ്രാജ്യത്തെ സമാധാനസമ്പൂർണ്ണമാക്കിത്തീർക്കുവാൻ നിഷ്പ്രയാസം സാധിച്ച ആ മഹാനുഭാവനിൽ കുടികൊണ്ടിരുന്ന സന്താപം ഏതുരീതിയിലുള്ളതായിരുന്നിരിക്കാം;

"വിശിഷ്ടമാം മോദമെഴുന്ന ദിക്കിൽ
വിഷാദബീജങ്ങളൊളിച്ചുമേവും."

എന്ന് ഒരു കവി പാടിയിട്ടുള്ളത് എത്രയോ പരമാർത്ഥം. അദ്ദേഹത്തിൻെറ വിസ്തൃതവും അനർഘവുമായി പരിലസിക്കുന്ന, സാമ്രാജ്യത്തിൽ ഏതെങ്കിലും ഒരു ഭാഗം നഷ്ടമാകത്തക്ക രീതിയിൽ വല്ല ഗൂഢകലാപങ്ങളും എവിടെയെങ്കിലും ഉണ്ടായിരിക്കുന്നതായി അദ്ദേഹം അറിഞ്ഞിട്ടുണ്ടോ? അപ്രകാരമാണെങ്കിൽ, തുലോം ധീരനും നയജ്ഞനും ആയ അദ്ദേഹത്തിൽ, അതു ശാശ്വതദുഃഖമെന്നുള്ള രീതിയിൽ ഒരിക്കലും കുടികൊള്ളുകയില്ലെന്ന്, എത്രയോ കലാപങ്ങൾ ഉണ്ടായിട്ടും അവയെല്ലാം ക്ഷണനേരംകൊണ്ടു കലാശിപ്പിച്ച, ആ യുദ്ധചാതുര്യം വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. ആ സ്ഥിതിക്ക്, അതുകൊണ്ട് അദ്ദേഹം ആതുരനായിരിക്കയില്ല. എന്നാൽ അന്തഃപുരത്തിനുള്ളിൽ അദ്ദേഹത്തിൻെറ നിഷ്കളങ്കപ്രേമത്തിന് ആസ്പദമായി ജീവിക്കുന്ന സുന്ദരികളിൽ ആരെങ്കിലും അദ്ദേഹത്തെ വഞ്ചിക്കയോ, അല്ലാത്തപക്ഷം അവരിൽ ആൎക്കെങ്കിലും കഠിനമായ ദുഃഖം വല്ലതും നേരിട്ടിരിക്കയോ ചെയ്തിരിക്കാം. അതൊരിക്കലും ഉണ്ടാകയില്ല. ഭാരതനായകൻ എന്ന നിലയിൽ വിശ്വവിഖ്യാതനായ അക്ബർ സാർവ്വഭൗമനേ വഞ്ചിക്കത്തക്ക മനസ്ഥിതിയോടുകൂടിയ സ്ത്രീകൾ അന്തഃപുരത്തിലൊരിക്കലും ജീവിക്കയില്ല, അഥവാ, അപ്രകാരമുണ്ടെങ്കിൽ, പൌരുഷം മൂർത്തീകരിച്ച ചക്രവർത്തിയുടെ ഒറ്റ നോട്ടം അവളെ ഭസ്മീകരിക്കാതിരിക്കുന്നതെങ്ങിനെ? അതിൽ ഖേദിക്കത്തക്ക ചാപല്യം മഹാനായ അക്ബർ ചക്രവർത്തിയിൽ ഉണ്ടായിരിക്കാമെന്നു സംശയിച്ചതുതന്നെയും വലിയ മൌഢ്യമാണ്. അന്തപുരത്തിലെ ബന്ധുരാംഗികളിലാൎക്കെങ്കിലും സന്താപമുണ്ടായിരുന്നാൽതന്നേയും അതിനേപററിവേണ്ടതു ചിന്തിച്ച് സാന്ത്വനപ്പെടുത്താറുള്ള ചക്രവർത്തി—അവരെ സമാധാനപ്പെടുത്തുവാനുള്ള ധീരതനിറഞ്ഞുവഴിയുന്ന പൌരുഷമൂർത്തി—തനിയേതന്നെ വ്യാകുലപ്പെടുകയില്ലെന്നതു നിശ്ചയമാ

ണ്ട്. അതുമല്ലെങ്കിൽ കൊട്ടാരത്തിൽനിന്നും ചക്രവത്തിക്ക ഏററവും പ്രിയമായിട്ടുള്ള വല്ല സാധനവും മോഷണം പോയതുകൊണ്ടൊ മററു വല്ല രീതിയിലും നഷ്ടമായതുകൊണ്ടോ അദ്ദേഹം ഖേദിക്കുന്നതായിരിക്കുമോ? ഒരിക്കലും അപ്രകാരം സംഭവിക്കയില്ല. രാജസിംഹമായ അക്കബറുടെ കൊട്ടാരത്തിൽനിന്നും—യാതൊരുത്തന്റെ ഭരണകാലത്താണോ, നാട്ടുകാർ ധനത്തെ പെരുവഴിയിൽക്കൂടി സ്വസ്ഥചിത്തന്മാരായി നിക്ഷേപിക്കുന്നതിനുള്ള ധൈര്യമുണ്ടായിരുന്നത് അദ്ദേഹത്തിന്റെ വാസസ്ഥാനത്തിൽനിന്നും—ഒരു സാധനം മോഷണം പോകുകയെന്നുള്ളത് അസംഭാവ്യംതന്നെ. അദ്ദേഹത്തിന്റെ കൈയിൽനിന്നും നഷ്ടപ്പെടുന്ന ഏതു സാധനത്തേയും ഒററ വാക്കുകൊണ്ടു പുനഃസ്ഥാപിക്കുവാനുള്ള പ്രതാപം അക്കബറിൽ ഉണ്ടായിരിക്കെ, അഥവാ, വല്ല നഷ്ടവും നേരിട്ടിരുന്നാൽതന്നെയും അതിനേപ്പററി വിചാരിച്ച് ദുഃഖിക്കുവാൻ അക്കബർ കേവലം പിശുനനാണെന്നു വരുന്നതല്ല. എന്നാൽപിന്നെ എന്തു ദുഃഖമായിരിക്കാം അദ്ദേഹത്തിൽ ഉണ്ടായിരുന്നത്.? സർവ്വേശ്വരനും അദ്ദേഹത്തിനും അറിയാമെന്നല്ലാതെ നമുക്ക് വിചാരിക്കുവാൻകൂടി സാദ്ധ്യമല്ല.

ഇതാ! അക്കബർ ആഗ്രയിൽ വാസം ഉറപ്പിച്ചതിനുശേഷം മൂന്നുപ്രാവശ്യം ഗ്രീഷ്മ ഋതു അദ്ദേഹത്തെ സന്ദർശിച്ചുകഴിഞ്ഞു. നാലാമത്തെ വർഷവും ആരംഭിച്ചു. ഒരുദിവസം ചക്രവത്തി തന്റെ സ്വകാര്യമുറിയിൽ സിംഹാസനസ്ഥനായിരിക്കയായിരുന്നു. ചക്രവത്തി തന്റെ ഭക്ഷണംകഴിഞ്ഞ് രാജ്യകാര്യങ്ങളെപ്പററി ആലോചിക്കാൻ പതിവുപോലെ അവിടെ വന്നപ്പോൾ മന്ത്രിമാരിൽ ഓരോരുത്തരായി അദ്ദേഹത്തെ സന്ദർശിച്ചു. എന്നാൽ പെട്ടെന്ന് എന്തോ ചില സംഗതികളെപ്പററി ആലോചിച്ചു തീച്ചപ്പെടുത്തിയതുപോലെ, ചക്രവത്തി അവരോടെല്ലാം വൈകുന്നേരം വന്നാൽ മതിയെന്നു ആജ്ഞാപിച്ചു. അതനുസരിച്ചു സചിവന്മാർ അവിടേനിന്നു യാത്രയായി. അതുകഴിഞ്ഞ് അദ്ദേഹം "കുമാരസേനൻ" എന്നു രണ്ടുപ്രാവശ്യം അരുളി. തത്സമയം സുമുഖനും, മുഗൾവംശരാജചിഹ്നങ്ങളെ വഹിക്കുന്ന കഞ്ചുകത്തെ ധരിച്ചിട്ടുള്ളവനും, ഉദ്ദേശം മുപ്പതുവയസ്സ് പ്രായം തോന്നിക്കുന്നവനും ആയ ഒരു യുവാവ് ചക്രവത്തിയുടെ മുമ്പിൽ ഏററവും ആദരവോടുകൂടി പ്രത്യക്ഷനായി. അയാളെ കണ്ടമാത്രയിൽ ചക്രവത്തി ചോദിച്ചു:-

"ഇന്നലെ പറഞ്ഞിട്ടുള്ള സംഗതികളെപ്പററി വിവരമായി അന്വേഷിച്ചുവോ? ഉവ്വെങ്കിൽ പരമാത്ഥം പറയു കേൾക്കട്ടെ."

കുമാര — അവിടുന്നു കല്പിച്ചതുപോലെ അടിയൻപോയി. ഗൂഢമാൎഗ്ഗങ്ങൾ എല്ലാംതന്നെ നല്ലതുപോലെ തിരഞ്ഞു. എന്നാൽ വാസ്തവസംഗതിയെപ്പററി അടിയനു യാതൊന്നും അറിവാൻ കഴിഞ്ഞില്ല. ഇനിയും പല മാൎഗ്ഗങ്ങളിൽകൂടി പോയി അന്വേഷിക്കേണ്ടതായിട്ടാണിരിക്കുന്നതു്.

ചക്ര — അപ്രകാരമാണൊ? നീ എവിടെയാണ് അന്വേഷിച്ചതു്? ഞാൻ പറഞ്ഞിരുന്ന സ്ഥലങ്ങളിൽകൂടി നീ പോയില്ലെ? നൂർ മഹാൾ എന്നാണ് ഇവിടെനിന്നും അദൃശ്യയായതു്. അവളെ സെലിംതന്നെ അകററിനിൎത്തിയിരിക്കയല്ലേ?

കുമാര — തിരുമേനി! അടിയൻ അറിഞ്ഞിട്ടുള്ളതു ഉണൎത്തിക്കാം. നൂർമഹാൾ അന്തഃപുരത്തിൽനിന്നും അദൃശ്യയായതു് ഉദ്ദേശം അഞ്ചു സംവത്സരങ്ങൾക്കുമുമ്പാണ്. കുമാരനുമായി ആ സ്ത്രീക്കുണ്ടായിരുന്ന അനൎഹബന്ധത്തെ അവിടുന്നു പരിഛേദിക്കുവാനായി തുനിയുന്നുണ്ടെന്നും ഷീയർഖാനെക്കൊണ്ട് അവളെ വിവാഹം ചെയ്യിക്കാനായി പരിശ്രമിക്കുന്നുണ്ടെന്നും നേരത്തേതന്നെ ഇവിടെ അറിഞ്ഞിട്ടുണ്ട്. ഷീയർഖാൻ അവളെ വിവാഹം ചെയ്ത ആ ദിസംവതന്നെ അയാൾ വധിക്കപ്പെട്ടുവെന്നാണറിയുന്നതു്.

ചക്ര — അതെ ഷിയർഖാനേവധിച്ചുവെന്നു നിനക്കു നിശ്ചയമുണ്ടോ.

കുമാര — ഇല്ല. അന്വേഷണത്തിൽ അയാൾ നൂർമഹാൾ ഒരുമിച്ചു ബങ്കാളത്തു താമസിക്കുന്നതായിട്ടാണ് ഞാൻ ആദ്യം കേട്ടിട്ടുള്ളതു്.

ചക്ര — നൂർമഹാളെപ്പററി നിനക്കെന്തെല്ലാം അറിവാൻ കഴിഞ്ഞിട്ടുണ്ട്.

കുമാര — അവളുടെ മാതാപിതാക്കന്മാർ അവളെ കാന്ദഹാറിൽവെച്ച് ചെറുപ്പത്തിൽതന്നെ ഉപേക്ഷിച്ചു. അവൾ ചെറുപ്പകാലം മുതല്ക്കുതന്നെ ആഗ്രായിലെ അന്തഃപുരത്തിലാണ് താമസിച്ചിരുന്നതു്.

ചക്ര — ശരി. ഞാൻ വിവരങ്ങൾ പറയാം. അവൾ ഇവിടെ വന്നതു് അവളുടെ പത്താമത്തെ വയസ്സിലാണ്. ഇപ്പോൾ അവൾക്ക് ഇരുപതുവയസ്സു പ്രായം ഉണ്ടായിരിക്കണം. ആ സ്ഥിതിക്കു അവൾ അദൃശ്യയായി തീൎന്നതു പതിനഞ്ചാമത്തെ വയസ്സിലായിരിക്കണമല്ലൊ. നാം ഷീയർഖാനേക്കൊണ്ട് വിവാഹം ചെയ്യിച്ചതിനുശേഷം ആ രാത്രിതന്നെ അവരെ ബങ്കാളത്തേക്ക് അയക്കുകയാണു ചെയ്തിട്ടുള്ളതു്. നീ ആദ്യമായി അന്വേഷിക്കേണ്ടതു് അവർ രണ്ടുപേരും ബങ്കാളിൽതന്നെ താമസം ഉണ്ടോയെന്നാണ്. വിവരം ഉടൻ അറിവിച്ചുകൊള്ളണം. ഷീയർഖാനെ വധിച്ചു

വെന്നു പറയുന്നതു ശരിയല്ല. ഷീയർഖാൻെറ കൂടെ നൂർമഹാൾ ഇല്ലാത്തപക്ഷം സെലിം അവളെ എവിടെ എങ്കിലും പാർപ്പിച്ചിരിക്കുമെന്നതു നിശ്ചയമാണ്. അതും ഉടൻ അന്വേഷിക്കുക. ഇനി ഇന്നലെ പറഞ്ഞ സംഗതികളെപ്പററിയാണ്. നീ ആ ഗൂഢപാതകളിൽക്കൂടി തന്നെയല്ലെ പോയതു്.

കുമാര — അതേ. അവിടെ ആരേയും കണ്ടില്ല.

ചക്ര — സെലിം ഇപ്പോൾ അനുരക്തനായിത്തീർന്നിരിക്കുന്നവൾ രൂപവതിയാണോ? അവളുടെ രാജ്യമേതാണ്? അവളുടെ പേരെന്താണ്?

കുമാര — നൂർമഹാൾ ഇവിടെനിന്നും പോയതിനുശേഷമാണ് ഇവൾ ഇവിടെ വന്നിട്ടുള്ളതു്. ഉദ്ദേശം രണ്ടു സംവത്സരത്തോളം ആയിരിക്കണം. അവൾ ജയപ്പൂർ രാജ്യത്തിലെ ഒരു പരിചാരികയാണ്. മെഹർ എന്നാണു നാമധേയം.

ചക്ര — സെലിം ഈ പരിചാരികയെ എന്നാണ് കൊണ്ടുവന്നിട്ടുള്ളതു്?

കുമാര — ജയപ്പൂർ രാജ്യത്തെ പിടിച്ചടക്കാനായി രണ്ടു സംവത്സരങ്ങൾക്കുമുമ്പ് പോയിരുന്നു. അപ്പോൾ അവിടെനിന്നും കൊണ്ടുവന്നിട്ടുള്ള പരിചാരികയാണ്.

ചക്ര — അവൾ രൂപോജ്വലയാണെന്നു എനിക്കു മനസ്സിലായി. സെലിമിനു നൂർമഹാളേക്കാൾ ഈ മെഹറിനെയാണു വളരെ താല്പര്യമെന്നും മനസ്സിലായി. രണ്ടുപേരും പരിചാരികമാരാണെന്നല്ലെ അറിയുന്നതു. നൂർമഹാൾ ഒരു പരിചാരികയാണെന്ന് അറിഞ്ഞതുകൊണ്ടാണ് നാം അയാളുടെ പ്രണയവേഴ്ചയെ വിരോധിച്ചതു്. പക്ഷെ അതുകൊണ്ട് എന്തുഫലം? ഇതാ അവൻ മററൊരു പരിചാരികയെ കൊണ്ടുവന്നിരിക്കുന്നു. അതും നമുക്ക് അനുവദിക്കത്തക്കതല്ല. പക്ഷെ സാധുക്കളായ സ്ത്രീകളെ ആ ദുഷ്ടൻെറ ചാപല്യത്തിനു ഇരയാക്കുന്നതിനുപകരം ഹനിക്കുകതന്നെയാണു നല്ലതു. നീ അവളുടെ താമസം എവിടെയാണെന്നറിഞ്ഞില്ലെ? അന്തഃപുരത്തിൽത്തന്നെ പരിചാരികയായിട്ടു നില്ക്കുകയാണോ? ഇന്നാൾ അവർ രണ്ടുപേരുംകൂടി സംസാരിച്ച വിവരം നാം നിന്നോടു പറയുകയുണ്ടായില്ലെ. പിന്നെ നീ എന്തുകൊണ്ടു അന്വേഷിച്ചില്ല?

കുമാര — അടിയൻ അന്വേഷിച്ചു; പക്ഷെ അവർ അന്തഃപുരത്തിലെ

വിടെയോ ഉണ്ടെന്നാണറിഞ്ഞതു്. രണ്ടുപേരുംകൂടി ഒരുമിച്ചിരിക്കുന്നതു കാണ്മാൻ കഴിഞ്ഞിട്ടില്ല.

ചക്ര— ഒരുപക്ഷെ അവർ അവിടെനിന്നും പോയിരിക്കാം.

കുമാര— അടിയൻ ഇനിയും പോയി അന്വേഷിക്കാം; പക്ഷെ കേൾക്കുന്നതിലത്രയും പരമാർത്ഥമുണ്ടോയെന്നാണു സംശയം.

ചക്ര— പരമാർത്ഥസ്ഥിതികൾ നാം അറിഞ്ഞുകൊള്ളാം. സ്വർണ്ണപ്പെട്ടിയെപ്പററി നീ അന്വേഷിച്ചുവോ.

കുമാര— ഉവ്വ്. അതു ജയപ്പൂർ രാജ്യത്തിലുണ്ടെന്നാണറിഞ്ഞതു്. അതിനെപ്പററി രണ്ടുവിധത്തിൽ കേൾവിയുണ്ട്. ജയപ്പൂർ രാജ്ഞിയുടെ മകളായി സൌര്യയെന്നു് ഒരു സ്ത്രീയുണ്ടെന്നും അവളുടെ കൈവശം പെട്ടിയിരിക്കുന്നുവെന്നും അറിഞ്ഞു. അയേഷയുടെ കൈസ്വശമുണ്ടെന്നു വേറേ ഒരറിവും ഉണ്ടു.

ചക്ര— ശരി. ഏതാണ്ടു് ഈ അയേഷാ.

കുമാര— അവൾ ബാദംഷാന്റെ സോദരനായ ഷൂജയുടെ പുത്രിയാണു്. അവളുടെ മാതാവായ റസീനാണു ജയപ്പൂർ രാജ്യത്തെ പിടിച്ചടക്കാനായി നമ്മൾക്കു ഗൂഢമാർഗ്ഗങ്ങൾ ഉപദേശിച്ചുതന്നിട്ടുള്ളതു്. ജയപ്പൂർ രാജ്ഞിയും മക്കളും കൂടി വിദ്യാപതിയോഗിയെ ഹനിച്ചുവെന്ന വിവരം പെഷ്വാറിൽ സേനയേ നയിച്ചുകൊണ്ടിരുന്നപ്പോൾ എന്നെ അറിവിച്ചിട്ടുള്ളതു്, ഈ അയേഷയാണു്.

ചക്ര— ശരി. ആ സ്ഥിതിക്കു് അയേഷ നമ്മളെ സഹായിക്കയല്ലേ ചെയ്തിട്ടുള്ളതു്?

കുമാര— അതെ. അവളെ ജയപ്പൂർ റാണിയായിരുന്ന നൂർ സ്വപുത്രിയായ സൌര്യയും ഒരുമിച്ചു നിഗ്രഹിച്ചുവെന്നാണു ഇന്നത്തേ അറിവു.

ചക്ര— എല്ലാം പരസ്പരവിരുദ്ധമായിരിക്കുന്നു. ആകട്ടെ. നീ അതിനെപ്പററിയും അന്വേഷിക്കണം. നമ്മുടെ ഗുരുവിനെ ഹനിച്ചതിൽ പിന്നീടു് ഇതു നാലാമത്തെ സംവത്സരമാണു്. ഇനിയും കുററക്കാരെ കണ്ടുകിട്ടിയില്ലെന്നു പറയുന്നതു പൌരുഷമാണെന്നു നീ കരുതുന്നുണ്ടോ?

കുമാര— ഞാൻ അതിൽ ചിലതെല്ലാം അറിഞ്ഞു. വിദ്യാപതി മരിക്കുമ്പോൾ അദ്ദേഹത്തിനു 95 വയസ്സു പ്രായമുണ്ടായിരുന്നു. അദ്ദേഹത്തെ കൊന്നതു 1596-ലാണു്. അദ്ദേഹത്തിനെ അഗ്നിക്കിരയാക്കിയതു് വിമലാദേവിയുടെ പുത്രിയായ ജയപ്പൂർ രാജ്യത്തെ

വാണിരുന്ന നൂർ എന്ന രാജ്ഞിയാണ്. ആ കൂട്ടത്തിൽ നൂറി ൻെറ രണ്ടു പുത്രിമാരും ഉൾപ്പെട്ടിട്ടുണ്ട്. അതിൽ ജ്യേഷ്ഠപുത്രി യുടെ പേർ സൌര്യയെന്നാണ്. അവിടത്തെ പുത്രനായ രാജ കുമാരൻ കോട്ട പിടിച്ചടക്കിയപ്പോൾ നൂറിനെ നിഗ്രഹിച്ചു. ത ത്സമയം സൌര്യ എവിടെയോ പോയി ഒളിച്ചു

ചക്ര—അങ്ങിനെയാണെങ്കിൽ അവളേയും, അവളുടെ അനുജത്തി യേയും എവിടെയെങ്കിലും കാണണമല്ലൊ. ആകട്ടെ ശിവപ്രസാ ദ് അതിൽ ഉൾപെട്ടിട്ടില്ലേ?

കുമാര—ഉവ്വ്. ശിവപ്രസാദ് വിദ്യാപതിയുടെ പുത്രനാണ്. അ ദ്ദേഹത്തിനു ഇപ്പോൾ 76 വയസ്സ പ്രായമുണ്ട്. അദ്ദേഹവും പി താവിനെ ഹനിക്കുന്നതിൽ ഉത്സാഹിച്ചുവെന്നാണറിയുന്നത്.

ചക്ര—കൊള്ളാം. അയേഷായുടെ മാതാവായ റസീൻ ജീവിച്ചിരി പ്പുണ്ടോ?

കുമാര—ഇല്ല. അയേഷായുടെ മാതാവും പിതാവായ ഷുജയും മ രിച്ചു.

ചക്ര—വിമലാദേവിയുടെ പുത്രിയായ നൂറിനെ ആരാണ വിവാഹം ചെയ്തിരുന്നത്.

കുമാര—ഷുജ തന്നെയാണ്. ബറാംഖാൻെറ അനുജനാണ് ഷുജാ.

ചക്ര—ഷുജക്ക എത്ര പുത്രിമാരുണ്ട്?

കുമാര—ജയപ്പൂർ രാജ്ഞിയായിരുന്ന നൂറിൽരണ്ടും, ആദ്യഭാര്യയായ റ സീനിൽ ഒന്നും, ഇങ്ങിനെ മൂന്നു പുത്രിമാരുണ്ടായിരുന്നു. അതു കൊണ്ടാണ രാജ്യാവകാശത്തിൽ തക്കം വന്നത്. ഷുജ റസീനേ വീണ്ടും സ്വീകരിച്ചു അയേഷയെ രാജ്ഞിയായി വാഴിക്കണമെന്നു ഉദ്ദേശിച്ചിരുന്നു ഇതിനു നൂറും, പുത്രിമാരും വിരോധികളായിരു ന്നു. സ്വപ്നപ്പെട്ടി ജയപ്പൂരിൽ ചെന്നുചേന്നതു ബറാംഖാൻ മു ഖാന്തിരവുമാണ്.

ചക്ര—അതെങ്ങിനെ?

കുമാരൻ—വിമലാദേവിയെ അവരുടെ ഭർത്താവായിരുന്ന മാനസിം ഹരാജാവിൻെറ മരണശേഷം ബറാംഖാൻ വിവാഹംചെയ്തു. ഇ തു 1560-ൽ ആണ്. അയാൾക്ക വിമലയിൽ ഉണ്ടായ പുത്രി യാകുന്നു നൂർ എന്ന പേരോടുകൂടി നാടുവാണിരുന്നത്. അവളാകു ന്നു സൌര്യയുടെ മാതാവ്.

ചക്ര—ശരി. നിന്നോടു നാം പറയുന്നതിനെ നീ ശ്രദ്ധിച്ചുകേൾക്കു

ണം. നാം രാജ്യഭാരം നിൎത്തി സെലിമിനെ ചക്രവൎത്തിയായി വാഴിക്കണമെന്നുദ്ദേശിക്കയാണ്. എന്നാൽ അതിനു പ്രതിബന്ധമായി തീൎന്നിട്ടുള്ളത് എന്തെല്ലാമാണെന്നു നിനക്കറിയാമല്ലൊ. നീ ഇനിമുതൽ താഴെപ്പറയുന്ന സംഗതികൾ അന്വേഷിച്ചു അറിയണം. ഒന്നാമതു നൂർ-മഹാൾ ഷിയർഖാനോടൊന്നിച്ചു താമസിക്കുന്നുണ്ടോ എന്നും അയാളെ വധിച്ചിട്ടുണ്ടോയെന്നും, നൂർമഹാളെ എന്നാണു സെലിം ഷിയർഖാൻെറഅടുക്കൽനിന്നും അകററിയിട്ടുള്ളതെന്നും അറിയണം. രണ്ടാമതു ഉദ്ദേശം രണ്ടു സംവത്സരങ്ങൾക്കു മുൻപു നമ്മുടെ കൊട്ടാരത്തിൽ നിന്നും പോയിട്ടുള്ള സ്വൎണ്ണപ്പെട്ടി ആരുടെ കൈവശം ഉണ്ടെന്നു അന്വേഷിക്കയും പെട്ടി അതിനെ സൂക്ഷിക്കുന്ന ആളോടൊന്നിച്ചു ഇവിടെ ഹാജരാക്കുകയും വേണം. മൂന്നാമതു നമ്മുടെ ഗുരുവിനെ നിഗ്രഹിച്ച പാതകികളായ ജയപ്പൂർ രാജ്ഞിയുടെ— നൂറിൻെറ—രണ്ടു പെൺമക്കളേയും, ആ പിതൃഹന്താവായ ശിവപ്രസാദിനേയും അയാളുടെ ശിഷ്യഗണങ്ങളേയും ബന്ധിച്ചു തുറുങ്കിലടക്കണം. അവരെ കൂടാതെ അയേഷയേയും നമ്മുടെ അടുക്കൽ കൊണ്ടുവരണം. നാലാമതു ഇപ്പോൾ സെലിം വച്ചുകൊണ്ടിരിക്കുന്ന പരിചാരികയായ മെഹറിനെ അയാൾ നമ്മുടെ ആജ്ഞയെ ലംഘിച്ചു കാണാറുണ്ടോയെന്നറികയും, അപ്രകാരം ചെയ്തതായി അറിഞ്ഞാൽ ഉടൻതന്നെ ആ പരിചാരികയെ തുറുങ്കിലടക്കുകയും ചെയ്യണം. ഇവയിലെല്ലാം ഏററവും ഗൌരവമായിട്ടുള്ളതു ഗുരുവിനെ നിഗ്രഹിച്ചവരെപ്പററി അന്വേഷിക്കേണ്ടതാണെന്നു നാം ഒന്നുകൂടി പറയുന്നു. നിൻെറ ചിലവിലേക്കുള്ള പണം നാം തരുന്നതാണ്. ഈ വത്സരത്തിൻെറ അവസാനത്തിനു മുമ്പു ഇതെല്ലാം അറിഞ്ഞില്ലെങ്കിൽ പിന്നെ അക്ബറുടെ വിധം മാറുമെന്നു നല്ല ഓൎമ്മ വേണം. ഉദ്ദേശം നാലു വൎഷങ്ങളോളമായി നാം ഉററു ശ്രമിച്ചിട്ടും നമ്മുടെ ഗുരുവിനെ ഹനിച്ച പാപികളെ തേടിപ്പിടിക്കുവാൻ അക്ബൎക്കു കഴിഞ്ഞില്ലെങ്കിൽ പിന്നെ ഇതിൽ കൂടുതൽ അപമാനം എന്താണു നമുക്കു വരേണ്ടതു്? അതിസമൎത്ഥനെന്നു ഭാവിക്കുന്ന നീ ഉടൻ സംഗതികൾ ധരിപ്പിക്കാത്തപക്ഷം നിൻെറ ജീവിതകാലം അവസാനിക്കാറായില്ലെന്നു നീ കരുതിക്കൊള്ളുക. ഒരിക്കൽ പരമാൎത്ഥമെല്ലാം വെളിവാകും. വാസ്തവസംഗതികളെ എന്നന്നേക്കുമായി മറച്ചുവക്കുന്നതിനു സൎവ്വേശ്വരൻകൂടി അപ്രാപ്തനാ

ണ്ട്. ആ സ്ഥിതിക്കു ഇതെല്ലാം എൻെറ കണ്ണിൻെറ മുമ്പിൽ വരാതിരിക്കയില്ല. ഇതാ എനിക്കു ഇപ്പോൾ അൻപത്തെട്ടു വയസ്സു പ്രായമായി. നാല്പത്തിനാലു സംവത്സരകാലമായി പൌരുഷത്തോടുകൂടിത്തന്നെ ഭരിച്ച ഈ സാമ്രാജ്യത്തെ ഇനി പൌരുഷഹീനനായി ഭരിക്കുവാൻ തയ്യാറില്ല. നമുക്കു ഇനി അധികകാലം ജീവിതവും ഉണ്ടാകയില്ല. പക്ഷെ ഈ സാമ്രാജ്യത്തെ നശിപ്പിക്കാതെ നാം മരിക്കണമെങ്കിൽ നിന്നോടു പറഞ്ഞിട്ടുള്ള സംഗതികൾ ഉടൻ നീ അറിയണം. നമ്മുടെ ഗുരുവിനോടു നമുക്കു ഉണ്ടായിരുന്ന അളവററ ഭക്തിയെ പ്രദശിപ്പിക്കാൻ അദ്ദേഹത്തെ നിഗ്രഹിച്ചവരോടുള്ള പ്രതികാരം മാത്രമേ ശക്യമാകയുള്ളൂ. എന്നാൽ ഇനി നിനക്കു പോകാം. സെലിമിനെ നീ പ്രത്യേകം സൂക്ഷിക്കണം. നീ പോയി ഉടൻതന്നെ സെലിമിനേ ഇങ്ങോട്ടു പറഞ്ഞയക്കുക. എല്ലാ സംഗതികളും ഗൂഢമായിരിക്കട്ടെ. അനുചരന്മാരെ നാം നാനാടിക്കിലേക്കും അയക്കുന്നുണ്ട്. നീ സെലിമിനെ പറഞ്ഞയക്കുക.

കുമാരസേനൻ— കല്പനപോലെ.

ചക്രവത്തിയുടെ ആജ്ഞ അനുസരിച്ചു സെലിംരാജകുമാരൻെറ അന്തഃപുരത്തിൽ ചെന്നു കുമാരസേനൻ അദ്ദേഹത്തെ വിവരം ധരിപ്പിച്ചു. കുമാരസേനൻ ദൃഷ്ടിപഥത്തിൽനിന്നും മറഞ്ഞ ഉടൻതന്നെ ചക്രവത്തി സഭാശാലയിൽനിന്നും പുറത്തു വന്നു. കൊട്ടാരത്തിൻെറ ഒരു ഭാഗത്തു വിചിത്രതരമായി നിമ്മിക്കപ്പെട്ടിരുന്ന ഒരു രഹസ്യമന്ദിരത്തിലേക്കാണ് അദ്ദേഹം പോയതു്. ചക്രവത്തി സാധാരണയായി തൻെറ പുത്രനുമായി വത്തമാനം പറയാറുള്ളതു് ഈ കമനീയമന്ദിരത്തിൽവെച്ചാണ്. അവിടെ അനേകം വിശിഷ്ടപദാത്ഥങ്ങൾ ശേഖരിക്കപ്പെട്ടിരുന്നു. സാധാരണയായി പുത്രന്മാരുമായുള്ള കൂടിക്കാഴ്ചയ്ക്കായി. ചക്രവത്തി അവിടെ എഴുന്നള്ളുന്ന സമയം, അവിടെ നില്ക്കുന്ന ഭടൻ ആചാരോപചാരങ്ങൾക്കുശേഷം അവിടെനിന്നും പോയി പുറത്തേ വാതുക്കൽ കാവൽ നില്ക്കുകയാണ് പതിവു്. അന്നും ചക്രവത്തിയെക്കണ്ട ഉടൻതന്നെ ഭടൻ അവിടെനിന്നും മാറിനിന്നു. അദ്ദേഹം അവിടെ പരിലസിച്ചിരുന്ന സിംഹാസനത്തിൽ ഇരുന്നു. അല്പം കഴിഞ്ഞപ്പോൾ, ഏററവും സുന്ദരമായ മുഖഭാവത്തോടും സ്വർണ്ണരത്നഖചിതമായ കഞ്ചുകത്തോടും കൂടി ഉദ്ദേശം മുപ്പതു വയസ്സു പ്രായം തോന്നിക്കുന്ന ഒരു കോമളയുവാവ്, തൻെറ രത്നാലംകൃതമായ കിരീടത്തെ കൈയ്യിൽ വെച്ചുകൊണ്ടു സാവധാന

ത്തിൽ അകത്തു പ്രവേശിച്ച ചക്രവർത്തിയെ അഭിവാദനം ചെയ്തു. തന്റെ വാത്സല്യപാത്രമായ പുത്രനെക്കണ്ട മാത്രയിൽ തുലോം ആഹ്ലാദചിത്തനായ ചക്രവർത്തി കുമാരനോട്, ഇരിക്കുവാൻ ആജ്ഞാപിച്ചശേഷം ഇപ്രകാരം പറഞ്ഞു. "സെലിം! നാം ഇന്നു നിന്നെ അന്വേഷിച്ചതിന്റെ രഹസ്യം നിനക്കു മനസ്സിലായിരിക്കാമെന്നുദ്ദേശിക്കുന്നു. കുമാരസേനൻ യാതൊന്നും പറഞ്ഞില്ലേ?"

സെലിം—അവിടുന്നു അന്വേഷിക്കുന്നുവെന്നല്ലാതെ യാതൊന്നും അടിയനെ അറിയിച്ചിട്ടില്ല.

ചക്ര—എന്നാൽ പറയാം. നാം ഇതിനു മുമ്പു പലപ്പോഴും നിന്റെ കുററങ്ങളെപ്പററി ഇവിടെവെച്ചുതന്നെ പറഞ്ഞിട്ടില്ലേ? കഠിനമായി ശാസിച്ചിട്ടില്ലേ?

സെലിം—അതെല്ലാം അടിസ്ഥാനരഹിതങ്ങളായ സംഗതികളെ വെച്ചുകൊണ്ടു അരുളിയിട്ടുള്ളതാണ്.

ചക്ര—നീ എന്നെ മൂഢനാക്കുന്നുവൊ? നൂർ മഹാൾ ഇപ്പോൾ എവിടെത്താമസിക്കുന്നു. ഷീയർഖാൻ മൃതനായിയെന്നു അറിഞ്ഞതു പരമാർത്ഥമാണോ?

സെലിം—അഞ്ചു സംവത്സരങ്ങൾക്കുമുമ്പ് അവൾ ഇവിടെനിന്നും പോയതിൽ പിന്നെ എനിക്കു യാതൊന്നും അറിഞ്ഞുകൂടാ. അവർ ബങ്കാളിൽ താമസിച്ചുകൊണ്ടിരുന്നു. ഷീയർഖാനെ വധിച്ചിട്ടുണ്ടെങ്കിൽത്തന്നെയും എനിക്കു യാതൊന്നും അതിനെപ്പററി അറിഞ്ഞുകൂടാ. പിതാവ് അവരെ രണ്ടു പേരേയുംകൂടി ഇവിടെനിന്നും അയച്ചതിനുശേഷം ഞാൻ ഒന്നുംതന്നെ അന്വേഷിച്ചിട്ടില്ല. ഞാൻ അവളെ സ്നേഹിച്ചിരുന്നെങ്കിലും അവിടത്തെ ആജ്ഞയെ ലംഘിക്കാതിരിക്കാനായി ക്ഷമയോടുകൂടി ഉപേക്ഷിച്ചു.

ചക്ര—ശരി. അതു നമുക്കു സന്തോഷംതന്നെ. നൂർ മഹാളുമായുള്ള നിന്റെ പ്രേമത്തെ നാം വിരോധിച്ചതു എന്തുകൊണ്ടാണെന്നു നീ അറിയുന്നുണ്ടോ?

സെലിം—ഉവ്വ്. അവൾ ദരിദ്രാവസ്ഥയിലുള്ള ഒരു പരിചാരികയാണെന്നും, തന്മൂലം എനിക്ക് അവളോടുള്ള വേഴ്ച രാജസ്ഥാനത്തെ അപമാനത്തിൽ ആമഗ്നം ചെയ്യിക്കുമെന്നും, അവിടുന്നു തന്നെ കനിഞ്ഞരുളിയിട്ടുള്ളതു ഞാൻ ഇന്നും ഓർക്കുന്നുണ്ട്.

ചക്ര—അതേ. അതുതന്നെയാണ്. ആ സ്ഥിതിക്ക് നീ ഇപ്പോൾ മററൊരു പരിചാരികയിൽ അനുരക്തനായതു യോഗ്യമാണോ? ഒരുത്തിയെ ഉപേക്ഷിച്ചതു വേറൊരുത്തിയെ സ്വീകരിക്കാനായി

ട്ടാണെങ്കിൽ ഉപേക്ഷിച്ചതുകൊണ്ടു് എന്തു ഫലം? നീ കുററവാളിതന്നെ. ഒരുകുററത്തിൽനിന്നും ഒഴിഞ്ഞതു മറെറാരു കുററംചെയ്യാനാണെങ്കിൽ ഇരട്ടി ശിക്ഷക്കു നീ പാത്രമാകണം. നമുക്കു ലോകസ്വഭാവം അറിവാൻ കഴികയില്ലെന്നാണോ നീ ധരിച്ചിട്ടുള്ളതു്? എനിക്കു നിൻെറ മൌഢ്യത്തെപ്പററി അറിവാൻ കഴികയില്ലെന്നാണോ നിൻെറ വിചാരം?

സെലിം—അവിടുന്നു അപ്രകാരമാണെന്നു അടിയൻ കരുതുന്നില്ല. കേൾക്കുന്നതിൽ മുഴുവനും പരമാൎത്ഥം ഇല്ലെന്നു മാത്രമേ ഉണൎത്തിച്ചുള്ളു.

ചക്ര—ഭോഷാ! നീ അതൊന്നും നമ്മോടു പറയേണ്ട. ഞാൻ ഇത്രയും നിന്നോടു ഒരിക്കൽക്കൂടി പറയണമെന്നു വിചാരിക്കുന്നു.

സെലിം—അവിടുന്നു ആജ്ഞാപിക്കുന്നതുപോലെ നടക്കാൻ അടിയൻ എല്ലായ്പോഴും തയ്യാറാണ്. സംശയമില്ല.

ചക്ര—എന്നാൽ നീ ഈ വാക്കുകൾ ശ്രദ്ധിച്ചുകേൾക്കുക. നീ ശരിയായ സമാധാനം പറയുക.

സെലിം—കല്പനപോലെ.

ചക്ര—മെഹർ എന്നു പറയുന്ന ആ യുവതിയേതാണ്? അവൾ ജയപ്പൂർ രാജ്യത്തിലെ പരിചാരികയായിരുന്നുവെന്നല്ലേ നീ നമ്മെ ധരിപ്പിച്ചിട്ടുള്ളതു്? അവളെ നീ ഒരിക്കലും ഭാൎയ്യാപദത്തിലേക്കുയൎത്തരുതെന്നു നാം ശാസിച്ചിട്ടില്ലേ? അവളെ കാണാൻ പാടില്ലെന്നുകൂടി ഞാൻ വിരോധിച്ചിട്ടില്ലേ? നീ നമ്മുടെ ഗൌരവമായ ആജ്ഞയെ ഗണിക്കാതെ, പണ്ടു് നൂർ-മഹാളോടു പെരുമാറിയതുപോലെ മറെറാരു പരിചാരികയായ ഇവളെ, എന്നും എന്നും കാണാറില്ലേ? ഇപ്രകാരം പരിചാരികമാൎക്കെല്ലാം ചക്രവൎത്തിനീപദം കൊടുക്കുവാൻവേണ്ടിയല്ല, തുലോം പ്രയാസപ്പെട്ടു് നാം ഈ സാമ്രാജ്യത്തെ അടക്കി ഭരിക്കുന്നതെന്നു് നിനക്കറിവില്ലേ?

സെലിം—മെഹർ പരിചാരികതന്നെയാണ്. രണ്ടു സംവത്സരങ്ങൾക്കുമുമ്പു് ഞാൻ ജയപ്പൂർ പിടിച്ചടക്കുവാൻ പോയസമയം അവളെ ഇങ്ങോട്ടു കൊണ്ടുപോന്നതാണ്. പക്ഷേ അവിടുന്നു എന്നെ തെററിദ്ധരിച്ചു.

ചക്ര—നിന്നോടു ഞാൻ പറയട്ടെ. നമ്മുടെ സാമ്രാജ്യത്തിൻെറ യശസ്സും, വ്യാപ്തിയും, ദാൎഢ്യവും എല്ലാം നമ്മുടെ പൂൎവ്വികന്മാരുടെയും, നമ്മുടെയും പൌരുഷത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളവയാണെന്നു് സെലിം വിശ്വസിക്കുന്നുണ്ടോ?

സെലിം—ഉവ്വ്.

ചക്ര—പൌരുഷം എന്നു പറയുന്നതു കേവലം കാമോദ്ദീപകങ്ങളായ നീചവിചാരങ്ങൾക്കു സർവ്വഥാ നീതനായ ഒരുവനിൽ കാണുകയില്ലെന്നു അനുഭവംകൊണ്ടു നിനക്കു മനസ്സിലായിട്ടില്ലേ?

സെലിം—അടിയൻ പൌരുഷരഹിതനായി പ്രവൎത്തിച്ചിട്ടില്ല.

ചക്ര—അങ്ങിനെ മാത്രമേ നീ പ്രവൎത്തിച്ചിട്ടുള്ളു. നിൻെറ നീചസ്വഭാവത്തെ പായിക്കാതെ ഉടൻ കടിഞ്ഞാണിടണം. നാം നമ്മുടെ സാമ്രാജ്യത്തിൻെറ യശസ്സിനേയാണ് ലോകത്തിൽവെച്ച് ഏററവും പ്രധാനമായി കരുതുന്നത്. അതു നശിക്കുമെന്നറിഞ്ഞാൽ പിന്നെ ആ സാമ്രാജ്യത്തെ നശിപ്പിക്കയാണ് അക്ബറുടെ ധൎമ്മമെന്നു നീ അറിയുന്നുണ്ടോ?

സെലിം—ഉണ്ട്. അവിടത്തെ ദൃഢനിശ്ചയങ്ങളെപ്പററി അടിയനു നല്ലതുപോലെ അറിയാം.

ചക്ര—മുഗൾവംശത്തിലെ സ്ഥിതിയെന്തായിരുന്നുവെന്നാണ് നിൻെറ വിചാരം? ഈ സാമ്രാജ്യം ഇന്നു നീ കാണുന്ന രീതിയിൽ ശാന്തമായി സമാധാനമായി ഇതു് ഏറെനാൾ ഭരിക്കപ്പെട്ടിരുന്നുവെന്ന് നീ കരുതുന്നുണ്ടെങ്കിൽ അതു വലിയ മൌഢ്യമാണ്. ഞാൻ സിംഹാസനസ്ഥനായ അവസരത്തിൽ—അതേ ഇപ്പോൾ നിനക്കുള്ള വയസ്സിൻെറ പകുതിപോലും അന്ന് എനിക്കു പ്രായമുണ്ടായിരുന്നില്ല—അക്കാലത്ത് ഇവിടെ നടന്നിട്ടുള്ള കലാപങ്ങൾ ഏതെല്ലാംരീതിയിൽ ഉള്ളവയായിരുന്നുവെന്ന് അറിഞ്ഞിരുന്നെങ്കിൽ ഇന്നു നീ എത്രയോ പൌരുഷമുള്ള ഒരു പുത്രനാകുമായിരുന്നു.

സെലിം—അവിടുന്നു കല്പിക്കുന്നതെല്ലാം കേട്ടു. ഈ സാമ്രാജ്യത്തിൻെറ യശസ്സിനു കാരണം അവിടത്തെ മഹത്വമാണെന്ന പരമാൎത്ഥം എവൎക്കും അറിയാം.

ചക്ര—ഞാൻ ഈ സാമ്രാജ്യം ഇപ്പോൾ ഭരിക്കുന്നതു് കേവലം ഖഡ്ഗംകൊണ്ടാണെന്നു നീ വിചാരിക്കുന്നുണ്ടോ?

സെലിം—ഇല്ല. അവിടത്തെ നയംകൊണ്ടുതന്നെയാണ്.

ചക്ര—നിൻെറ വിവാഹംതന്നേയും നാം നടത്തിയിട്ടുള്ളതു് രാജപുത്രന്മാരെ കൈവശത്തിലാക്കുവാനും രാജ്യത്തിൽ സമാധാനം പരിപാലിക്കാനും വേണ്ടിയാണെന്ന് നിനക്കും അറിവുള്ളതല്ലേ?

സെലിം—അതെ. അവിടുന്നു വിവാഹത്തെപ്പററി പറഞ്ഞപ്പോൾ

അടിയൻ ഉടൻതന്നെ സമ്മതിയ്ക്കയാണ ചെയ്തിട്ടുള്ളതു്. രാജ്യക്ഷേമത്തിന്ന് അതു ഉപകരിക്കണമെന്ന് ഞാൻ അഗ്രഹിച്ചു.

ചക്ര—ശരിയാണ്. പക്ഷേ നിൻെറ പ്രവൃത്തി നിൻെറ ആശയത്തെ വ്യക്തമാക്കുന്നില്ല വിവാഹിതനായ ഒരു പുരുഷൻ തൻെറ ഭാൎയ്യയെ സങ്കടപ്പെടുത്തുന്നതു വലിയ പാതകമല്ലെ? അന്തഃപുരവാസംതന്നെയും നിൎത്തണമെന്നു നാം ആഗ്രഹിക്കുന്നതും അതുകൊണ്ടുതന്നെയല്ലെ?

സെലിം—നമ്മുടെ മതപ്രകാരം അന്തഃപുരവാസം കുററകരമല്ലല്ലൊ. ഒരു പുരുഷനു നാലു ഭാൎയ്യമാരെ വെച്ചുകൊണ്ടിരിക്കാൻ അവകാശമുണ്ടല്ലൊ.

ചക്ര—നിന്നെപ്പോലുള്ള അധമന്മാർ ലോകത്തിലുണ്ടാകുമെന്നറിഞ്ഞിരുന്നെങ്കിൽ പരിശുദ്ധനബി ആ നിയമത്തെ നിൎമ്മിക്കയില്ലായിരുന്നു. നാലു ഭാൎയ്യമാർ ഒരു പുരുഷനു നിർബ്ബന്ധമായിട്ടുണ്ടായിരിക്കണമെന്നു നിയമമുണ്ടൊ? ഞാൻ അതിനുദ്ദേശിക്കുന്നില്ല. നീ ഈ സാമ്രാജ്യത്തെ ഭരിക്കുന്നകാലം നിൻെറ ആഗ്രഹംപോലെ നടന്നുകൊള്ളട്ടെ. ഇന്നു എൻെറ ആജ്ഞയും ആഗ്രഹവും പോലെ സകല സംഗതികളും നടക്കണം. അതിനു പ്രതിബന്ധമായി വരുന്ന ശക്തികളെ നിശ്ശേഷം നശിപ്പിക്കുന്നതിനുള്ള പൌരുഷം വാൎദ്ധിക്യംകൊണ്ടു വൎദ്ധിക്കയല്ലാതെ കുറഞ്ഞിട്ടില്ല.

സെലിം—ഞാൻ അവിടത്തെ ആജ്ഞയെ ലംഘിക്കയില്ല. അവിടത്തെ ആഗ്രഹംപോലെ പ്രവൎത്തിക്കേണ്ടതു് എൻെറ കടമയാണ്. അതു ഞാൻ നല്ലതുപോലെ അറിയുന്നുണ്ട്.

ചക്ര—നീ പല പ്രാവശ്യവും ഈ വാക്കു ഇവിടെവെച്ചുതന്നെ പാടിയിട്ടുണ്ടു. നിന്നെക്കൊണ്ടു നിൻെറ ആഗ്രഹം പറയിക്കേണ്ട ചുമതല എനിക്കില്ലെന്നു നീ നല്ലതുപോലെ അറിയണം.

സെലിം—ഞാൻ അവിടെ പല പ്രാവശ്യവും പറഞ്ഞിട്ടുള്ളതിനു വിപരീതമായി യാതൊന്നും ചെയ്തിട്ടില്ലെന്നതു് പരമാൎത്ഥമാണ്. ഞാൻ മെഹറിനെ കാണാറില്ല.

ചക്ര—നീ കള്ളം പറയേണ്ട. മെഹറിനെ നീ ദിവസവും കാണുന്നുണ്ടെന്നു എനിക്കറിയാം. ഇന്നുമുതൽ അവളെ അന്തഃപുരത്തിൽനിന്നും നാം ബഹിഷ്കരിക്കാൻ ആജ്ഞാപിച്ചുകഴിഞ്ഞു. അവൾ എവിടെ എങ്കിലുംപോയി ജീവിച്ചുകൊള്ളട്ടെ. നീ അവളെ ഇനിമുതൽ കാണ്മാൻ ആഗ്രഹിച്ചാൽ അതു നിൻെറ അധഃപതനത്തിനു കാരണമാണെന്നു അറിവിക്കാനാണ നാം ഇന്നു വിളിച്ച്

ഇത്രയും പറഞ്ഞിട്ടുള്ളതു്. ഇന്നപിതാവിൻെറ ശാസനയാണെന്നു നീ കരുതേണ്ട; ഇന്നു് രാജശാസനയാണു്. ഇതിനു വിപരീതമായി പ്രവൎത്തിച്ചാൽ ഫലമെന്താണെന്നു നിനക്കു് തന്നെ ഊഹിക്കുവാൻ കഴിയും.

സെലിം — അവിടുന്നു വല്ല ഏഷണിക്കാരുടെയും വാക്കുകൾകേട്ടിട്ടു കൊണ്ടു് എന്നെ തെററിദ്ധരിക്കുന്നതാണു്.

ചക്ര — എന്തു്! അക്ബർ ചക്രവൎത്തിയുടെ അടുക്കൽ ഏഷണി പറയുകയോ? സിംഹത്തിൻെറ കണ്ണത്തിൽ മന്ത്രിക്കാൻ മാൎജ്ജാരൻ പ്രവേശിച്ചുവെന്നാണോ നീ പറയുന്നതു്.

സെലിം — ഞാൻ വാസ്തവത്തിൽ കുററവാളിയല്ല. ഞാൻ എന്നും ദേവിയുടെ മണിയറയിലാണു വിശ്രമിച്ചതു്.

ചക്ര — ദേവി വളരെ ശുദ്ധയും സാധ്വിയുമാണെന്നു് എനിക്കറിയാം. അക്ബർക്കു് ആളുകളെ നല്ലതിൻവണ്ണം അറിവാൻ കഴിയുമെന്നു നീ അറിയുക.

സെലിം — ഞാൻ ഇനി മെഹറിനെ കാണുകയില്ല.

ചക്ര — ഞാൻ ഏററവും ഗൌരവമായി ശാസിക്കുന്നതും ഏററവും വാത്സല്യത്തോടുകൂടി ആജ്ഞാപിക്കുന്നതു് അതുതന്നെയാണു്. ഇതിനു മാററം കാണുന്നപക്ഷം അക്ബറുടെ നിശ്ചയങ്ങൾ മാറുമെന്നു നിന്നെ ഞാൻ ഓൎമ്മപ്പെടുത്തുന്നു.

സെലിം — അവിടത്തെ കോപത്തിനു ഞാൻ പാത്രമായതിനെപ്പററി ഖേദിക്കുന്നു.

ചക്ര — നിന്നെ ശിക്ഷിക്കണമെന്നു് എനിക്കു് ആഗ്രഹമില്ല. ഈ വിപുലമായ സാമ്രാജ്യത്തിൻെറ അവകാശിയായി, ത്രലോകം ക്ഷേമത്തോടുകൂടി ഭാവിയിൽ ഇതിനെ ഭരിച്ചുകൊണ്ടു പോകേണ്ടവനായ നീ പ്രജകളുടെ വാത്സല്യത്തിനും ബഹുമാനത്തിനും പാത്രമാകാതെയിരുന്നാൽ നിൻെറ സൌഖ്യവും ക്ഷേമവും എല്ലാം നിന്നെ വിട്ടുപിരിയുമെന്നു ദീൎഘദൎശിത്വം കൊണ്ടു് നേരത്തെ അറിഞ്ഞതിനാലാണു് ഉഗ്രമായി ഇത്രയും പറയേണ്ടിവന്നതു്. ഒരു യഥാൎത്ഥപിതാവെന്ന നിലയിലും പ്രജകളെ സ്നേഹിക്കുന്ന രാജാവെന്ന നിലയിലും ഇത്രയും പറയേണ്ടതു് എൻെറ ചുമതലയാണു്.

സെലിം — അവിടത്തെ ആജ്ഞകൾ അടിയൻ ശിരസാ വഹിക്കുന്നു.

ചക്ര — ശരി നീ നിൻെറ സ്വഭാവദൂഷ്യമറിയുന്നുണ്ടോ?

സെലിം— ഇല്ല.

ചക്രം— അതു ഞാൻ പറഞ്ഞുതരാം. നിൻെറ സ്വഭാവത്തെപ്പററി ഇപ്പോൾതന്നെ മന്ത്രിമാൎക്കും രാജ്യത്തിലെ പൌരന്മാൎക്കും വളരെ ആശങ്കകളുണ്ട്. അപ്രകാരമുള്ള ആശങ്കകൾ നാൾക്കുനാൾ വൎദ്ധിക്കുവാനാണെളുപ്പം. നമ്മുടെ നിലക്കും വിലക്കും അനുയോജ്യകളല്ലാത്ത സ്ത്രീകളെ-കേവലം സൌന്ദൎയ്യത്തെ മാത്രം നിനച്ച്-അധികദേവതകളെന്നപോലെ അൎപ്പിച്ചുകൊണ്ടിരുന്നാൽ അതു ഭരണബന്ധത്തെ ശ്ലഥമാക്കുകയാണു ചെയ്യുന്നത്. സന്മാൎഗ്ഗനിഷ്ഠ ഒരു രാജാവിന് എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കേണ്ടതാണ്. അപ്രകാരമില്ലാത്തപക്ഷം ഉണ്ടാകുന്ന വൈഷമ്യം ഇന്നൊന്നും വ്യക്തമാകുന്നവയല്ല. അത് അറിഞ്ഞതായി ആരും ഭാവിക്കയില്ലെങ്കിലും ഇതെല്ലാം ഏററവും പരസ്യങ്ങളായ സംഗതികളാണ്. അരമനയിലുള്ള രഹസ്യങ്ങളെല്ലാം അങ്ങാടിയിൽ പരസ്യങ്ങളാണെന്നുള്ള പഴമൊഴി എത്രയോ പരമാൎത്ഥമെന്നു നീ ആലോചിക്കുന്നുണ്ടോ?

സെലിം— ഉണ്ട്.

ചക്രം— ആ സ്ഥിതിക്കു നാം എത്രയും ഭദ്രമായും സൂക്ഷിച്ചും ഓരോ പ്രവൃത്തിയും ചെയ്യേണ്ടതാണ്. അല്ലെങ്കിൽ ഉണ്ടാകുന്ന വൈഷമ്യം നമ്മളിലല്ലാ നമ്മുടെ സാമ്രാജ്യത്തിലാണു വ്യക്തമാകുന്നത്.

സെലിം— സാമ്രാജ്യത്തെ അധഃപതിപ്പിക്കത്തക്ക യാതൊരു പ്രവൃത്തിയും ഇനി മുതൽ എന്നിൽ നിന്നും വരുന്നതല്ല. അവിടത്തെ വിലയേറിയ ഉപദേശങ്ങളെല്ലാം അടിയൻ സ്വീകരിച്ചു അവയനുസരിച്ചു തന്നെ നടന്നുകൊള്ളാം.

ചക്രം— വളരെ സന്തോഷം. ആകട്ടെ അന്തഃപുരത്തിലെ സംഗതികളെല്ലാം ഭംഗിയായി നിൎവ്വഹിക്കപ്പെടുന്നുണ്ടല്ലോ.

സെലിം— അവിടത്തെ കല്പനപോലെ സകലതും ഭംഗിയായി നടക്കുന്നുണ്ട്. ഞാൻ ഒരു പ്രത്യേകസംഗതിയെപ്പററി ഇവിടെ അറിയിക്കണമെന്നു കരുതിയിരുന്നു.

ചക്രം— എന്താണു നിനക്കു നമ്മേ അറിയിക്കാനുള്ളത്. നേരേ പറയുക.

സെലിം— നമ്മുടെ വക രാജപുത്രസേനകൾക്കു പാൎക്കുവാനായി ഒരു പ്രത്യേകപാളയം നിൎമ്മിക്കപ്പെട്ടിട്ടുണ്ട്. ആ സ്ഥലം ഒന്നു പരിശോധിക്കണമെന്നു സേനാനി നമ്മളോടു പറയുകയുണ്ടായി. അതിന് അവിടത്തെ അനുവാദം ലഭിച്ചാൽ നന്നായിരുന്നു.

ചക്ര— നമ്മുടെ ദേവാലയത്തിൻെറ മുൻവശത്തു നിർമ്മിക്കപ്പെട്ടിട്ടു ള്ള സ്ഥലമല്ലേ അതു്. കൊള്ളാം. നീ അതു പോയി പരിശോധി ക്കുന്നതു നല്ലതുതന്നെയാണ്. നമുക്കു വളരെ സന്തോഷമാണ്. അതിനുള്ള അനുവാദം നാം തന്നിരിക്കുന്നു.

സെലിം— ഞാൻ അപ്രകാരം പോയി സ്ഥലം നോക്കി വിവരം തി രുമനസ്സറിയിച്ചുകൊള്ളാം.

ചക്ര— എന്നാൽ പോകാം. ഞാൻ പറഞ്ഞിട്ടുള്ള സംഗതി കൾ ഏററവും ഭദ്രമായിരിക്കട്ടെ. യാതൊരു കാരണവശാലും അ വയിൽ നിന്നു നീ വ്യതിചലിക്കാതെ സൂക്ഷിക്കേണ്ടതു നിൻെറ കടമയാണ്. അല്ലാത്ത പക്ഷം വരുന്ന വൈഷമ്യങ്ങൾ സഹിക്കാ നും തടുക്കാനും നീ പ്രാപ്തനായിത്തീരുന്നതല്ല.

ഇത്രയും പറഞ്ഞു ചക്രവർത്തി സെലിംരാജകുമാരനെ യാത്ര യാക്കിയശേഷം, തൻെറ ഡയറി എടുത്തു് അന്നു നടന്ന സംഭാഷ ണത്തെപ്പററി വിവരമായി കുറിച്ചു. രാജകുമാരൻ ചക്രവർത്തിയുടെ സന്നിധാനത്തിൽ നിന്നും പുറത്തേക്കിറങ്ങിയതു് ഏററവും വർദ്ധിച്ച കുണ്ഠിതഭാവത്തോടുകൂടിയാണ്. ഗംഭീരവും ഗംഭീരവും, ധീരവും ആയ ചക്രവർത്തിയുടെ സംഭാഷണത്തിൽ ഓരോ വാക്കും അസ്ത്രംപോലെ മൂർച്ചയുള്ളതായിരുന്നു. അവയിൽ ഓരോന്നും കുമാരൻെറ ഹൃദയ ത്തെ വല്ലാതെ വ്രണപ്പെടുത്തിയിരുന്നു. തൻെറ സകല പ്രേമാരാധ നകൾക്കും പാത്രമായി— തൻെറ അച്ഛനക്കു ലക്ഷ്യമായി പരിലസി ച്ചിരുന്ന ആ സൌന്ദര്യദേവതയെപ്പററി വിചാരിക്കുന്ന മാത്രയിൽ രാജകുമാരൻ ചക്രവർത്തിയുടെ ഉഗ്രശാസനകളെല്ലാം നിസ്സാരങ്ങളെ ന്നു കരുതിപ്പോന്നു. ഹാ! യഥാർത്ഥപ്രേമത്തിൻെറ മുൻപിൽ കരുണ യററ കൃപാണം കേവലം പുഷ്പമാല്യം തന്നേയാണെന്നു സെലിം വിശ്വസിച്ചു. ചക്രവർത്തിയുടെ ഉഗ്രശാസനയിൽ ഓരോ ഭീകരസ്വര വും തൻെറ കർണ്ണത്തിൽ സദാപി മാറെറാലിക്കൊള്ളുന്നുണ്ടെന്നു് അ ദ്ദേഹത്തിനു തോന്നി. എങ്കിലും തൻെറ പ്രേമേശ്വരിയുടെ വീണാനാ ദം— ആ കളസ്വനം— ചക്രവർത്തിയുടെ ശാസനാധ്വനിയേയും ജയി ച്ചു് അളവററ ആനന്ദത്തെ പുളകാങ്കുരമാക്കി കുമാരൻെറ ദേഹമാ സകലം വ്യാപിപ്പിച്ചു. പിതാവിൻെറ വാത്സല്യശാസനയല്ലാ താൻ അന്നു ശ്രവിച്ചതു്, രാജശാസനതന്നെയാണെന്നു സെലിമിനു നിശ്ച യമുണ്ടായിരുന്നെങ്കിലും, പിതാവിൻെറ ആജ്ഞയെ ലംഘിച്ചു് താൻ വീണ്ടും പ്രവൃത്തിക്കുന്നപക്ഷം അതിൻെറ അനുഭവം തൂക്കുമരത്തിന്മേ ലോ ബഹിഷ്കരണത്തിലോ ആണു സ്ഥിതിചെയ്യുന്നതെന്നു ദൃഢനി

ത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും, ആവിശിഷ്ടപ്രേമത്തെ-ആ പ്രേമേശ്വരിയെ- കാണാതിരിക്കുവാനോ, അവരോട് സല്ലപിക്കാതിരിക്കുവാനോ സെലിം രാജകുമാരൻ തീരെ അപ്രാപ്തൻ തന്നെയാണെന്ന് അദ്ദേഹത്തിന്റെ ഹൃൽചാഞ്ചല്യം പ്രസ്പഷ്ടമാക്കി. എന്തായാലും പൊടുന്നനേ, താൻ ആജ്ഞകളെ ലംഘിക്കുന്നതു വളരെ ആലോചിച്ചു മാത്രം വേണ്ടതാണെന്നും, അദ്ദേഹം ഓക്കാതിരുന്നില്ല. താൻ വളരെ രഹസ്യമായി പ്രവത്തിക്കുന്ന കാര്യങ്ങളെല്ലാംതന്നെ ചക്രവത്തി ഇത്ര സൂക്ഷ്മമായി അറിഞ്ഞതു് എങ്ങിനെയായിരുന്നുവെന്നതു മാത്രമേ അദ്ദേഹത്തിന് അതിശയകരമായി തോന്നിയുള്ളൂ. അതെല്ലാം ചക്രവത്തിയുടെ ചില പ്രത്യേക ചാരന്മാരുടെ പ്രവൃത്തിയാണെന്നും അദ്ദേഹത്തിനു ഊഹിച്ചറിവാൻ കഴിഞ്ഞു. എന്നാൽ ഇനിമുതൽ ചാരന്മാരുടെ ദൃഷ്ടിയിൽനിന്നും തന്റെ പ്രേമഭാജനത്തെ മാററണമെന്നും അദ്ദേഹം തീച്ചപ്പെടുത്തി കൊട്ടാരത്തിന്റെ അന്തർഭാഗത്തുണ്ടായിരുന്നതും യാതൊരുത്തക്കും അറിവില്ലാതിരുന്നതുമായ ഒരു മണിഅറയിലേക്കു തന്റെ സങ്കേതസ്ഥാനം മാററണമെന്നുദ്ദേശിച്ചു സെലിം നേരത്തേതന്നെ വേണ്ട ഏപ്പാടുകൾ ചെയ്തു. തന്റെ ഏററവും വിശ്വസ്തനായ ഒരു പരിചാരകനെ വിളിച്ച് അദ്ദേഹം വേണ്ട സംഗതികൾ ഉടൻതന്നെ ആജ്ഞാപിച്ചു. ആ മണിയറയിൽ വിശേഷവിധിയായി യാതൊന്നും ഒരുക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല രാജകുമാരന്റെ ശയനഗൃഹത്തിന് അടുക്കൽ ഒരു പ്രത്യേക ഭാഗത്തു നിമ്മിക്കപ്പെട്ടിരുന്നതും, അദ്ദേഹത്തിന്റെ യൌവ്വനകാലത്തേ ഉദ്ദേശത്തിൽ ഒരു ശരിയായ ഭാഗത്തിനു ഉത്തരവാദിയായിരുന്നതും ആയ ആ മുറി വളരെ വിശാലവും, കൃത്രിമരീതിയിൽ പണിയിച്ചിട്ടുള്ളതുമായിരുന്നു. ആ മുറിയുടെ ഇരുഭാഗങ്ങളിലായി ചില ഇരുട്ടുമുറികളും കല്ലറകളും പ്രത്യേകമായി സൂക്ഷിക്കപ്പെട്ടിരുന്നു. എന്നാൽ മററുള്ള മുറികളിൽനിന്നും അതിലേക്കു പ്രവേശിക്കുവാൻ യാതൊരു മാഗ്ഗവും ഉണ്ടായിരുന്നില്ല. കൊട്ടാരത്തിന്റെ പുറകുവശത്തുള്ള ആരാമത്തിൽനിന്നും ഒരു ഗൂഢപാത, കൊട്ടാരത്തിന്റെ അന്തർഭാഗത്തേക്കു പ്രവേശിച്ചിരുന്നു. ഭൂമിയുടെ അടിവശത്തു വളരെ രഹസ്യമായി നിമ്മിക്കപ്പെട്ടിരുന്ന ഈ പാതയുടെ അവസാനം, കൊട്ടാരത്തിന്റെ രണ്ടാംനിലയിലുണ്ടായിരുന്ന ഗോവണി വാതുക്കലേക്കാണ്. അവിടെനിന്നും കീഴ്പ്പോട്ടു മറെറാരു ഗോവണിയിൽകൂടി പ്രവേശിച്ചാൽ മാത്രമേ ഈ മുറിയിൽ കയറുവാൻ സാധിക്കയുള്ളൂ.

ഇപ്രകാരമേററവും ഗൂഢമായി സൂക്ഷിക്കപ്പെട്ടുപോരുന്ന ആ മണിയറയിലേക്കു തന്റെ പ്രണയനിധിയായ മെഹറിനെ മാററി താമസിപ്പിക്കുവാൻ വേണ്ട ഏപ്പാടുകൾ ചെയ്തശേഷം സെലിം രാജകുമാരൻ തന്റെ പട്ടമഹിഷിയായ അംബികാകുമാരിദേവിയെ കാണുവാൻ അന്തഃപുരത്തിലേക്കു യാത്രയായി.



## നാലാം അദ്ധ്യായം.

സെലിം രാജകുമാരന്റെ എഴുന്നള്ളത്തു സംബന്ധിച്ചു ആഗ്രായിലെ തെരുവീഥികളും രാജപാതകളും വിസ്മയകരമാംവണ്ണം അലങ്കരിക്കപ്പെട്ടിരിക്കുന്നു. ചക്രവർത്തിയുടെ സീമന്തപുത്രനെന്ന നിലയിലും മുഗൽസാമ്രാജ്യത്തിന്റെ ഒരു ഭാഗം ഭരിക്കുന്ന ഭരണാധികാരിയെന്ന നിലയിലും അദ്ദേഹത്തെ യഥോചിതം സ്വീകരിക്കുന്നതിനു പൌരന്മാർ അങ്ങിങ്ങ് അത്യുത്സാഹത്തോടുകൂടി കാത്തുനില്ക്കുന്നു. ഞായറാഴ്ചയാകയാൽ അന്നു വൈകുന്നേരം അഞ്ച് മണിയോടുകൂടി മാത്രമേ എഴുന്നള്ളത്തുണ്ടാകയുള്ളുവെന്നു ഭടന്മാർ പലരുടേയും ചെവിയിൽ രഹസ്യമായിപ്പറയുന്നുണ്ട്. തെരുവുകൾ തോരണരാജികളാലും പുഷ്പമാല്യങ്ങളാലും വിരാജമാനമായി പ്രശോഭിക്കുന്നു. ഓരോ ഗൃഹവാതുക്കലും ചക്രവർത്തിയുടേയും രാജകുമാരന്റെയും ഛായാപടങ്ങൾ വച്ചു അലങ്കരിച്ചിട്ടുണ്ട്. ഏറെക്കാലമായി നാട്ടിൽ സവാരി ചെയ്യാതിരുന്ന ഭാവിചക്രവർത്തിയോടു തങ്ങൾക്കുള്ള നിസ്സീമമായ ഭക്ത്യാദരങ്ങളെ എപ്രകാരമാണു യഥാർത്ഥരീതിയിൽ പ്രദർശിപ്പിക്കേണ്ടതെന്നു ഓരോരുത്തരും "അഹമഹമികയാ" ശ്രമിക്കുന്നു. അതിനിടക്കു സമാധാനപാലകന്മാരായ രാജഭൃത്യന്മാരും ഭടന്മാരും ഏററവും ജാഗ്രതയോടുകൂടെ തങ്ങളുടെ കൃത്യങ്ങളെ നിർവ്വഹിക്കുന്നു. രാജകുമാരന്റെ എഴുന്നള്ളത്തു സംബന്ധിച്ചു തെരുവീഥികളിൽനിന്നും വാഹനങ്ങളുടെയും വഴിയാത്രക്കാരുടേയും ഗതിയെക്കൂടി തടഞ്ഞുകഴിഞ്ഞിരിക്കുന്നു. രാജകുമാരന്റെ എഴുന്നള്ളത്തു കാണുവാനുള്ള അത്യുത്സാഹത്തോടുകൂടി പൌരനാരികൾ തെരുവിന്റെ അരുകുകളിൽ ഒഴിഞ്ഞുനില്ക്കുന്നു വഴിയിൽ കീറിയ പാത്രങ്ങളുമായി അലഞ്ഞുതിരിയുന്ന ഭിക്ഷക്കാരെക്കൂടി നിർദ്ദയം മർദ്ദിക്കുന്നതിനും ആട്ടിഓടിക്കുന്നതിനും രാജകിങ്കരന്മാരുടെ മികച്ച രാജഭക്തി അനുവദിക്കാതിരിക്കുന്നില്ല. ആഗ്രാദേവാലയത്തിന്റെ മുമ്പിൽകൂടിയാണു രാജകുമാരൻ എഴുന്നള്ളുന്നതെന്നും, അദ്ദേഹം അന്നേദിവസം ദേവാലയത്തിന്റെ അടുക്കലുള്ള പട്ടാളപാളയത്തെ സന്ദർശിക്കുന്നതാണെന്നും അറിവുള്ളതുകൊണ്ട് അവിടെ എങ്ങുംതന്നെ 'ഒരു ജന്തുവും' നില്ക്കുന്നതിനു ഭടന്മാർ അനുവദിക്കുന്നില്ല. പാവപ്പെട്ടവർ വഴിയരികിൽ നില്ക്കുന്നതു രാജാക്കന്മാരുടെ എഴുന്നള്ളത്തിനു പ്രതിബന്ധമായേക്കുമോ എന്നു ഭയപ്പെടുന്ന ഉദ്യോഗസ്ഥന്മാർ ഈ പരിഷ്കാരകാല

ത്തിൽ കൂടി ഏററവും സാധാരണയായി പ്രത്യക്ഷപ്പെടുന്ന സ്ഥിതി
ക്ക് അക്കാലത്തു സെലിം രാജകുമാരന്റെ എഴുന്നള്ളത്തു പ്രമാണിച്ചു
തെരുവീഥികളിൽ നിന്നിരുന്നവരെ മർദ്ദിച്ചു മാററുവാൻ "പട്ടാളക്കാര
തിപൌരുഷരായങ്ങുമിങ്ങും" നടന്നതിൽ അതിശയിക്കാനില്ല അന്നദാ
താവായ പൊന്നുതമ്പുരാൻ-ഡില്ലിയിലെ ഭാവിചക്രവൎത്തി-എഴുന്ന
ള്ളുമ്പോൾ, അദ്ദേഹത്തെ ഒരു നോക്കു കണ്ടു ജന്മസാഫല്യമണയു
വാൻ ഏതൊരു പൌരനും ആഗ്രഹിക്കുന്നതു ന്യായാവകാശമാണ്. അ
പ്രകാരമുള്ള ജിജ്ഞാസയെ-യഥാൎത്ഥരാജഭക്തിയെ-പാടെവിപാടനം
ചെയ്യാമെന്നു തീൎച്ചപ്പെടുത്തി സാധുക്കളെ ഉപദ്രവിക്കുന്ന ആജ്ഞാ
കരന്മാർ വാസ്തവത്തിൽ രാജദ്രോഹികളായിട്ടാണു പ്രത്യക്ഷപ്പെടുന്ന
തു. രാജഭക്തി എന്ന മഹൽഗുണം പ്രേരണകൊണ്ടോ ഉപദേശം
കൊണ്ടോ ഉണ്ടാകുന്നതല്ല. ശാസനകൊണ്ടു രാജഭക്തിയെ വൎദ്ധിപ്പി
ക്കാമെന്നുദ്ദേശിക്കുന്നതു അടിസ്ഥാനരഹിതമായ ഒരു ആഗ്രഹമാകു
ന്നു. എന്നാൽ രാജഭക്തി മററുള്ള വിശിഷ്ടഗുണങ്ങളെപ്പോലെതന്നെ
സ്വയമേവ മനസ്സിൽ ഉദിച്ചുയരേണ്ടതാകുന്നു. അതു സാധാരണയാ
യി ദരിദ്രന്മാരിലും പാവപ്പെട്ടവരിലും ആണു പ്രസ്പഷ്ടമാകാറുള്ളതെ
ന്നു പറഞ്ഞാൽ അപ്രകാരമല്ലാത്തവരിൽ രാജഭക്തി ഇല്ലെന്നു അ
ൎത്ഥമില്ല.

ഭടന്മാർ മേൽപറയപ്പെട്ടപ്രകാരം എഴുന്നള്ളത്തിന് വേണ്ട ഒ
രുക്കങ്ങൾ ചെയ്തുകൊണ്ട് തെരുവീഥിയിൽക്കൂടി, കൂട്ടംകൂട്ടമായി ചരി
ക്കുമ്പോൾ അവരിൽ ഒരുക്കൂട്ടർ ദേവാലയത്തിന്റെ വാതുക്കൽ എത്തി.
അപ്പോൾ ദേവാലയത്തിന്റെ മുൻവശത്തുള്ള "മാർബിൾ"കെട്ടി
ന്റെ ഉപരി ഒരു വൃദ്ധശയിക്കുന്നതായും അരികെ ഒരു ബാലിക ഇരി
ക്കുന്നതായും കണ്ടു. ഇവർ രണ്ടുപേരും, രണ്ടാം അദ്ധ്യായത്തിൽ വിവ
രിച്ചതുപോലെ വൃദ്ധയും മകളുമാണെന്നു വായനക്കാർ ഓൎക്കുന്നുണ്ടായി
രിക്കാം. വൃദ്ധ ഉറങ്ങുകയാണെന്നുള്ള ധാരണയോടുകൂടി അടുക്കൽ
ഇരിക്കുന്ന ബാലിക യാതൊരു ചേഷ്ടയും പ്രദൎശിപ്പിക്കുന്നില്ല. അ
വൾ ശാന്തയായിരിക്കുന്നു. ദേവാലയത്തിന്റെ പുറത്തു നടക്കുന്ന കോ
ലാഹലങ്ങൾ അവൾ കാണുന്നുണ്ടെങ്കിലും അവയിലൊന്നിലും അവ
ളുടെ ഹൃദയം പതിയുന്നില്ല. അവളുടെ ദൃഢമായ ഇരിപ്പുകണ്ടും, അ
വളോടു തങ്ങളുടെ "അധികാരം ചെലുത്തുവാനു"ള്ള അവസരം ല
ബ്ധമായിയെന്നു ആഹ്ലാദിച്ചുകൊണ്ടു ആ ഭടന്മാർ ദേവാലയത്തിൽ
പ്രവേശിച്ചു. ഭടന്മാർ വരുന്നതുകണ്ടിട്ടും യാതൊരു ഭാവഭേദവും അ

വളിലോ വൃദ്ധയിലൊ ഉണ്ടാകാതിരുന്നതുകണ്ട് വർദ്ധിച്ച ഉദ്വേഗത്തോടുകൂടി അവരിൽ ഒരാൾ ഇപ്രകാരം പറഞ്ഞുതുടങ്ങി.

"എടീമൂഢേ! ഈ മൂധേവിയെ ഇവിടെ കിടത്തിക്കൊണ്ടു നീ സിംഹാസനത്തിൽ കയറിയിരിക്കയാണോ? ഇങ്ങോട്ട് ഇറങ്ങ്! അതാണ് നല്ലതു."

ഇപ്രകാരം പറയുന്നതുകേട്ടിട്ടും ആ ബാലിക ലേശവും ഇളകിയില്ല. ഉടനെ വേറൊരാൾ അവളുടെ അടുക്കൽചെന്നു പുച്ഛിച്ചു:

"എടി, മരപ്പാവപോലെ ഇവിടെ ഇരിക്കുന്നതെന്തിനു? ഈ കിടക്കുന്നതു നിൻെറ ആരാണ്? ഈ സ്ഥലം നിനക്കു വിശ്രമിക്കാനുള്ളതോ? നിൻെറ ക്രീഡാസങ്കേതമൊ? വേഗം മാറിയില്ലെങ്കിൽ നിന്നെ—" അയാൾ ഇത്രയും പറഞ്ഞതിനുശേഷം വൃദ്ധയുടെ അടുക്കൽചെന്ന് അവളുടെ ദേഹത്തെ പിടിച്ചുകുലുക്കി. ആ തടി അനങ്ങിയില്ല. ഉടനേതന്നെ അയാൾ ഇപ്രകാരം പറഞ്ഞു. "ഇതാ! എന്തനത്ഥമാണ്! ഇതു ശവംതന്നെയാണ്. ഇവളെ ഉടൻ പിടിച്ച് ചക്രവത്തിയുടെ മുമ്പിൽ കൊണ്ടുപോകണം. ഈ വൃദ്ധയെ ഇവൾ കൊന്നതായിരിക്കണം. കണ്ടില്ലേ, ഇരുമ്പുപോലെയിരിക്കുന്നത്? ഏതായാലും വിവരങ്ങൾ ഇവളോടു ചോദിക്കാം" ഭടന്മാരിൽ വേറെ ഒരാൾ സാവധാനത്തിൽ അനുകമ്പയോടുകൂടി ചോദിച്ചു.

"കുഞ്ഞേ! ഞങ്ങൾ ഒരു കാര്യം ചോദിക്കട്ടെ? നീ എന്തിനാണ് ഇവിടെ വന്നിരിക്കുന്നത്? ഈ കിടക്കുന്നതു നിൻെറ ആരാണ്? ഇവൾ ചത്തിട്ടും നീ തടിപോലെ ഇരിക്കുന്നതെന്താണ്?

ബാലിക—നിങ്ങൾ എന്നെ ആക്ഷേപിക്കയുംമററും വേണ്ടാ. എൻെറ അമ്മ വഴിനടന്ന ക്ഷീണംകൊണ്ട് ഉറങ്ങുകയാണ്. നിങ്ങൾ ഉപദ്രവിക്കരുത്.

ഭടൻ—അതെ! അതെ! ഉറങ്ങിക്കൊള്ളട്ടെ. അവിടുന്ന് ഇപ്പോൾ എഴുന്നേൽക്കണം! സമാചാരങ്ങളൊക്കെ പിന്നീടു പറയാം."ഇപ്പോൾ അതിനൊന്നും അവസരമില്ല. ഇവൾ ചത്തതെങ്ങിനെയാണെന്നു ഉടൻ പറയണം. അല്ലെങ്കിൽ—"

ബാലിക—ചത്തോ? നിങ്ങൾ എന്ത് അസംബന്ധമാണീപ്പറയുന്നത്. എൻെറ അമ്മ ഉറങ്ങട്ടെ. നിങ്ങൾ ഉപദ്രവിക്കരുതെ!

ഭടൻ—നീ വേഗം കായ്യംപറഞ്ഞില്ലെങ്കിൽ ഈ ദയവെല്ലാം പോകും. ഞങ്ങൾക്കു വേറെ ജോലിയുണ്ട്. നിൻെറ മററവരാരുമല്ല ഇന്ന് ഇങ്ങോട്ടുവരുന്നത്. പൊന്നുതമ്പുരാനാണ് എഴുന്നള്ളുന്നത്. ഇവൾ എങ്ങിനെ ചത്തുവെന്ന് പറയെടീ ദുഷ്ടേ!

ബാലിക—നിങ്ങൾ അസംബന്ധംപറഞ്ഞു എന്നെ ഭയപ്പെടുത്തുകയുംമററും വേണ്ട. ഞങ്ങൾ കൊട്ടാരത്തിൽ നൃത്തത്തിന് പോകയാണ്. അമ്മ ഉറക്കം കഴിഞ്ഞുണൎന്നാൽ ഉടൻ ഞങ്ങൾ രണ്ടുപേരും ഒരുമിച്ചു പോകും.

ഭടൻ—നൃത്തത്തിനു പോകുന്നുപോലും! കൊള്ളാം! നിൻെറ അമ്മ നൃത്തത്തിനു നേരത്തെ പോയിക്കഴിഞ്ഞു. താമസിയാതെ നിന്നേയും ഞങ്ങൾ അയക്കാം" ഇത്രയുംഅവളോടു നേരിട്ടുപറഞ്ഞതിനുശേഷം ഭടന്മാരിൽ രണ്ടുപേർ ഒരുവശത്തേക്ക് മാറിനിന്നു പറഞ്ഞുതുടങ്ങി.

ഒന്നാമൻ—കൊള്ളാം. അവൾ ഒരു സരസയാണ്—തരക്കേടില്ല-ഇളംപ്രായം—വേണമെങ്കിൽ—

രണ്ടാമൻ—എന്തൊരു മട്ടും ഉടുപ്പും! ഇവിടെ എങ്ങും കണ്ടിട്ടില്ലാത്ത ഒരു ജാതിയാണ്, സംശയമില്ല. നല്ല രൂപസൌന്ദൎയ്യമുണ്ട്. നൃത്തത്തിനുപോകയാണെന്നല്ലെ പറഞ്ഞത്; ഒരുപക്ഷെ പരമാൎത്ഥം ആയിരിക്കാം.

ഒന്നാ—വാസ്തവമാണ്. അവളെ കണ്ടാൽ നല്ല ചൈതന്യമുണ്ടല്ലൊ. ആ വൃദ്ധ ഇവിടെ വന്നതിനുശേഷം മരിച്ചതായിരിക്കുമോ? അല്ലെങ്കിൽ ഇനിയും മരിച്ചില്ലായിരിക്കുമൊ?

രണ്ടാമൻ—മരിച്ചില്ലെന്നൊ? എനിക്കു മരിച്ചവരെ കണ്ടാൽ അറിയാൻപാടില്ലെന്നാണൊ താൻ പറയുന്നത്? ഞാൻ അവളെ പിടിച്ചുനോക്കിയതല്ലെ? മരംപോലെ കിടക്കുന്നു. ലേശംപോലും ശ്വാസം ഇല്ല.

ഒന്നാമൻ—എന്നാൽ നമ്മൾക്ക് അവളെ പിടിച്ചുമാററി വല്ല കുഴിയിലും കൊണ്ടെയിട്ടതിനുശേഷം മററവളെ പാളയത്തിലേക്കു വിളിച്ചുകൊണ്ടുപോകാം. അപ്പോൾ—

രണ്ടാമൻ—അവൾ സമ്മതിക്കയില്ല.—അതാ എഴുന്നള്ളത്ത് വരുന്നുണ്ടെന്നു തോന്നുന്നു. എല്ലാം തകരാറായി—വേഗം പോകാം—

ഇത്രയും പറഞ്ഞുകൊണ്ട് പട്ടാളക്കാർ വീണ്ടും ബാലികയുടെ അടുക്കലെത്തി അവളെ ഭീഷണിപ്പെടുത്തിത്തുടങ്ങി. അതിലൊന്നും ലേശവും ചാഞ്ചല്യമില്ലാതെ അവൾ അവിടെത്തന്നെ വീണ്ടും ഇരുന്നു. ഉടനെ ഭടന്മാർ അവളുടെ കയ്യിൽ പിടിച്ചുവലിച്ചു. ഈ സന്ദൎഭത്തിൽ രാജകുമാരൻെറ കുതിര ദേവാലയത്തിൻെറ നടയിൽ എത്തിക്കഴിഞ്ഞു. അദ്ദേഹത്തിൻെറ കൂടെ മറെറാരു കുതിരപ്പുറത്ത് വേറെ ഒരു

സുമുഖനും ഉണ്ടായിരുന്നു. ദേവാലയത്തിന്റെ നടയിൽ വന്നഉടൻ തന്നെ അവർ രണ്ടുപേരും കുതിരപ്പുറത്തുനിന്നു ഇറങ്ങി അകത്തേക്ക് ചെല്ലുന്നതായിക്കണ്ട ഉടൻതന്നെ ഭടന്മാർ വളരെ മര്യാദക്കാരായി വണങ്ങിനിന്നു. അവരിൽ ഒരാൾ രാജകുമാരന്റെ അനുചരനായിരുന്ന കുമാരസേനനോട് "ദേവാലയത്തിൽ ഒരു സ്ത്രീ മരിച്ചുകിടക്കുന്നു വെന്നറിയിക്കയും, ഈ വിവരം അറിഞ്ഞ് രാജകുമാരൻ അകത്തേക്കു നോക്കിയപ്പോൾ ഒരു ബാലിക ഏററവും ഖേദത്തോടുകൂടി അവിടെ നില്ക്കുന്നതായി കാണുകയുംചെയ്തു. രാജകുമാരൻ ഉടൻതന്നെ അവളുടെ അടുക്കൽചെന്ന് മൃദുസ്വരത്തിൽ പറഞ്ഞുതുടങ്ങി.

"ബാലികെ! നീ എന്താണ് ഇപ്രകാരം തനിയെ ഇവിടെയിരിക്കുന്നത്! ഈ കിടക്കുന്നതു നിന്റെ ആരാണ്?

ബാലിക — പൊന്നുതിരുമേനി! ഈ കിടക്കുന്നതു എന്റെ അമ്മയാണ്. ഞങ്ങൾ പേർസ്യയിൽനിന്നും ആഗ്രായിലേക്കു പോന്നു. അമ്മ ഡില്ലിക്ക് പോകും. വഴിനടന്നു ക്ഷീണംകൊണ്ട് ഉറങ്ങിപ്പോയി. അമ്മക്കു തലചുററുന്നുണ്ടായിരുന്നു. വിശ്രമിക്കുകയാണ.

സെലിം — നിന്റെഅമ്മ ഉറങ്ങുകയാണോ? എന്നാൽ വിളിച്ചുണർത്തു്! ഞാൻ കാണട്ടെ.

രാജകുമാരൻ ഇപ്രകാരം ആജ്ഞാപിച്ച ഉടനെ ബാലിക അത്യന്തം പരിഭ്രമത്തോടുകൂടിച്ചെന്ന് വൃദ്ധയെപിടിച്ചു കുലുക്കിക്കൊണ്ട് "അമ്മേ! അമ്മേ!!" എന്നു പലപ്രാവിശ്യവും വിളിച്ചു. എന്നാൽ ആ സ്ത്രീ വളരെ നേരത്തേതന്നെ നിര്യാതയായിരുന്നതിനാൽ യാതൊരു ചേഷ്ടയുമില്ലാതെ അവിടെത്തന്നെ അനങ്ങാതെകിടന്നതേയുള്ളൂ. രാജകുമാരൻ ചെന്നു നോക്കിയപ്പോൾ അദ്ദേഹത്തിനു പരമാർത്ഥം ഗ്രഹിക്കുവാൻ കഴിഞ്ഞു. അദ്ദേഹം, വീണ്ടും ബാലികയോട് പറഞ്ഞു. "ബാലികെ! നിന്റെ അമ്മ വളരെ നേരത്തെ മരിച്ചിരിക്കുന്നു. അതിനാൽ അവളെ വിളിച്ചുണർത്തുവാനുള്ള നിന്റെ ശ്രമം നിഷ്ഫലമാണ്. നീ ഉറക്കെ നിലവിളിച്ചതുകൊണ്ട് യാതൊരു ഫലവുംഇല്ല" കുമാരൻ ഇത്രയും പറഞ്ഞുതീരുന്നതിനുമുമ്പ് ബാലിക ഉറക്കെകരഞ്ഞുതുടങ്ങി. അവളുടെ കരങ്ങൾ ആ "പ്രപഞ്ചപ്പെട്ട തൊണ്ടിനെ" തല്ലിത്തുടങ്ങി. അവളുടെ ഏകാവലംബമായിരുന്ന മാതാവു നിര്യാണം പ്രാപിച്ചുവെന്ന കാര്യം മനസ്സിലാക്കിയ ഉടനെ അവൾക്കുണ്ടായിരുന്ന ദുഃഖം അതിരുകടന്നു അശ്രുരൂപത്തിൽ പ്രവഹിച്ചു. അവളുടെ അത്യധികമായ വ്യസനത്തിൽ അനുതാപംതോന്നി രാജകുമാരൻ അവളുടെ അടുക്കൽചെന്നു് ഇപ്രകാരം പറഞ്ഞു. "ബാലികെ!

നിന്റെ വിവരങ്ങളെല്ലാം അറിഞ്ഞിരിക്കുന്ന ഞാൻ നിനക്കുവേണ്ടി
തൽക്കാലം ചില സഹായങ്ങൾ ചെയ്യുവാനായി ആജ്ഞാപിക്കാം. നീ
ഇവിടെതന്നെ താമസിക്കുക. ഈ ദേവാലയത്തിലെ പുരോഹിതൻ
നിന്നെ വേണ്ടതുപോലെ സഹായിക്കും. എന്നുമാത്രമല്ല, ഈ മൃതശ
രീരത്തെ സംസ്കരിക്കുന്നതിന്നു അയാൾ ഏർപ്പാടു ചെയ്തുകൊള്ളുകയും
ചെയ്യും.” രാജകുമാരന്റെ ഈ സാന്ത്വനങ്ങൾ ശ്രവിച്ചതുകൊണ്ടു്
അവളുടെ ദുഃഖം വർദ്ധിച്ചതേയുള്ളു. അവൾ തേങ്ങിത്തേങ്ങിക്കരഞ്ഞു.
അവളുടെ ആശകളെല്ലാം അസ്തമിച്ചതുപോലെ തോന്നി. അവളുടെ
നയനങ്ങളിൽനിന്നും ബാഷ്പം ധാരധാരയായി പ്രവഹിച്ചു. ലോകം
മുഴുവനും തിരിയുന്നതുപോലെയും അവളുടെ മുമ്പിൽ നില്ക്കുന്ന ജന
ങ്ങളെല്ലാം കേവലം പിശാചുക്കൾപോലെയും അവളുടെ ദൃഷ്ടിയിൽ
പ്രത്യക്ഷപ്പെട്ടു. അല്പനേരം മുമ്പുവരെ ചില കഥകളുംപറഞ്ഞു അവ
ളെ രസിപ്പിച്ചുകൊണ്ടിരുന്ന മാതാവിന്റെ നിര്യാണം — അവളുടെ
ശേഷിച്ച ഏകബന്ധുവും സഹായിയും ആയിരുന്ന പ്രിയപ്പെട്ട അമ്മ
യുടെ മരണം—ലൌകികജീവിതത്തിൽ “ഇടപെട്ടു” യാതൊരു “മേ
ട്ടം മൊഴിയും” മനസ്സിലാക്കിയിട്ടില്ലാത്ത ആ ചെറുബാലികക്കു എ
ത്രമാത്രം സന്താപജനകമായിരുന്നുവെന്നു പറയുന്നതിനേക്കാൾ ഊ
ഹിക്കുന്നതാണുത്തമം. വഴിയാത്രകൊണ്ടു് സംഭവിച്ച ക്ഷീണത്താൽ
അമ്മ സുഖനിദ്ര കൊള്ളുകയാണെന്നു മാത്രം വിചാരിച്ച ശാന്തയാ
യിരുന്ന സുകുമാരി, പരമാർത്ഥമറിഞ്ഞപ്പോൾ പരിഭ്രമിക്കയും പരിത
പിക്കയും ചെയ്തതിൽ അത്ഭുതത്തിനു വകയില്ല. ഏതൊരു ധീര
ചിത്തനേക്കൂടിയും ഈവക സന്ദർഭങ്ങൾ അഥവാ ദുർന്നിമിത്തങ്ങൾ വ്യാ
കുലപ്പെടുത്തുവാൻ ശക്തമായിരിക്കെ, കേവലം ഒരു ബാലികയുടെ
സ്ഥിതി എത്രമാത്രം ദയനീയവും പരിതാപകരവും ആയിരിക്കണം!!
അവളുടെ ഹൃദയത്തിൽ ആളിപ്പടർന്ന തീയ്യ് പെട്ടെന്നു, അവളുടെ ദേ
ഹത്തെ എരിച്ചു് ചാമ്പലാക്കുന്നതുപോലെ അവൾക്കു തോന്നി. അ
ത്യധികമായ സന്താപംനിമിത്തം ഒരു വാക്കുപോലും ഉച്ചരിക്കുവാൻ
ശക്തയാകാതെ അവൾ സ്തബ്ധയായിനിന്നു. രാജകുമാരൻ പിന്നീടു
പറഞ്ഞതൊന്നുംതന്നെ അവൾ കേട്ടില്ല. അവളുടെ മുഖഭാവം പക
ന്നു. അവൾ സഹിച്ചിരുന്ന ദുഃഖം ഏററവും അമേയമായിരുന്നുവെ
ന്നു കാണികൾക്കു തോന്നി. അവിടെ കൂടിയിരുന്നവർ അവളെ പല
വിധത്തിലും ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു. പക്ഷെ അതുകൊണ്ടൊ
ന്നും അവളുടെ ഹൃദയം അതിനു നഷ്ടമായി ഭവിച്ച പ്രശാന്തതയേയൊ
സമാധാനത്തേയൊ പ്രാപിച്ചില്ല. ഒടുവിൽ സെലിംരാജകുമാരൻ

ആ ദേവാലയത്തിലെ ഒരു പ്രധാനപുരോഹിതനെ വിളിച്ചു കല്പിച്ചു:- "നിസ്സഹായയായിത്തീൎന്ന ഈ ബാലികയെ ഇവിടെതന്നെ തല്ക്കാലം പാൎപ്പിച്ചു അവളുടെ ദുഃഖത്തിനു ശമനംവരുത്തണം. അവൾ ഇവിടെ ഒരു പരിചാരികയായി താമസിക്കട്ടെ. ആ മൃതശരീരത്തെ ഉടൻ അടക്കംചെയ്യട്ടെ". ആജ്ഞ കേട്ടുകഴിഞ്ഞ ഉടൻ തന്നെ പുരോഹിതൻ സകലത്തും സമ്മതിച്ചു മൃതശരീരത്തെ സംസ്കരിക്കാനുള്ള ഏൎപ്പാടുചെയ്തു. രാജകുമാരൻ അനുചരനായ കുമാരസേനനുമൊരുമിച്ചു കുതിരപ്പുറത്തുകയറി യാത്രതുടൎന്നു.

പുരോഹിതന്റെ ആജ്ഞപ്രകാരം മൃതശരീരത്തെ ചടങ്ങുകൾ അനുസരിച്ച് തന്നേ സംസ്കരിച്ചു. എന്നാൽ ബാലികയാകട്ടെ ആ സമയം മോഹിതയായി കിടക്കുകയായിരുന്നു. അവളും മാതാവിന്റെ ദീൎഘനിദ്രയെ പിന്തുടൎന്നേക്കുമോ എന്നുള്ള ഭയം മിക്കപേൎക്കും ഉണ്ടായിരുന്നെങ്കിലും ഈശ്വരകാരുണ്യത്താൽ അവൾ ആലസ്യം തീൎന്നെഴുന്നേററപ്പോൾ മൃതശരീരം അവിടെ എങ്ങുംതന്നെ ഉണ്ടായിരുന്നില്ല. കരുണാമസൃണമായ പുരോഹിതന്റെ സാന്ത്വനമൊഴികൾ അവളെ വളരെ ആശ്വസിപ്പിച്ചുവെന്നുതന്നെ പറയാം. എങ്കിലും അവളുടെ ഹൃദയാന്തൎഭാഗത്തു നിശ്ശേഷം കെടാതെ താപക്കൊടുന്തീയുടെ ചില പൊരികൾ എരിപൊരിക്കൊണ്ടിരുന്നു. പുരോഹിതൻ ഏററവും ദയവോടുകൂടി അവളുടെ അടുക്കൽ ചെന്ന് എന്നും എന്നും അവളെ പല സമാധാനങ്ങൾ പറഞ്ഞ് സന്തോഷിപ്പിച്ചു വന്നു. ലൌകികജീവിതത്തിന്റെ മിഥ്യയെപ്പററിയും മററും അയാൾ പറഞ്ഞു ആശ്വസിപ്പിക്കുമ്പോൾ, അവളുടെ അമ്മ പറഞ്ഞിട്ടുള്ള ഓരോ വാക്കിന്റെയും പ്രതിധ്വനി അവൾ കേൾക്കുകയാണോ എന്നും അവൾക്കു തോന്നാതിരുന്നില്ല. "അത്യധികമായ ആനന്ദത്തിന്റെ അത്യച്ചശിഖരത്തിൽ നിന്നും മനുഷ്യൻ അധഃപതിക്കുന്നതു അത്യഗാധമായ ദുരിതസാഗരത്തിന്റെ അടിത്തട്ടിലേക്കാണ്. നീതിജ്ഞനായ നിയതിയുടെ നിയോഗത്തെ നിരാകരിക്കാനോ നിവാരണം ചെയ്വാനൊ ആൎക്കും സാദ്ധ്യമല്ല" ഈ പരമാൎത്ഥങ്ങൾ എല്ലാം ആ ബാലിക അല്പസമയംകൊണ്ടു പഠിച്ചു കഴിഞ്ഞു. കുലശ്രേഷ്ഠതകൊണ്ടും ധനപുഷ്ടികൊണ്ടും ഏററവും ഉയൎന്ന ഒരു കുടുംബത്തിലെ വാത്സല്യഭാജനമായിരുന്ന കോമളബാലിക ഇന്നിതാ നിസ്സഹായയായി വലയുന്നു! ഈ കഷ്ടത ഒരു പക്ഷെ അവൾ അനുഭവിച്ചു കഴിഞ്ഞതോ, അനുഭവിക്കാനിരിക്കുന്നതോ ആയ സുഖത്തിന്റെ മറുപുറമാണെന്ന് സമാധാനിയ്ക്കയാണുത്തമം. ലോകത്തിൽ ആ

ക്ഷേപസമാധാനങ്ങൾ എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കും. പരമകാരുണികനായ ജഗദീശ്വരൻെറ തീരുമാനങ്ങൾ എന്തെല്ലാമാണെന്നു ആക്കും അറിവാൻ കഴികയില്ല. രഹസ്യവൎത്തികളായ അനേകം ശക്തികൾ ലോകത്തിൽ സൎവ്വഥാ നിഗൂഢമായി സ്ഥിതി ചെയ്യുന്നു. അവയെപ്പററി ആരായുന്നതിഃനാ ആരാഞ്ഞാൽതന്നെ അറിയുന്നതിനൊ മനുഷ്യൻ പ്രാപ്തനാകുന്നില്ല. മനുഷ്യൻെറ ശക്തി എത്രയോ തുഛം!!

പുരോഹിതൻെറ കൂടെ അവൾ താമസിച്ചതിൽവെച്ചു അവൾക്ക് അനല്പമായ ചാരിതാൎത്ഥ്യത്തിനുവകയുണ്ടായിരുന്നു. മനുഷ്യൻെറ സങ്കടങ്ങളെല്ലാം തന്നേ പോക്കുവാൻ ഈശ്വരസന്നിധി ഏററവും ശക്തമാണെന്നു ലോകം വളരെ കാലം മുതല്ക്കേ അറിയുന്ന ഒരു പരമാൎത്ഥമാണ്. മതം എന്നുള്ള സംജ്ഞകൊണ്ടു യഥാൎത്ഥത്തിൽ നാം വിവക്ഷിക്കുന്ന അൎത്ഥം "ആനന്ദം" എന്നു മാത്രമാണ്. ഏതു മതത്തിൽ ഉൾപ്പെട്ടവനായാലും മനുഷ്യൻ ലൌകികവ്യാപാരങ്ങളിൽ ഉൾപ്പെട്ടു ക്ലേശങ്ങൾ അനുഭവിച്ചുപരിതപ്തചിത്തനായിത്തീരുമ്പോൾ ആഗ്രഹിക്കുന്നതു മതത്തിനോടു ചേരുവാനും അതിൽ തന്നെ ലയിക്കുവാനും ആകുന്നു. ക്ലേശങ്ങളുടെ എല്ലാം ദിവ്യമായ പരിഹാരമാൎഗ്ഗം അവിടെ ഉണ്ടെന്നുമനുഷ്യൻദൃഢമായിവിശ്വസിക്കുന്നു.എന്നാൽഏററവുംവിസ്തൃതമായ മനുഷ്യസമുദായത്തിലെ ഓരോവ്യക്തിക്കും ഈ ആനന്ദം ലഭിക്കുന്നില്ല. അദൃശ്യമായ ഒരു ശക്തി അവരെ അതിൽ നിന്നും അകററി നിൎത്തുന്നു. എന്നാൽ ഈ ബാലികയാകട്ടെ ആ നിത്യാനന്ദത്തിലേക്കുള്ള മാൎഗ്ഗം അനായാസേന പ്രാപിച്ചുകഴിഞ്ഞു. ഇനി അവൾക്കതിനെ തുടരേണ്ട ഭാരം മാത്രമേയുള്ളു. തൻെറ ഒരുപുത്രിയെപ്പോലെ നിൎവ്വ്യാജമായി അവളെ സ്നേഹിക്കുന്ന പുരോഹിതൻ എന്നും അവളെ വിളിച്ചു മതത്തിൻെറ വൈശിഷ്ട്യത്തെപ്പററിയും ഈശ്വരമഹിമയെപ്പററിയും വ്യക്തമായും സരസമായും പറഞ്ഞു കൊടുത്തുകൊണ്ടിരുന്നു. ആ സാധുബാലികയാകട്ടെ ഇതെല്ലാം കേട്ട് ആശ്വസിച്ചുംവന്നു. എല്ലാ സുഖങ്ങളും ക്ഷണികങ്ങളെന്ന് അവൾക്കു ബോദ്ധ്യമായി. പക്ഷെ അവളുടെ അമ്മ നിൎയ്യാതയായപ്പോൾ അവൾക്കുണ്ടായിരുന്ന ദുഃഖം ഓരോ മാത്രയിലും വൎദ്ധിച്ചുവന്നതല്ലാതെ അതിനെ കെടുത്തുവാൻ ആ പരമാനന്ദ സങ്കേതത്തിനും കഴിവുണ്ടായിരുന്നില്ല. എല്ലാ ദിവസവും വൈകുന്നേരം അവൾ ആ ശവക്കുഴിയുടെ ഉപരി ഉണ്ടായിരുന്ന കല്ലിന്മേൽ വന്നിരുന്ന് എ

ററവും നിർമ്മലമായ ബാഷ്പധരിയേ ഒഴുക്കി ആ സ്ഥലത്തെ തണു
പ്പിച്ചു.

പതിവുപോലെ നേരം സന്ധ്യയായി. അന്തിയുടെ ബന്ധുര
മായ കാന്തികന്ദളങ്ങളാൽ ദേവാലയവും പരിസരപ്രദേശവും സുവ
ർണ്ണമയമായി ചമഞ്ഞു. അവിടെ എങ്ങുംതന്നെ പാവനമായ പ്രശാ
ന്തത വ്യാപിച്ചിരുന്നു. ദീർഘനിദ്രയിൽ വിശ്രമമേല്ക്കുന്ന എത്രയോ
പേർ ആ സങ്കേതത്തിൽ ശയിക്കുന്നുണ്ട്! അവരുടെ സ്വൈരവാസ
ത്തിന് വിഘാതം ഉണ്ടാകേണ്ടായെന്നുകരുതിയായിരിക്കാം കളകള
സ്വനത്തോടുകൂടി നീഡങ്ങളെ പ്രാപിക്കാറുള്ള പറവകൾ, ആ സ്ഥ
ലത്തിനുപരി, വായുമണ്ഡലത്തിൽക്കൂടി യാതൊന്നും ശബ്ദിക്കാതെ
ചരിച്ചിരുന്നതു്! ഗംഭീരമായ ശാന്തത സർവ്വഥാ മനുഷ്യാത്മാവി
ൻെറ അഗാധതയിൽ വർത്തിക്കുന്ന ഒരു ഗുണമാകയാൽ, നമ്മുടെ
ബാലികക്ക് അവിടെ വ്യാപിച്ചിരുന്ന ശാന്തത ഭീകരമായി തോന്നി
യിരുന്നില്ല. ലോകജീവിതത്തിൽതങ്ങൾക്കുണ്ടായിരുന്ന നിമ്നോന്നത
ഭേദം എത്രയോ മൌഢ്യം എന്നുള്ള പരമാർത്ഥത്തെ ഉദാഹരിക്കത്ത
ക്ക രീതിയിൽ ഒരേ നിരപ്പിൽ ഒരേസ്ഥലത്തു് അടുത്തടുത്തു് കിടക്കു
ന്ന ശവക്കുഴികളെ എന്നും എന്നും കാണുവാനും, കണ്ടു കഴിഞ്ഞാൽ
തന്നെ അതിനെപ്പററി ചിന്തിക്കാനും ഒരുവനു കഴിഞ്ഞാൽ അവ
ൻെറ പ്രവൃത്തികളിൽ ഒരു ശരിയായ ഭാഗം പാപമില്ലാത്തതായി
തീരുന്നതാണ്. അവിടെ അമേയമായ ഒരു ദിവ്യത്വം നിറഞ്ഞു വ
ഴിയുന്നുണ്ടായിരുന്നു. എന്നാൽ കേവലം മാംസചക്ഷുസ്സുകൾക്ക് അ
റിവാൻ കഴിയാത്ത അത്തരം ദിവ്യത്വം വിരക്തചിത്തന്മാക്കു മാ
ത്രമേ അനുഭവിക്കാൻ സാധിക്കയുള്ളു. അവൾക്കവിടെ കൂട്ടുകാരാരു
മില്ലായിരുന്നുവെന്ന് ഒരു പക്ഷേ കാണികൾക്ക് തോന്നിയിരിക്കാം.
എന്നാൽ പരമാർത്ഥം അങ്ങിനെ ആയിരുന്നില്ല. അദൃശ്യരായ പല
രും അവളോട് വർത്തമാനം പറഞ്ഞു രസിക്കുന്നുണ്ടായിരുന്നു. ഒരു പ
ക്ഷേ അവൾ തന്നെയും അതറിഞ്ഞിരിക്കയില്ല. ഏകാകിനിയായി
ആ സ്ഥലത്തു് — നാം ശൂന്യമെന്ന് വിവക്ഷിക്കപ്പെടാറുള്ള ശവക്കോ
ട്ടയിൽ — ആനന്ദമരന്ദം ആസ്വദിച്ചുമേവുന്ന ആ ബാലികയുടെ ഇ
പ്പോഴത്തെ സ്ഥിതിയെന്തു്? അവൾ അവളുടെ ജീവിതഗ്രന്ഥത്തി
ൽ വിരചിതമായിരിക്കുന്ന അദ്ധ്യായങ്ങളെ ഓരോന്നായി മറിച്ചു നോ
ക്കി കൊണ്ടിരിക്കയാണ്! ആദ്യം മുതൽ മറിച്ചു നോക്കിയിട്ടും അവൾ
ഭാസുരമല്ലാത്ത ഒരു ഭാഗവും കണ്ടില്ല. എന്നാൽ അവസാനത്തിൽ
അപൂർണ്ണങ്ങളായി സ്ഥിതിചെയ്തിരുന്ന അദ്ധ്യായങ്ങളെല്ലാംതന്നെ

കറുത്തിരുണ്ടവയായിരുന്നു. അവളുടെ കണ്ണീർകൊണ്ട് അവയിൽ ചില ഇടങ്ങൾ മഷി ഇളകിയും തേഞ്ഞും മാഞ്ഞും പ്രത്യക്ഷപ്പെട്ടിരുന്നു. ഏകദേശം ഒരു നാഴികയോളം അവിടെ വിശ്രമിച്ചശേഷം നിത്യകർമ്മം കഴിക്കുവാനായി അവൾ അവിടെനിന്നും എഴുന്നേറ്റു. അപ്പോൾ ആരോ അവളെ തുലോം മധുരമായരീതിയിൽ "നദീറേ; നദീറേ"! എന്നു വിളിക്കുന്നതുപോലെ അവൾക്കു തോന്നി. അവൾ നാലുവശങ്ങളിലേക്കും അത്യാശയോടെ പിന്തിരിഞ്ഞു നോക്കി. അവിടെ ആരേയും കണ്ടില്ല. പുരോഹിതന്റെ സ്വരമായിരിക്കുമോ അതെന്ന് അവൾ സംശയിച്ചു. പക്ഷെ അദ്ദേഹത്തിന്റെ അടുക്കൽ അവൾ ഇത്രയും ദിവസം പെരുമാറിയിട്ടും അവളെ പേരു പറഞ്ഞു ഒരിക്കലെങ്കിലും വിളിച്ചിട്ടുള്ളതായി അവൾ ഓർത്തില്ല. എന്നുമാത്രമല്ല അദ്ദേഹത്തിന്റെ ശബ്ദവും അത്രമാത്രം മധുരമായിരുന്നില്ലായെന്നു അവൾക്കറിയാമായിരുന്നു.

"പിന്നെ ആരാണു എന്നെ വിളിച്ചതെന്നു" അവൾ സ്വയംപ്രശ്നം ചെയ്തു. പുരോഹിതനും വേറെ ഒന്നുരണ്ടു പരിചാരികമാരുമല്ലാതെ ആ ദേവാലയത്തിൽ വിശേഷിച്ചു മറ്റാരുമുണ്ടായിരുന്നില്ല. ആ സ്ഥിതിക്കു ആ ശബ്ദം ആരുടേതായിരുന്നു? ഒരുപക്ഷെ ആ കൽകെട്ടിന്റെ അന്തർഭാഗത്തു സൈ്വരവും ദീർഘവും ആയ നിദ്രയിൽ നിമഗ്നയായി കിടക്കുന്ന അവളുടെ പ്രിയപ്പെട്ട മാതാവു തന്നേ അപ്രകാരം വിളിച്ചതായിരിക്കാമോ എന്നും അവൾ ശങ്കിച്ചു.

അപ്രകാരമുള്ള ശങ്ക അടിസ്ഥാനരഹിതമാണെന്നും അവൾക്കു തോന്നി. ഒരുപക്ഷെ ഹൃദയത്തിലെ വികാരപരമ്പരകളുടെ സമ്മർദ്ദനംകൊണ്ടു അപ്രകാരം വിളിച്ചതായി തോന്നിയിരിക്കാമെന്നും അവൾ ഉദ്ദേശിച്ചു. അതിനും കാരണമില്ല. അവൾ ഏറ്റവും ശാന്തയായിരുന്നു. ശബ്ദത്തിന്റെ കാരണം എന്തായിരിക്കാമെന്നു ഏറ്റവും നിഷ്കർഷയോടുകൂടി അവൾ ആലോചിച്ചു. യാതൊരു വിധത്തിലും സമാധാനത്തിനു വഴിയില്ലാതിരുന്നതിനാൽ മടങ്ങുകതന്നെയാണു നല്ലതെന്നു തീർച്ചപ്പെടുത്തി അവൾ അവിടെനിന്നും എഴുന്നേറ്റു. തത്സമയം രാജപാതയിലേയ്ക്കു അവൾ നോക്കുകയും ഒരു ഭിക്ഷക്കാരൻ അതിലേക്കൂടി എന്തോപിറുപിറുത്തുംകൊണ്ടു പോകുന്നതായും അവൾ കണ്ടു. പാവപ്പെട്ട ആ യാചകനേ ഇതിനുമുൻപ് പലപ്പോഴും അവൾ കണ്ടിട്ടുണ്ടു. അവൾ ആദ്യം ആഗ്രായിൽ വന്നപ്പോഴും, അയാൾ അതേ സ്ഥലത്തുകൂടി ഒരു ഭാണ്ഡവും പേറിക്കൊണ്ടു പോകുന്നുണ്ടായിരുന്നു. അതിൽ പിന്നീടു ഒന്നുരണ്ടു പ്രാവശ്യം ദേവാലയത്തിൽവ

രികയും ഭിക്ഷ വാങ്ങുകയും ചില ഗോഷ്ടികൾ കാണിച്ചും കൊണ്ടു പോകയും ചെയ്തിട്ടുള്ള ആ യാചകനു തന്റെ പേർ പറഞ്ഞു വിളിക്കാൻ ധൈര്യമുണ്ടായിരിക്കയില്ലെന്നും, അവനു പേർ അറിവാൻ പാടില്ലെന്നും, ദൃഢവിശ്വാസമുണ്ടായിരുന്നതിനാൽ അയാളാണ് തന്നെ വിളിച്ചതെന്നും വിശ്വസിക്കുവാൻ ന്യായം കണ്ടില്ല. പിച്ചക്കാരൻ തന്റെ ദൃഷ്ടിപഥത്തിൽ നിന്നും മറഞ്ഞതോടുകൂടി നദീം ദേവാലയത്തിന്റെ അകത്തേക്കു പ്രവേശിച്ചു. തത്സമയം പുരോഹിതൻ അവിടെ ഇരിപ്പുണ്ടായിരുന്നു. അവൾ പതിവുപോലെ ആ വൃദ്ധനെ അഭിവാദനം ചെയ്തു. ഉടനെ അയാൾ ഇപ്രകാരം പറഞ്ഞു.

“ബാലികേ! നീ തുലോം ശാന്തയും പാവനയുമാണെന്ന് എനിക്ക് മനസ്സിലായി. നിന്റെ ദുഃഖങ്ങളെല്ലാം കളയുക. ഞാൻ നിനക്ക് എന്തൊരുപകാരമാണു ചെയ്യേണ്ടതെന്ന് ആലോചിച്ചുകൊണ്ടിരിക്കയാണ്.”

നദീം — ഗുരോ! അവിടത്തെ കാരുണ്യത്താലാണ് ഈ സാധു ജീവിച്ചതെന്നും ജീവിക്കുന്നതെന്നും ഞാൻ പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. എല്ലാററിനും സാക്ഷിയായ ദൈവംതന്നെ സകലതും അറിയട്ടെ.

പുരോ — നീ യാതൊരുവിധത്തിലും സങ്കടപ്പെടരുതെന്നാണ് എനിക്കുള്ള ആഗ്രഹം. നിനക്ക് ഇവിടെ ശരിയായ സുഖമില്ലെന്നും എനിക്കറിയാം. ഇപ്പോൾ ഈ സ്ഥലത്തിന് നീ അർഹയല്ല. ഒരു പക്ഷെ നീ ഇവിടെത്തന്നെ വസിക്കുവാൻ വഴിയുണ്ട്.

നദീം — അവിടന്നു പറഞ്ഞത് ഇവൾക്കു മനസ്സിലായില്ല. ഞാൻ എന്തെങ്കിലും രീതിയിൽ അവിടത്തെ ആജ്ഞയേയോ ആഗ്രഹത്തേയോ ലംഘിച്ചു പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവിടന്ന് അതെല്ലാം സദയം ക്ഷമിച്ച് ഈ നിസ്സഹായയായ എന്നെ രക്ഷിക്കണെ! ഞാൻ അഗതിയാണെന്ന് അവിടെ അറിയാമല്ലൊ.

പുരോ — നീ യാതൊരു തരത്തിലും സങ്കടപ്പെടരുതെന്നു കരുതി മാത്രമാണു ഞാൻ അപ്രകാരം പറഞ്ഞതു. നീ കരയരുത്. ഞാൻ പറഞ്ഞതിന്റെ സാരം മറ്റൊന്നുമല്ല. നീ കുറച്ചുനാൾ ഇവിടെ നിന്നും മാറിത്താമസിക്കുന്നപക്ഷം നിന്റെ ദുഃഖങ്ങൾക്കു ശാന്തിയുണ്ടാകുമെന്ന് എനിക്കറിയാം. എന്തുകൊണ്ടെന്നാൽ, ഇപ്പോൾ നിന്റെ ഹൃദയം, നിന്റെ മാതാവിന്റെ ശവക്കല്ലറയിൽ അവളോടൊന്നിച്ച് ഇരിക്കുന്നതുകൊണ്ടു നിനക്ക് സൈ്വരമുണ്ടാകുന്നില്ല. നിന്റെ ദൃഷ്ടിയിൽ, ആ സ്ഥലം എല്ലായ്പോഴും പരിലസിക്കു

ന്നതുകൊണ്ടു നീ ഒരിക്കലും സന്തുഷ്ടയായി ഭവിക്കുന്നില്ല. അതു കൊണ്ട് നീ കുറച്ചുനാൾ ലോകത്തിലിറങ്ങി സഞ്ചരിക്കുന്നതു ന ന്നായിരിക്കും.

നദീറ—ഗുരോ! അവിടുന്ന് അവിടത്തെ ദാസിയായ ഞാൻ പോക ണമെന്നാണോ പറയുന്നത്? പുറത്തു പോയാൽ പിന്നെ എന്നെ പ്പററി അന്വേഷിക്കുവാനാരാണുള്ളത്? അയ്യോ! എന്നെ എല്ലാവ രുംകൂടി കൊല്ലും.

പുരോ—നീ ദുഃഖിക്കേണ്ട. നിനക്കു വേണ്ട സഹായങ്ങൾ നൽകുവാൻ ഞാൻ ഏർപ്പാടുചെയ്തിട്ടുണ്ട്.

നദീറ—അവിടുന്ന് ഈ ദാസിയെ പോകാൻ പറയരുതെ. എനിക്കു ഇവിടെ താമസിക്കുന്നതിനാണ് അധികം ഇഷ്ടം. എൻെറ അമ്മ യുടെ ശവക്കല്ലറയിൽതന്നെ ഞാൻ താമസിച്ചുകൊള്ളാം. അവി ടെത്തന്നെ എൻെറ ജീവിതം അവസാനിപ്പിച്ചുകൊള്ളാം. അവി ടുന്ന് എന്നെ ഉപേക്ഷിക്കരുതേ!

പുരോ—ബാലികേ! നീ സങ്കടപ്പെടേണ്ട. നിന്നെ ഞാൻ ക്രൂരന്മാരുടെ അടുക്കൽ ഏല്പിക്കുമെന്നു നീ ഒരിക്കലും ശങ്കിക്കേണ്ട. നീ എൻെറ കൂടെത്തന്നെ താമസിക്കുന്നതായി വിചാരിച്ചുകൊള്ളുക. നിനക്കു യാതൊരു താരത്തിലും ദുഃഖമുണ്ടാകരുതെന്നാണ് എൻെറ ആഗ്ര ഹം. ഞാൻ, നിൻെറ തല്ക്കാലസ്ഥിതി ഭേദപ്പെട്ടുകാണുവാനാണാ ഗ്രഹിക്കുന്നത്. അതിന്നായിട്ടു മാത്രമാണ് നീ താമസം മാററണ മെന്നു ഞാൻ പറഞ്ഞത്.

നദീറ—അവിടത്തെ ആഗ്രഹംപോലെ പ്രവർത്തിക്കേണ്ടതു് ഈ ദാ സിയുടെ കടമയാണല്ലൊ. അവിടുന്നു നിയോഗിക്കുന്നതുപോലെത ന്നെ ആകട്ടെ.

പുരോഹിതനും നദീറയുംതമ്മിൽ ഏകദേശം ഒരു മണിക്കൂർനേ രത്തോളം സംസാരിച്ചുകൊണ്ടിരുന്നു. സംഭാഷണത്തിനുശേഷം രണ്ടു പേരും അവരവർക്കുള്ള പ്രത്യേകസ്ഥലങ്ങളിലേക്കു പ്രാർത്ഥനയ്ക്കായി തി രിച്ചു. പ്രാർത്ഥനകഴിഞ്ഞതിനുശേഷം നദീറ അവളുടെ ശയനമുറിയിൽ വന്നു. ആ ശയനമുറിയിൽ അവളുടെ സഖിയും, അവൾ ദേവാലയ ത്തിൽ ആഗതയായ സമയം അവിടെ ഉണ്ടായിരുന്ന പരിചാരിക യും ആയ ഫാത്തിമ ഇരിപ്പുണ്ടായിരുന്നു. നദീറ പതിവിനു വിപരീ തമായി അന്നു മൌനം അവലംബിച്ചിരുന്നതു കൂടാതെ തൻെറ സ ഖിയുടെ സാന്ത്വനങ്ങളെപ്പററി ആഗ്രഹിക്കാത്തരീതിയിൽ ഇരിക്കു ന്നതു കണ്ടു് ഫാത്തിമ ഇപ്രകാരം ചോദിച്ചു.

“സഖീ! നദീറെ! നീ ഇന്നു വളരെ സങ്കടപ്പെട്ടിരിക്കുന്നുവല്ലൊ. എന്നോടു വല്ല ദ്വേഷവും ഉണ്ടൊ? ഞാൻ എന്തെങ്കിലും വിപരീതമായി പ്രവൎത്തിച്ചിട്ടുള്ളതായി ഓൎക്കുന്നില്ലല്ലൊ.

നദീറ. ഫാത്തിമേ! നീ വെറുതെ സംശയിക്കുകയാണ്. നാം തമ്മിൽ ഒരിക്കലും വിരോധമാകയില്ല എന്റെ അമ്മ മരിച്ചതിൽവെച്ചു എനിക്കു ഉണ്ടായിരുന്ന ദുഃഖത്തെ ഇല്ലാതെയാക്കിയത് നീ ഒരുവളാണെന്ന് എനിക്കറിയാം ഞാൻ അതിനു പ്രതിഫലമായിട്ടു നിനക്ക് എന്തു തന്നെ നൽകിയാൽ മതിയാകും. നിന്റെ കരുണ ഇല്ലായിരുന്നെങ്കിൽ ഈയുള്ളവളുടെ സ്ഥിതിയെന്തായിരിക്കും?

ഫാത്തിമ—അതെല്ലാം പോകട്ടെ. ഇപ്പോൾ നീ ദുഃഖിക്കുന്നതിന് ഞാൻ വല്ലതും പ്രവൎത്തിച്ചിട്ടുണ്ടോ?

നദീറ—ഒരിക്കലും ഇല്ല. അപ്രകാരം ഒരിക്കലും ഉണ്ടാകയില്ലെന്ന് എനിക്കു വളരെ നിശ്ചയമുണ്ട്. എന്നാൽ ഇന്നു ഞാൻ ദുഃഖിക്കുന്നതു നിന്നെ ഓൎത്തുതന്നെയാണ്.

ഫാത്തിമ—എന്ത്? എന്നെ ഉദ്ദേശിച്ചെന്നൊ? ഞാൻ മഹാപാപിയായതെങ്ങിനെ? നിന്നെപ്പോലുള്ള സാധ്വികളെ ദുഃഖിപ്പിച്ചാൽ പിന്നെ എന്റെ സ്ഥിതിയെന്ത്?

നദീറ—നീ തെററിദ്ധരിച്ചു. ഞാൻ താമസിയാതെ ഇവിടെനിന്നും പോകും. ഇന്നു പുരോഹിതൻ എന്നെ വിളിച്ചു പറയുക ഉണ്ടായി. എനിക്ക് അതു കേട്ടതുമുതൽ മനസ്സിനു തീരെ സന്തോഷമില്ല. മനോവേദനകൊണ്ട് ഒരു സ്ഥലത്ത് ഇരിക്കുന്നതിനൊ കിടക്കുന്നതിനോ ഒരാളോടു വൎത്തമാനം പറയുന്നതിനൊ അപ്രാപ്തയായിത്തീൎന്നു. അയ്യോ! സഖീ! ഞാൻ നിന്നെ ഏതുവിധത്തിൽ ഉപേക്ഷിക്കും.

ഫാത്തിമ—അതു സാരമില്ല. നിനക്കു കൂടുതൽ സന്തോഷം ഉണ്ടാകാതിരിക്കയില്ല. പക്ഷെ എന്റെ കാൎയ്യമാണ് കഷ്ടം! എനിക്കു പിന്നീടു യാതൊരു ആഹ്ളാദത്തിനും വകയില്ല. പക്ഷെ നിന്റെ ആഹ്ളാദത്തെപ്പററി അറിഞ്ഞാൽതന്നെയും എനിക്കു ആശ്വാസത്തിനു വഴിയുണ്ട്.

നദീറ—ഞാൻ എങ്ങോട്ടാണു പോകുന്നതെന്ന് എനിക്കു നിശ്ചയമില്ല. അദ്ദേഹം എങ്ങോട്ടെല്ലാം വിളിക്കുന്നുവൊ അങ്ങോട്ടെല്ലാം പോകേണ്ടതു് എന്റെ ചുമതലയല്ലേ?

ഫാത്തിമ — സഖീ! നീ ലേശവും ദുഃഖിക്കേണ്ട. അദ്ദേഹം നിന്നെ വളരെ തൃപ്തിയാംവണ്ണം പാലിക്കും. നിന്നിൽ അദ്ദേഹത്തിന് അളവററ സ്നേഹമുണ്ടെന്നു മാത്രമല്ല, നിന്നെപ്പററി വളരെ കാര്യമാണെന്നുള്ളതിൽ തർക്കവുമില്ല.

നസീറ — വൃദ്ധനും, ഈശ്വരഭക്തനും, നിർമ്മലചിത്തനുമായ അദ്ദേഹത്തിൻെറ അനുഗ്രഹം ഈശ്വരൻെറ അനുഗ്രഹംപോലെതന്നെ ദിവ്യമാണ്. അദ്ദേഹത്തെപ്പോലുള്ള മഹത്തുക്കളുടെ അനുഗ്രഹം ലഭിക്കുകയെന്നതിൽ കൂടുതൽ മറെറന്തു പുണ്യമാണു കൈവരേണ്ടതു്?

ഫാത്തിമ — നീ പറഞ്ഞതു ശരിയാണ്. ഞാൻ അദ്ദേഹത്തെ കഴിഞ്ഞ ഏട്ടുസംവത്സരങ്ങളായിട്ടറിയുന്നതാണ്. അദ്ദേഹം ദിവ്യൻ തന്നെയാണെന്നുള്ളതിനു സംശയമില്ല. ഏതാകട്ടെ നീ പോയിക്കഴിഞ്ഞാൽപ്പിന്നെ നമ്മൾ തമ്മിൽ കാണുന്നതെങ്ങിനെ? എനിക്കു നിന്നെ എപ്പോഴും കണ്ടുകൊണ്ടിരുന്നാൽ മതി.

നസീറ — അപ്രകാരംതന്നെയാണല്ലോ എൻെറ കഥയും. എങ്കിലും ഞാൻ ഇവിടെ അടുക്കൽ വല്ല സ്ഥലത്തും താമസിക്കുകയാണെങ്കിൽ നിശ്ചയമായും മിക്കപ്പോഴും നിന്നെയും ആ ശവക്കല്ലറയെയും ഞാൻ കാണാതിരിക്കയില്ല.

ഫാത്തിമ — അതെല്ലാം ഇപ്പോൾ പറയും. ലോകജീവിതത്തിലെ സുഖാനുഭവങ്ങളിൽ മനസ്സു നിമഗ്നമായിക്കഴിഞ്ഞാൽപ്പിന്നെ ഈ കഥ വല്ലതും നീ ഓർക്കുമോ എന്നാണ് എനിക്കു സംശയം. എന്തെന്നാൽ എൻെറ ജീവിതം എന്നും ഈ [illegible] തന്നെ കഴിക്കയേ ഉള്ളൂ. നേരേമറിച്ചു നീയാകട്ടെ വളരെ ഭാഗ്യവതിയാണ്.

നസീറ — സോദരി! നീ എന്തിനാണ് ഈ അർത്ഥമില്ലാത്ത വാക്കുകൾ പറയുന്നതു്? ഞാൻ ഒരിക്കലും ഭാഗ്യവതിയാണെന്നു വിചാരിക്കുന്നില്ല. എൻെറ ഭാഗ്യങ്ങളെല്ലാം അതാ! ആ മണ്ണിനടിയിൽ കിടക്കുന്നു. ഇനി എനിക്കുണ്ടാകാനിരിക്കുന്ന ഭാഗ്യ[illegible]ന്നുതന്നെ നിന്നെ വിസ്മരിക്കുവാൻ കഴികയില്ല.

നസീറയും ഫാത്തിമയുംതമ്മിൽ ഇപ്രകാരം കുറച്ചുനേരം വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ നസീറ ചോദിച്ചു "സഖി! ഞാൻ പോയാലും നീ എന്നെപ്പററി ഓർക്കണേ. നീ എന്നെ കാണുമൊ?" ഈ ചോദ്യത്തിനു ശരിയായ ഉത്തരം പറയുവാൻ, സന്താപം

വർദ്ധിച്ചിരുന്ന ആ സാധുവിനു സാധിച്ചില്ല. അവൾ അശ്രുപൂരം കൊണ്ടു് അവളുടെ സമാധാനം വ്യക്തമാക്കി. അതിനുശേഷം മണിനാദംകേട്ടു് ആഹാരം കഴിക്കുന്നതിനായി അവർ ഇരുപേരും അവിടെനിന്നും എഴുന്നേററുപോയി. നദീറയുടെ ഹൃദയത്തിലുണ്ടായിരുന്ന സന്താപബാഹുല്യത്തിന്റെ യഥാർത്ഥസ്വരൂപം എന്താണെന്നു് അവളുടെ വദനമുകുരത്തിൽ നിഴലിച്ചിരുന്ന മ്ലാനത പ്രത്യക്ഷപ്പെടുത്തി അന്നത്തെ രാത്രിയും അവൾ ഏററവും വ്യാകുലതയോടുകൂടി കഴിച്ചുകൂട്ടി. ജാഗ്രത്തിനും സുഷുപ്തിക്കും മദ്ധ്യേയുള്ള സ്വപ്നവീഥിയിൽക്കൂടി അവളുടെ ആത്മാവു് — ലോകജീവിതത്തിൽ ഇറങ്ങി ചായം പുരണ്ടിട്ടില്ലാത്ത ആത്മാവു് — പ്രശാന്തമായി സഞ്ചരിച്ചു!

## അഞ്ചാം അദ്ധ്യായം.

ആഗ്രായിലെ പ്രധാനകൊട്ടാരത്തിൻെറ മുൻവശമുള്ള തെരുവിൽ ഒരു ഭാഗത്തു വിശിഷ്ടങ്ങളായ പല കാഴ്ചനികളും വിക്രയംചെയ്തു ഒരു കച്ചവടക്കാരൻ താമസിച്ചിരുന്നു. ചക്രവൎത്തിയുടേയും അന്തഃപുരത്തിലേയും ആവശ്യത്തിനുള്ള ഫലങ്ങളും പഴങ്ങളും ഈ വൎത്തകനാണു സംഭരിച്ചുകൊടുത്തിരുന്നതു്. അയാൾ ആഗ്രയിൽവന്ന കാലത്തു തുലോം ദരിദ്രനും സാധുവുമായിരുന്നെങ്കിലും, സത്യസന്ധതകൊണ്ടും,നീതിവിചാരംകൊണ്ടും അയാൾ ഇപ്പോൾ കാലക്ഷേപത്തിനുവൈഷമ്യമില്ലാത്ത രീതിയിലാണു് തൻെറ എളിയകുടുംബത്തെ പുലൎത്തിപ്പോന്നതു്. ചക്രവൎത്തിയുടെ ആഗ്രഹം അനുസരിച്ചുള്ളവിശിഷ്ടങ്ങൾ ഏതു രാജ്യത്തിൽ പോയെങ്കിലും, എന്തെല്ലാം വൈഷമ്യങ്ങൾ സഹിച്ചെങ്കിലും അയാൾ സംഭരിക്കാതിരിക്കയില്ല. ഈ വിവരം കുശാഗ്രബുദ്ധിയായ ചക്രവൎത്തിക്കു പലപ്പോഴും മനസ്സിലായിട്ടുള്ളതുകൊണ്ടു അദ്ദേഹം അയാളുടെ കുടുംബത്തിൽനിന്നും ക്ലേശങ്ങളെ നിവാരണംചെയ്യുന്നതിനു വേണ്ട പരോക്ഷശ്രമങ്ങൾ ചെയ്തുകൊണ്ടിരുന്നു. അയാൾ കച്ചവടത്തിൽ സമൎത്ഥനും, തൻേറടമുള്ളവനും ആയിരുന്നുവെങ്കിലും, സാധുത്വം അയാളിൽ നല്ലതുപോലെ കളിയാടിക്കൊണ്ടിരുന്നു. അയാളുടെ കുടുംബമെന്നു പറയുന്നതു അയാളും അയാളുടെ ഭാൎയ്യാപദത്തിൽ വൎത്തിച്ചുകൊണ്ടിരുന്ന ഒരു സ്ത്രീയും മാത്രമായിരുന്നുവെങ്കിലും അയാളുടെ കുടുംബത്തിൽ സമാധാനം ഒരിക്കലും ഉണ്ടായിരുന്നില്ല. ഇതിനു പല കാരണങ്ങളുമുണ്ടായിരുന്നു.

അയാളുടെ ഭാൎയ്യ അതിസുന്ദരിയായിരുന്നുവെന്നതാണു അതിൽ ഏററവും പ്രധാനമായ കാരണം. ഭാൎയ്യയുടെ രൂപവൈശിഷ്ട്യത്തെപ്പററി അയാളും അയാളുടെ അടുക്കൽ വന്നിരുന്നവരും അഭിമാനിക്കയും അനുമോദിക്കയും ചെയ്തിരുന്നതിനുപുറമെ, താൻ ത്രിലോകസുന്ദരിയാണെന്നു് ഒരു ബോധം അവളിൽ എപ്പോഴും ഉണ്ടായിരുന്നതുകൊണ്ടു് അവൾ ഏററവും ഗൎവ്വിഷ്ഠയായും തീൎന്നു. എന്നുമാത്രമല്ല, തൻെറ രൂപസൌന്ദൎയ്യം തൻെറ ഔദ്ധത്യത്തിൽനിന്നും ഉല്പന്നമാകുന്ന ദോഷങ്ങളെ ഇല്ലായ്മചെയ്തുകൊള്ളുമെന്നും അവൾ ദൃഢമായി വിശ്വസിച്ചു. ഇക്കാരണത്താൽ, തൻെറ ഭൎത്താവുമായി കലഹിക്കുന്നതിനുള്ള ഒരു സന്ദൎഭവും അവൾ പാഴാക്കിക്കളഞ്ഞില്ല. പാവപ്പെട്ട കച്ചവടക്കാരൻ വളരെ പരിശ്രമംചെയ്തു നേടിയിരുന്ന ധനത്തേയും ശുദ്ധമായ അഭിമാനത്തേയും സംതൃപ്തിയേയും അവൾ ന

ശിപ്പിച്ചുവന്നു. ഇതിലേക്കു ഒരു പ്രത്യേകസഹായം ലഭിച്ചു. അവൾ കൊട്ടാരത്തിലുൾപ്പെട്ട അന്തഃപുരത്തിലെ ഒരു പരിചാരികയായിരുന്നു. കൊട്ടാരത്തിലെ പരിചാരികാത്വം തന്റെ ഗൃഹത്തിലെ സാൎവ്വഭൌമത്വമാണെന്നു അവൾ നിശ്ചയിച്ചു. അവളുടെ ആജ്ഞയും അവളുടെ ആഗ്രഹവും അനുസരിച്ചല്ലാതെ അവിടെ യാതൊരു സംഗതിയും നടക്കുവാൻ പാടില്ലെന്നും അവൾ പല കുറിയും കഠിനമായി ശഠിച്ചു. ആഡംബരങ്ങളിലും അലങ്കാരങ്ങളിലും അവൾ അത്ഥവ്യയം ചെയ്തുവന്നു. എന്നുമാത്രമല്ല, അവളുടെ രൂപസൌന്ദൎയ്യം ക്ഷണിച്ചുവരുത്തിയ കാമുകന്മാരെ പ്രസാദിപ്പിക്കുന്നതിനു, അവൾ പ്രത്യക്ഷത്തിൽതന്നെയും പ്രതിപത്തിയുള്ളവളായിരുന്നു. ഈ രീതിയിലും, ആ ശുദ്ധനായ വൎത്തകനു് ഒരു സൈ്വരവും ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. അവളുടെ ദൌൎബ്ബല്യം—അവളുടെ വിജയമായിത്തന്നെ പരിണമിച്ചു. സ്ത്രീകൾ സ്വാതന്ത്ര്യത്തിനെ ദുർവിനിയോഗിച്ചാൽ അതു് എത്രമാത്രം ദുഷിച്ചുപോകുമെന്നുള്ളതിനു് അവളുടെ സ്വഭാവം ശരിയായ ഉദാഹരണമായിരുന്നു. വല്ലപ്പോഴും കച്ചവടക്കാരൻ ദ്വേഷ്യം ഭാവിക്കയൊ മറ്റൊ ചെയ്താൽ പിന്നെ അവിടത്തെ കഥ ഒന്നും പറയേണ്ട. ഭദ്രകാളിയും ദാരുകനും തമ്മിൽ നടന്നിട്ടുണ്ടെന്നു വിശ്വസിക്കപ്പെട്ടുപോരുന്ന പോരാട്ടത്തിന്റെ ഒരു സാരമായ ഭാഗം അവിടെ പ്രത്യക്ഷപ്പെടാതിരിക്കയില്ല. വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും നിന്ദിക്കുവാനും ഭർത്സിക്കുവാനുമവൾക്കുണ്ടായിരുന്ന സാമൎത്ഥ്യം അവളുടെ സൌന്ദൎയ്യംപോലെത്തന്നെ അദ്വിതീയമായിരുന്നു. വിശേഷിച്ചും അവൾ തെററുകാരിയായിരുന്ന സന്ദർഭങ്ങളിലെല്ലാം (അപ്രകാരമല്ലാതെ ഒരു സന്ദർഭവും ഉണ്ടായിരുന്നില്ല.) അവൾ നേരത്തേതന്നെ അയാളെ അധിക്ഷേപിക്കയൊ ഭയപ്പെടുത്തുകയൊ ചെയ്തുപോന്നു. അവസാനമായി അവൾ പലപ്പോഴും യാത്രപറഞ്ഞു് പിരിയുന്ന ഭാവത്തിൽ അവിടെനിന്നും പുറപ്പെടുകയും ചെയ്യും. അപ്പോഴെല്ലാം തന്റെ "കനകക്കട്ട" പൊയ്പോയെങ്കിലൊയെന്നു കരുതി ആ സാധു അവളുടെ പാദത്തിൽ പതിച്ചു ക്ഷമായാചനം ചെയ്ക പതിവായിരുന്നു. അനേകം പ്രാവശ്യം ഇപ്രകാരം പ്രവൎത്തിച്ചതിനുശേഷം കച്ചവടക്കാരൻ യാതൊന്നും പറയാതെയായി. അവളുടെ സ്വഭാവദൂഷ്യത്തെപ്പററി അയാൾക്കു നല്ലതുപോലെ അറിയാമായിരുന്നു. എന്നാൽ പല കാരണങ്ങൾകൊണ്ടും അതിനെപ്പററി പ്രസ്താവിക്കാൻ ആ പാവം ഭയപ്പെട്ടിരുന്നു. കൊട്ടാരത്തിലുള്ള അവളുടെ സേവ സെലിംരാജകുമാരന്റെ സൌഖ്യത്തിനും കാരണമായിരുന്നതി

നാൽ അയാൾക്കു തന്റെ ഭർത്തൃത്വം അടിമത്വത്തിന്റെ പര്യായമാ യിത്തന്നെ പരിഗണിക്കപ്പെടേണ്ടതാണെന്നു തോന്നി. ഇപ്രകാരം ഭാര്യയുടെ ഭർത്താവായിക്കഴിയേണ്ടിവന്നതിൽ അത്യധികമായ ഖേദം അയാൾക്കുണ്ടായിരുന്നുവെങ്കിലും ജീവിതാശ അഭിമാനത്തെ ഭയപ്പെ ടുന്നതല്ലെന്ന് അയാൾക്കു ബോദ്ധ്യമായി. താൻ അവളെ കഠിനമാ യി ശിക്ഷിക്കയൊ, ശരിയായി ശാസിക്കയൊ ചെയ്താൽ അതു വല്ല രീതിയിലും സെലിം അറിയുമെന്നും അതു തന്റെ ജീവിതമാർഗ്ഗത്തേ യോ—അഥവാ ജീവിതത്തെത്തന്നെയൊ നശിപ്പിക്കുമെന്നും അയാൾ ഭയപ്പെട്ടിരുന്നു. "ഇതെല്ലാം എന്റെ കർമ്മമാണ്; വിധിയാണ്" എ ന്നെല്ലാം അയാൾ ഓരോ മാത്രയും സമാധാനപ്പെട്ടു. തന്റെ പ്രേ മഭാജനമായ ഭാര്യ അന്യന്മാരുമായി അതിരററ സ്വാതന്ത്ര്യമൊ അ ധികാരമോ നടിക്കുമ്പോൾതന്നെ അതിൽ നിശ്ചയമായും മാലിന്യം നിഗൂഢമായി സ്ഥിതിചെയ്യുന്നുണ്ടെന്ന് അറിവാൻ കഴിയാത്തവർ— അറിഞ്ഞാൽതന്നെയും അതിനെ നിർത്തുവാൻ കഴിയാത്തവർ—എ ത്രയോ അസഹനീയമായ ക്ലേശമാണ് അനുഭവിക്കുന്നത്. അവരു ടെ ഹൃദയത്തിൽ ഒരിക്കലും സമാധാനമുണ്ടാകുന്നില്ല. അവർക്കു മററെ ല്ലാം സൌഖ്യങ്ങളും ഉണ്ടായിരുന്നാലും ഹൃദയത്തിൽ യഥാർത്ഥമായ ആനന്ദം ഒരിക്കലും ഉണ്ടാകുകയും ഇല്ല. എങ്കിലും അതിരുകടന്ന ക്ഷ മയോ, ശുദ്ധതയൊ ഉണ്ടെങ്കിൽ മാത്രമേ ഈ വക സന്ദർഭങ്ങളിൽ ക ലാപങ്ങളും, ഘോരപ്രവൃത്തികളും ഒരുവനു നീക്കിനിർത്തുവാൻ സാ ധിക്കുന്നുള്ളു. സ്ത്രീഹൃദയം എല്ലാപ്പോഴും ദൌർബ്ബല്യമുള്ളതാണെന്നു കരുതുന്നതു് അബദ്ധമാകുന്നു. പ്രകൃത്യാ തന്നെ അബലമാരെന്ന് അ ധിക്ഷേപിക്കപ്പെടാറുണ്ടെങ്കിലും അവരുടെ ഹൃദയത്തിൽ പതിയുന്ന ഓരോ സംഗതിയിലും ഒരു പുരുഷന്റെ മനഃശക്തിയെ അതിശയി ക്കുന്ന ദൃഢത സ്ത്രീകൾക്കു പ്രദർശിപ്പിക്കുവാൻകഴിയും. ചാരിത്രശുദ്ധി നിശ്ചയമായും വേണമെന്ന് ഒരു സ്ത്രീ ഉദ്ദേശിച്ചാൽ അവളുടെ വ്രത ത്തെ ഭഞ്ജിക്കുവാൻ "കൈലാസപർവ്വതംകൊണ്ടു പന്താടിയ കൈയ് കൾക്കുപോലും" കഴികയില്ലെന്നു പ്രത്യക്ഷപ്പെട്ടിട്ടുള്ളതാണല്ലോ. ഈ വക സംഭവങ്ങളിലേക്കു നമ്മുടെ മനസ്സിനെ പൌരാണികകാ ലങ്ങളിലെ ചരിത്രം മാത്രമല്ലാ ആനയിപ്പിക്കുന്നതു്. ഇന്നും, ഇനി യും, എന്നും ലോകത്തിന്റെ രീതി അപ്രകാരംതന്നെയാണ്. ഇതു പോലെതന്നെയാണു സ്ത്രീസ്വഭാവം ദുഷിച്ചാലുമെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. ഒരു സ്ത്രീ നന്നായാൽ അതിൽക്കൂടുതൽ സൌ ഭാഗ്യം അവൾക്കോ നാട്ടിനോ ഉണ്ടാകേണ്ടതില്ല. ഒരു സ്ത്രീ ചീത്തയാ

യാൽ അതുപോലെ നിർഭാഗ്യവും വേറെയില്ലെന്നതു തീച്ചതന്നെയാണ്. ഇതുകൊണ്ടുതന്നെ സ്ത്രീഹൃദയത്തിന്റെ അപ്രമേയവും അനിവാൎയ്യവും ആയ ശക്തി എത്രമാത്രമുണ്ടെന്നു തെളിയുന്നുണ്ടല്ലോ. എന്നാൽ പുണ്യകൎമ്മങ്ങളിൽ പ്രായേണ വിമുഖന്മാരായ മനുഷ്യരെ അധഃപതിപ്പിക്കുന്നതിനു ദൈവം കണ്ടിട്ടുള്ള ഉപായം ദുഷ്കൎമ്മങ്ങളിലേക്കു മനുഷ്യരെ ആസക്തിയുള്ളവരാക്കി തീൎക്കുകയാകുന്നു. അപ്രകാരമുള്ള ആസക്തി സ്ത്രീയിലും പുരുഷനിലും ഒരുപോലെതന്നെ ആണെങ്കിലും ശരീരംതമ്മിൽ ഉള്ള വൈപരീത്യംപോലെ മനസ്സിനും ആ രീതിഭേദം ഉണ്ടായിരിക്കും. അപ്രകാരമുള്ള വൈപരീത്യം മാത്രമാകുന്നു സ്ത്രീകൾക്ക് "അബല"യെന്നുള്ള ആക്ഷേപനാമത്തെ സമ്പാദിച്ചുകൊടുത്തിട്ടുള്ളതു്. ആ ആക്ഷേപത്തെ ഇന്നത്തെ സ്ത്രീകൾ മിക്കവാറും ഇല്ലാതെയാക്കിയിട്ടുണ്ടെങ്കിലുംസോഫി—കച്ചവടക്കാരന്റെ ഭാൎയ്യ—അതിനു സൎവ്വഥാ അൎഹയായിരുന്നുവെന്നു പറയാതെ കഴികയില്ല.

ഒരു ദിവസം പതിവുപോലെ സോഫി കൊട്ടാരത്തിൽനിന്നും ഗൃഹത്തിൽ വന്നു. അപ്പോൾ കാസിം (എന്നായിരുന്നു കച്ചവടക്കാരന്റെ പേർ) താൻ അന്നു വാങ്ങിയിട്ടുള്ള ചില വിശിഷ്ടകനികൾ കൊട്ടാരത്തിലേക്കു കൊടുത്തയക്കാൻവേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കയായിരുന്നു. സോഫിയുടെ വരവു തന്നേയും ഉജ്ജ്വലമായ രീതിയിലായിരുന്നതിനാൽ കാസിമിന്റെ ഹൃദയം ഒന്നു ചലിക്കാതിരുന്നില്ല. പതിവിൽ വളരെ നേരത്തേത്തന്നെ സോഫി ഗൃഹത്തിൽ വന്നതു കണ്ടു സന്തോഷിച്ച് കാസിം ഇപ്രകാരം ചോദിച്ചു:—"ഇന്നു വളരെ നേരത്തെ വന്നല്ലോ. കൊട്ടാരത്തിൽ വിശേഷിച്ചു ജോലി ഒന്നും ഇല്ലായിരിക്കാം."

സോഫി. എന്നോടു വല്ലതും പറഞ്ഞാലുണ്ടല്ലോ? ഇതെന്തു നാശമാണ്. കൊട്ടാരത്തിലെ ജോലി ഞാനല്ലേ നോക്കുന്നതു്. നിങ്ങൾക്ക് അതിലെന്തു കാൎയ്യമാണുള്ളതു്.

കാസിം—ഞാൻ ചോദിച്ചതു വേറൊന്നുമല്ല. ഇന്നു വളരെ നേരത്തേ വന്നതുകൊണ്ടു സന്തോഷമേ എനിക്കുള്ളു.

സോഫി—സന്തോഷിച്ചില്ലെങ്കിൽ എനിക്കു വളരെ തരക്കേടാണ്! നിങ്ങൾ നിങ്ങളുടെ ജോലി നോക്കിക്കൊള്ളണം. ഇല്ലെങ്കിൽ അനുഭവം വേറെയാണ്. ഓൎമ്മിച്ചിരുന്നുകൊള്ളണം. ഇന്നലെ തന്നെ ഞാൻ നിശ്ചയിച്ചതാണ്.

കാസിം—ഞാൻ യാതൊന്നും പറഞ്ഞില്ലല്ലോ. ഈ പാടുപെട്ടതിനും

പുറമെ ഞാനെന്നും ചീത്ത കേൾക്കയുംവേണം. ഇതെല്ലാം എ ന്റെ വിധിയാണ്. കൎമ്മമാണ്.

സോഫി—ഞാൻ പറഞ്ഞില്ലേ, ചീത്ത കേൾക്കേണ്ടെങ്കിൽ ഇവിടെ നിന്നും ദൂരെ പൊയ്ക്കൊള്ളണമെന്ന്. എനിക്കു നിങ്ങളൊന്നും തരേണ്ട. അല്ലാതെതന്നെ എന്റെ കാൎയ്യങ്ങൾ ഭംഗിയായി നടക്കും.

കാസിം—ഞാൻ അതൊന്നും പറഞ്ഞില്ലല്ലൊ. വെറുതെ അനാവശ്യവൎത്തമാനങ്ങൾ നാം എന്തിനാണ് പറയുന്നതു. ഇതെല്ലാം എന്റെ തലയിലെഴുത്താണ്. വിധിയാണ്.

സോഫി—അനാവശ്യം പറഞ്ഞാൽ എന്റെ വായ് മൂടിക്കെട്ടിക്കളയുമൊ? നിങ്ങൾക്കു കേൾക്കാൻ മനസ്സില്ലെങ്കിൽ വേണ്ട. ഞാൻ ആവശ്യക്കാരെ കേൾപ്പിച്ചുകൊള്ളാം.

കാസിം—അതെനിക്കറിയാം-ആവശ്യക്കാരുണ്ട്-

സോഫി—നിങ്ങൾ എന്താണു പറഞ്ഞതു്? നിങ്ങൾക്കറിയാമൊ. ഹും. ഇത്രക്കായൊ? എവിടെയോ കുറയുംകുത്തി കിടന്നതിനെ എടുത്തുകൊണ്ടുവന്നു ഞാൻ കൊട്ടാരത്തിലും അവിടെയും ഇവിടെയും ഒക്കെ തെണ്ടി ശുശ്രൂഷിച്ച് വളൎത്തിയതിനു പ്രതിഫലം നല്ലതുതന്നെ. ഇപ്പോൾ ഇങ്ങോട്ടു കയറ്റുതുടങ്ങി. ഇതിനുപകരം ഞാൻ പെണ്ണായിട്ടിരിക്കയാണെങ്കിൽ ചോദിച്ചുകൊള്ളാം.

കാസിം—എന്നെ എന്തിനാണു ഇങ്ങിനെയൊക്കെ പറയുന്നതു. ഇതൊന്നും നിങ്ങളുടെ കുറമല്ല. എന്റെ കൊള്ളരുതില്ലായ്മതന്നെയാണ്.

സോഫി—ദ്രോഹി! ഇനിയും അധികംപറഞ്ഞാൽ ഇന്നത്തോടുകൂടെ നിന്റെ കലതും നിൎത്തും. എന്നെ നല്ലപോലെ അറിയുകയില്ല.

കാസിം—ഞാൻ വല്ലതും പറഞ്ഞോ? ഇന്നു നേരത്തെ വന്നില്ലല്ലൊ എന്നു മാത്രമല്ലെ ഞാൻ പറഞ്ഞുള്ളൂ. ഇതെല്ലാം എന്റെകൎമ്മമാണ്.

സോഫി—ഞാൻ പിന്നെ നേരത്തെവരാതെ, താൻ അവിടെ വല്ലവരേയും നിൎത്തിയിരുന്നുവൊ? അധികമൊന്നും എന്നോടു പറയരുതെന്ന് ഞാൻ പറഞ്ഞിട്ടില്ലെ?

കാസിം—എന്തുപറഞ്ഞാലും ഈ രീതിയിലായാൽ ഞാൻ വിഷമിക്കും. നാലുവൎഷങ്ങളായി ഈ രീതിയിൽ ജീവിച്ചുതുടങ്ങിയിട്ടു. എന്റെ തലയിലെഴുത്തുതന്നെയാണ്!

സോഫി—അതെ നാലുകൊല്ലമായി എനിക്കു ആപത്തു തുടങ്ങിയിട്ടു. ഇനി ഇതു മുടിഞ്ഞുപോയെങ്കിലല്ലാതെ എനിക്കു സൈ്വരമില്ല.

അതു ഈയിടെ ഉണ്ടായിക്കൊള്ളും. അധികമൊന്നും കയറേണ്ട.

കാസിം—ദൈവമെ! എൻെറ സ്ഥിതി ഇപ്രകാരമായല്ലൊ. ഞാൻ എന്തു പ്രവൃത്തിക്കണമെന്ന് പറഞ്ഞാൽ അപ്രകാരംതന്നെ ചെയ്യാം. എൻെറ വിധിയാണ്.

സോഫി—താൻ കഴവിന്മേൽ കയറിയാൽ മതി. അല്ലാതെ ഒന്നും പ്രവൎത്തിക്കേണ്ട. ബാക്കി എല്ലാം ഞാൻതന്നെ പ്രവൎത്തിച്ചുകൊള്ളാം.

കാസിം—അതിനും ശ്രമിക്കുന്നുണ്ടെങ്കിൽ ഞാൻ കയറിക്കൊള്ളാം. ഈ തല തെറിക്കുന്നില്ലല്ലൊ ഈശ്വര!

സോഫി—താനെന്തുപറഞ്ഞു? അതിനും ശ്രമിക്കുന്നുണ്ടെന്നൊ? ഞാൻ ഇവിടെനിന്നും അങ്ങോട്ടു വന്നാലുണ്ടല്ലൊ. ഇന്നാളത്തെ ഓൎമ്മയുണ്ടൊ. തല തെറിക്കണമെന്നോ.

കാസിം—അതെ എൻെറ തല തെറിക്കുന്നില്ലല്ലൊ എന്നാണ് പറഞ്ഞതു്.

കാസിം ഇത്രയുംപറയുന്നതുകേട്ട സോഫി വളരെ വേഗത്തിൽ അയാളുടെ അടുക്കൽചെന്നു അവിടെ പ്രത്യേകം എടുത്തുവെച്ചിരുന്ന പഴങ്ങളെല്ലാം ചവുട്ടിതേയ്ക്കുകയും കുറെ എടുത്ത് തെരുവിൻെറ മുൻവശത്തേക്കു എറിഞ്ഞുകളയുകയും ചെയ്തു. ചക്രവൎത്തിയുടെ ആവശ്യത്തിലേക്ക് തത്സമയംതന്നെ കൊട്ടാരത്തിൽ കൊണ്ടുചെന്നു എല്പിക്കേണ്ട പഴങ്ങളെല്ലാം ഇപ്രകാരം നശിപ്പിച്ചതായിക്കണ്ടപ്പോൾ പാവപ്പെട്ട കച്ചവടക്കാരൻ വളരെ പരിഭ്രമിച്ചു ആ തരത്തിലുള്ള പഴങ്ങൾ ഉടൻതന്നെ വേറെ സംഭരിക്കുവാൻ സാദ്ധ്യമല്ലാതിരുന്നതുകൊണ്ടും, സമയത്തിന് കൊട്ടാരത്തിൽ സാധനം എല്പിക്കാതിരുന്നാൽ സംഭവിക്കാവുന്ന അനൎത്ഥങ്ങൾ തുലോം ഗുരുവതരങ്ങളാണെന്നു അയാൾക്ക് നിശ്ചയമുണ്ടായിരുന്നതുകൊണ്ടും പാവം വാവിട്ടു നിലവിളിച്ചുതുടങ്ങി. കച്ചവടക്കാരൻെറ കരച്ചിൽകേട്ടു ഉടൻതന്നെ "ഇവിടെ വന്നുകറി; നായ് മോങ്ങിത്തുടങ്ങി ഇറങ്ങി പൊയ്ക്കൊളയാം" എന്നുപറഞ്ഞു് സോഫി അവിടെനിന്നും ഇറങ്ങിപ്പോകയുംചെയ്തു. സോഫി തൻെറ അടുക്കൽനിന്നും പിണങ്ങിപ്പോകുന്നതായി കണ്ടപ്പോൾ കാസിമിൻെറ ദുഃഖമെല്ലാം വേറെഒരുവഴിയിൽക്കൂടി പാഞ്ഞുതുടങ്ങി. അയാൾ അവളെ ഏററവും ദയനീയമായ സ്വരത്തിൽ വിളിച്ചുതുടങ്ങി. ആരുകേൾക്കാനാണ്? അവൾ തെരുവിൻെറ മറുഭാഗത്തെത്തിക്കഴിഞ്ഞു. ഇപ്രകാരം അസമാധാനചിത്തനായി, എന്താണ് ചെയ്യേണ്ടതെന്നു അറിയാതെ പരിഭ്രമിച്ചു നില്ക്കുമ്പോൾ കൊട്ടാര

ത്തിൽനിന്നും ഒരു ഭൃത്യൻവന്ന് സാമാനങ്ങൾ ഉടൻ ഏല്പിക്കണമെന്നും ചക്രവത്തി ലഘുഭക്ഷണത്തിനു ഉടൻ എഴുന്നള്ളുന്നതാണെന്നും അറിവിച്ചു. പാവപ്പെട്ട ആ വത്തകൻെറ ജീവിതം നശിക്കാറായിയെന്നു അയാൾക്കു തോന്നി. അയാൾ അവിടെ ഉണ്ടായിരുന്ന കുറച്ചു പഴങ്ങൾ വീണ്ടും തയ്യാറാക്കി. അവയാകട്ടെ, ശരിയായി പഴുക്കാത്തവയും, സ്വാദില്ലാത്തവയുമായിരുന്നു. എങ്കിലും വല്ല രീതിയിലും തല്ക്കാലം ആവശ്യം നിവൎത്തിക്കാമെന്നു കരുതി അവയെല്ലാം കൊട്ടാരത്തിൽ ഏല്പിച്ചു. പാചകശാലാവിചാരിപ്പുകാരനായ കുംഭോദരസ്വാമി, കാസിം ഏല്പിച്ചതിനെയെല്ലാം തിരുമുമ്പിൽ ഹാജരാക്കി. ചക്രവത്തി അമൃതേത്തിനു വന്നപ്പോൾ തലേദിവസം പറഞ്ഞു ചട്ടംകെട്ടിയിരുന്നതുപോലെ നല്ല പഴങ്ങൾ ഒന്നുംതന്നെ അവിടെ കണ്ടില്ല. അസംതൃപ്തനായി ഉടൻതന്നെ പാചകശാലാവിചാരിപ്പുകാരനെ വിളിച്ചു ഇപ്രകാരം ആജ്ഞാപിച്ചു.

"ഇന്നത്തെ പഴങ്ങളെല്ലാം വളരെ ദുഷിച്ചിരിക്കുന്നു; എന്നുമാത്രമല്ല, അവയിൽ മണ്ണും ചെളിയുംകൂടി ഉണ്ടെന്നാണു തോന്നുന്നതു്. താൻ ആ പഴങ്ങളെല്ലാം മണ്ണിൽ കുഴിച്ചു ഇവിടെനിന്നു ഉടൻ തിന്നുതീക്കണം. കാൽനാഴികകൊണ്ടു ഇതെല്ലാം തിന്നില്ലെങ്കിൽ നിൻെറ കഴുത്തു വെട്ടുന്നതാണ്.

ആരവിടെ? ആ കച്ചവടക്കാരനെ ഇവിടെ ഹാജരാക്കട്ടെ" എറ്റവും ഗുരുതരമായ ആജ്ഞയെ വഹിച്ചുകൊണ്ട് രണ്ടു പട്ടാളക്കാർ ചെന്ന് കച്ചവടക്കാരനെ ഭീഷണിപ്പെടുത്തി തിരുമുമ്പിൽ ഹാജരാക്കി. അദ്ദേഹത്തിൻെറ മുമ്പിൽ ആഗതനായപ്പോൾതന്നെ കാസിമിൻെറ പകുതിപ്രാണനും പാലോകത്തെത്തിയിരുന്നു.
അയാൾ കരഞ്ഞുകൊണ്ടു ഇപ്രകാരം പറഞ്ഞു: —

"പൊന്നുതിരുമേനി അടിയനെ രക്ഷിക്കണം"

ചക്ര — നിന്നെ വേണ്ടതുപോലെ കൊട്ടാരത്തിൽനിന്നും സഹായിച്ചതുകൊണ്ടാണ് നീ ഇപ്പോൾ ഗവ്വിഷ്ഠനായതു്. നീ എന്തുകൊണ്ട് പഴങ്ങൾ ഏല്പിച്ചില്ല? എൻെറ ആവശ്യത്തിനുള്ളതാണെന്ന് നിനക്കു അറിഞ്ഞുകൂടെ?

കാസിം. — "തിരുമേനി — അടിയൻ — പഴങ്ങൾ — ." എന്നു പറഞ്ഞ് വീണ്ടും കരഞ്ഞുതുടങ്ങി.

ചക്ര — കരഞ്ഞാൽ നിന്നെ ഇന്നുതന്നെ കൊല്ലുന്നതാണ്. പഴങ്ങൾ എവിടെപ്പോയി? വല്ലവരും മോഷ്ടിച്ചുവോ?

ചക്രവൎത്തി ഇത്രയും ചോദിച്ചപ്പോൾ സെലിം രാജകുമാരൻ അവിടെ ആഗതനായി. കാസിമിനു പററിയ അബദ്ധങ്ങളെന്താല്ലാമാണെന്ന് സോഫി സെലിമിനെ ധരിപ്പിക്കയും, ചക്രവൎത്തി കോപാന്ധനായി കാസിമിനെ ശാസിക്കുന്നുണ്ടെന്നു അവൾ മനസ്സിലാക്കുകയും ചെയ്തു. എന്നാൽ കാസിമിനെ ചക്രവൎത്തി വിളിച്ചുചോദിക്കുമ്പോൾ അയാൾ സ്വരക്ഷയെ ഉദ്ദേശിച്ച്, പഴങ്ങളെല്ലാം സോഫി നശിപ്പിച്ചു കളഞ്ഞുവെന്ന പരമാൎത്ഥം വെളിപ്പെടുത്തിയാൽ സോഫിയെ കൊട്ടാരത്തിൽനിന്നും ബഹിഷ്കരിച്ചേക്കുമെന്ന ഭയം അവൾക്കു നല്ലതുപോലെ ഉണ്ടായിരുന്നതുകൊണ്ടു് രാജകുമാരനോട് അവളേയും കാസിമിനേയും വല്ല രീതിയിലും രക്ഷിക്കണമെന്ന് അവൾ അപേക്ഷിച്ചിരുന്നു. നയജ്ഞനായ സെലിം ഉടൻതന്നെ ചക്രവൎത്തിയുടെ അടുക്കൽ വന്നപ്പോൾ കാണ്മാൻ സാധിച്ച കാഴ്ച ഏററവും ഭയങ്കരമായിരുന്നു. ഒരു സ്ഥലത്തു വങ്കപ്രഭുവായ കുംഭോദരസ്വാമി മണ്ണും ചളിയും ചേൎത്തുകുഴച്ച് ഉരുളകൾ ഓരോന്നോരോന്നായി, കിണററിനുള്ളിലേക്കു പാറക്കഷണങ്ങളെന്നപോലെ പെറുക്കി വക്ത്രത്തിനകത്തേക്കു എറിയുന്നുണ്ടായിരുന്നു. മറെറാരു സ്ഥലത്തു ഞവണിക്കാപോലെ കുഞ്ഞിക്കൂടിയ ആകൃതിയിൽ കാസിം കരഞ്ഞുകൊണ്ടു നില്ക്കുന്നു. ചക്രവൎത്തി ദ്വേഷ്യഭാവത്തോടുകൂടി ആസനസ്ഥനായിരിക്കുന്നു. സെലിം കയറിവന്ന ഉടൻ ചക്രവൎത്തി അരുളി.

"കണ്ടില്ലേ ഇവന്റെ ധിക്കാരം! ഇവൻ ഇന്നു നല്ല പഴങ്ങൾ ഏല്പിച്ചില്ല"

സെലിം:—തിരുമേനി! അതിൽ അടിയനാണ് തെററുകാരൻ. അയാളുടെ പക്കൽനിന്നും ഞാൻ ഇന്നു രാവിലെതന്നെ കുറെ വിശിഷ്ട പഴങ്ങൾ വാങ്ങിയിരുന്നു. സമയത്തിനു പഴം ലഭിക്കുമെന്നു ഞാൻ ആശിച്ചതുകൊണ്ടു പററിയ അബദ്ധമാണിതു്. അവിടുന്നു സദയം ക്ഷമിക്കണം" തന്റെ വാത്സല്യനിധിയായ പുത്രന്റെ മൊഴികേട്ട ചക്രവൎത്തി സന്തുഷ്ടനായി. എന്നു മാത്രമല്ല കച്ചവടക്കാരന്റെ ഉള്ളിൽ കെട്ടിനിന്ന വായു ആശ്വാസദ്യോതകമായ ദീർഘനിശ്വാസമായി പുറത്തേക്കു പോകയും അയാളുടെ വളവുകളിൽ കുറെയൊക്കെ നിവരുകയും ചെയ്തു. കുംഭോദരന്റെ വായും അല്പനേരത്തേക്കു വിശ്രമം പ്രാപിച്ചു. ഉടൻതന്നെ ചക്രവൎത്തി വീണ്ടും ഇപ്രകാരം അരുളി. "ഈ വിവരം ഇവൻ നേരത്തേ പറയാതിരുന്നതെന്തുകൊണ്ട്.? ആകട്ടെ കാസിം പോയി ഉടൻ ഏററവും വിശി

ഷ്ടങ്ങളായ പഴങ്ങൾ ഏല്പിക്കപ്പെട്ട വിചാരിപ്പുകാരന്റെ തെററു ഏതായാലും ക്ഷന്തവ്യമല്ല. ദൂഷിച്ച സാധനങ്ങൾ പാചകശാലയിൽ ഏല്പിച്ചാൽ അതുനോക്കി നല്ലതല്ലെന്നറിഞ്ഞാൽ പിന്നെ ഇവിടെ കൊണ്ടുവരുന്നതു് ധിക്കാരം കൊണ്ടാണ്. അതുകൊണ്ടു പാചകശാലയിൽ നിഷ്കർഷയോടുകൂടി പെരുമാറാതിരുന്നതിന് അയാൾ അതെല്ലാം തിന്നുതീർക്കട്ടെ" ചക്രവർത്തിയുടെ സന്നിധാനത്തിൽനിന്നും അന്തർധാനം ചെയ്ത കച്ചവടക്കാരന്റെ പ്രാണൻ നേരെവീണു. അയാൾ ഗൃഹത്തിൽവന്നു വീണ്ടും പഴങ്ങൾ വാങ്ങുവാനായി യാത്രയായി. തത്സമയം രണ്ടു അതിഥികൾ അവിടെ വന്നു. അവരിൽ ഒരാൾ വൃദ്ധനായ ഒരു പുരോഹിതനും, മറേറ ആൾ താരുണ്യാങ്കുരം പൊടിച്ചു തുടങ്ങിയിട്ടുള്ള ഒരു ബാലികയുമായിരുന്നു. അവരെ കണ്ട ഉടൻ വിനീതനായ കാസിം എഴുന്നേററു അഭിവാദനം ചെയ്തു. അപ്പോൾ പുരോഹിതൻ ഇപ്രകാരം പറഞ്ഞു.

"നിങ്ങളെയും കാണണമെന്നുദ്ദേശിച്ചാണിങ്ങോട്ടിറങ്ങിയതു്. ഇന്നെന്താണ് ക്ലേശത്തോടുകൂടിയിരിക്കുന്നതു്. വല്ല അബദ്ധവും പിണഞ്ഞുവോ?

കാസിം:-- അവിടുന്നു രക്ഷിക്കണം. അള്ളാവിന്റെ കൃപയുണ്ടായിട്ടു യാതൊന്നും പിണഞ്ഞില്ലായെന്നേയുള്ളൂ. തിരുമനസ്സിൽനിന്നും ഇന്നു എന്നെ കൊന്നുകളയുമായിരുന്നു. എല്ലാം എന്റെ വിധിയാണ്.

പുരോ--ഏ് - അതെന്താണ്. ഇനിക്കു വലിയ കുററമെന്താണു നിങ്ങൾ ചെയ്തതു്?

കാസിം--ഒന്നും പറയേണ്ട. ഇന്ന് അമൃതേത്തിനു ഏല്പിക്കാൻ നല്ല പഴങ്ങൾ കിട്ടിയിട്ടില്ല. ഉടൻ കുറെ പഴങ്ങൾക്കായി ഞാൻ പോകയാണ്. എല്ലാം എന്റെ കർമ്മമാണ്.

പുരോ--ഇതേ ഉള്ളു കാര്യം! അതാ ഈ പെൺകുട്ടി കുറെ നല്ല പഴങ്ങൾ കൊണ്ടുവന്നിട്ടുണ്ടു്. അതു് ഇവിടെ ഏല്പിക്കാനായിട്ടല്ലാ കൊണ്ടുവന്നിട്ടുള്ളതെങ്കിലും നിങ്ങൾ കുറെ എടുത്തുകൊള്ളണം. തിരുമനസ്സിലേക്കു പഴങ്ങളോടു പ്രത്യേകം അഭിരുചി ഉണ്ടെന്നു അറിഞ്ഞിരുന്നതുകൊണ്ടു തിരുമുൽകാഴ്ചക്കായി കൊണ്ടുവന്നതാണ്. ഇവളെ തിരുമുമ്പിൽ ഹാജരാക്കി ഒരു ജോലി കൊടുപ്പിക്കണമെന്നുമുണ്ടു്

കാസിം—കൊള്ളാം. ഹള്ളാവിൻെറ കല്പനതന്നെയാണ സംശയമില്ല. ഞാൻ എങ്ങോട്ടു പോകേണ്ടുവെന്നു വിചാരിച്ചു വിഷമിച്ച് ഇരിക്കയായിരുന്നു. തിരുമേനി! ഈ കുഞ്ഞേതാണ്? സാധുവാണല്ലൊ. എല്ലാം തലയിലെഴുത്തുപോലെയാണ്.

പുരോ—ഇവൾ പേർസ്യാക്കാരിയാണ്. അന്നൊരുദിവസം ദേവാലയത്തിൽവെച്ച് ഒരു വൃദ്ധ മരിച്ചുപോയിയെന്നു കേട്ടില്ലേ? അവളുടെ മകൾ നിസ്സഹായയായി അവിടെതന്നെ ഉണ്ടായിരുന്നു. രാജകുമാരൻെറ ആജ്ഞ അനുസരിച്ച് ഇത്രയും നാൾ ഞാൻ അവളെ സഹായിച്ചു. അവൾക്ക് അവിടത്തെ താമസം അത്രസുഖപ്രദമല്ല. അതുകൊണ്ടു കൊട്ടാരത്തിൽ കൊണ്ടുചെന്നാൽ ഒരു പരിചാരികയായിട്ട് ഒരുപക്ഷെ ചക്രവൎത്തി നിയമിച്ചേക്കുമെന്നുകരുതി ഞങ്ങൾ അങ്ങോട്ടു പോകാൻ വന്നതാണ്. എന്നാൽ നിങ്ങളുടെ ഭാൎയ്യയോടു ചോദിച്ചാൽ അവിടത്തെ വിവരങ്ങൾ അറിയാമല്ലൊ എന്നു കരുതി ഇവിടെ വന്നു.

കാസിം—കൊട്ടാരത്തിലേക്ക് ഇപ്പോൾ പോകേണ്ട. ഞാൻ അതിന്ന് ഒരു ഉപായം കണ്ടിട്ടുണ്ട്. സോഫി ഇവിടെ വരട്ടെ—അല്ലെങ്കിൽ ഞാൻ ഒരു കാൎയ്യം പറയട്ടെ—അവിടേയ്ക്കു സമ്മതമുണ്ടെങ്കിൽ ഈ കുഞ്ഞു കുറച്ചുനാൾ ഇവിടെത്തന്നെ നില്ക്കട്ടെ. ഞാൻ എൻെറ പുത്രിയേപ്പോലെ നോക്കിക്കൊള്ളാം. ഇതൊക്കെ വിധിയല്ലാതെയെന്താണ്?

പുരോ—(കുറച്ചുനേരം ആലോചിച്ചിട്ട്) ശരി. എനിക്ക് അതു വളരെ സന്തോഷമാണ. ഇവിടെ സോഫിയും ഒരുമിച്ചു കുറച്ചുനാൾ താമസിച്ചാൽ കൊട്ടാരത്തിൽ പ്രവേശിക്കാനും അവിടെ ഒരു ജോലി ലഭിക്കാനും നിഷ്പ്രയാസം സാധിക്കും. അതെനിക്കു വളരെ സമ്മതംതന്നെയാണ്.

കാസിം—അതുതന്നെയാണ ഞാനും പറയുന്നതു്. ഇവിടെ എനിക്കു മക്കളൊന്നും ഇല്ലെന്ന് അറിയാമല്ലൊ. സോഫിക്കും എനിക്കും ഒരു വലിയ സഹായമായിരിക്കയും ചെയ്യും. എന്നും രാവിലെ അന്തഃപുരത്തിൽ ചെന്ന്, ദേവിക്കു പൂക്കൾ പറിച്ചുകൊടുക്കുവാനും മററുമായി അവിടെ പോകയും ചെയ്യാം. വളരെ സാധുവായിരുന്നാൽ ദേവി നിശ്ചയമായും പ്രീതിപ്പെടുകയും ചെയ്യും. വിധി ആരറിഞ്ഞു?

പുരോ—ഞാൻ അവളോടു ചോദിക്കട്ടെ!

ഇത്രയും പറഞ്ഞു പുരോഹിതൻ നദീറയെ അടുക്കൽവിളിച്ചു പറഞ്ഞു: "നദീറെ! ഇപ്പോൾ പറഞ്ഞതെല്ലാം നീ കേട്ടിരിക്കുമല്ലോ. ഞാൻ ആലോചിച്ചതിൽ ആ വിദ്യ വളരെ നല്ലതായിട്ടാണ് എനിക്കു തോന്നിയിട്ടുള്ളത്. എന്നുമാത്രമല്ല, സോഫിയോടു വളരെ ഇഷ്ടവും അനുസരണയും ഉള്ളവളായിരുന്നാൽ എല്ലാ സംഗതികളും വളരെ ഭംഗിയായിക്കലാശിക്കും. നിനക്ക് എൻെറ രക്ഷ എപ്പോഴും ഉണ്ടെന്നു നീ ദൃഢമായി വിശ്വസിച്ചുകൊള്ളുക. എന്നു മാത്രമല്ല, ആ കച്ചവടക്കാരൻ ഒരു സാധുവും വളരെ നല്ലവനുമാണ്. നീ അയാളെ പ്രീതിപ്പെടുത്തിയാൽ നിന്നെ ഒരു പുത്രിയെപ്പോലെ സംരക്ഷിച്ചുകൊള്ളും. അപ്രകാരം തീരുമാനിക്കുന്നതിൽ വിഷമമുണ്ടോ?

നദീറ—എല്ലാം അവിടത്തെ ആജ്ഞപോലെയല്ലാതെ ഈ ദാസിക്കു മറെറന്താണു പ്രവൎത്തിക്കാനുള്ളത്. എൻെറ പിതാവായതും മാതാവായതുമെല്ലാം അവിടുന്നുതന്നെ ആണല്ലോ. അവിടത്തെ ഇഷ്ടംപോലെതന്നെ ആകട്ടെ.

ഇത്രയും പറഞ്ഞതിനുശേഷം നദീറയും പുരോഹിതനുംകൂടി വീണ്ടും കാസിമിൻെറ അടുക്കൽ ചെന്നു. അവർ അല്പനേരംകൂടി അവിടെ വൎത്തമാനം പറഞ്ഞുകൊണ്ടിരുന്നപ്പോൾ സോഫി അവിടെ വന്നുചേൎന്നു. ഇത്തവണ അവളുടെ മുഖത്തു അല്പം ശാന്തതയും ആകൎഷണീയമായ സൌമ്യതയും പ്രസരിച്ചിരുന്നു. അവൾ അവിടെ വന്നപ്പോൾതന്നെ പുരോഹിതനോടു ചോദിച്ചു. "പതിവില്ലാത്തതുപോലെ അവിടുന്നു വന്നതിൻെറ കാൎയ്യം എന്തായിരിക്കുമൊ?"

പുരോ—ഇതാ ഈ പെൺകുട്ടിയെ നിങ്ങളുടെ പക്കൽ ഏല്പിക്കാനായി വന്നതാണ്. അവൾ നിങ്ങളുടെ ഒരു സഹോദരിയെപ്പോലെയോ വിശ്വസ്തയായ ഒരു ദാസിയെപ്പോലെയൊ പെരുമാറിക്കൊള്ളും.

സോഫി—വളരെ സന്തോഷം തന്നെയായി. പക്ഷെ ഇവിടെ നിന്നാൽ ഞാൻ പറയുന്നതുപോലെ കേൾക്കണം. ഇവിടെ യാതൊരുവിധത്തിലും ചീത്തയായിട്ടു നടക്കാൻ ഞാൻ അനുവദിക്കയില്ല.

പുരോ—അതൊരിക്കലും ഉണ്ടാകയില്ലെന്ന് എനിക്കു നല്ല നിശ്ചയമുണ്ട്. നിങ്ങളുടെ ആജ്ഞപോലെ അവൾ പ്രവൎത്തിച്ചുകൊള്ളും.

സോഫി—എന്നാൽ എനിക്കു വളരെ സഹായമായി. അപ്രകാരമാണെങ്കിൽ അവൾ ഇവിടെതന്നെ നിന്നുകൊള്ളട്ടെ. ഇവിടെ വേറെ ആരുടേയും സമ്മതം നോക്കേണ്ട കാൎയ്യമില്ല.

ഇത്രയും പറഞ്ഞതിനുശേഷം സോഫി ഗൃഹത്തിന്റെ അന്തർഭാഗത്തേക്കു പോയി. പിന്നാലെതന്നെ വിശിഷ്ടങ്ങളായ പഴങ്ങളുമെടുത്തുകൊണ്ടു് നദീറ അവളുടെ അടുക്കലെത്തി അവയെല്ലാം അവളുടെ പാദത്തിങ്കൽ അർപ്പിച്ചു. ഏററവും ഉചിതമായ ഈ കൃത്യംകണ്ടു് തന്റെ സാർവ്വഭൌമത്വം സാക്ഷാൽകരിച്ചതായും സംവദ്ധമായതായും സ്വയം അഭിമാനിച്ചു് സോഫി സന്തോഷിച്ചു. താൻ കൊട്ടാരത്തിൽ പെരുമാറുന്നതുപോലെ തന്റെ അടുക്കലും കോമളയായ ഒരു ബാലിക പെരുമാറുവാൻ ഉണ്ടായതിൽവെച്ചു് അവളുടെ പദവി ഏററവും ഉയർന്നതായും അവൾ കരുതാതിരുന്നില്ല.

സോഫി സന്തോഷത്തോടുകൂടിത്തന്നെ നദീറയെ സ്വീകരിക്കുമെന്നു കാസിം ലേശവും ഓർത്തിരുന്നില്ല. പക്ഷെ അപ്രകാരം പ്രവർത്തിച്ചതുകണ്ടു് തുലോം സന്തുഷ്ടനായി കാസിം പുരോഹിതനെ യാത്രയാക്കി. പോകുന്ന അവസരത്തിൽ നദീറ പുരോഹിതനെ സാഷ്ടാംഗം പ്രണാമം ചെയ്തു. അപ്പോൾ ആ വിശിഷ്ടൻ പറഞ്ഞു “കുഞ്ഞേ! ലോകജീവിതം വളരെ വിഷമമുള്ളതാണു്. നീ അതിലേക്കു് ഇറങ്ങുവാൻ പോകുന്നതേയുള്ളു. വിശേഷിച്ചും നീ രാജകൊട്ടാരത്തിൽ പെരുമാറുവാൻ പോകയാണെന്നു് നല്ല ഓർമ്മവേണം. വെട്ടും പട്ടും അവിടെ കിട്ടും. പലപ്പോഴും ആദ്യം പറഞ്ഞതു കിട്ടുവാനാണെളുപ്പം. എന്നു മാത്രമല്ല, ഈ ലോകം തന്നെയും കാപട്യത്തിന്റെയും അസൂയയുടെയും ദുർമ്മാർഗ്ഗത്തിന്റെയും വിളഭൂമിയാണു്. അറിയാതെതന്നെയും അപരാധങ്ങൾ വഹിക്കേണ്ടതായി വരും. എവിടെ നോക്കിയാലും ശത്രുക്കളെ മാത്രമേ കാണുകയുള്ളു. ശുദ്ധതക്കും സാധുത്വത്തിനും ഇടം ഈ ലോകമല്ല. അവയുടെ സ്ഥാനം സ്വർഗ്ഗമാണു്. ഇവിടെ ക്ലേശങ്ങൾ സഹിച്ചു് അവയെ പരിപാലിച്ചാൽ അവിടെ അതിനു് വിലയുണ്ടാകും. ഇവിടെ അവയെ നിരാകരിച്ചാൽ അവിടെ ദുഃഖമുണ്ടാകും. ഈ തത്വം നീ നല്ലതുപോലെ അറിയണം. യാതൊരു തരത്തിലും വഞ്ചിക്കയില്ലെന്നും, അധർമ്മം പ്രവർത്തിക്കയില്ലെന്നും നിശ്ചയിച്ചാൽ മതി. എന്നാൽ ഇനി ഞാൻ പോകുന്നു” ഇത്രയും പറഞ്ഞു് പുരോഹിതൻ ആ ഗൃഹത്തിൽനിന്നും അനല്പമായ ദുഃഖത്തോടുകൂടി പുറത്തേക്കുപോയി. പക്ഷെ ആ ദുഃഖം സുഖത്തിനു് കാരണമാണെന്നും അദ്ദേഹം ആശിച്ചിരിക്കാം.

പുരോഹിതൻ തന്റെ മുമ്പിൽനിന്നും അപ്രത്യക്ഷമായ ആ മാത്രയിൽ തന്നെ തന്റെ ഹൃദയത്തിൽ എന്തോ അത്യധികമായ ഒരു

തമോബാധ ഉണ്ടായതായി നദീറക്ക തോന്നി. കുറച്ചു ദിവസങ്ങളോളം തന്റെ സകല സുഖങ്ങൾക്കും അടിസ്ഥാനമായിരുന്ന ശാന്തനും, തന്റെ അത്യധികമായ ആതുരാവസ്ഥയിൽ നിന്നും പരിരക്ഷിച്ചആശ്വസിപ്പിച്ച ദിവ്യനും ആയ ആ മഹാന്റെ സഹായം—സഹവാസം—തനിക്ക് ആ ദിവസം മുതൽ നഷ്ടമായല്ലോ എന്നോർത്ത് അവൾ തേങ്ങിത്തേങ്ങി കരഞ്ഞു. ഒരു പിതാവിനേപ്പോലെ തന്നെ വാത്സല്യപുരസ്സരം ശാസിക്കയും ഒരു മാതാവിനേപ്പോലെ പ്രേമപുരസ്സരം ഉപദേശിക്കയുംചെയ്ത ആ ദിവ്യൻ യാത്രാവസരത്തിൽ പറഞ്ഞ ഓരോ വാക്കും അവളുടെ ഹൃദയത്തിൽ ഏററവും ശക്തിയോടുകൂടി പ്രശോഭിച്ചു. അവയുടെ സ്വരം അവളുടെ ചെവികൾക്കുള്ളിൽ നിന്നും ഒരു കാലത്തും പതറിപ്പോകത്തക്കതല്ലെന്നും അവൾക്ക തോന്നി. എന്നാൽ അദ്ദേഹത്തിന്റെ സഹായം എപ്പോഴും തനിക്ക് ലഭിക്കുമെന്ന് നിശ്ചയിച്ചുകൊണ്ടു അവൾ വീണ്ടും സോഫിയുടെ അടുക്കലെത്തി. ഒരു രാജ്ഞിയുടെ പദവിയിൽ ഏററവും പ്രൌഢയായും ഗർവ്വിഷ്ഠയായും ഇരുന്ന സോഫിയുടെ അടുക്കൽ അവളുടെ പരിചാരികയായി വന്നു ചേർന്നിട്ടുള്ള നദീറയെ കണ്ട ഉടൻതന്നെ അവൾ ഇപ്രകാരംപറഞ്ഞു. "നിനക്ക ഇവിടെയുള്ള ജോലി എന്താണെന്നു ഞാൻ പറയാം. ആ ഇരിക്കുന്ന സ്വർണ്ണത്തളികയിൽ, നീ എന്നും രാവിലെയും അന്തിക്കും, കൊട്ടാരത്തിലുള്ള പൂന്തോട്ടത്തിൽ നിന്നും പൂക്കൾ പറിച്ച് അന്തഃപുരത്തിൽ കൊണ്ടു ചെല്ലണം. ഞാൻ ഇന്നു വൈകുന്നേരം തന്നെ സ്ഥലങ്ങളെല്ലാം നിന്നെ കാണിച്ചുതരാം. നീ ഏതാണെന്ന് ആരെങ്കിലും ചോദിച്ചാൽ ഉടനേ "സോഫിയുടെ ദാസി"യാണെന്നു പറയണം. നിനക്ക ഞാൻ നല്ല വസ്ത്രങ്ങൾ തരാം" ഇത്രയും പറഞ്ഞു സോഫി അവൾക്കായിട്ടു വിശേഷപ്പെട്ട ചില വസ്ത്രങ്ങൾ കൊടുത്തു. കാസിം ഇതെല്ലാം കണ്ട് വളരെ ആഹ്ളാദിച്ചു. ഇപ്പോൾ എടുത്ത് തലയിൽ കയറുന്നത് പൊടുന്നനവേ താഴെയിട്ട് ചവിട്ടാനാണെന്നും അയാൾ കരുതാതിരുന്നില്ല. എങ്കിലും ചക്രവർത്തിക്ക് അന്നേദിവസം വിശിഷ്ടപഴങ്ങൾ കൊടുക്കുവാൻ നിഷ്പ്രയാസം സാധിച്ചതിനേപ്പററി അയാൾ ദൈവത്തേയും പുരോഹിതനേയും നദീറയേയും സ്തുതിച്ചപ്പോൾ അയാളുടെ ഹൃദയം രാവിലെ വന്നുചേർന്ന അമളിയെപ്പററി കാത്ത് സോഫിയെ കഠിനമായി ശപിക്കാതെയും ഇരുന്നില്ല.

# ആറാം അദ്ധ്യായം.

---

ഏററവും പ്രാചീനകാലം മുതല്ക്കേ ഭാരതത്തിൽ പ്രദ്യോതിച്ചിരുന്ന സാഹിത്യവൈശിഷ്ട്യം ഇന്നും അനേകം മഹാത്മാക്കളുടെ ആരാധനയ്ക്കും അനേകം രാജ്യക്കാരുടെ അസൂയയ്ക്കും പാത്രമായിട്ടാണു പരിലസിക്കുന്നതു്. മാനസികമായും ആത്മികമായും ഭാരതത്തിനുണ്ടായിട്ടുള്ള പരിഷ്ക്കാരത്തിനോടൊ പരിശുദ്ധിയോടൊ പോരാടുവാൻതക്കവണ്ണം യാതൊരു വൈശിഷ്ട്യവും ഇന്നും ഒരു രാജ്യക്കാരും നേടിയിട്ടില്ലെന്നുള്ളതു് ഏതൊരു ഭാരതീയനും അഭിമാനജനകമായ ഒരു പരമാർത്ഥമാകുന്നു. ഇന്നു് പല സാഹിത്യങ്ങളിലും വിശിഷ്ടങ്ങളായി സ്ഥിതിചെയ്യുന്ന ഗ്രന്ഥങ്ങൾക്കെല്ലാം യഥാർത്ഥമഹത്വത്തെ പ്രദാനംചെയ്തിട്ടുള്ളതു ഭാരതമാകുന്നുവെന്നതിൽ യാതൊരു തക്കവും ഇല്ല. ഇതിനു പ്രധാനമായി രണ്ടുമൂന്നു കാരണങ്ങളുണ്ടു്. ഒന്നാമതായി ഭാരതത്തിൽ പല സാമ്രാജ്യങ്ങളും രാജവംശങ്ങളും പല കാലങ്ങളിലായി സ്ഥാപിതങ്ങളായിട്ടുണ്ടെങ്കിലും രാഷ്ട്രീയമായിട്ടുണ്ടായിരുന്ന ഔന്നത്യനിലതന്നെ സാഹിത്യത്തിനും ഉണ്ടായിരുന്നുവെന്നു നാം പല പ്രാചീനഗ്രന്ഥങ്ങളിൽനിന്നും അറിയുന്നുണ്ടു്. സാഹിത്യത്തെ വിഗണിച്ചു് രാജ്യം ഭരിച്ചിരുന്ന രാജാക്കന്മാർ ഭാരതത്തിൽ അധികമുണ്ടായിട്ടുള്ളതായി ചരിത്രം പഠിപ്പിക്കുന്നില്ല. കലകളെല്ലാംതന്നെ പരിരക്ഷിച്ചും പരിപോഷിപ്പിച്ചുമാണു് രാജാക്കന്മാരിൽ പലരും രാജ്യപരിപാലനം നിവ്വഹിച്ചിരുന്നതെന്നും നാം പല ഗ്രന്ഥങ്ങളിൽനിന്നു് പുളകിതഗാത്രന്മാരായി മനസ്സിലാക്കുന്നു. രാജസ്ഥാനങ്ങളിൽ സാഹിത്യസഭകളും സാഹിത്യശാലകളും, മന്ത്രിമണ്ഡപങ്ങളെപ്പോലെതന്നെ പ്രധാനങ്ങളായി ഗണിച്ചു് അവയെ പരിരക്ഷിക്കുന്നതിനു ഏതൊരു രാജാവും ആഗ്രഹിച്ചിരുന്നു. ഇതിനുദാഹരണമായി ഭോജൻ എന്ന അപരാഭിധാനത്താൽ പ്രസിദ്ധനായിത്തീൎന്ന വിക്രമാദിത്യൻെറ ഭരണം ഏററവും വിശിഷ്ടമായി ചരിത്രത്തിലും സംസ്കൃതസാഹിത്യത്തിലും വിളങ്ങുന്നുണ്ടു. കവികളേയും, മററു കലാശാലികളേയും അപരരാജ്യങ്ങളിൽനിന്നുകൂടി വരുത്തി രാജധാനികളിൽ താമസിപ്പിക്കയും ഓരോ പ്രത്യേകാവസരത്തിലും അവരെല്ലാവരുംകൂടി രാജാവിൻെറ ആദ്ധ്യക്ഷ്യത്തിൽ സാഹിത്യസമിതികൾ നിമ്മിക്കയും ചെയ്തിരുന്നു. അരസികന്മാരോ, അനഭിജ്ഞന്മാരോ ആയ വല്ല രാജാക്കന്മാരും ഉണ്ടായിരുന്നാൽതന്നെയും സാഹിത്യത്തിനു ക്രമപ്രവൃദ്ധമായുണ്ടായിരുന്ന

വളൎച്ചയോ, അനിവാൎയ്യമായിട്ടുണ്ടായിരുന്ന പ്രാധാന്യമോ, അപ്രമേയമായിട്ടുണ്ടായിരുന്ന വൈശിഷ്ട്യമോ ഒരു കാലത്തും അധഃപതിക്കയോ നശിക്കയോ ചെയ്തിട്ടില്ല. നേരേമറിച്ച്, ഉൽകൃഷ്ടാശയന്മാരായ നാടുവാഴികൾ ആവിൎഭവിക്കുമ്പോൾ വീണ്ടും സാഹിത്യത്തെ വേണ്ടതിൻവണ്ണം പരിപാലിക്കയും, ഭാരതത്തിന്റെ മഹത്വം അതിൽതന്നെയാണു സ്ഥിതിചെയ്യുന്നതെന്ന് അവൎക്കു ദൃഢബോദ്ധ്യമുണ്ടായിരുന്നതുകൊണ്ടു കവികളേയും മറ്റും കൊട്ടാരങ്ങളിൽതന്നെ താമസിപ്പിച്ചു ഭരണഭാരംകൊണ്ടു രാജാവിനുണ്ടായിട്ടുള്ള ക്ലേശങ്ങളെ ദിവ്യമായ സാഹിത്യവിഹാരംകൊണ്ടു കുറക്കുകയും ചെയ്തുവന്നു. ഇന്നും ഭാരതത്തിലുള്ള നാട്ടുരാജ്യങ്ങളിൽ എത്രയോ വിപുലവും അനൎഘവും ആയ സാഹിത്യഭണ്ഡാഗാരങ്ങൾ സ്ഥിതിചെയ്യുന്നുണ്ട്. കേവലം ഇന്നോ ഇന്നലയൊ ഉണ്ടായിട്ടുള്ളതല്ലാത്ത—പ്രത്യുത അനേകായിരം വൎഷങ്ങൾക്കുമുമ്പ് ക്രമപ്രവൃദ്ധമായിട്ടുള്ള—ഈ വൈശിഷ്ട്യം ലോകാവസാനംവരെ സൎവ്വലോകത്തിനും മാതൃകയായും ആശ്ചൎയ്യകരമായും സ്ഥിതിചെയ്യാതിരിക്കയില്ല. ശ്രീഹൎഷനും വിക്രമാദിത്യനും എന്നും ഭാരതത്തിൽസജീവമായി പ്രശോഭിക്കുന്ന നാമങ്ങൾതന്നേയാണ്. എന്തെന്നാൽ അവരുടെ വൈശിഷ്ട്യം ഖഡ്ഗംകൊണ്ടു നേടിയിരുന്ന ഭൌതികസാമ്രാജ്യത്തിൽമാത്രം സ്ഥാപിതമായിരുന്നതല്ല; എന്നാൽ തൂലികകൊണ്ടു നേടിയിരുന്ന ആത്മികസാമ്രാജ്യത്തിൽ സ്ഥാപിക്കപ്പെട്ടിരുന്നതാണ്. അതുകാരണം അതിനു നാശം ആത്മാവ് അദൃശ്യമാകുന്ന കാലത്തല്ലാതെ ഉണ്ടാകുന്നതല്ല. ആത്മാവു അദൃശ്യമാകുന്നത്—എന്നാണോ ആൎക്കറിയാം?

മേൽപറയപ്പെട്ടപ്രകാരം സാഹിത്യസാമ്രാജ്യത്തേയും വിശിഷ്ടമായ രീതിയിൽ കീഴടക്കി ഭരണം നിൎവ്വഹിച്ചിരുന്ന ചക്രവൎത്തിമാരിൽ അൿബൎക്കുണ്ടായിരുന്ന സ്ഥാനം പ്രഥമമല്ലെങ്കിലും അധമമായിരുന്നില്ല. അദ്ദേഹം സാഹിത്യാരാമത്തിൽ പലപ്പോഴും വിശ്രമം കൈക്കൊണ്ടിരുന്നു. യുദ്ധത്തിനു സന്നദ്ധനായിരുന്നാലും, കാൎയ്യവിചാരണകളിൽ ബദ്ധശ്രദ്ധനായിരുന്നാലും, അദ്ദേഹം സാഹിത്യത്തെ യഥാൎത്ഥസന്തോഷത്തിനു കാരണമായിത്തന്നെ കരുതിയിരുന്നു. ആദ്യകാലങ്ങളിൽ അദ്ദേഹം വിദ്യാവിഹീനനാണെന്നു വിശ്വസിക്കപ്പെട്ടിരുന്നെങ്കിലും, ആചാൎയ്യന്മാരുടെ സഹായത്തോടുകൂടി അദ്ദേഹം മിക്ക സാഹിത്യങ്ങളിലും നൈപുണ്യം നേടിയിരുന്നു എന്നു മാത്രമല്ല പല ഭാഷകളിലുമുള്ള ഗ്രന്ഥങ്ങൾ ശേഖരിച്ച് സമൎത്ഥന്മാരായ പരിഭാഷകന്മാരെക്കൊണ്ട് അവയെല്ലാം തൎജ്ജമചെയ്തു മനസ്സിലാക്കുന്നതിനും അഭിരുചി പ്രകടിപ്പിച്ചു. ഉറുദു, സംസ്കൃതം എന്നീ രണ്ടു പ്ര

ധാനസാഹിത്യങ്ങളിൽ ഉൾപ്പെട്ട സകലവിധഗ്രന്ഥങ്ങളും അദ്ദേഹം ഭദ്രമായി സൂക്ഷിച്ചിരുന്നതിനുംപുറമേ ആ വക സാഹിത്യങ്ങളിൽ പ്രാവീണ്യം നേടിയിരുന്ന വിശിഷ്ടന്മാരെ ക്ഷണിച്ചുവരുത്തി കവിസമാജങ്ങളും മററും കൂട്ടുക പതിവായിരുന്നു. എന്നു മാത്രമല്ല, മതങ്ങൾ തമ്മിൽ യോജിപ്പിക്കുന്നതിനും സാഹിത്യസംകലനം ഒരു നല്ല ഉപായമാണെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചു. കൊട്ടാരത്തിൽ വിശ്രമം കൈക്കൊണ്ടു് ചക്രവർത്തി പാർത്തിരുന്ന കാലങ്ങളിലെല്ലാം സാഹിത്യകാരന്മാരെക്കൊണ്ടു വിശിഷ്ടഗ്രന്ഥങ്ങൾ എഴുതിക്കുകയും സമയമുള്ളപ്പോൾ താൻതന്നെ അവയെല്ലാം വായിച്ചു കേൾക്കയും നല്ല നല്ല കൃതികൾ വിരചിച്ചിട്ടുള്ളവർക്കു സമ്മാനമോ പ്രതിഫലമോ നൽകുകയും പതിവായിരുന്നു. ഇക്കാരണങ്ങളാൽ സാഹിത്യത്തിനു അത്ഭുതകരമായ അഭിവൃദ്ധി ഉണ്ടാകുകയും അക്ബറുടെ യശസ്സിനോടൊപ്പം സാഹിത്യവും സമുദ്രങ്ങൾ തരണംചെയ്തു ദിഗന്തരങ്ങളിൽക്കൂടി പ്രചരിക്കുകയും ചെയ്തു.

ചക്രവർത്തി വിശ്രമാർത്ഥം ആഗ്രായിൽ താമസമാക്കിയനാൾമുതൽ സാഹിത്യത്തിൽ പ്രത്യേകം നിഷ്കർഷ പ്രകടിപ്പിച്ചിരുന്നു. സാഹിത്യസമാജങ്ങൾ കൂട്ടുവാനായിഅദ്ദേഹം പ്രത്യേകം ഹർമ്മ്യങ്ങൾ നിർമ്മിക്കുകയും അവയുടെ അന്തർഭാഗങ്ങളെല്ലാം ഭംഗിയായി അലങ്കരിക്കയും വിസ്തൃതവും മനോഹരവുമായ ആരാമങ്ങൾ കൊണ്ടു് ഹർമ്മ്യങ്ങളുടെ നാലുവശങ്ങളും മോഹനമാക്കുകയും ചെയ്തു. ഒരു ദിവസം സായാഹ്നത്തിൽ അദ്ദേഹം പതിവുപോലെ ഹൃദ്യമായ മണിമന്ദിരത്തിൽ കവികളോടൊരുമിച്ചു് സാഹിത്യവിഹാരത്താൽ ആഹ്ളാദമനുഭവിച്ചുകൊണ്ടിരുന്നു. ചക്രവർത്തിയുടെ യുദ്ധവിജയങ്ങളെ ആസ്പദമാക്കി പല നൂതനകൃതികളും ഓരോരുത്തർ വിരചിച്ചിരുന്നവയെ തത്സമയം അവിടെ വായിക്കയും ചക്രവർത്തി തന്റെ അഭിപ്രായത്തെ പ്രകടിപ്പിക്കയും ചെയ്തു. വിശിഷ്ടമായ ആ ഹർമ്മ്യത്തിൽ, മന്ദം മന്ദം വീശുന്ന വിശുദ്ധ മാരുതൻ തത്തിക്കളിച്ചു. പുഷ്പങ്ങളിൽ പലതും വിടർന്നു നില്ക്കുകയും ചെടികളെല്ലാം തഴച്ചു നില്ക്കുകയും, അന്തിച്ചോപ്പുകൊണ്ടു് ആരാമത്തിൽ കനകാഭിഷേകം ചെയ്യുന്ന അസ്തമയസൂര്യന്റെ കിരണകന്ദളം അവിടെ എങ്ങും കാഞ്ചനവല്ലരിയെ പടർത്തുകയും തങ്കത്തോരണം ചാർത്തുകയും ചെയ്യുന്ന കാഴ്ച ആ ഗംഭീരസിംഹത്തിന്റെ വജ്രഹൃദയത്തെ—അക്ബർ ചക്രവർത്തിയുടെ അചഞ്ചലമായ മനസ്സിനെ ഒരുമാത്രകൊണ്ടു ആവർജ്ജിച്ചു. അദ്ദേഹം പ്രകൃതിദേവിയുടെ നിസർഗ്ഗസൌകുമാര്യത്തെ കണ്ടു് കുതൂഹലചിത്തനായി ഇപ്രകാരം പ്രസ്താവിച്ചു.

"ഇന്നത്തെ സായാഹ്നം എനിക്ക് അത്യധികമായ ആനന്ദത്തെ നൽകുന്നുണ്ട്. നോക്കുക! ആ പുഷ്പവാടി എത്രയോ അഭിരാമമായിരിക്കുന്നു. വെറുതെ പലകഥകളും കെട്ടി ഉണ്ടാക്കുന്ന കവികൾ പ്രകൃതിദേവിയെ യഥാർത്ഥത്തിൽ അറിയുന്നില്ലെന്ന് നിശ്ചയമായും പറയാവുന്നതാണ്. ഒരു രാജാവിന്റെ വീരകൃത്യങ്ങളെ പററി വർണ്ണിക്കുന്നതിൽ എത്രയോ പരിശുദ്ധവും വൈഷമ്യമേറിയതും ആയ ഒരു പ്രവൃത്തിയാണ് പ്രകൃതിമാഹാത്മ്യങ്ങളായ കവിതകളെ രചിക്കുന്ന കവികൾ നിർവ്വഹിക്കുന്നതെന്നു നാം ആശ്ചര്യപ്പെടുന്നു. എന്നാൽ അപ്രകാരമുള്ള കവിതകൾ രചിക്കാൻ വളരെ പ്രയാസമാണ്. കാളിദാസന്റെയൊ ഭവഭൂതിയുടെയൊ വൈശിഷ്ട്യം സ്ഥിതിചെയ്യുന്നതു് പ്രകൃതിനിരീക്ഷണത്തിൽ അവർക്കുണ്ടായിരുന്ന സാമർത്ഥ്യത്തിലല്ലേ എന്നു ഞാൻ നിങ്ങളോടു ചോദിക്കുന്നു. ഇതിനും പുറമെ, നമ്മുടെ ആചാര്യനായിരുന്ന വിദ്യാപതി ഒരിക്കൽ നമ്മോടുപറഞ്ഞിട്ടുള്ളതുപോലെ, ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽ ഏററവും വിശുദ്ധമായി സ്ഥിതിചെയ്യുന്ന വാല്മീകിരാമായണത്തിൽതന്നെയും ഞാൻ അത്ഭുതത്തോടുകൂടി കാണാറുള്ളതു് അതിലെ മനോമോഹനമായ പ്രകൃതിവർണ്ണനയാകുന്നു. നോക്കുക! സുന്ദരകാണ്ഡത്തിൽ മഹേന്ദ്രഗിരിയെ പററിയും മററും വാല്മീകി വർണ്ണിച്ചിരിക്കുന്ന ഭാഗങ്ങളും രാവണന്റെ അന്തഃപുരത്തേയും പരിസരപ്രദേശങ്ങളെയും പററി സരസമായി വിവരിച്ചിരിക്കുന്ന ഭാഗങ്ങളും ഏതൊരു മനുഷ്യനേയാണ് പുളകോൽഗമകാരിയാക്കി തീർക്കാത്തതു്? സുന്ദരകാണ്ഡത്തിന് അപ്രകാരമൊരു നാമധേയം തന്നെയും ഉണ്ടായിട്ടുള്ളതു് അകൃത്രിമമായ പ്രകൃതിവർണ്ണനയുടെ നിസർഗ്ഗസൌകുമാര്യം കൊണ്ടാണെന്ന് നമ്മുടെ ആ പണ്ഡിതനായ ആചാര്യൻ പറഞ്ഞു തന്നിട്ടുണ്ട്. ഇതുപോലെയുള്ള സാഹിത്യങ്ങൾ ലോകത്തിൽ വളരെയുണ്ടോ എന്ന് പ്രബലമായി ഞാൻ സംശയിക്കുന്നു. ആയതുകൊണ്ട് ഞാൻ നിങ്ങളോടു ഇന്ന് അഭ്യർത്ഥിക്കുന്നതു് നിങ്ങൾ എന്റെ വിജയങ്ങളെപ്പററിയും പരാക്രമങ്ങളെപ്പററിയും പുകഴ്ത്തുന്നതിനേക്കാൾ എനിക്കു പ്രിയകരം ഈ സായാഹ്നത്തേയോ ഈ ആരാമത്തെയൊ പററി വർണ്ണിക്കുന്നതാണ്. ആകട്ടെ—ഞാൻ നിങ്ങളിലാരുടെയെങ്കിലും അഭിപ്രായത്തെകേൾക്കുവാൻ ആഗ്രഹിക്കട്ടെയൊ?" ഇതുകേട്ടു ഉടൻതന്നെ ആ സമാജത്തിൽ ഹാജരായിരുന്ന ഒരു സംസ്കൃത കവിയും ഗായകനുമായിരുന്ന വാമനഭട്ടൻ എന്നൊരാചാര്യൻ ഇപ്രകാരം പറഞ്ഞു:—

"മഹാരാജാവേ! അവിടുന്നു സർവ്വോൽക്കർഷേണ വിജയിച്ചാലും!

ഉത്തമനായ ഒരു സാഹിത്യനിരൂപകൻ എന്ന നിലയിൽ ഭവദീയാദ
ശ്പരിശുദ്ധി അസ്മാദൃശന്മാരായ അനഭിജ്ഞന്മാരുടെസംവീക്ഷണത്തി
നും ഉൽബോധനത്തിനും ഉപരി പരമോൽകൃഷ്ടമായി സ്ഥിതി ചെയ്യു
ന്നതിനാൽ ബഹിർമുഖങ്ങളായിരിക്കുന്ന സ്ഥൂലേന്ദ്രിയങ്ങളെ അതി
ക്രമിച്ച് അന്തർമുഖമായിരിക്കുന്ന ആത്മബോധത്തിനെ, അശക്തി
മൂലം, പരിപോഷിപ്പിക്കുന്നില്ലെന്നു മാത്രമല്ല ഈ മാംസകഞ്ചുക
ത്തിൽതന്നെ ആത്മീയജീവിതത്തെ സാക്ഷാൽ കരിച്ചിട്ടുള്ള ഉയന്നു
പരിപ്ലവമായ പദവിയിൽ ഏതെന്തും സമൂലസംബന്ധമില്ലാത്ത അവ
സ്ഥാപ്തിക്കായി സ്വാതന്ത്ര്യത്തോടും അകളങ്കദശനത്തോടും ബാഹ്യ
സഹായമില്ലാതെ പ്രഥമതഃ സത്യത്തെപ്രവഹിപ്പിക്കത്തക്കവണ്ണംപ്ര
വത്തിക്കുന്നുവെങ്കിലും "യഃ സവ്വത്ര സുഖം വാ ദുഃഖം യദിവാ ആ
ത്മൌപമ്യേന സമം പശ്യതി സഃ യോഗീ പരമഃ മതഃ"യെന്നും
"അഹം സവ്വ ഭൂതേഷു. സമഃ ഭവതി മേ,ദ്വേഷ്യഃ ന, അസ്തി പ്രിയഃ
ന, അസ്തി,യേ,തു മാം ഭക്ത്യാ ഭജന്തി തേമയി വത്തന്തേ അഹം തേഷു
ച വത്തേ അപി"യെന്നും ഗീതയും അഗ്നിയാൽ അപ്പിതമായ ക
പ്പൂരഖണ്ഡത്തിൽ അഗ്നി അതിശയേന പ്രകാശിച്ചാലും ഗ്രന്ഥിലമാ
യ ആർദ്രേന്ധനഖണ്ഡത്തിൽ പ്രകാശിക്കാതെയും ആതപത്തിൽ
വ്യാകീണ്ണങ്ങളായി ശയിക്കുന്ന തൂലാദിപദാത്ഥങ്ങളിൽ ആതപോഷ്മാ
വ് അഭേദമായി പ്രവത്തിച്ച് ആ പരമ പ്രവാഹത്താൽ അപ്പിക്ക
പ്പെട്ടിരുന്ന അഖിലാചാരവികാരവിചാരങ്ങളോട് കൂടിയവരായി വ്യാ
കുലഭവാവേശഭയത്താൽ സമാഹിതഭാവേന വിലീനചിത്തരായി നി
രാവൃതമായ പരമാത്മപ്രേമാവേശത്തിൽ വിലീനവൃത്തികളായി അന
ന്യഭാവസന്തുഷ്ടരായി അഹംഭാവവിമുക്തരായി വത്തിക്കുന്ന അവരിൽ
തൽഭാവഭാവിതേന നിരാവൃതമായ സച്ചിദാനന്ദപ്രകാശസ്ഫുലിംഗ
ങ്ങൾ സ്ഫടികമുകുരത്തിൽ വിവസ്വാന്റെ കിരണാവലി ആകൃഷ്ടി
തങ്ങളായി ഭവിക്കുന്നു എന്നും 'തസ്മാദേകസ്യ ബഹ്വ്യോജായോഭവന്തി
നൈകസ്യ ബഹവഃ സഹപതയഃ' എന്ന് ഐതരേയം. 'ദ്വാദശവ
ഷാസ്ത്രീ പ്രാപ്തവ്യവഹാരാഭവതി ഷോഡശവഷഃ പുമാൻ'എന്ന് കൌ
ടില്യൻ. 'അഷ്ടാദശഹിവഷാണിജന്മജന്മനിഗണ്യതേ' എന്നു വാന്മീ
കി. 'ത്രീണിവഷാണ്യുദീക്ഷേത കുമാരീ ഋതുമതീ സതീ; ഊദ്ധ്വം തു ക
ലാദേതദസ്മാന്വിന്ദതേസദൃശം പതിം' എന്നു മനു. 'അഭിവാദ്യാഭിവാ
ദ്യാം ശ്വസവ്വാരാജസുതാസ്തദ; രേമിരേമുദിതഃ സവ്വാഭർതൃഭിസ
ഹിതാരഹഃ" എതൽ കാരണങ്ങളാൽ അവിടന്ന് പറഞ്ഞതു സ്വാ
ത്ഥം. ആചായ്യരുടെ ഈ പ്രസംഗകോലാഹലം കണ്ടും കേട്ടും അക്

ബർ ഉറക്കെ ചിരിച്ചുപോയി. യാതൊരത്ഥവും ഇല്ലാതെ പ്രസംഗിക്കു ന്നതിനു ലോകത്തിൽ ആചാര്യക്കു മാത്രമേ സാധിക്കയുള്ളുവെന്നും നിരത്ഥകമായ വിധത്തിൽ സംസ്കൃതപദങ്ങളുംശ്ലോകങ്ങളും കുത്തിച്ചെലുത്തുവാൻ അദ്ദേഹം സമത്ഥൻ തന്നേയെന്നും അക്ബർ അറിഞ്ഞുകഴിഞ്ഞു. അദ്ദേഹത്തിന് അനല്പമായ നീരസവും ഉണ്ടാകാതിരുന്നില്ല. അദ്ദേഹം പറഞ്ഞു, "നമ്മുടെ ആചാര്യന്റെ പ്രസംഗം എത്ര മാത്രം നന്നായിയെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. നാം ഇവിടെ പ്രസ്താവിച്ച വിഷയത്തെപ്പററിയാണ് അദ്ദേഹം പ്രസംഗിച്ചതെന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അതു് അദ്ദേഹത്തിനു ചാരിതാത്ഥ്യജനകമാണ്. ആചാര്യന്റെ പാണ്ഡിത്യം അസഹനീയം തന്നെ. ആകട്ടെ നാം പറഞ്ഞതിനെപ്പററി പറയാനറിയാമെങ്കിൽ ആചാര്യനൊഴിച്ച് ആരെങ്കിലും പറയട്ടെ." ഇതുകേട്ട് ആ സദസ്സിലുണ്ടായിരുന്നതിൽ വേറെ ഒരാൾ ആചാരോപചാരങ്ങൾക്കു ശേഷം തുടന്നു. "തിരുമനസ്സിൽ നിന്നും കല്പിച്ചതെന്താണെന്ന് കേൾക്കാഞ്ഞിട്ടോ, കേട്ടിട്ടും മനസ്സിലാകാഞ്ഞിട്ടോ, ആചാര്യൻ പറഞ്ഞതെല്ലാം വേദാന്തവും മററുമാണു. എന്നാൽ തിരുമനസ്സിലെ വിലയേറിയ അഭിപ്രായത്തിന്റെ മഹിമയെപ്പററി അറിയാവുന്നവർ അവിടത്തോടു യോജിക്കാതിരിക്കയില്ലെന്നതു നിശ്ചയമാണ്. പ്രകൃതിനിരീക്ഷണത്തിൽ ഭാരതീയർ അദ്വിതീയന്മാരാണെന്നുള്ളതിൽ സംശയമില്ല. വാന്മീകി രാമായണവും ഉത്തരരാമചരിതവും മററും ഒരു കാലത്തും നശിക്കത്തക്കകൃതികളല്ലായെന്നതു നിർവ്വിവാദമാണു. എന്നാൽ മഹത്തുക്കളുടെ മഹിമയെപ്പററി കീർത്തിക്കേണ്ടതും ഏതൊരു കവിയുടേയും കടമയാകുന്നു. നാം കേവലം മഹത്വത്തെ വർണ്ണിയ്ക്കുമാത്രമല്ല ചെയ്യുന്നത്. മററുള്ള ലോകക്ക് ഒരു ദൃഷ്ടാന്തമാകത്തക്ക രീതിയിൽ വിശിഷ്ടന്മാരുടെ വീരപ്രവൃത്തികളെപ്പററി കീർത്തിക്കേണ്ടതു് ഏതൊരു സാഹിത്യകാരന്റെയും ചുമതലയാകുന്നു. വൈഷമ്യം പ്രകൃതി വർണ്ണനയിലും ഒരു പോലെ തന്നെയാകുന്നു. പ്രകൃതിയെപ്പററി വർണ്ണിക്കാൻ വാസനാകവികൾക്കു മാത്രമേ സാധിക്കയുള്ളൂ" ഇത്രയും കേട്ടതിനു ശേഷം ചക്രവത്തി വീണ്ടും പറഞ്ഞു. "പണ്ഡിതൻ പറഞ്ഞതു പരമാത്ഥം തന്നെയെന്നു നാം സമ്മതിക്കാം. പക്ഷെ നാം പറയുന്നതു വീരവർണ്ണനയിൽ പലരും അതിശയോക്തികൾ പ്രയോഗിക്കുന്നുവെന്നാണ്. ഒരു യുദ്ധം ജയിക്കുന്നതിനെപ്പററി വർണ്ണിച്ചാൽ പലപ്പോഴും എനിക്കു തന്നേയും അത്ഭുതം തോന്നിയിട്ടുണ്ട്. യുദ്ധം നിസ്സാരമെന്നു കരുതി വിജയം പ്രാപിച്ചു വരുമ്പോഴും പരാജയപ്പെട്ടു

വരുമ്പോഴും എന്നെ ഒരുപോലെ പുകഴ്ത്തുന്നു. അതിലും വിശേഷിച്ച നമ്മുടെ ആചാര്യൻ എപ്പോഴെല്ലാം പദ്യങ്ങളാണ എഴുതുന്നത്. തികഞ്ഞ യാഥാസ്ഥിതികനായ ആചാര്യൻ സംസ്കൃത സാഹിത്യമല്ലാതെ മറ്റൊന്നും കണ്ടിട്ടില്ല. വാല്മീകിയെപ്പോലുള്ള ദിവ്യന്മാരുടെ ആശയങ്ങളെ അപഹരിച്ച് സ്വന്തമാക്കുവാൻ ആചാര്യനു പ്രത്യേകം സാമർത്ഥ്യമുണ്ട്. ആചാര്യന്റെ മഹാകാവ്യങ്ങളെല്ലാം വായിക്കേണ്ടി വരുന്ന നിർഭാഗ്യം എന്റെ സാമ്രാജ്യത്തിലാർക്കും തന്നെ ഉണ്ടാകരുതെന്നാണ് എന്റെ ഹൃദയംഗമമായ പ്രാർത്ഥന. കവിതയില്ലാത്തവർ കവിതയെഴുതാതിരുന്നാൽ വളരെ നന്നാണ്. അപ്രകാരമുള്ളവരുടെ കവിത വായിച്ചു രസിക്കാമെന്നുദ്ദേശിക്കുന്നവർ സ്ത്രീരൂപം ചമഞ്ഞ പുരുഷനെ കണ്ട് സ്ത്രീസുഖം അനുഭവിക്കാമെന്നുദ്ദേശിക്കുകയാണ ചെയ്യുന്നത്. ആകട്ടെ—ഇന്നു ഞാൻ നിങ്ങളോട് ഒരു പ്രത്യേക സംഗതി പറയണമെന്നു വിചാരിക്കുന്നു. ഞാൻ ഒരു സമസ്യ നിർമ്മിച്ചിട്ടുണ്ട്. നിങ്ങൾ അതുടൻ പൂരിപ്പിച്ചു കേൾപ്പിക്കണം. ഞാനും എന്നാൽ ആകുന്നതുപോലെ ശ്രമിക്കാം.

പണ്ഡിതൻ—അവിടുന്നു കല്പിച്ചതുപോലെ അടിയങ്ങൾ പ്രവർത്തിക്കാം.

അക്ബർ—എന്നാൽ കേൾക്കുക.

"താരാജാലവുമിന്ദുവും വിലസിടും
താരാപഥം പോലെയോ"

ഈ സമസ്യ കഴിയുന്നത്ര എളുപ്പം പൂരിപ്പിച്ചു കേൾക്കണമെന്നാണ് എനിക്കാഗ്രഹമുള്ളത്.

പണ്ഡിതൻ—അവിടത്തെ കല്പനപോലെ

ചക്രവർത്തി തിരുമനസ്സിലെ ആജ്ഞ അനുസരിച്ചു അവിടെ കൂടിയിരുന്ന കവികളെല്ലാവരും സമസ്യാപൂരണത്തിനുവേണ്ട സംരംഭങ്ങൾ കരുതിത്തുടങ്ങി. അവരിൽ ചിലർ തല ചൊറിയുകയും, മററു ചിലർ മേല്പോട്ടു തുറിച്ചു നോക്കിക്കൊണ്ട് ആലോചിക്കയും വേറെ ചിലർ കൈകൊണ്ടും കാലുകൊണ്ടും പലതരം ഗോഷ്ടികൾ കാണിക്കയും ചെയ്തു. കവിതാവാസന ലേശംപോലും ഇല്ലാതിരുന്ന പണ്ഡിതന്മാരുടെ പാരവശ്യം ചക്രവർത്തിക്ക് ഒരൊന്നാംതരം വിനോദമായി തോന്നി. ചിലരിൽ സമസ്യ മരണവേദനയുടെ പരാക്രമങ്ങളെ പ്രസ്പഷ്ടമാക്കി; മററു ചിലരിൽ, ഏതോ ഭയങ്കരമായ ഉദരരോഗത്തേപ്പോലെ സമസ്യാപൂരണസംരംഭം പല ഗോഷ്ടികൾക്കും കാരണമായി കലാശിച്ചു; ചിലർ ഇടക്കിടക്ക് എഴുതി കഴിഞ്ഞ ഒന്നുരണ്ടു വരി

കൾ ഉറക്കെ ചൊല്ലി ബാക്കി ഭാഗത്തെ ധ്യാനിച്ചുതുടങ്ങി; ചിലർ
വൈദ്യുതശക്തി ദേഹത്തിൽ വ്യാപിച്ചതുപോലെ നിശ്ചേഷ്ടരായി സ
മാധിയിൽ ഇരുന്നു. ചിലർ മീശ മുറുക്കിത്തുടങ്ങി; മറ്റു ചിലർ താടി
നീട്ടിത്തുടങ്ങി; ചിലർ ദീർഘശ്വാസങ്ങൾ വലിച്ചുവിട്ടു. ഇവരുടെ എ
ല്ലാം മുഖഭാവം ചക്രവൎത്തി പ്രത്യേകം പ്രത്യേകം നിരീക്ഷിക്കയും ഉ
ള്ളുകൊണ്ടു് ചിരിക്കയും ചെയ്തു. ഏകദേശം ഒരു നാഴികയോളം കഴി
ഞ്ഞിട്ടും അവരിൽ ആരുംതന്നെ സമസ്യ പൂരിപ്പിച്ചുകൊണ്ടു് വന്നി
ല്ല. പലരും അവരവർ എഴുതിയതിനെ സഭയിൽ വായിക്കുവാൻ ഭ
യപ്പെട്ടിട്ടോ, ഒടിച്ചിട്ടോ, ചക്രവൎത്തി അറിയാതെതന്നെ ഉടനുടൻ
നശിപ്പിക്കയും ചെയ്തു. എന്നാൽ ഇത്രയും ബുദ്ധിമാനും, ഒരിക്കലും
വഞ്ചിക്കപ്പെടാത്ത സൂക്ഷ്മമായ ചക്രവൎത്തിയാകട്ടെ ഓരോരുത്തരുടെ
പ്രവൃത്തിയും കാണാതിരുന്നില്ല. താൻ നിൎമ്മിച്ച സമസ്യ വളരെ വി
ഷമമുള്ളതാണെന്നു് അദ്ദേഹത്തിനുതന്നെയും നല്ല നിശ്ചയമുള്ളതാ
യിരുന്നു. കേവലം ഒരു പൂരണം മാത്രമല്ലാ അദ്ദേഹം ആവശ്യപ്പെട്ടി
രുന്നതു്. താൻ ചൊല്ലിയ ഉപമാനങ്ങൾക്കു് ശരിയായ ഉപമേയ
ങ്ങളും സൃഷ്ടിക്കേണ്ടതു് കവിയുടെ ചുമതലയായിട്ടാണു കല്പിച്ചതു്.
ഉപമേയവാക്യങ്ങൾ ഏതൊക്കെയാണെന്നു് ആൎക്കും നിശ്ചയവുമുണ്ടാ
യിരുന്നില്ല. "താരാജാലവും, ഇന്ദുവും, താരാപഥവും" അവിടെ ഉ
ണ്ടായിരുന്ന പ്രത്യേകപദാൎത്ഥങ്ങളായിരുന്നു. അവയോടു തുലന
പ്പെടുത്തിയിട്ടുള്ള മറ്റു പദാൎത്ഥങ്ങൾ കണ്ടുപിടിക്കാതെ സമസ്യ പൂ
ൎണ്ണമാകയില്ല. സഭാംഗങ്ങളായ കവികൾ വിഷമിച്ചതിൽ ചക്രവ
ൎത്തി അത്ഭുതപ്പെട്ടില്ല. അദ്ദേഹംതന്നെയും സമസ്യാപൂരണത്തിൽ
വളരെ സങ്കടപ്പെട്ടു. എന്നാൽ ഇപ്രകാരം ഗാഢമായ ആലോച
നയിൽ തിരുമനസ്സു് ചലിതമായി തിരിഞ്ഞുകൊണ്ടിരുന്നപ്പോൾ അ
ദ്ദേഹത്തിന്റെ ഉജ്വലമായ നയനങ്ങൾ സഭാശാലയുടെ വാതുക്കൽ
കൂടി പുറത്തു പ്രശോഭിച്ചിരുന്ന ആരാമത്തിലേക്കു ചരിച്ചു. തത്സമ
യം അദ്ദേഹം ഒരു കാഴ്ചകണ്ടു. സൌന്ദൎയ്യസമ്പൂൎണ്ണമായ ഒരു മുഖം
ആരാമത്തിലെ പൂക്കളുടേയും തഴച്ചുനില്ക്കുന്ന പത്രാവലിയുടേയും
ഇടയിൽ ഏറ്റവും മോഹനമായി പ്രശോഭിച്ചു. താരുണ്യലക്ഷ്മിയു
ടെ വിളയാട്ടം തുടങ്ങുക മാത്രം ചെയ്തിട്ടുള്ള ഒരു ബാലിക ആരാമ
ത്തിലെ ചെറുപാതയിൽക്കൂടി മന്ദം മന്ദം നടന്നു പുഷ്പങ്ങൾ അറുത്തു
അവളുടെ കൈയ്യിലുണ്ടായിരുന്ന തളികയിൽ ശേഖരിക്കുന്നുണ്ടായിരു
ന്നു. കുനിഞ്ഞുനിന്നുകൊണ്ടു പുഷ്പങ്ങൾ അറുക്കുന്ന ആ സുകുമാരിയു
ടെ മുഖം പുഷ്പങ്ങളുടേയും ഇലകളുടേയും നടുക്കു ഉജ്വലമായി പ്ര

ശോഭിച്ചു. ഈ കാഴ്ച കണ്ടു ഏററവും ആനന്ദഭരിതനായ ചക്രവത്തി ആലോചിച്ചു. അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഏതോ ഒരു നവീനാശയം ഉദിച്ചുയന്നു. അല്പനേരം അചഞ്ചലനായിരുന്ന ശേഷം അദ്ദേഹം സമസ്യ പൂരിപ്പിച്ചു കൈയ്യിൽവെച്ചു. തദനന്തരം ഇപ്രകാരം ചോദിച്ചു:—

"ആകട്ടെ. നേരം വളരെയായിട്ടും നിങ്ങളാരും സമസ്യ പൂരിപ്പിച്ചില്ലെന്നു നാം വിചാരിക്കുന്നു. നമ്മുടെ കവികളുടെ വൈഷമ്യം ഞാൻ അറിയുന്നുണ്ടു്. എങ്കിലും ആരെങ്കിലും പൂരിപ്പിച്ചിട്ടുണ്ടോ?"

പണ്ഡിതൻ—തിരുമേനി വിജയിച്ചാലും! ഏററവും ബുദ്ധിശാലിയായ അവിടുന്നു് നിഃയാഗിച്ചപ്രകാരം സമസ്യാപൂരണം നിവത്തിക്കുവാൻ വളരെ വിഷമമായി തോന്നിയതു് അവിടുന്നു സദയം ക്ഷമിക്കണം. ഞാൻ രണ്ടു വരി മാത്രമേ എഴുതിയുള്ളു.

രണ്ടാമൻ—സമസ്യയുടെ യഥാത്ഥരീതി മനസ്സിലാക്കാതെ അടിയനൊരു ശ്ലോകമെഴുതി. എന്നാൽ ഒടുവിൽ വായിച്ചു നോക്കിയപ്പോഴാണു് അതിലെ ആശയം പ്രസ്പഷ്ടമായിട്ടില്ലെന്നു് എനിക്കു മനസ്സിലായതു്. തന്മൂലം ഞാൻ എഴുതിയതു നശിപ്പിച്ചു കളഞ്ഞു.

മൂന്നാമൻ—തിരുമേനി വിജയിച്ചാലും! അടിയനും അപ്രകാരം അബദ്ധം പിണഞ്ഞു. അവിടത്തെ സമസ്യ എത്രയോ അത്ഥവത്താണെന്നാണു അടിയൻ ആശ്ചയ്യപ്പെടുന്നതു്.

നാലാമൻ—അടിയൻ ഒരു വരിമാത്രമേ എഴുതിയുള്ളു. അതുതന്നേയും പ്രാസമുപേക്ഷിച്ചാണു്. സമുദ്രത്തെ ഉദ്ദേശിച്ചാണു് സമസ്യയുടെ ബാക്കിഭാഗം വരേണ്ടതെന്നു് കരുതി.

അഞ്ചാമൻ—അടിയൻ കരുതിയതു് അപ്രകാരമല്ല. ഒരുസ്ത്രീയുടെ തലമുടിക്കെട്ടിൽ തിരുകിയിരിക്കുന്ന പൂക്കളേയും മററും ഉദ്ദേശിച്ചായിരിക്കാമെന്നാണു. പക്ഷെ ശ്ലോകമെഴുതുവാൻ മാത്രം സാധിച്ചില്ല.

ആറാമൻ—അടിയനും അപ്രകാരം തന്നെയാണു്. അവിടുന്നു എന്തുദ്ദേശിച്ചാണു് സമസ്യ ചൊല്ലിയതെന്നു് ഈയുള്ള മൂഢന്മാക്കു മനസ്സിലായില്ല!

ഇപ്രകാരം അവിടെ കൂടിയിരുന്ന ഓരോരുത്തരുടേയും പരിതാപകരമായ സമാധാനം കേട്ടു പൊട്ടിച്ചിരിച്ചുകൊണ്ടു ചക്രവത്തി അരുളി:—"നിങ്ങളുടെ സമാധാനങ്ങളെല്ലാം ഞാൻ സ്വീകരിക്കുന്നു. ഇതിൽ നിങ്ങാം അപ്രാപ്തന്മാരെന്നോ, അയോഗ്യന്മാരെന്നോ, അസമത്ഥന്മാരെന്നോ അനഭിജ്ഞന്മാരെന്നോ നാം ലേശംപോലും ക

രുതുന്നില്ല. നമുക്കുതന്നെ നിങ്ങളുടെ വൈഷമ്യത്തെപ്പററി നല്ലതു പോലെ മനസ്സിലായി. ആലോചിച്ചപ്പോഴാണു് അതിൻെറ പല വിഷമഘട്ടങ്ങളും എൻെറ ബുദ്ധിയിൽ തോന്നിയിട്ടുള്ളതു. എന്നാൽ ഞാൻ അതു് ഒരുവിധത്തിൽ പൂരിപ്പിച്ചിട്ടുണ്ടു്. അതു ലേശവും നന്നായിട്ടില്ലെന്നുതന്നെയാണു നമ്മുടെ അഭിപ്രായം. പണ്ഡിതവ ര്യന്മാരായ നിങ്ങളെ ഇതു ചൊല്ലികേൾപ്പിക്കുന്നതു തന്നെയും ലജ്ജാ വഹമാണു്. കവിതയുമായി യാതൊരു ചാച്ചയും വേഴ്ചയുമില്ലാത്ത എൻെറ സാഹസം അക്ഷന്തവ്യമായ അപരാധമായിത്തന്നെ കലാശി ക്കമായിരിക്കാം. ഏതായാലും നിങ്ങളെ ചൊല്ലി കേൾപ്പിക്കേണ്ടതു് എൻെറ കടമയാണെന്നു കരുതി ഞാൻ ചൊല്ലാം:—

ശ്രീരാജിച്ചിടതിങ്ങിടുന്നിലകളും
നൽപ്പൂക്കളും ചേന്നതാ-
മാരാമത്തിൽ നിശാധിനാഥമുഖിയാൾ
മന്ദം നടന്നീടവേ
ആരാൽ സുന്ദരമായ് ചമഞ്ഞുകുസുമാ-
രാമം ലസിക്കുന്നിതാ
"താരാജാലവുമിന്ദുവും വിലസിടും
താരാപഥം പോലവേ".

ചക്രവത്തി ശ്ലോകം ചൊല്ലിക്കഴിഞ്ഞ ഉടൻതന്നെ സദസ്യ രിൽ പലരും അതു് അനേകം ആവത്തി കേൾക്കുന്നതിനാഗ്രഹിച്ചു. അവരിൽ ഓരോരുത്തരും ശ്ലോകത്തിൻെറ നാനാഗുണങ്ങളേയും ച ക്രവത്തിയുടെ ബുദ്ധിസാമത്ഥ്യത്തേയും പററി വളരെ പ്രശംസിച്ചു പ്രസ്താവിച്ചു. അവരിൽ പലരും ചക്രവത്തിയിൽ ഉണ്ടായിരുന്നതു മില്ലാതിരുന്നതുമായ കവിതാപാടവത്തെപ്പററി പുകഴ്ത്തി; ചിലർ അവക്കുണ്ടാ യ മൌഢ്യത്തെപ്പററി തനിയെതന്നെ ഹസിക്കയും ചെയ്തു. പ്രകൃ തിയെ അടിസ്ഥാനപ്പെടുത്തി കവിത എഴുതുവാൻ വളരെ വിഷമമു ണ്ടെന്നു ചക്രവത്തി ആദ്യംതന്നെ അഭിപ്രായപ്പെട്ടതു പരമാത്ഥമാ ണെന്നു എല്ലാവരും സശിരഃകമ്പം സമ്മതിക്കതന്നെ ചെയ്തു. ച ക്രവത്തിയുടെ ശ്ലോകം ശ്രവിച്ചു അത്യഗാധമായ ആഹ്ളാദസിന്ധു വിൽ നിമഗ്നനായിത്തീന്നു പണ്ഡിതനായിരുന്നു. അദ്ദേഹം ഇപ്ര കാരം പറഞ്ഞു. "തിരുമേനി! അവിടത്തെ വിജയത്തിനായി അടി യങ്ങൾ പ്രാത്ഥിക്കുന്നു. അവിടുന്നു സകല കലകളിലും പ്രാവീണ്യം നേടിക്കഴിഞ്ഞു എന്നുള്ളതിലേക്കു് ഇന്നത്തെ ശ്ലോകംതന്നെ ഉദാഹര

ണമാണ്. യുദ്ധത്തിൽ എന്നപോലെതന്നെ സാഹിത്യത്തിലും അവിടേക്കുള്ള നൈപുണ്യം ഭാരതോർവ്വിയെ ഭരിക്കുന്ന അവിടേക്ക് അനുയോജ്യമായി തന്നെ സ്ഥിതിചെയ്യുന്നു. ജീവിതത്തിലെ സാരമായ ഭാഗം മുഴുവനും സാഹിത്യപരിശീലനത്തിൽ തന്നെ വ്യയം ചെയ്തിട്ടും അവിടത്തെ സമസ്യ പൂരിപ്പിക്കുന്നതിന് — കേവലം മൂന്നുവരികൾ മാത്രം രചിക്കുന്നതിന് — അടിയങ്ങളെല്ലാവരും അപ്രാപ്തന്മാരായിരിക്കെ, വല്ലപ്പോഴും മാത്രം ഈവക ഉദ്യമങ്ങളിൽ ഇടപെടുന്ന അവിടേക്കു അതു നിഷ്പ്രയാസം സാധിച്ചതിൽ അവിടത്തെ മഹത്ത്വം എത്രതന്നെ വാഴ്ത്തപ്പെടുവാൻ അർഹമല്ല?"

തന്നെ ഇപ്രകാരം അതിരുകടന്നു സ്തുതിക്കുന്നതു കേട്ട സന്തുഷ്ടിയും സന്തൃപ്തിയും ഒരുപോലെ തെളിഞ്ഞ ചക്രവർത്തിയുടെ ഹൃദയം അല്പനേരത്തേക്കു ശാന്തമായിരുന്നു. വേഗം ആചാര്യരുടെ അമൃതനിഷ്യന്ദത്തെ നിവാരണം ചെയ്തുകൊണ്ടരുളി:—

"നിങ്ങൾ പറഞ്ഞതിലുള്ള കാര്യഭാഗങ്ങളെ നാം സ്വീകരിക്കുന്നു. നിങ്ങളെക്കാൾ, സാഹിത്യസംരംഭങ്ങളിൽ, തുലോം അപ്രാപ്തനായ എന്റെ ഇന്നത്തെ വിജയം വാസ്തവത്തിൽ എന്റെ സാമർത്ഥ്യം കൊണ്ടുണ്ടായിട്ടുള്ളതല്ല. എന്റെ സമസ്യ പൂരിപ്പിച്ചതു ഞാൻ തന്നെയാണെങ്കിലും ആ വിജയത്തിൽ എന്നെക്കാൾ ഭാഗഭാക്കായിരിക്കുന്ന വേറെ ഒരാളുണ്ട്. അതാ! ആരാമത്തിൽ പൂക്കൾ പറിച്ചുകൊണ്ടു നില്ക്കുന്ന ബാലികയാണു നിങ്ങളുടെ പ്രശംസക്ക് അർഹയായി ഭവിക്കേണ്ടതു്. സമസ്യാപൂരണത്തിനായി ഞാൻ വളരെ ക്ലേശിച്ചിരിക്കുമ്പോൾ അവളുടെ ഭാസുരമായ മുഖബിംബം ആരാമത്തിലെ സുമതല്ലജങ്ങളുടെ ഇടക്കു പ്രശോഭനമായി ഞാൻ കാണുകയും, ആ കാഴ്ച സമസ്യാപൂരണത്തിനു് ആവശ്യമുള്ള ആശയത്തെ എന്നിൽ ഉൽപാദിപ്പിക്കുകയും ചെയ്തു. ഇതുതന്നെയാണു വിജയത്തിന്റെ രഹസ്യം. നിങ്ങളിൽ ആരെങ്കിലും തദവസരം അവളെ കണ്ടിരുന്നെങ്കിൽ എന്റെ വിജയം നിങ്ങൾക്കു ലഭിക്കുമായിരുന്നു." ഇത്രയും പറഞ്ഞശേഷം ചക്രവർത്തി ഒരു ഭടനെ വിളിച്ച് ആരാമത്തിൽ നിന്നിരുന്ന ബാലികയെ തിരുമുമ്പിൽ ഹാജരാക്കുവാൻ ആജ്ഞാപിച്ചു. ആജ്ഞാനുസരണം ഭടൻ ചെന്നു്, പൂക്കൾ അറുത്തുകൊണ്ടുനിന്ന ബാലികയെ അവളുടെ കൈവശം ഉണ്ടായിരുന്ന പൂക്കളോടുകൂടി ചക്രവർത്തിയുടെ മുമ്പിൽ ഹാജരാക്കി. ഏറ്റവും നിർമ്മലയും സുകുമാരിയുമായിരുന്ന ബാലികയെ സദസ്യരെല്ലാവരും ആ

ത്ര്യാഹ്ളാദത്തോടുകൂടി അവലോകനം ചെയ്തു. അവളുടെ വദനപ ങ്കജത്തിൽ നിഴലിച്ചിരുന്ന മനോനൈമ്മല്യം ചക്രവത്തിയെ എത്ര മാത്രം സന്തോഷിപ്പിച്ചുവെന്നു പറയേണ്ടതില്ല. അവളുടെ വിശാല മായ നയനങ്ങളിൽ കളിയാടിക്കൊണ്ടിരുന്ന ദിവ്യചൈതന്യം ആ സദസ്സിൽ ഉണ്ടായിരുന്നവരെയെല്ലാം, ഏതൊ ഒരു നൈസൎഗ്ഗികല ക്ഷ്മിയുടെ പൂനിഴലാട്ടത്തിൽ ഭാഗഭാക്കുകളാക്കിത്തീത്തു. വിശേഷപ്പെട്ട യാതൊരു വേഷഭൂഷാദ്യാഡംബരങ്ങളൊന്നുംകൂടാതെ തന്നെ, യഥാ ൎത്ഥ സൌകുമാൎയ്യത്തേയും നൈമ്മല്യത്തേയും പ്രസ്പഷ്ടമാക്കിയിരുന്ന അവളുടെ അപൂർണ്ണവളച്ചമാത്രം സിദ്ധിച്ചിരുന്ന അംഗങ്ങളിൽ ഓ രോന്നും സവ്വേശ്വരസൃഷ്ടിവൈചിത്ര്യത്തിന്റെ പാരമ്യതയെ പ്രദശി പ്പിച്ചു എന്നു അവിടെ കൂടിയിരുന്നവൎക്കു തോന്നി. വിശേഷിച്ചും ആ ബാലികയുടെ മുഖത്തിൽ അന്യാദൃശമായ ഒരു രാജചൈതന്യവും, പൂ ങ്കവിളിൽ നിഴലിച്ചിരുന്ന നീലത്തരമ്പിന്റെ നിറത്തിനോടൊത്തു വിളങ്ങിയിരുന്നതായി അവൎക്കു തോന്നാതിരുന്നില്ല. ചീകി മിനുക്കുക യൊ വിശേഷസുമമാല്യങ്ങൾകൊണ്ടു അലങ്കരിക്കപ്പെടുകയൊ ചെ യ്യിട്ടില്ലാത്ത കേശഭാരം അവൾക്കു ജന്മസിദ്ധമായിട്ടുണ്ടായിരുന്ന അകൃ ത്രിമസൌന്ദൎയ്യത്തെയാണ് പ്രദശിപ്പിച്ചത്. ഫാലത്തിനുപരികളിയാ ടിക്കൊണ്ടിരുന്ന അളകാവലി ചുരുണ്ട്, വള്ളിപുള്ളികളോടുകൂടിയ അ ക്ഷരമാലപോലെ അവളുടെ വൈശിഷ്ട്യത്തെ വിവരിച്ചു വെളിപ്പെ ടുത്തി. കുങ്കുമംകൊണ്ടോ മററു തിലകസാമഗ്രികൾകൊണ്ടൊ യാ തൊരു രേഖപോലും ഓടിച്ചിട്ടില്ലാത്ത അവളുടെ ലലാടം ഏററവും ശോഭനമായിരുന്നു. കവികളുടെ അതിശയോക്തിക്കുകൂടിയും അധീന മാക്കുവാൻ കഴിയാത്തവയും, നീണ്ട്, നിരഭ്രമായ നീലിമചേന്നു, വിശാലവും സജീവവും ആയവയും ആയ നേത്രങ്ങളിൽ തുള്ളിക്കളി ച്ച കൃഷ്ണമണികൾ അവളുടെ പാവനമായ ഹൃദയസൌന്ദൎയ്യത്തെ വി ളിച്ചുചൊല്ലി. നീണ്ടു നീലിമയാന്ന പുരികക്കൊടികളും, അന്നത്തേ നാടൻസമ്പ്രദായത്തിൽ ഉൾപ്പെടാത്തതരം കർണ്ണഭൂഷകൾ ചേന്നി ട്ടുള്ള ചെവികളും, മൃദുവും തുടുത്തതും ആരക്തിമ കലന്നതുമായ ക വിൾത്തടങ്ങളും, നാസാമണിചേന്നുജ്ജ്വലിക്കുന്ന നാസികയും, പേ ലവാരുണാഭ ചേന്ന അധരപുടങ്ങളും, "താരുണ്യസമ്പത്ത് ഉയന്നു" വരുവാൻ ഭാവിക്കുകമാത്രം ചെയ്യുന്നതും നീലിമചേന്ന പട്ടുകഞ്ചുക ത്താൽ ആവൃതമായതുമായ മാൎത്തട്ടും, ലോലവും എന്നാൽ കൊഴു ത്തതും ഉരുണ്ടതുമായ കൈത്തണ്ടുകളും, യാതൊരാഭരണവുമില്ലെ ങ്കിലും അനേകം അംഗുലീയങ്ങളുടെ ശോഭയെ വഹിക്കുന്ന രേഖ

കുളോടുകൂടിയ നീണ്ട വിരലുകളും, ചുവന്നു മഞ്ഞനിറം ഇടകലൎന്ന പാദങ്ങളും—എല്ലാം ആ വിശിഷ്ടബാലികയുടെ രാജോചിതമായ അംഗലാവണ്യത്തെയും ദേവോചിതമായ നൈസൎഗ്ഗികതേയും പ്രസ്പഷ്ടമാക്കിയിരുന്നു. തങ്കത്തളികയിൽ നിറച്ച പനിനീർപ്പൂക്കളോടുകൂടി തന്റെ മുൻവശത്തു നില്ക്കുന്ന ആ സാധു ബാലികയെക്കണ്ട ഉടൻ തന്നെ പുത്രീനിൎവ്വിശേഷമായ വാത്സല്യത്തോടുകൂടി അക്ബർചക്രവൎത്തി ചോദിച്ചു.

"എല്ലയൊ! ഓമനബാലികേ! നീ അതിഭാഗ്യവതിതന്നെയാണെന്നാണു ഞാൻ വിചാരിക്കുന്നതു. നീ ഈ കൊട്ടാരത്തിൽ എപ്രകാരം വന്നു എന്നു അറിവാൻ എനിക്കു വളരെ ആഗ്രഹമുണ്ട്."

ചക്രവൎത്തിയുടെ വാത്സല്യസമ്പൂൎണ്ണമായ ഈ കരുണാവൎഷത്തിൽ അത്യത്ഭുതചിത്തന്മാരായിത്തീൎന്ന സദസ്യർ ഏററവും ഉല്ക്കണ്ഠയോടുകൂടി അവളുടെ പ്രത്യുത്തരത്തെ പ്രതീക്ഷിച്ചു. ത്രപേം മൃദുവും ശാന്തവും വിനയമാധുരി ചേൎന്നതുമായ സ്വരത്തിൽ അവൾ ഇപ്രകാരംപറഞ്ഞു.

"തിരുമേനി! അടിയൻ നിരാശ്രയയായ ഒരു ബാലികയാണ്. അടിയനിൽ കരുണയുണ്ടാകണേ! അടിയന്റെ രാജ്യം പേൎസ്യയാണ്. ഞാനും എന്റെ മാതാവുംകൂടി കൊട്ടാരത്തിൽ നൃത്തത്തിനായി വരുംവഴി അമ്മ ഇവിടെ അടുത്തുള്ള ദേവാലയത്തിൽവെച്ചു—" ഇത്രയുംപറഞ്ഞു അവൾ അൎദ്ധോക്തിയിൽ വിരമിച്ചു. അവളുടെ മനോഹരനയനങ്ങൾ അശ്രുപൂൎണ്ണങ്ങളായി. അവളുടെ വാക്കുകളെ ഏതൊ ഒരു അദൃശ്യശക്തി തടഞ്ഞതുപോലെ അവൾക്കു തോന്നി. കവിൾത്തടം തുടുത്തുചമഞ്ഞു. ഈ ഭാവഭേദംകണ്ടു ചക്രവൎത്തി സദയം ചോദിച്ചു.

"ബാലികെ! നീ ദുഃഖിക്കേണ്ട. സംഗതികൾ വിശദമായി പറയുക. നിന്റെ നാമധേയം എന്താണ്." ഇതുകേട്ടു അവൾ കണ്ണീർതുടച്ചു വീണ്ടുംപറഞ്ഞു. "അടിയന്റെ പേർ നദീറ എന്നാണ്. എന്റെ അമ്മ ദേവാലയത്തിൽവെച്ചു മരിച്ചു. ഞാൻ അവിടത്തെ ഒരു പുരോഹിതന്റെ അടുക്കൽ താമസിച്ചു. എന്റെ പിതാവിനെപ്പോലെതന്നെ എന്നെ കരുതിയ അദ്ദേഹം കുറച്ചുദിവസങ്ങൾക്കമുമ്പു എന്നെ ഇവിടത്തെ പഴക്കച്ചവടക്കാരന്റെ അടുക്കൽ ഏല്പിച്ചു. അവിടത്തെ കൊച്ചമ്മ എന്നെ പൂക്കൾപറിക്കാനായി ഇങ്ങോട്ടയച്ചതാണ്."

ചക്രവർത്തി—ശരി. ഇപ്പോൾ സോഫിയുടെ പരിചാരികയാണ് അല്ലേ?

ബാലിക—അതേ! അവൾ എന്നെ വളരെ സ്നേഹമായി കരുതുന്നുണ്ട്.

ചക്ര—നോക്കുക. ഇവളുടെ ദാസിയായിരിക്കേണ്ടവളാണ ആശവം!

ബാലിക—അവിടുന്നു ഇപ്രകാരം കല്പിക്കരുതെ. അവരുടെ ദയവു കൊണ്ടാണ അടിയന്നു ഇവിടെ പ്രവേശനം കിട്ടിയതു്.

ചക്രവർത്തി നദീറയെവിളിച്ച എന്നുംമററുമുള്ള വർത്തമാനം ഉടൻതന്നെ സോഫിയുടെ ചെവിയിൽ എത്താതിരുന്നില്ല. അന്യന്മാരുടെ അഭ്യുദയത്തിൽ വളരെ അസൂയയുള്ളവളായിരുന്ന സോഫി ഉടൻതന്നെ സംഗതി അറിയണമെന്നുദ്ദേശിച്ച ആരുമറിയാതെ സഭാശാലയുടെ പുറകുവശത്തുണ്ടായിരുന്ന ഒരു ഗൂഢമുറിയിൽകയറി ഇരുപ്പായി. ചക്രവർത്തിയും നദീറയുംതമ്മിൽ നടന്ന സംഭാഷണം അവൾ സശ്രദ്ധം കേൾക്കുന്നുണ്ടായിരുന്നു. അക്ബർ അവളേപ്പററി പ്രസ്താവിച്ച നിന്ദാസൂചകമായ സംബോധനയും അവൾ കേൾക്കാതിരുന്നില്ല. അവയിൽ ഓരോന്നും കേൾക്കുന്തോറും അവൾക്കുണ്ടായിരുന്ന പാരവശ്യവും അസഹ്യതയും എത്രമാത്രം ഭയങ്കരമായിരുന്നു എന്നു പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. അവൾ ഇടക്കിടക്ക പല്ലുറുമ്മുകയും ചുണ്ടുകടിക്കയും തൻെറ അസഹ്യതയെ പ്രസ്പഷ്ടമാക്കത്തക്ക മററു പലേ ഗോഷ്ഠികൾ കാണിക്കയും ചെയ്തിരുന്നു. എങ്കിലും അവയെല്ലാം കേൾക്കുന്നതിനല്ലാതെ അവൾക്കു ഗത്യന്തരമുണ്ടായില്ല. നദീറ, തൻെറ കൊച്ചമ്മയോടുള്ള ഭക്തിയെ നല്ലതിൻവണ്ണം വെളിവാക്കിയിരുന്നെങ്കിലും ചക്രവർത്തിക്കവളിലുണ്ടായിരുന്ന കാരുണ്യം സോഫിയെ വളരെ ശുണ്ഠിപ്പിച്ചു. അവൾ ഇതെല്ലാം കേൾക്കുന്തോറും "ഞാൻ അവളെ നല്ലപാഠം പഠിപ്പിച്ചേക്കാ"മെന്നു ആ നിരപരാധിനിയായ ബാലികയോടുള്ള പ്രതികാരബുദ്ധി അവളുടെ മനസ്സിൽ ദൃഢപ്രതിജ്ഞ ചെയ്തു.

ചക്രവർത്തി കുറച്ചുനേരം ആലോചനയിൽ ഇരുന്നശേഷം ഇപ്രകാരം പറഞ്ഞു "നദീറേ! നിൻെറ നിരാശ്രയത്വം വെളിപ്പെട്ടതിൽ നാം സന്തോഷിക്കുന്നു. എന്നുമാത്രമല്ല ഇന്നത്തെ സമാജത്തിൽ നീ എനിക്കു പരോക്ഷമായിട്ടെങ്കിലും അഭിമാനജനകമായ ഒരു വിജയത്തെ പ്രദാനംചെയ്തതിൽ നാം നിന്നോടു കൃതജ്ഞതയുള്ളവനായിരിക്കുന്നു. അതിൻെറ സൂചനക്കായി നാം ഇന്നത്തെ ഈ വിഭേൽസദസ്സിൽവെച്ചു നിനക്കായി ഒരു വിശിഷ്ടബിരുദം സമ്മാനിക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. നിൻെറ രൂപവൈശിഷ്ട്യത്തി

ൻേറയും സൽസ്വഭാവത്തിൻേറയും ദിവ്യത്വത്തിൻേറയും ലക്ഷ്യമായി ഇനിമുതൽ നിന്നെ എല്ലാവരും നാം ഇന്നു സമ്മാനിക്കുന്നു ബിരുദത്താൽ അറിയുമാറാകട്ടെ.

**അനാൎക്കലി.** എന്ന ആ വിശിഷ്ടബിരുദം നമ്മുടെ സാഹിത്യത്തിലുള്ള പദങ്ങളിൽ ഏററവും പരിശുദ്ധമാണ്. നിനക്കു ആ ബിരുദം ഒരു ഭൂഷണമായിരിക്കുന്നതിൽ നാം വളരെ കൃതാൎത്ഥനായിത്തീൎന്നു. ഇതിനുംപുറമെ ഇനിമുതൽ ഈ നമ്മുടെ അന്തഃപുരത്തിലെ ഒരു പരിചാരികയായി നീ താമസിച്ചുകൊള്ളുന്നതിനും നാം അനുവദിച്ചിരിക്കുന്നു. കൊട്ടാരത്തിലെ ഒരു രത്നമായിരിക്കുന്നതിനു പലപ്രകാരത്തിലും അൎഹയായ നിന്നെ പുറത്തു വല്ല ചേററിലും വീഴ്ത്തുവാൻ നമുക്കു വളരെ സന്താപമുണ്ട്.

ലോകൈകവീരനായ ചക്രവൎത്തിയുടെ പരമസന്തോഷത്തിനു പാത്രീഭൂതയായ ആ ബാലികയുടെ സൌഭാഗ്യത്തെപ്പററിപ്പുകഴ്ത്താത്തവർ ആരുംതന്നെ ആ സദസ്സിലുണ്ടായിരുന്നില്ല. ഓരോരുത്തരും അവളുടെഅടുക്കൽ തങ്ങളുടെ അനുമോദനത്തെ പ്രത്യക്ഷപ്പെടുത്തി. അവൾ ചക്രവൎത്തിയുടെ പാദത്തിങ്കൽ സാഷ്ടാംഗം പ്രണാമംചെയ്തു. "അവിടത്തെ ആയുരാരോഗ്യങ്ങൾക്കായി പ്രാൎത്ഥിക്കുന്നു." എന്നു സവിനയം പറഞ്ഞു. വളരെ വണക്കവും വിനയവും ഉണ്ടായിരുന്ന അവളെ തലോടിക്കൊണ്ടു അക്ബർചക്രവൎത്തി ഇപ്രകാരം പറഞ്ഞു.

"ബാലികെ! എന്നാൽ ഇനിമുതൽ നീ ഇവിടേതന്നെ താമസിച്ചുകൊള്ളുക. പക്ഷെ അന്തഃപുരത്തിൻേറയും കൊട്ടാരത്തിൻേറയും നിലയും വിലയും അറിഞ്ഞു പ്രവൃത്തിച്ചുകൊള്ളണം. നിൻെറ സൌശീല്യം നിൻെറ സൌഭാഗ്യത്തെ തെളിയിക്കട്ടെ."

ഇത്രയും അരുളിയശേഷം ചക്രവൎത്തി ആസ്ഥാനമണ്ഡപത്തിൽനിന്നും എഴുന്നേററു. അവിടെ ഉണ്ടായിരുന്ന സദസ്യർ ആഹ്ലാദസൂചകമായി "ഹേയ്ള്ളാ-ഹു-അക്ബർ" എന്നു ആൎത്തുവിളിച്ചു. നദീറ തങ്കത്തളികയും എടുത്തുകൊണ്ടു അന്തഃപുരത്തിലേക്കു പോയി. അന്നത്തെ കവിസമാജം ഒരു മഹത്സമ്മേളനമായി പൎയ്യവസാനിച്ചു.

## ഏഴാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള സംഭവങ്ങൾ നടന്നിട്ടുള്ള ആ സായാഹ്നത്തിൽ സെലിം രാജകുമാരനും, അക്ബർ ചക്രവൎത്തിയുടെ വിശ്വസ്തദാസനായ കുമാരസേനനും തമ്മിൽ ഏററവും രഹസ്യമായ ഒരു കൂടിക്കാഴ്ച നടന്നു. യമുനാതീരത്തിലുള്ള ഒരു ഗൂഢമന്ദിരത്തിൽവെച്ചാണ് അവർ സംഭാഷണം നടത്തിയിട്ടുള്ളതെന്ന പരമാൎത്ഥം, അവരുടെ കൂടിക്കാഴ്ച തുലോം രഹസ്യമായിരുന്നുവെന്നതിനെ വ്യക്തമാക്കി. സംഭാഷണമദ്ധ്യത്തിൽ സെലിം ചോദിച്ചു. "കുമാരസേനാ! നീതന്നേയാണു തല്ക്കാലം ഞങ്ങളെ രണ്ടു പേരേയും രക്ഷിക്കേണ്ടതു്. ചക്രവൎത്തി വളരെ നിഷ്കൎഷയോടുകൂടി ആജ്ഞാപിച്ചിട്ടുള്ളതെല്ലാം മനസ്സിലായി. പേർസ്യായിലെ സംഗതികളെല്ലാം നിന്നോടു പറഞ്ഞിട്ടുള്ളതാരാണ്?"

കുമാര—അതു ഞാൻ രഹസ്യമായിട്ടു് അറിഞ്ഞതാണ്. പേർസ്യാക്കാരനായ ഒരു യാചകൻ ആഗ്രായിൽ താമസമുണ്ടു്. അയാൾ ഒരു പഴമക്കാരനാണ്. പല കഥകളും പറഞ്ഞ കൂട്ടത്തിൽ ഹുമയൂൺ ചക്രവൎത്തി പേർസ്യയിൽ താമസിച്ച സംഗതിയും മററും പറഞ്ഞു. അക്കൂട്ടത്തിൽ പ്രഭാകരസിങ്ങിൻെറ കാൎയ്യവും പറകയുണ്ടായി.

സെലിം—എന്തു്! അയാളെ പിതാവു് ബഹിഷ്കരിച്ചതല്ലെ? അയാളെ അഫ്ഗാൻകാർ യുദ്ധത്തിൽ വധിച്ചതല്ലേ?

കുമാര—എന്നാണ് ഞാൻ വിശ്വസിച്ചതു്. പക്ഷെ ഒരു കാൎയ്യവും ഇപ്പോൾ അറിവാൻ പാടില്ലാതെയായി. ഒക്കെ കുഴപ്പത്തിൽതന്നേ കലാശിക്കയേയുള്ളു. യോഗീശ്വരൻ എവിടെ താമസിക്കുന്നു എന്നു് ആൎക്കും നിശ്ചയമില്ല. എല്ലാ സംഗതികളും ഈ വൎഷാവസാനത്തിനു മുമ്പു തെളിയിക്കണമെന്നു് എന്നോടു പറഞ്ഞിട്ടുണ്ടു്. അനുചരന്മാർ പോയിട്ടുമുണ്ടു്. പക്ഷെ അറിഞ്ഞതൊന്നും ഞാൻ പറഞ്ഞിട്ടില്ല.

സെലിം—നീ യാതൊന്നും പറയരുതു്. ഷീയർഖാനേ ഞാൻതന്നെ തടവിൽ പാൎപ്പിച്ചിരിക്കയാണ്. താമസിയാതെതന്നെ വധിക്കയും ചെയ്യും. നീ ഇതൊന്നും പറയരുതു്.

കുമാര—സംഗതികൾ ഒട്ടുക്ക ഞാൻ അറിഞ്ഞിട്ടുണ്ടെങ്കിലും അറിയിക്കാതിരിക്കുന്നതു് അവിടത്തെ ഗുണത്തെ ഉദ്ദേശിച്ചു മാത്രമാണ്. ആ പുരോഹിതനെ ഒന്നു കാണണം.

സെലിം—ശിവപ്രസാദിനെ കണ്ടുപിടിച്ചാൽ മതി. അയാൾക്കു പരമാത്ഥമറിയാം.

കുമാര—ചക്രവത്തി അദ്ദേഹത്തെ ബന്ധിച്ചു തിരുമുമ്പിൽ ഹാജരാക്കണമെന്നു പറഞ്ഞിട്ടുണ്ട്. അന്വേഷിച്ചിട്ടു യാതൊന്നും അറിയുന്നില്ല. അദ്ദേഹം കുററക്കാരനല്ലെന്ന് എനിക്കറിയാം. എനിക്കു വേറെയും ചില സംശയങ്ങളുണ്ട്. അതെല്ലാം വളരെ രഹസ്യങ്ങളാണ്. ഒരിക്കൽ പറഞ്ഞുകൊള്ളാം. എന്നെപ്പററിയും ചില രഹസ്യങ്ങൾ കേൾക്കുന്നുണ്ട്. എന്നു മാത്രമല്ല, അയേഷയാണ് കുററക്കാരിയെന്ന് ഒരിക്കൽ അദ്ദേഹം എന്നോടു പറഞ്ഞിട്ടുമുണ്ട്. അതു പരമാത്ഥമാണെന്താനും. ഞാൻ ഒരു കാലത്തും അദ്ദേഹത്തെ കുററക്കാരനായി ബന്ധനത്തിൽ വയ്ക്കയില്ല. അതിനു കാരണങ്ങൾ പലതുമുണ്ട്.

സെലിം—ഇതെല്ലാം നാചകനറിയാമോ? എന്താണ് അയാളുടെ പേര്?

കുമാര—പേർ എന്താണെന്ന് എനിക്കു നല്ല നിശ്ചയമില്ല. പക്ഷേ അയാൾക്കു മററു സംഗതികളൊന്നുംതന്നെ അറിഞ്ഞുകൂട.

സെലിം—നീ അയേഷയെ കുററക്കാരിയാണെന്നു തെളിയിച്ചു ഹാജരാക്കാതെ നമുക്കു രക്ഷയില്ല. നൂർമഹാളെപ്പററി വല്ലതും ചോദിച്ചോ?

കുമാര—ഉവ്വ്. അവൾ എവിടെ ജീവിച്ചിരിക്കുന്നു എന്നു അന്വേഷിക്കാൻ പറഞ്ഞിട്ടുണ്ട്.

സെലിം—അയേഷ മരിച്ചുപോയി എന്നു പറയുന്നുവല്ലോ!

കുമാര—എന്നും അറിയുന്നുണ്ട്. ഞാൻ പെഷ്‌വാറിലും മററും അന്വേഷിച്ചു. പക്ഷേ യാതൊരു ഫലവും ഉണ്ടായില്ല. ഒരു പക്ഷേ മരിച്ചുപോയിരിക്കാം. യോഗീശ്വരൻെറ കയ്യിൽ ഒരു കത്തിരിപ്പുണ്ട്. ആ കത്തിൽ പല രഹസ്യങ്ങളും പറഞ്ഞിട്ടുണ്ട്. അതു അയേഷ ഷ്യ ജാക്കെഴുതിയിട്ടുള്ളതാണ്. ആ കത്ത് അദ്ദേഹത്തിൻെറ കൈവശമുണ്ടെന്നു എനിക്കു മനസ്സിലായി. എന്നു മാത്രമല്ല ചക്രവത്തിയുടെ സ്വർണ്ണപ്പെട്ടി അയേഷയുടെ പക്കൽതന്നെ ഉണ്ടെന്നാണല്ലോ അവിടുന്നു അരുളിയിട്ടുള്ളതു. അതും തിരുമുമ്പിൽ ഹാജരാക്കാതെ നിവത്തിയില്ല. അവൾ മരിച്ചുപോയിട്ടില്ലെന്നാണു യോഗീശ്വരൻെറ അഭിപ്രായം.

സെലിം—നീ യോഗീശ്വരനെ കാണാറുണ്ടോ?

കുമാര—ഒന്നുരണ്ടു പ്രാവശ്യം അദ്ദേഹം ഗൂഢമായി ആഗ്രായിൽ വന്നിട്ടുണ്ട്. ഞാൻ ആ വിവരം ചക്രവൎത്തിയെ ധരിപ്പിച്ചിട്ടില്ല. അദ്ദേഹം എന്റെ ഉദ്യമത്തെ സഫലമാക്കി തരാമെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ടു. അദ്ദേഹം പല സംഗതികളും എന്നോടു പറയുവാൻ ആഗ്രഹിച്ചു. പിന്നിടായിക്കൊള്ളാമെന്നു കരുതി യാതൊന്നും പറഞ്ഞില്ല.

സെലിം—അയാൾ പറഞ്ഞതെല്ലാം വിശ്വസിക്കുന്നതെങ്ങിനെയാണ്? ഒരുപക്ഷെ അയാൾതന്നെ വിദ്യാപതിയെ ഹനിച്ചിരിക്കയില്ലെ? ദേവിക്ക് അയാളെ കണ്ടാൽ കൊള്ളാമെന്നു മോഹമുണ്ട്.

കുമാര—അതിനു ന്യായമുണ്ട്. ഞാൻ അദ്ദേഹത്തിന്റെ പരമാൎത്ഥസ്ഥിതി അറിയുവാനായി ചില ചാരന്മാരെ നിയോഗിച്ചിട്ടുണ്ട്.

സെലിം—എന്നാൽ ശരി. അല്ലാതെ നീ യാതൊന്നും വിശ്വസിക്കരുത്. പക്ഷെ നൂറിന്റെ പുത്രികളായി രണ്ടു പേരുണ്ടെന്നു നീ അറിയുന്നില്ലെ?

കുമാര—ഉവ്വ്. ഞാൻ അതിനെപ്പറ്റിയും അന്വേഷിച്ചു. അതിൽ ഒരുവൾ എവിടെയൊ ഉണ്ടെന്നു ഊഹമുണ്ട്. അതു സൌന്ദൎയ്യയല്ല.

സെലിം—ശരി. നീ അതിനെപ്പറ്റിയും പ്രത്യേകം അന്വേഷിക്കണം.

കുമാര—അന്വേഷണങ്ങൾ വളരെ ഗൂഢമായിതന്നെ നടക്കുന്നുണ്ട്.

സെലിം—നീ മററു സംഗതികൾ ഒരിക്കലും പുറത്തു പറയരുത്. എന്നാൽ പിന്നെ ഉണ്ടാകുവാൻ പോകുന്ന അനൎത്ഥങ്ങൾ പറഞ്ഞറിയിക്കത്തക്കതല്ല. നിന്നെ വിളിച്ചു ചോദിച്ചാലും നീ ഇതൊന്നും തന്നെ പറയരുത്. നമ്മൾക്കു സകല സംഗതികളും ഒരുപോലെ അന്വേഷിച്ചറിയാൻ കഴിയും. അദ്ദേഹം തെളിവുകൾ ലഭിച്ചുകഴിഞ്ഞാൽ മാത്രമേ നാം പറഞ്ഞതിനെ വകവയ്ക്കുകയുള്ളൂ. അല്ലാത്തപക്ഷം നിരപരാധികളെല്ലാം നിഗ്രഹിക്കപ്പെടും.

കുമാര—അതെനിക്കു നല്ലതുപോലെ അറിയാം. ഞാൻ അതുകൊണ്ടു തന്നെയാണ് എനിക്കു അറിയാവുന്ന രഹസ്യങ്ങൾകൂടിയും തിരുമുമ്പിൽ ഉണൎത്തിക്കാതിരുന്നിട്ടുള്ളത്.

സെലിം—എന്നാൽ സകലതും ഭദ്രമായിരിക്കട്ടെ. നേരം കുറെ വൈകി. നമുക്കു പോകാം.

കുമാര—കല്പനപോലെ. അവിടുന്നും സകലതും ഗൂഢമായതന്നെ പ്രവൎത്തിച്ചുകൊള്ളണം.

രാജകുമാരനും കുമാരസേനനും ഇപ്രകാരം വൎത്തമാനം പറഞ്ഞുകൊണ്ടു് അല്പനേരംകൂടി അവിടെതന്നെ ഇരുന്നു. അവർ രണ്ടു പേരും തമ്മിൽ പറഞ്ഞിട്ടുള്ളതെല്ലാം എന്തോ ഗൌരവമേറിയ ചില സംഗതികളെപ്പററിയാണെന്നല്ലാതെ മററൊന്നും തന്നെ ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. ചക്രവൎത്തി കുമാരസേനനോട് എന്തോ ചില സംഗതികൾ ആജ്ഞാപിച്ചിട്ടുണ്ടെന്നും, അയാൾ അവയുടെ അന്വേഷണാൎത്ഥം പരിശ്രമിക്കുന്നുണ്ടെന്നും സെലിം രാജകുമാരനും അവയെപ്പററി ചിലതെല്ലാം അറിയാമെന്നും മാത്രം ഗ്രഹിക്കുവാനേ ഇപ്പോൾ നിവൃത്തിയുള്ളു. ഇനി ഒരു അവസരത്തിൽ നമുക്കു് അവയെപ്പററി ശരിയായി അറിവാൻ കഴിയുന്നതാണു്.



# ൧൮ട്ടാം അദ്ധ്യായം.

മനുഷ്യസമുദായത്തിന്റെ ശരിയായ ഉൽക്കൎഷത്തിനു പ്രതിബന്ധമായി സ്ഥിതിചെയ്യുന്ന അനേക ദൂഷ്യങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതു് അസൂയയാകുന്നുവെന്നു പറയാവുന്നതാണ്. പൌരാണിക കാലങ്ങളിൽക്കൂടി അസൂയക്ക് ഒരു പ്രധാന സ്ഥാനമാണു നല്കപ്പെട്ടിരുന്നതെന്നു നാരദന്റെ സാൎവ്വത്രികമായ വിളയാട്ടം പ്രസ്പഷ്ടമാക്കുന്നു. ഇന്നും ആ ദോഷം-അഥവാ ഗുണം-അന്നത്തേപ്പോലെതന്നെ സ്ഥിതിചെയ്യുന്നു. ഗുണദോഷങ്ങളെല്ലാംതന്നെ സ്ത്രീപുരുഷന്മാരുടെ ഒരുപോലെയുള്ള സ്ഥിതിഗതികളെ അനുസരിച്ചിരിക്കുന്നതിനാൽ ഇരുകൂട്ടരും ഒരുപോലെ അവയ്ക്കു് സമാവകാശികളും ഭാഗഭാക്കുകളുമാകുന്നു. പക്ഷെ ചില ദോഷങ്ങൾ സ്ത്രീകളിൽ വന്നുചേൎന്നാൽ അവ മനുഷ്യവൎഗ്ഗത്തിന്റെ അപകൎഷത്തിനുകൂടി കാരണമാകുന്നതായിട്ടാണറിയുന്നതു്. ഇതിനുദാഹരണമായി ചാരിത്രദൂഷ്യത്തെ പററി തന്നെ ആലോചിക്കാം. ചാരിത്രം സ്ത്രീയിലെന്നതുപോലെ തന്നെ പുരുഷനിലും അനപേക്ഷണീയവും, അപ്രമേയവും ആയ ഒരു ഗുണമാണ്. സ്ത്രീയിൽ മാത്രം ചാരിത്രം ഇല്ലാതിരുന്നാൽ ദോഷവും, പുരുഷനിൽ അതില്ലാതിരുന്നാൽ ഗുണവുമാണെന്നു കരുതുന്നവർ ഇക്കാലത്തു ധാരാളം ഉണ്ടായിരിക്കാമെങ്കിലും ആ ഗുണം സ്ത്രീക്കും പുരുഷനും ഒരുപോലെ ആവശ്യമാകുന്നു. എന്നാൽ ഇതിൽ നാം ഒരു വ്യത്യാസം കാണുന്നുണ്ടു്. ഒരു സ്ത്രീയുടെ ചാരിത്രം ദുഷിച്ചാൽ അതിനെ ലോകത്തിൽ ഭയങ്കരമായ പല അപവാദങ്ങൾക്കും ആക്ഷേപത്തിനും കാരണമായി കരുതുന്നു. പുരുഷൻ ആകട്ടെ തെരുവീഥിതോറും നടന്നു തന്റെ ദുൎഗ്ഗുണത്തെ ലോകമൊട്ടുക്കു് പരത്തിയാലും അയാളെ ക്രൂരമായ രീതിയിൽ ആരും അധിക്ഷേപിക്കുന്നില്ല. ഇതുപോലെ മററനേകദൂഷ്യങ്ങളുമുണ്ടു്. അസൂയക്കും ഇതുപോലെതന്നെ ഒരു സ്ഥാനമുണ്ടെന്നതിൽ തൎക്കമില്ല. സ്ത്രീകളിൽ കാണാറുള്ള അസൂയ അവരുടെ അന്തഃസാരവിഹീനതയിൽനിന്നും ഉണ്ടാകുന്നതാണെന്നു പറഞ്ഞാൽ പുരുഷനിലങ്ങിനേയല്ലെന്നുമൎത്ഥമില്ല. വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരും മനഃപരിഷ്കാരമുണ്ടെന്നു ഭാവിക്കുന്നവരുമായ പല മാന്യസ്ത്രീകളും അസൂയകൊണ്ടു് മനശ്ശല്യം ഉള്ളവരായും സമാധാനരഹിതകളായും ഭവിച്ചിട്ടുണ്ടു്. സ്ത്രീകളുടെ അസൂയക്കു് പാത്രമായിത്തീരുന്നതു സ്ത്രീകൾതന്നെയാണെന്നുള്ളതാണു് മറെറാരു

രസികത്വം. അന്യസ്ത്രീകളുടെ ജീവിതരീതിയെപ്പററിയും സ്വഭാവത്തെപ്പററിയും മററും ചച്ചചെയ്യുന്നതിനും വിമശിക്കുന്നതിനും സ്ത്രീസമുദായത്തിലുൾപ്പെട്ട മിക്ക അംഗങ്ങളും ജന്മനാതന്നെ വിദഗ്ദ്ധകളും ഉത്സുകരുമായിട്ടാണു് പ്രത്യക്ഷപ്പെടുന്നതെന്നു പറഞ്ഞാൽ മഹത്തുക്കളായിട്ടുള്ളവർ സ്ത്രീസമുദായത്തിൽ ഇല്ലെന്നും വിവക്ഷയില്ല. അപ്രകാരം വിദഗ്ദ്ധകളായ സ്ത്രീകളിൽ സോഫിക്കുണ്ടായിരുന്ന സ്ഥാനം പ്രഥമം തന്നെയായിരുന്നു എന്നു വെളിപ്പെടുത്തിയാൽ ഗ്രന്ഥകാരൻ ആ ഉപനായികയെ അപമാനിച്ചു എന്ന കുററത്തിനു ഉത്തരവാദിയാകേണ്ടിവരികയില്ലതന്നെ. അവളിൽ ഉണ്ടായിരുന്ന മററനേകദുഷ്യങ്ങളുടെ ഇടയിൽ ഒളിഞ്ഞുപോകാതെയിരിക്കത്തക്കവണ്ണം പ്രത്യുത സ്പഷ്ടമാകത്തക്കവണ്ണം അസൂയയും പ്രധാന സ്ഥാനത്തിനു് അവകാശിയായി ഭവിച്ചു. തന്റെ മോടിക്കൊ പകിട്ടിനൊ ഉടവുവരത്തക്ക രീതിയിൽ മററാരും ഒന്നും പ്രവത്തിച്ചില്ലെങ്കിലും അന്യന്മാരുടെ മോടിയും പകിട്ടും അവൾക്കു് ഒരിക്കലും രസകരമായി തോന്നിയിരുന്നില്ല. അന്തഃപുരത്തിൽ ജീവിച്ചിരുന്ന രാജപത്നിമാർ തന്നെയും അവളുടെ അസൂയക്കു് ആഹാരമായിത്തീന്നിട്ടില്ലെങ്കിൽ അതു് അവളുടെ പരിചാരികാത്വത്തെപ്പററി വല്ലപ്പോഴുമെങ്കിലുംഅവൾക്കു് ഓമ്മയുണ്ടായിരുന്നതുകൊണ്ടായിരിക്കണം. ആ സ്ഥിതിക്കു് അവളുടെ സഖികളായിട്ടുണ്ടായിരുന്ന മററു പരിചാരികമാരുടെ അഭ്യുദയത്തിൽ അവൾക്കു് എത്രമാത്രം "ബോധക്ഷയം" ഉണ്ടായിരുന്നുവെന്നു് ഊഹിക്കയാണുത്തമം. രൂപലാവണ്യത്തിൽ ഇപ്പോൾ അവൾ അദ്വിതീയയല്ലാതിരുന്നെങ്കിലും അവൾ ആ കായ്യത്തിൽ മററുള്ളവരേക്കാൾ അനുഗൃഹീതയായിരുന്നു എന്നതിൽ തക്കമില്ല. സാധാരണയായി ഒരു പരിചാരികക്കുള്ളതിൽ എത്രയോ വദ്ധിച്ച സൌകുമായ്യം അവളിൽ കളിയാടിക്കൊണ്ടിരുന്നുവെന്നു് അവൾ തന്നെയും അതിശയിച്ചിട്ടുണ്ടു്. തന്മൂലം അവളുടെ സൌന്ദയ്യം മാനവന്മാരേയും മന്നവന്മാരേയും ഒരുപോലെ മയക്കത്തക്കതായിരുന്നുവെന്നു് അവൾ വിചാരിച്ചു. വിശേഷിച്ചും സെലിം രാജകുമാരന്റെ പ്രീതി അവളുടെ അഹങ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിപ്പിച്ചു. വേഷത്തിലും ഭാഷയിലും ഭൂഷണങ്ങളിലും അവൾ ഒരിക്കലും കുറച്ചിട്ടില്ല. കൊട്ടാരത്തിൽ ആഗതയാകുമ്പോഴെല്ലാം അവളുടെ മുഖഭാവം ഒരു റാണിയുടെ മുഖഭാവത്തേക്കാൾ ഏററവും ഗുരുതരമായിരുന്നു. അതിലും വിശേഷിച്ചു അന്തഃപുരത്തിലെ സ്ത്രീകളോടും പരിചാരികമാരോടും അവൾ പെരുമാറിവന്ന രീതി ഏററവും നിന്ദാസ്പദമായിരുന്നു. ഈ

വാസ്തവം അവിടെത്തന്നെ പലക്കും അറിയാമായിരുന്നെങ്കിലും സെലിമിനോട് അവൾക്കുണ്ടായിരുന്ന അദൃശ്യബന്ധം അവരുടെ ആജ്ഞകളെ ബന്ധനം ചെയ്തിരുന്നതിനാൽ ആരും തന്നെ അവളെപ്പററി യാതൊന്നും പറഞ്ഞില്ല. ആ രീതിയിലും സോഫിയുടെ സൌഖ്യത്തിനു ഭംഗം ഉണ്ടായിരുന്നുമില്ല. എങ്കിലും കുറച്ചു ദിവസങ്ങളായി അവൾക്ക് എന്തോ ഒരു വലിയ മനഃക്ലേശം ഉണ്ടായിട്ടുണ്ട്. അസൂയകൊണ്ടു ജടിലമായ മനസ്സ് അപരന്മാരുടെ സൌഖ്യവും അഭ്യുദയവും സർവ്വഥാ ക്ലേശകാരണങ്ങളായിത്തന്നെ കരുതുന്നു. ആ സ്ഥിതിക്കു സോഫിയെബാധിച്ചിരുന്ന മനഃക്ലേശം നദീറിനുണ്ടായിട്ടുള്ള ഉൽക്കർഷത്തിൽനിന്നും ഉദിച്ചുയൎന്നിട്ടുള്ളതായിരിക്കണം. അതിൻെറ പരമാൎത്ഥം അറിവാൻ അല്പം കൂടി താമസിച്ചാൽ മതി. ഇനി മുതൽ അവളുടെ പെരുമാററത്തെപ്പററി സൂക്ഷിച്ചാൽ അവളുടെ മനഃക്ലേശങ്ങളെപ്പററി പൂൎണ്ണമായി ഗ്രഹിക്കാൻ കഴിയുന്നതാണ്.

ചക്രവൎത്തി തിരുമനസ്സിൽനിന്നും നദീറിനു കല്പിച്ചുകൊടുത്ത ബഹുമതിയും സമ്മാനങ്ങളുമെല്ലാം ഒരു ദൃക്സാക്ഷിയെപ്പോലെ സോഫി കണ്ടറിയുകയാണു ചെയ്തിട്ടുള്ളതു്. ആ ദിവസം വൈകുന്നേരംതന്നെ നദീറ തൻെറ യജമാനനായ കാസിമിൻെറ ഗൃഹത്തിൽ ചെന്നു. തത്സമയം സോഫി അവിടെ ഉണ്ടായിരുന്നില്ല. കാസിമിനെ കണ്ട ഉടൻ തന്നെ നദീറ അന്നു കൊട്ടാരത്തിൽ നടന്ന സകല സംഗതികളും വിശദമായി പറഞ്ഞു കേൾപ്പിച്ചു. അയാൾക്ക് അവളുടെ പേരിൽ ഉണ്ടായിരുന്ന തൃപ്തിയും പ്രീതിയും പതിന്മടങ്ങ് വൎദ്ധിച്ചു. അയാൾ പറഞ്ഞു:—

"വത്സേ! നീ ഇതുവരെ എൻെറ പുത്രിയാണെന്നായിട്ടല്ലാതെ ഞാൻ ഒരിക്കലും വിചാരിച്ചിട്ടില്ല. ഇന്നിതാ ഭാഗ്യാതിരേകംകൊണ്ട് നീ അക്ബർ ചക്രവൎത്തിയുടെ വാത്സല്യഭാജനമായിക്കഴിഞ്ഞു. ഇതെല്ലാം തലയിലെഴുത്തുപോലെയാണ്. ഇതിൽ കൂടുതൽ ഒരു സൌഭാഗ്യം ലോകരിൽ ആൎക്കും തന്നെ ഉണ്ടാകുമെന്നു നീ കരുതേണ്ടാ. നീ തന്നെയാണു വാസ്തവത്തിൽ ഭാഗ്യവതി. നിൻെറ ഭാഗ്യം എൻെറ ഭാഗ്യമെന്നുമാത്രമാണു ഞാൻ കരുതുന്നതു്. നിന്നെ ഇവിടെ ഏല്പിച്ച ആ ദിവ്യനും ഇന്നത്തെ വൎത്തമാനം എത്രയൊ ആഹ്ലാദപ്രദമാണ്. അതിലും എനിക്ക് അത്യധികമായ ചാരിതാൎത്ഥ്യമാണുള്ളതു്.

നദീറ:—അവിടുന്നു എൻെറ സകല സൌഭാഗ്യങ്ങൾക്കും ഹേതുഭൂതനാണെന്നു എനിക്ക് എപ്പോഴും ഓൎമ്മയുണ്ടു. അവിടത്തെ അനു

ഗ്രഹംകൊണ്ടു തന്നെയാണ് എനിക്കു ഈ ഭാഗ്യമുണ്ടായിട്ടുള്ളതു്. വിശേഷിച്ചും ഞാൻ കൊച്ചമ്മയോടു എത്രയൊ കടപ്പെട്ടിരിക്കുന്നു വെന്നു പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. ആ ഭാഗ്യവതിയെ പ്പററി ഞാൻ എപ്പോഴും അനുസ്മരിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഞാൻ വല്ല തെററുകളും അറിഞ്ഞൊ അറിയാതേയൊ പ്രവൎത്തി ച്ചിട്ടുണ്ടെങ്കിൽ അവിടുന്നു എനിക്കു മാപ്പുതരുളണം. അവിടുന്നല്ലാ തെ എനിക്കു മററാരും സഹായമില്ല.

കാസിം:— ഹാ! ഭാഗ്യവതി. നിന്റെ വിനീതഭാവം വിസ്മയാവഹം തന്നെ. നിന്റെ ഇപ്പോഴത്തെ നില എത്രയൊ ഉൽകൃഷ്ടമാ ണെന്നു നീ അറിയുന്നില്ലല്ലൊ. നീ എന്റെ മാപ്പു ചോദിക്കുന്ന തെന്തിനാണ്. നീ യാതൊരപരാധവും ചെയ്തിട്ടില്ലെന്നു എനിക്കു നിശ്ചയമുണ്ടു്. ഇതെല്ലാം വിധിയാണ്. നിനക്കു സൎവ്വത്ര ശ്രേ യസ്സും ഉണ്ടാകട്ടെ എന്നു ഞാൻ പ്രാൎത്ഥിക്കുന്നു.

നദീറാ:— എനിക്കു ഇപ്പോൾ ലബ്ധമായിട്ടുള്ള ഈ സ്ഥാനം യഥാ ൎത്ഥസൌഖ്യത്തിനു കാരണമാണെന്നു ഞാൻ ലേശവും ഉദ്ദേശിക്കു ന്നില്ല. എനിക്കു എന്റെ താഴ്ന്ന നിലയിൽതന്നെ ഈ ജീവി തം തുടരുന്നതിനാണാഗ്രഹം. എന്നാൽ തിരുമനസ്സിലെ ആജ്ഞ നിരസിക്കത്തക്കതല്ലല്ലൊ. അതുകൊണ്ടുമാത്രം ഞാൻ കൊട്ടാര ത്തിലേക്കു പോകുന്നതാണ്. അല്ലാതെ എനിക്കു ഇതിൽ കൂടുതൽ സ്ഥാനം അവിടെ കിട്ടുമെന്നായിട്ടു ലേശവും ആശയില്ല. അതി ലൊന്നും വലരെ കാൎയ്യങ്ങളില്ലെന്നും എനിക്കറിയാം. അതുകൊ ണ്ടു് അവിടേക്കു ബന്ധം തീൎന്നുപോയതായി വിചാരിക്കരുതെ" നദീറയുടെ ഏററവും നിൎമ്മലമായ ഈ മധുരവാക്കുകൾ കേട്ടു വല രെ സന്തുഷ്ടചിത്തനായ കാസിം അവളെ വളരെ സമാശ്വസിപ്പി ച്ചു. അവർ അപ്രകാരം ഓരോ വൎത്തമാനം പറഞ്ഞുകൊണ്ടിരു ന്നപ്പോൾ സോഫി അവിടെ ആഗതയായി. അവളുടെ മുഖഭാ വം ആകപ്പാടെ മാറിയിരുന്നു. എങ്കിലും മനോഭാവത്തെ ഭേദ പ്പെടുത്തി മുഖപ്രസന്നത പ്രദൎശിപ്പിക്കുവാൻ വൈദഗ്ധ്യമുണ്ടായി രുന്ന ആ സ്ത്രീ ഒരു പുച്ഛപ്പുഞ്ചിരിയോടുകൂടി ഇപ്രകാരം ചോദിച്ചു.

"എന്തെല്ലാമാണു കൊച്ചമ്മേ! കൊട്ടാരത്തിൽ പട്ടമഹിഷിസ്ഥാ നം കിട്ടിയല്ലോ. ഇനി എന്തു വേണം. ഇങ്ങോട്ടെല്ലാം എ ന്തിനാണു പോന്നതു്. ഇയ്യാൾക്കു കൂട്ടിരിക്കാനിനി ഒക്കുകയി ല്ല." ഇതു കേട്ടു നദീറ ഏററവും ആശ്ചൎയ്യത്തോടും സന്താപ ത്തോടും കൂടി ഇപ്രകാരം ചോദിച്ചു.

"അവിടന്നു ഈ അഗതിയെ ഇപ്രകാരം അധിക്ഷേപിക്കരുതേ! ഞാൻ യാതൊരപരാധവും പ്രവൎത്തിച്ചിട്ടില്ലല്ലൊ. എനിക്കു യാതൊരു കൊച്ചമ്മസ്ഥാനവും ലഭിച്ചിട്ടില്ലെന്നു അവിടന്നു അറിഞ്ഞിട്ടുണ്ടല്ലോ!"

സോഫി—നീ കൂടുതൽ വൎത്തമാനം പറഞ്ഞാൽ നാക്കിനെ ഞാൻ പിഴുതുകളയും. കൊട്ടാരത്തിൽ ചക്രവൎത്തിയുടെ അട്ടിപ്പേറാണെന്നും മറ്റും ഞാൻ കരുതുകയില്ല. സോഫിയുടെ സ്വഭാവം നീ അറിയുന്നില്ല.

സോഫി ഇത്രയും പറഞ്ഞതു കേട്ട ഉടൻതന്നെ നദീറ പൊട്ടിക്കരഞ്ഞു. ഇതുകണ്ടു മനസ്സലിഞ്ഞ കപ്പവടക്കാരൻ നദീറയെ സമാധാനപ്പെടുത്തുവാൻ തുടങ്ങവെ, കോപിഷ്ഠയായിട്ട് സോഫി ഇപ്രകാരം പറഞ്ഞു തുടങ്ങി:—

"തന്റെ കൊഞ്ചലും കൊഴച്ചിലുമാണ് ഈ അനൎത്ഥങ്ങളെ ഒക്കെ വലിച്ചുവെച്ചതു്. തന്നെകൊണ്ടു ഞാൻ വിഷമിച്ചു. കണ്ടില്ലേ എങ്ങാ—"

കാസിം—നീ എന്തിനാണു വെറുതെ കോപിക്കുന്നതു്? അവളെ നീ ഇന്നലെവരെ മകളെപ്പോലെ കരുതിയിട്ട് ഇന്നു ശത്രുവാണെന്നു വിചാരിക്കുന്നതത്ഭുതം! ഇതെല്ലാം വിധിയാണ്. അല്ലാതെ എന്തു പറയാൻ കഴിയും.

സോഫി—തന്റെ ഗുണദോഷമൊന്നും വേണ്ട. അധികം പറഞ്ഞാൽ ഇന്നാളത്തെ അനുഭവം അറിയാമോ? എന്നേക്കൊണ്ടു ഒന്നും പ്രവൎത്തിപ്പിക്കേണ്ട. തനിക്കു നാണമില്ലാതെയായല്ലൊ. അല്ലെങ്കിൽ ആണും പെണ്ണുംകെട്ടവൎക്കു നാണമുണ്ടാകുന്നതെങ്ങിനെ?

കാസിം—നിന്നോടു പറഞ്ഞതെല്ലാം ക്ഷമിക്കണം. ഞാൻ ഒന്നും പറയുന്നില്ല.

സോഫി—പിന്നെ, തന്നെ ഞാൻ ക്ഷമിക്കയോമറ്റോ ചെയ്യേണ്ടൊ?ഇതെന്തൊരു നാശം! എടീ പെണ്ണേ! നീ നിന്റെ പാട്ടിനു പൊയ്ക്കൊള്ളണം. വേഗം പോ! അവിടെ ചക്രവൎത്തി സ്ലോകം വെച്ചിരിക്കുന്നു. തങ്കക്കുടം പൊയ്ക്കോടീ! പോടീ!!

നദീറ—അമ്മേ! എന്നേ അവിടന്നു അനുഗ്രഹിക്കണേ! ഞാൻ അവിടേയ്ക്കു അപ്രീതി വരത്തക്കവിധത്തിൽ യാതൊന്നും പ്രവൎത്തിച്ചിട്ടില്ലല്ലൊ. അവിടന്നു എനിക്കു മാപ്പു തരണം."

സാധ്വിയായ ബാലികയുടെ ആൎത്തനാദത്തോടുകൂടിയ അപേക്ഷ കേട്ടിട്ടും ആ വജ്രഹൃദയത്തിൽ യാതൊരു കലുക്കവും ഉണ്ടായില്ല. ക്രൂ

ട്ടതൽ കേൾക്കാൻ കഴിയാഞ്ഞിട്ടോ, പറയാൻ പ്രയാസമായിട്ടോ, വിചാരിക്കാൻ വിഷമമായിട്ടോ, ആ സ്ത്രീ കോപിഷ്ഠയായി ഭൂമി ഇടിച്ചു പിളക്കുമാറുള്ള കോലാഹലത്തോടുകൂടി അവിടെനിന്നും എഴുന്നേററു അന്തർദ്ധാനം ചെയ്തു. അല്പനേരം കഴിഞ്ഞതിനുശേഷം തെല്ലൊരാശ്വാസത്തോടുകൂടി നദീറ കാസിമിനെ നമസ്കരിച്ചു അനുഗ്രഹം വാങ്ങിക്കൊണ്ടു അന്തഃപുരത്തിലേക്കു യാത്രയായി. യാത്രാസന്ദർഭത്തിൽ കാസിം ഇപ്രകാരം ഓർമ്മപ്പെടുത്തി.

"മകളെ! നിന്നോടു എനിക്കുള്ള വാത്സല്യത്തെപ്പററി പറഞ്ഞറിയിക്കുവാൻ പ്രയാസമാണു. കൊട്ടാരത്തിൽ നീ വളരെ സൂക്ഷിച്ചു താമസിക്കണം. അവിടെ നിനക്കു വളരെ ശത്രുക്കൾ ഉണ്ടായേക്കും. അവിടെ അസുഖമാണെന്നു തോന്നിയാൽ ഉടൻതന്നെ ഇങ്ങോട്ടു പോരുവാൻ മടിക്കേണ്ട. ഞാൻ നിന്നെ എന്നും ഒരു പുത്രിയെപ്പോലെതന്നെ കരുതുമെന്നതിൽ തർക്കമില്ല." കാസിമിൻെറ ഹൃദയംഗമമായ അനുഗ്രഹത്തെ സ്വീകരിച്ചുകൊണ്ട് ആ ബാലിക മന്ദംമന്ദം കൊട്ടാരത്തിലേക്കു കണ്വാശ്രമത്തിൽനിന്നും ശകുന്തള എന്നപോലെ "മനസ്സില്ലാമനസ്സോടെ" യാത്രയായി. തത്സമയം "ശോകമീവിധമരണ്യവാസിമുനിയാമെനിക്കുമഖിമാനജം—" എന്ന നിലയിൽ കാസിം ഏററവും ആതുരഭാവത്തോടുകൂടി മൌനിയായിരുന്നു. നദീറ കൊട്ടാരത്തിലേക്കു യാത്രയായതിൻെറ ശേഷം കാസിമിനു ഉണ്ടായിട്ടുള്ള ദുഃഖം ഏതു രീതിയിലായിരുന്നുവെന്നു അയാൾക്കുതന്നെയും നിശ്ചയമുണ്ടായിരുന്നില്ല. അല്പനേരം കഴിഞ്ഞപ്പോൾ സോഫി വീണ്ടും അവിടെ വന്നുചേന്നു. അവളുടെ മുഖത്ത് അത്യധികമായ ഖേദഭാവം ദ്യോതിച്ചിരുന്നു. അസൂയാഗ്നിയുടെ കൊടുംപുക അവളുടെ മുഖത്തിനെ ആസകലം കറുപ്പിച്ചു അവളെ കണ്ട ഉടൻതന്നെ തൻെറ അപരാധങ്ങൾ സകലതും ക്ഷമിക്കണമെന്നു വിനീതസ്വരത്തിൽ അപേക്ഷിച്ചുകൊണ്ടു കാസിം അവളുടെ അടുക്കലെത്തി. പ്രൌഢയായ ആ സ്ത്രീ അയാളെ ചവുട്ടിത്തുക്കുന്നതിനുള്ളഅവസരം അതുതന്നെയാണെന്നു തീച്ചപ്പെടുത്തി പറഞ്ഞുതുടങ്ങി. "കൊഞ്ചിച്ചു കൊഞ്ചിച്ചു സിംഹാസനത്തിൽ കയററിവെച്ചില്ലെ? ഇനി അധികം പറഞ്ഞതുകൊണ്ടു എന്തുഫലം. വന്നതെല്ലാം വന്നില്ലെ? അന്നുതന്നെ ആ താടിക്കാരൻ ഇവിടെ വന്നപ്പോൾ ആ ദ്രോഹിയെ എവിടെഎങ്കിലും പറഞ്ഞയക്കേണ്ടതിനു പകരം വിളിച്ചു തലയിൽ കയററിയതു എത്ര നാശകരമായി?

കാസിം — ആകട്ടെ. നീ ബുദ്ധിയുള്ളവളാണല്ലൊ. പിന്നെ എന്തിനാ ണ് ഇങ്ങിനെ ഖേദിക്കുന്നത്? എല്ലാം വിധിപോലെ അല്ലാതെ വരുമൊ?

സോഫി — എന്റെ ബുദ്ധിയില്ലായ്മകൊണ്ടല്ലേ ഇങ്ങിനെയൊക്കെ സം ഭവിച്ചത്. എല്ലാം വിധിയാണെന്നും പറഞ്ഞുകൊണ്ടു കണ്ണുമി ഴിച്ചു വായും തുറന്ന് ഇരുന്നുകൊള്ളണം. അനുഭവമെല്ലാം ഇങ്ങി നെ വരും.

കാസിം — എങ്കിലും കൊട്ടാരത്തിൽ നിനക്കു പ്രാധാന്യമില്ലാതെ വരുകയില്ലല്ലൊ. അവൾ ഇങ്ങിനെയൊക്കെ സമർത്ഥയായതെങ്ങി നെയാണ്?

സോഫി — എന്തിനാണ് അതെല്ലാം പറയുന്നത്. കണ്ടില്ലേ എന്നോ ക്കൂടി ചക്രവർത്തി ചിത്തപറഞ്ഞത്. ആ സമയത്ത്, അവളെ ഞാൻ കണ്ടിരുന്നെങ്കിൽ കാണിച്ചു കൊടുക്കുമായിരുന്നു.

കാസിം — അതെന്താണ്? കേൾക്കട്ടെ. നിന്നെപ്പററി അവൾ വല്ല തും പറഞ്ഞുവോ?

സോഫി — പിന്നെയില്ല. അവളല്ലേ എന്നെ ചീത്തയാക്കിയത്? ആ ദ്രോഹിയെ കൊട്ടാരത്തിൽ കയററിയതുതന്നെ അബദ്ധമായില്ലേ? കന്നിനേകയം കാണിച്ച കണക്കായില്ലേ കാൎയ്യം!

കാസിം — അവൾ പാവമാണെന്നാണല്ലോ ഞാൻ വിചാരിച്ചത്. എ ല്ലാം വിധിതന്നെയാണ്.

സോഫി — നല്ലഭാവം! ഞാൻ പെണ്ണായിട്ടു ജീവിച്ചിരിക്കയാണെങ്കിൽ കാണിച്ചുകൊടുത്തുകൊള്ളാം.

കാസിം — നീ ഇങ്ങിനെ ഒന്നും പറയരുത്. അവൾ നിന്നെ ഒരിക്ക ലും ദോഷിക്കയില്ല. അവൾ സാധുവാണെന്നാണ് എനിക്കു തോ ന്നുന്നത്.

സോഫി — ഇതാണ് ഞാൻ ചീത്തയാകുന്നത്. തന്നോടു ഞാൻ പറഞ്ഞിട്ടുണ്ട് എന്നോടു യാതൊന്നും എതിർത്തു പറയരുതെന്ന്. കൊണ്ടാലും അറിയാത്തതു വലിയ കഷ്ടംതന്നെയാണ്. മണ്ണക്കഴ തകളെയൊക്കെ വലിച്ചു കയററിയാൽ ഒരു നേരമെങ്കിലും സൈ രമില്ലാത്തതിൽ അതിശയിപ്പാനുണ്ടൊ? നമ്മുടെ കൎമ്മവും തന്റെ വിധിയും—"

ഇത്രയും പറഞ്ഞു സോഫി അവളുടെ ഗൃഹത്തിൽനിന്നും പുറ ത്തേക്കിറങ്ങിപ്പോയി. കാസിം ഒരക്ഷരംപോലും ഉച്ചരിക്കാതെ അവി

ടെത്തന്നെ ഇരുന്നതേയുള്ളു. ഭാൎയ്യയുടെ ശാസന എല്ലാം അമൃത ധാരിപോലെ കാസിം സ്വീകരിച്ചു. ആ പാവത്തിന്റെ ജീവിതം എത്രയോ നികൃഷ്ടമാണെന്നു് അയാൾ കരുതുന്നില്ല. അല്ലെങ്കിൽ കരുതിയാലെന്തു്? ഇല്ലെങ്കിലെന്തു്? ഇത്തരം "മണ്ണാങ്കട്ടകൾ"—അതെ- സ്വപ്രേയസിയാൽ കാസിമിനു ദത്തമായ ബിരുദംതന്നെ സ്വീകരിക്കുന്നതാണല്ലോ ഉത്തമം— ലോകത്തിൽ അപൂൎവ്വമല്ല. വിദ്യാഭ്യാസവും മനശ്ശക്തിയും പൌരുഷവും മററും ഉണ്ടെന്നു അഭിമാനിക്കുന്ന പലരും ദാമ്പത്യജീവിതത്തിൽ "മണ്ണാങ്കട്ടകൾ" തന്നെയായിത്തീൎന്നിട്ടുണ്ടു്. ഭാൎയ്യമാരെ സ്നേഹിക്കുന്നവരും ശാസിക്കുന്നവരും വളരെ ഉണ്ടെങ്കിൽ ഭൎത്താക്കന്മാരെ അതിൽകൂടുതൽ സ്നേഹിക്കുന്നവരും ശാസിക്കുന്നവരും ധാരാളമുണ്ടു്. എന്നാൽ ഭാൎയ്യമാരുടെ ശാസനക്കു്—ആക്ഷേപത്തിനു്—നിന്ദക്കു് എപ്പോഴും പാത്രങ്ങളായിട്ടുള്ള ഭൎത്താക്കന്മാർ കാസിമിനെപ്പോലെ അധികമുണ്ടെന്നു തോന്നുന്നില്ല. വിദ്യാഭ്യാസത്തിന്റെ കണികപോലും ഇല്ലാത്ത പല സ്ത്രീകളും ലോകത്തിൽ വളരെ നിൎമ്മലകളായും ഭൎത്തൃഭക്തിയുള്ളവരായും പതിവ്രതകളായും ജീവിക്കുന്നുണ്ടെന്നുള്ള പരമാൎത്ഥം എല്ലാവൎക്കും അറിയാവുന്നതാണു്. പലപ്പോഴും ഇന്നത്തെ പരിഷ്കാരമനുസരിച്ചു് വിദ്യാവിഹീനകളായവർ വിദ്യാവിഭൂഷണത്തോടുകൂടിയവരെക്കാൾ യഥാൎത്ഥസ്ത്രീത്വമുള്ളവരായി ജീവിക്കുന്നതായും അറിവുണ്ടു്. സ്ത്രീസ്വാതന്ത്ര്യം നാൾക്കുനാൾ അഭിലഷണീയമായ വിധത്തിൽ വൎദ്ധിച്ചുവരുന്ന ഇക്കാലത്തു് സ്ത്രീകളുടെ കുററത്തെപ്പററി പറയുന്നതു് ഒരുപക്ഷെ വലിയ ബഹളങ്ങൾക്കു കാരണമായിരുന്നാലും സോഫിയെപ്പോലുള്ള "അധമവസ്തുക്കളെ" "നിഗ്രഹകരണം" മൂലമോ "സത്യാഗ്രഹം" മൂലമോ ലോകത്തിൽ നിന്നും അകററി നിൎത്തേണ്ടതു് മനുഷ്യസമുദായത്തിന്റെ ശാശ്വതസുഖത്തിനും ഉൽക്കൎഷത്തിനും ഉത്തമോപായമാകുന്നു. എന്നാൽ അതിലും കഷ്ടമാണു് കാസിമിനെപ്പോലുള്ള "ഇരുകാലിമൃഗങ്ങളുടെ" ജീവിതമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അവരെക്കൊണ്ടു ലോകത്തിനു വളരെ വൈഷമ്യങ്ങളുണ്ടാകുന്നുണ്ടെന്നു് അവർ അറിയുന്നില്ല. കേവലം സ്ത്രീലോലുപന്മാരായി, മിത്ഥ്യാസ്വാദമായ വിഷയസുഖത്തെ മാത്രമുദ്ദേശിച്ചു പൌരുഷത്തെ പണയപ്പെടുത്തുന്ന—തിരെഴുതുന്ന—പുരുഷന്മാർ (ക്ഷമിക്കണേ! ഈ ഉൽകൃഷ്ടപദം അസ്ഥാനത്തുപയോഗിച്ചതാണു്) മനുഷ്യസമുദായത്തെ ആകമാനം അപമാനഗൎത്തത്തിൽ ആഴ്ത്തിക്കളയുകയാണു് ചെയ്യുന്നതു്. ഭാൎയ്യ ചെയ്യുന്ന തെററു

കളെ കണ്ട് ക്ഷമിക്കുവാൻ ഒരുപക്ഷെ ഒരുവനു സാധിച്ചുവെങ്കിൽ അതു് ദിവ്യമായ പ്രേമത്തിൻെറ ശക്തികൊണ്ടാണെന്ന് വേണമെങ്കിൽ വിചാരിക്കാം. എന്നാൽ കേവലം അടിമത്വത്തെക്കാൾ നികൃഷ്ടമായ രീതിയിൽ, ഭർത്തൃബന്ധത്തെ — ശാശ്വതദാമ്പത്യത്തെ — പുലത്തികൊണ്ടു പോകുന്നതിനു ഉത്സുകരായ സ്ത്രീകൾ എത്ര നരകത്തിലാണ് പതിക്കുന്നതെന്നു ആക്കും നിശ്ചയമില്ല. ഭർത്താവിനെ ഈശ്വരനേപ്പോലെ സ്നേഹിക്കണമെന്നും മററും "ശൃംഗാരഗീതങ്ങൾ" മുതൽ "അങ്ങാടിപ്പാട്ട്" വരെ ഉൽഘോഷിക്കുന്നുണ്ടെങ്കിലും സമത്വനിലയിലെങ്കിലും പരസ്പരം വിചാരിക്കുവാനുള്ള ബോധം സ്ത്രീകളിലും പുരുഷന്മാരിലും ഉണ്ടായിരുന്നാൽ മതി. എന്നാൽ പുരുഷന്മാരും ഈ സംഗതിയെപ്പററി സഗൌരവം ആലോചിക്കേണ്ടതായിട്ടാണിരിക്കുന്നതു. എത്രെക്കാലമായി പുരുഷന്മാരുടെ അധികാരപ്രമത്തതയിൽ, നിരാലംബരായി എരിപൊരികൊണ്ട് അടിമകളുടെ നികൃഷ്ടാവസ്ഥയിൽ, ജീവിച്ചിരുന്ന അബലാജനങ്ങളെ ബഹുമാനിക്കേണ്ടതും സ്നേഹിക്കേണ്ടതും പുരുഷൻെറ ഗൌരവമേറിയ ചുമതലയാകുന്നു! എന്നാൽ അനേകം വഷങ്ങളായി സ്ത്രീ സമുദായത്തെ അപമാനിച്ചു പോന്നിട്ടുള്ള തൻെറ പ്രതികാരമെല്ലാംതന്നെ കാസിമിനോടുള്ള സോഫിയുടെ പെരുമാററംകൊണ്ട് പ്രകടിപ്പിച്ചു കഴിഞ്ഞു. ഇക്കാര്യത്തിൽ സ്ത്രീകൾ സോഫിയോടു വളരെ കടപ്പെട്ടിട്ടുണ്ടെന്ന് വിചാരിക്കുന്നുണ്ടെങ്കിൽ അതു് അവളുടെ ജീവാവസാനത്തിൽ ഒരു നല്ല കീർത്തിക്കൊ ദുഷ്കീർത്തിക്കോ ശാശ്വതമായ സ്ഥാനം നൽകുന്നതാണ്. ഒരു രാജാവിനോ രാജ്ഞിക്കോ ചെയ്യാവുന്ന ദ്രോഹത്തെയോ ശിക്ഷയേയോ നൽകുവാൻ സോഫിക്ക് സാധിച്ചിരുന്നു. ഈ സങ്കടങ്ങളെല്ലാം "ആ മണ്ടക്കഴുത" അനുഭവിച്ചാലും "ഭാരം ചുമക്കേണ്ട ചുമതലയല്ലേ" തനിക്കുള്ളതെന്ന് അയാൾ സമാധാനപ്പെട്ടു.

നദീറ കൊട്ടാരത്തിൽ ചെന്ന ഉടൻതന്നെ അന്തഃപുരത്തിൽ പോയി മുഖം കാണിക്കുവാനാണ് തിച്ചപ്പെടുത്തിയതു്. ആഗ്രായിൽ വന്നതിനു ശേഷം ഇന്നുമാത്രമാണ് അവളുടെ ഹൃദയത്തിൽ യഥാത്ഥമായ ആനന്ദമുണ്ടായിരുന്നതെങ്കിലും, ഇടക്കിടക്കു അവൾ സമാധാനരഹിതയായി ഭവിച്ചു. നേരം കുറച്ചു വൈകിയിരുന്നെങ്കിലും അവൾ രാജകുമാരൻെറ പട്ടമഹിഷിയായ അംബികാകുമാരിയുടെ മണിയറയിൽ വേണ്ടരുക്കങ്ങളെല്ലാംക്ഷണനേരംകൊണ്ട് ഭംഗിയായി നിവ്വഹിച്ചു. എന്നാൽ ദേവി അന്നേദിവസം സായാഹ്നത്തിൽ നദീസ്നാനത്തിനായി പുറത്തെഴുന്നള്ളിയിരിക്കയായിരുന്നു. ഈ വിവരം

മനസ്സിലാക്കിയ ഉടൻതന്നെ ആ ബാലിക പൂക്കൾ പറിച്ചു ശേഖരിച്ചുകൊണ്ട് കോട്ടക്കു പുറത്തിറങ്ങി നദീതീരത്തിലേക്കു തിരിച്ചു. വളരെ വേഗത്തിൽ നടന്നു അവൾ നദീതീരത്തിലെത്തി. അവിടെ രാജകുമാരിയുടെ ആവശ്യത്തിലേക്കായി നിമ്മിക്കപ്പെട്ടിരുന്ന സ്നാനമന്ദിരത്തിൻെറ വാതുക്കലെത്തി. അപ്പോൾ, ദേവി സ്നാനംകഴിഞ്ഞ് തലമുടി വിടുത്തുംകൊണ്ട് ഉലാത്തുന്നുണ്ടായിരുന്നു. മന്ദിരത്തിൻെറ പുറത്തു രത്നഖചിതമായ സ്വൎണ്ണപ്പല്ലക്കും അതിനരുകിൽ അനേകം ദാസിമാരും നില്ക്കുന്നതുകണ്ട് നദീറ അവിടെത്തന്നെ നിന്നതേയുള്ളു. ദേവി തിരിച്ചെഴുന്നള്ളുവാനായി പല്ലക്കിൻെറ അടുക്കൽ വന്നപ്പോൾ പൂക്കളും കൈയ്യിൽ വഹിച്ചുകൊണ്ട് വിനീതയായി നില്ക്കുന്ന ബാലികയെ കണ്ട് വളരെ സന്തോഷിച്ച് ഇപ്രകാരം ചോദിച്ചു:—

"നദീറെ! നീ എന്താണ് ഇത്രബദ്ധപ്പെട്ട് ഇവിടെ വന്നു നില്ക്കുന്നതു."

നദീറ—തിരുമനസ്സിൽനിന്നും എഴുന്നള്ളി എന്നറിഞ്ഞ് പൂക്കളുംകൊണ്ടു വരുകയാണ് ചെയ്തതു്. അവിടത്തെ തേവാരം കഴിഞ്ഞാൽ ഉപയോഗിക്കാറുള്ള പുഷ്പങ്ങൾ ഏൽപിക്കേണ്ടതു് അടിയൻെറ ചുമതലയാണല്ലൊ.

അംബിക—ശരി. നീ ഇത്രപരിശുദ്ധയോ? ഞാൻ ഇന്നു ഇങ്ങോട്ടു സ്നാനത്തിനായി പോന്നുവെന്നേ ഉള്ളൂ. നിന്നെ ഞാൻ അന്വേഷിച്ചില്ല.

നദീറ—ദേവി! അവിടുന്നു ക്ഷമിക്കണം. ഇതു അടിയൻെറ ചുമതല ആണല്ലോ.

അംബിക—ആകട്ടെ വളരെ സന്തോഷം! നീ നടന്നു വിഷമിച്ചതല്ലേ? ഈ പല്ലക്കിൽ തന്നേ കയറിക്കൊള്ളുക.

ദേവി മന്ദസ്മിതത്തോടുകൂടി പുഷ്പങ്ങൾ നദീറയുടെ കൈയിൽനിന്നും വാങ്ങി, സ്വൎണ്ണപ്പല്ലക്കിൽ ഉപവേശിച്ചു. നദീറ ആ പല്ലക്കിൻെറ അകത്തു് ഒതുങ്ങി നിന്നതേയുള്ളു. ഇതു കണ്ടു റാണി അവളെ ഇരിക്കുവാനായി നിർബ്ബന്ധിച്ചിട്ടും അവൾ അവിടെ ഇരുന്നില്ല. ഉടൻ ദേവി പറഞ്ഞു.

"നദീറേ! പറഞ്ഞാൽ കേൾക്കുകില്ലെങ്കിൽ പ്രയാസമല്ലെ? പല്ലക്കിൽനിന്നാൽ നീ താഴെ വീണുപോകും. ഇരിക്കുന്നതാണിനിക്കിഷ്ടം!"

ഇത്രയും പറഞ്ഞ ഉടനേ നദീറ പല്ലക്കിൻെറ ഒരു കോണിൽവളരെ അസ്വാസ്ഥ്യത്തോടുകൂടി ഇരുന്നു. ദേവി തുടന്നു.

"ചക്രവർത്തി തിരുമനസ്സിൽനിന്നും നിനക്കു കല്പിച്ചു ദാനം ചെയ്തിട്ടുള്ള ബിരുദമെന്താണ്?

നദീറ—"അനാർക്കലി" എന്നാണ്.

ദേവി—നീ ഭാഗ്യവതിതന്നേയാണു; സംശയമില്ല. സിംഹത്തിന്റെ അടുക്കൽനിന്നും നിഷ്പ്രയാസം മണി വാങ്ങിയ നീ ധീരവനിത തന്നെ. ആകട്ടെ നിന്നോട് എവിടെ പാർക്കുവാനാണു കല്പിച്ചിട്ടുള്ളത്.?

നദീറ—അന്തഃപുരത്തിൽ.

ദേവി—ശരി. എനിക്കു വളരെ സന്തോഷമായി. നിന്നെപ്പോലെയുള്ള ഉൽകൃഷ്ടകളെ പരിചാരികമാരായി നിയമിക്കയെന്നതു വളരെ സങ്കടകരമായ ഒരു പ്രവൃത്തിയാണു; സംശയമില്ല.

നദീറ—ദേവി! അവിടത്തെ കരുണയല്ലാതെ ഈ അഗതിക്കു മറ്റൊന്നും ആശ്രയമായിട്ടില്ല.

ദേവി—അനാർക്കലി! നിന്റെ നാമം വളരെ മധുരമായിരിക്കുന്നു. നീ എപ്പോഴും എന്റെ അടുക്കൽ ഉണ്ടായിരിക്കണം. എനിക്ക് അതു വളരെ സന്തോഷപ്രദമാണ്. നീ കേവലം ഒരു ബാലികയല്ല. നിന്റെ ജന്മം വളരെ ഉൽകൃഷ്ടമാണ്. മണിയറയിലും അന്തഃപുരത്തിലും സമയം ചോദിക്കാതെതന്നെ പ്രവേശിക്കുന്നതിനുള്ള അനുവാദം നാം നിനക്കു നൽകിയിരിക്കുന്നു. നീ നമ്മുടെ പ്രീതിക്കു പാത്രംതന്നെ. ആകട്ടെ നിന്റെ രാജ്യമെവിടെയാണ്? നിന്റെ പിതാവ് ആരായിരുന്നു? നിനക്കതെല്ലാം അറിയാമെങ്കിൽ പറയുക.

നദീറ—ദേവി! ഞാൻ പേർസ്യാക്കാരിയാണ്. എന്റെ പിതാവിനെ ഒരു കൂട്ടം ശത്രുക്കൾ പിടിച്ചു തുറുങ്കിലടച്ചു. അവിടെ കിടന്നു മരിച്ചുപോയിയെന്നു മാത്രമേ എനിക്കറിഞ്ഞുകൂടു. വേറെ ഒരു സംഗതിയും എനിക്കറിഞ്ഞുകൂടാ. അടിയൻ വല്ല തെറ്റുകളും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവിടുന്നു ക്ഷമിക്കണം. എല്ലാം അവിടത്തെ ആജ്ഞപോലെ നിർവഹിച്ചുകൊള്ളാം."

പല്ലക്ക് അന്തഃപുരത്തിൽ ചെല്ലുന്നതുവരെ അംബികാകുമാരിയും നദീറയും തമ്മിൽ കേവലം സഖിമാരെപ്പോലെയൊ സഹോദരികളെപ്പോലെയൊ വർത്തമാനം പറഞ്ഞു രസിച്ചുകൊണ്ടിരുന്നു. അന്തഃപുരത്തിൽ എത്തിക്കഴിഞ്ഞപ്പോൾ നേരം വളരെ വൈകിയിരുന്നെങ്കിലും ദേവിയുടെ പൂജക്കു വേണ്ട ഒരുക്കങ്ങളെല്ലാം യാതൊരു

വിഘ്നവും കൂടാതെതന്നെ നടത്തിയിരുന്നു. ദേവിയും നദീറയും ഒരു മിച്ച് പല്ലക്കിൽനിന്നും ഇറങ്ങിയത് അന്തഃപുരത്തിൻെറ ഒരു ഭാഗത്തു മ്ലാനവദനയായി ഇരുന്ന സോഫി കാണാതിരുന്നില്ല. അസൂയയുടെ ദൃഷ്ടി എപ്പോഴും സൂക്ഷ്മവും രൂക്ഷവുമാണല്ലോ. അവൾക്ക് അപ്പോൾ ഉണ്ടായ സങ്കടത്തിനൊ കോപത്തിനൊയാതൊരു അതിരുമുണ്ടായിരുന്നില്ല. എങ്കിലും അതെല്ലാം മനസ്സിലടക്കിക്കൊണ്ടുഅവൾ ദേവിയുടെഅടുക്കൽ ആഗതയായി നിന്നു. അവളെ കണ്ട ഉടൻതന്നെ ദേവി ഇപ്രകാരം ചോദിച്ചു.

"എന്താ! സോഫിയുടെ മുഖം വല്ലാതെയിരിക്കുന്നുവല്ലോ." —

സോഫി — തിരുമനസ്സിൽനിന്നും സന്തോഷത്തോടുകൂടി വന്നിച്ചാലും! അവിടേയ്ക്കു എപ്പോഴും സുഖമുണ്ടാകട്ടെ എന്നാണ് അടിയൻെറ പ്രാർത്ഥന.

ദേവി — നദീറയെ വിട്ടുപിരിഞ്ഞതിലുള്ള ദുഃഖമായിരിക്കും ഇല്ലേ?.

സോഫി — അവളെപ്പററി വിചാരിച്ചിട്ടുതന്നെയാണ് എനിക്കിപ്പോൾ ദുഃഖമുള്ളതു്! ഇങ്ങിനെ എല്ലാം സംഭവിച്ചില്ലെങ്കിൽ പിന്നെ അവളുടെ സ്ഥിതിയെന്താണ്?

ദേവി — അവൾ വളരെ നല്ല ബാലികയാണു. പരിശുദ്ധയുമാണ്.

സോഫി — അതെ! അതെ! പക്ഷെ ഉള്ളാരു കണ്ടു? എല്ലാം കണ്ടുതന്നെ അറിയണം. വഴിയേ വലിഞ്ഞുകേറുന്നതിനെ വിശ്വസിക്കാൻ പാടില്ല.

ദേവി — ഛേ! നീ അതൊന്നും കരുതേണ്ട. അവൾ കണ്ടാലും സുകുമാരിതന്നെയല്ലേ? എനിക്കവളെ ഒന്നുമ്മവക്കുവാൻകൂടി തോന്നിപ്പോയി.

സോഫി — അതെ! അതെ! സുകുമാരി ആയതുകൊണ്ടു സൂക്ഷിക്കണം. അതിലാണു നാശമെല്ലാം കയറിയിരിക്കുന്നതു! അവിടത്തെ അഭിപ്രായം മാറാതിരിക്കട്ടെ.

ദേവി — അതു ഞാൻ കാണിച്ചുതരാം. അവൾ വളരെ നിർമ്മലയാണ്.

സോഫി — അതെ! അതെ! വളരെ നിർമ്മലയാണ്. എന്നാൽ അവിടുന്നു മലത്തിലേക്ക് അധികം ദൂരമില്ല. പക്ഷെ അവിടുന്നു പറഞ്ഞതു ശരിയായിരിക്കാം.

ഇത്രയും പറഞ്ഞ ശേഷം ദേവി അന്തഃപുരത്തിനകത്തേക്കും, സോഫി കൊട്ടാരത്തിനു പുറത്തേക്കും യാത്രയായി. സോഫിയുടെ അസൂയാസൌധത്തിൻെറ — അഥവാ നദീറയുടെ ഭാഗ്യസൌധത്തിൻെറ അടിസ്ഥാനം ആ സായാഹ്നത്തിൽതന്നെ ദൃഢമായി സ്ഥാപിച്ചുകഴിഞ്ഞു.

# ഒമ്പതാം അദ്ധ്യായം.

പ്രേമം ലോകാരംഭം മുതല്ക്കേ അദൃശ്യവും അപ്രതിഹതവും അപ്രമേയവും ആയ ഒരു ശക്തിയായിട്ടാണു വൎത്തിച്ചുവരുന്നതു്. ഇന്നും അതു് അപ്രകാരംതന്നെ സ്ഥിതിചെയ്യുന്നു. ബ്രഹ്മചാരിയിലും, ഗൃഹസ്ഥനിലും വാനപ്രസ്ഥാശ്രമിയിലും സന്ന്യാസിയിലും വിവിധരൂപത്തിൽ പ്രതിഫലിക്കുന്ന ആ ദിവ്യശക്തിയെപ്പററി ആരാഞ്ഞു് അറിയുന്നതിനു പലരും പലവുരു പരിശ്രമിച്ചിട്ടും ഇന്നും അതു് അന്നത്തെപ്പോലെ "എത്തും പിടിയു"മില്ലാത്ത രീതിയിൽതന്നെ സ്ഥിതിചെയ്യുന്നു. സ്ഥലകാലഭേദമോ, അന്തണാന്ത്യജവ്യത്യാസമോ ഇല്ലാതെ ഒരേ നിലയിൽ ആ ശക്തി എവിടേയും പ്രതിഫലിച്ചു പ്രകാശിക്കുന്നു. തങ്കച്ചാറിൽ എന്നുമെന്നും ആറാടുന്ന പള്ളിമേടയിലും പങ്കച്ചേറിൽ എന്നുമെന്നും നീരാടുന്ന പുലക്കുടിലിലും അതിന്റെ കരുണമസൃണാഭങ്ങളായ കിരണകന്ദളങ്ങൾ ന്യൂനാധിക്യവ്യത്യാസം കൂടാതെ പരിലസിക്കുന്നു. യഥാൎത്ഥപ്രേമം, കവിയുടെ തൂവൽത്തുമ്പിലും, ചിത്രകാരന്റെ ചായപ്പെൻസിലിലും, ഗായകന്റെ വീണാപ്രകാണ്ഡത്തിലും, നൎത്തകിയുടെ നയനങ്ങളിലും, യോഗികളുടെ ഹൃൽക്കമലത്തിലും സ്ഥിതി ചെയ്യുന്നതായിട്ടാണു് ഇന്നു നാം അറിയുന്നതു്. പ്രഹ്ളാദനു ശ്രീനാരായണനിലുണ്ടായിരുന്നതോ, സാവിത്രിക്കു സത്യവാനിൽ ഉണ്ടായിരുന്നതോ സീതക്കു രാമനിൽ ഉണ്ടായിരുന്നതോ, ദുഷ്ഷന്തനു കണ്വാശ്രമത്തിലെ ശകുന്തളയിൽ ഉണ്ടായിരുന്നതോ, അനിരുദ്ധനിൽ ഉഷക്കുണ്ടായിരുന്നതോ ആയ പ്രേമം പുരാണത്തിന്റെ ഏടുകളിൽ മാത്രം സ്ഥിതിചെയ്യുന്നു. വിശ്വവിശ്രുതയായ പത്മിനിയുടേയോ, ധീരവനിതയായിരുന്നരോഷനാരയുടെയോ പ്രേമം ചരിത്രത്തിൽ സുവൎണ്ണലിപികളാൽ രേഖപ്പെടുത്തിയിട്ടുള്ളതുപോലെ പ്രകാശിക്കുന്നുണ്ടു്. എന്നാൽ ആ പ്രേമത്തിന്റെ ഉപാംശമെങ്കിലും നാം ഇന്നത്തെ ലോകത്തിൽ സൂക്ഷ്മദൎശിനികൊണ്ടു സൂക്ഷിച്ചു വീക്ഷിച്ചാൽ കൂടി ഹിമാലയമഹാഗിരിയുടെ അത്യുച്ചശിഖരത്തിന്റെ അന്തൎഭാഗത്തല്ലാതെ മറെറങ്ങാനും കാണ്മാൻ കഴിയുമോ എന്നു മഹാത്മാക്കൾ സംശയിക്കുന്നുണ്ടാവാം. പക്ഷേ അതിലേക്കായി ഹിമാലയത്തിലും പത്മാകരത്തിലും, ഗംഗാതീരത്തിലും, നന്ദനോദ്യാനത്തിലും, വൃന്ദാവനത്തിലും, ഗോദാവരീകൂലത്തിലും, മററും ബന്ധപ്പെട്ടു നിരാശന്മാരായി നാം ഉഴറേണ്ട ആവശ്യമില്ല. ഇന്നും, അന്നത്തേപ്പോലെ, ആ വിശിഷ്ടഗുണം ലോകത്തിലെവിടേയും സ്ഥിതിചെയ്യുന്നു. നിരാ

ശ്രയന്മാരെന്നും നിർഗ്ഗന്മാരെന്നും നാം അപഹസിക്കാറുള്ള പലരിലും ഈ മഹൽഗുണം പ്രദ്യോതിക്കുന്നതായി ലോകപരിചയം സിദ്ധിച്ചിട്ടുള്ളവക്ക് അറിവാൻ കഴിയുന്നതാണ്. ഉഷയുടെ പ്രേമത്തിൻെറ ഉഷഃകാലം ഭാരതത്തിൽനിന്നും ഇനിയും തിരോധാനം ചെയ്തിട്ടില്ല. പ്രേമത്തെ സംബന്ധിച്ച പല മഹത്തുക്കളിൽനിന്നും ലഭിപ്പിട്ടുള്ള അപദാനങ്ങൾ ഇന്നും സജീവങ്ങളായി സ്ഥിതിചെയ്യുന്നു. ശ്രീയേശുക്രിസ്തുവിനോ, മഹമ്മദ് നിബിക്കോ, ശ്രീകൃഷ്ണനോ ലോകത്തിനോട് ഉണ്ടായിരുന്ന പ്രേമം അവരുടെ അപദാനങ്ങളോടൊന്നിച്ച ലോകാവസാനംവരെ പ്രോജ്ജ്വലമായി സ്ഥിതിചെയ്യയില്ലെന്നു വിശ്വസിക്കുന്ന വിദ്വാന്മാരുണ്ടെങ്കിൽ അവരോട് നമോവാകം പറയുകയേ നിവൃത്തിയുള്ളൂ. ധന്യന്മാരിലും, പ്രതാപശാലികളിലും കാണുവാൻ കഴിയാത്ത ഉൽകൃഷ്ടഗുണങ്ങൾ പാവപ്പെട്ടവരിൽ ധാരാളം കാണ്മാൻ കഴിയുമെന്നു എല്ലാവക്കും അറിയാവുന്ന ഒരു പരമാത്ഥമാണ്. പക്ഷെ അവരുടെ പ്രേമം—അഥവാ അവരിലുള്ള പ്രേമം—ലൌകികജീവിതത്തിനുപരി ദിവ്യമായിത്തന്നെ സ്ഥിതി ചെയ്യുന്നതിനാൽ അതിനെപ്പററി ശരിയായി ഗ്രഹിക്കുവാൻ സാധാരണക്കാർ പ്രാപ്തന്മാരാകുന്നില്ല. അല്ലെങ്കിൽതന്നെയും പ്രേമം മനുഷ്യലോകത്തിലെ ഒരു ശക്തിയല്ലാത്തതിനാൽ അതിനു ലോകത്തിലുള്ള സ്ഥാനം സാധാരണക്കാക്ക് ഗോചരമാകുന്നില്ല. എന്നു മാത്രമല്ല അവരുടെ ജീവിതം പലതരത്തിലുള്ള വിഷമഘട്ടങ്ങളും കടന്നു വിജയത്തെ പ്രാപിക്കുമ്പോൾ മാത്രമേ അതിനെപ്പററി മനസ്സിലാക്കുവാനോ, അഭിനന്ദിക്കുവാനോ ഈ ലോകം പ്രാപ്തമായിത്തീരുന്നുള്ളൂ. പ്രേമത്തിൻെറ പ്രഭാവത്തെപ്പററി എത്രയോ കാലമായി പല കഥകളും കേട്ടിട്ടും ഇന്നും അതിൻെറ മഹത്വം അവ്യക്തമായിട്ടിരിക്കുന്നതേയുള്ളൂ. പ്രേമസമ്പൂർണ്ണനായ ജഗദീശ്വരൻെറ കരുണാകടാക്ഷം നിറഞ്ഞു വഴിയുന്ന സന്ദഭത്തിൽ മാത്രമേ ആ ദിവ്യഗുണം മനുഷ്യഹൃദയത്തിൽ പ്രതിഫലിക്കുന്നുള്ളൂ. എന്നാൽ ഈശ്വരനാകട്ടെ സാധുക്കളിലാണ് ആ കരുണാവഷം ചെയ്യാറുള്ളതു്. അപ്രകാരമാണെങ്കിൽ മാത്രമേ അതു ലോകത്തിന് ഉത്തമദൃഷ്ടാന്തമായിത്തീരുകയുള്ളുവെന്നു സവ്വാന്തര്യാമിയായ ജഗൽപിതാവു് എത്രയോ പ്രാവശ്യം തെളിയിച്ചിട്ടുള്ളതാണ്.

നദീകര കൊട്ടാരത്തിൽ ലബ്ധമായിരുന്ന സ്ഥാനം കേവലം പരിചാരികയുടേതായിരുന്നില്ല. ആ ബാലികയെ, അംബികാദേവി സ്വന്തം പുത്രിയെപ്പോലെയൊ സഹോദരിയെപ്പോലെയോ കരുതി

യിരുന്നു. അവളുടെ ആരോഗ്യത്തിനൊ സൌഖ്യത്തിനൊ ഹാനിക
രമാംവണ്ണം യാതൊരു പ്രവൃത്തിയും ഏടപ്പിക്കാതെ അവളെ ശുശ്രൂ
ഷിച്ചു വന്നു. എന്നാൽ റാണിയുടെ ഈ അതിരു കടന്ന വാത്സല്യം
മററുള്ള പരിചാരികമാരിൽ അസൂയയേയും തജ്ജന്യമായ അപവാ
ദത്തേയും ഉളവാക്കാതിരുന്നില്ല. ഉഷഃകാലംപോലെ പാവനയായ
ആ ബാലികയുടെ രൂപലാവണ്യം അവളെ ദീപ്തിപ്പൂരത്തിലേക്ക് ആ
നയിപ്പിച്ചു; തല്ക്കാലം അവൾ ഒരു രാജ്ഞിയുടെ മനഃസന്തോഷം അ
നുഭവിച്ചു; അവളുടെ ഹൃദയശൈഥില്യവും കുറച്ചു കാലത്തേക്ക് എ
വിടേയോ പോയി ഒളിച്ചു. സെലിം രാജകുമാരൻെറ പട്ടമഹിഷിയു
ടെ പരിചാരികാത്വം നദീറയെ മഹത്വത്തിലേക്ക് ഉയർത്തിയതേ ഉ
ള്ളു. കൊട്ടാരത്തിൽ താമസം തുടങ്ങിയതിനുശേഷം ഒരു സംവത്സര
ത്തോളം കാലയവനികക്കുള്ളിൽ ആണ്ടുകഴിഞ്ഞു. നദീറയുടെ ബാ
ല്യം അതിൻെറ അന്തിച്ചോപ്പിനെ വീശി അധികം കഴിയുന്നതിനു മു
മ്പേ താരുണ്യലക്ഷ്മിയുടെ താണ്ഡവലീല ആരംഭിക്കുന്നതിനുള്ള ഉ
ഷഃപ്രകാശം അവളിൽ കളിയാടിത്തുടങ്ങി. ആ സുകുമാരിയുടെ രൂ
പസൌന്ദര്യം കൊട്ടാരത്തിലെ യശസ്സുപോലെ നാനാദിക്കിലും പ്രസ
രിച്ചു. പക്ഷെ അതിനുടമക്കാരായിരിക്കാം?

ലൌകികജീവിതത്തിൽ ഇതുപര്യന്തം വിശപ്പ്, ദാഹം, ക്ഷീ
ണം, മയക്കം, ഉറക്കം, ഭയം, മോഹം, വാത്സല്യം, അനുകമ്പ, അ
നുതാപം സന്താപം എന്നിത്യാദിയായ മനോവൃത്തികൾമാത്രം അറി
ഞ്ഞിട്ടുള്ള ആ സാധു ബാലികയിൽ (ക്ഷമിക്കണം. ബാല്യകാലം അ
വളിൽ നിന്നും പിരിഞ്ഞിട്ട് ഒരു സംവത്സരം കഴിഞ്ഞു) അവളറി
യാതെ കടന്നുകൂടിയ മറെറാരു മനോവൃത്തി എന്തായിരിക്കാം? അ
തിൽ അവൾ കുററക്കാരിയാണോ? ഒരിക്കലുമല്ല. സൂര്യനുദിക്കുമ്പോൾ
ചെന്താമര വികസിക്കുന്നതോ, പനിനീർപ്പൂവ് വികസിക്കുമ്പോൾ
സൌരഭ്യം പരക്കുന്നതോ, ആസവസമ്പൂർണ്ണമായ പൂക്കളെ ചുററി
വലംവെച്ചു ഭൃംഗങ്ങൾ ചരിക്കുന്നതോ, മഴക്കാർ നിറക്കുമ്പോൾ മ
യിൽപ്പേട പീലി പരത്തി നൃത്തം തുടങ്ങുന്നതോ,—ഒന്നും തന്നെ അ
വയുടെ സാമർത്ഥ്യം കൊണ്ടോ കുററംകൊണ്ടോ അല്ല. അവയെല്ലാം
പ്രകൃതിയുടെ കൃതിയോ വികൃതിയൊ ആയിക്കൊള്ളട്ടെ. ഏതായാലും
നദീറയുടെ ഹൃദയത്തിൽ എന്തോ ഒരു നവീനചൈതന്യം അല്പാല്പ
മായി പ്രസരിച്ചു തുടങ്ങിയെന്ന് ഉഷാഗമനത്തിൽ പൂർവ്വദിങ്മുഖ
ത്തിലെ നീലശൈലപംക്തികൾക്കു പരിപ്രശോഭിക്കുന്ന അർക്കരോചി

സ്സുപോലെ പുത്തുനിറം കലൎന്ന അവളുടെ ഗണ്ഡഫലകം വ്യക്തമാക്കി. കൎണ്ണങ്ങളുടേയും ചില്ലിക്കൊടികളുടേയും മദ്ധ്യേകീഴ്പോട്ട്, കവിൾത്തടങ്ങളിൽ നിന്നും ഒതുങ്ങി, ചുരുണ്ട്, ചെവികളുടെ മദ്ധ്യഭാഗത്തിന്ന നേക്കുവരെ പരിലസിച്ചിരുന്ന, നീലിമചേൎന്ന ചൂൎണ്ണകുന്തളത്തിനിടക്ക് അതിദീപ്തിമത്തായ ചൈതന്യം പ്രകാശിച്ചിരുന്നതു് മേഘാവലിയുടെയിടയിൽ പൂൎണ്ണചന്ദ്രനെപ്പോലെ നൈസൎഗ്ഗികമായ കാന്തികന്ദളത്തെ വിതരണം ചെയ്തു. സ്ത്രീസഹജമായ ലജ്ജയും പ്രസന്നതയും അവളുടെ ഓരോ നയനങ്ങളിലായി മാറി മാറി കളിയാടിക്കൊണ്ടിരുന്നെങ്കിലും, അവയിൽനിന്നും വിഭിന്നമായ ഒരു ശക്തി, അവളുടെ നേത്രങ്ങളിലെ കൃഷ്ണമണികളാകുന്ന ഇരുകന്ദുകങ്ങളേയും തെരുതെരെ ഇടത്തുവശത്തുനിന്നും വലത്തുവശത്തേക്കും വലത്തുവശത്തുനിന്നും ഇടത്തുവശത്തേക്കും അമ്മാനമാടിക്കൊണ്ടിരുന്നതുപോലെ കാണികൾക്കു തോന്നി. അതേ! അവളുടെ മുഖത്തു ഒരു നവീനദീപ്തി പ്രതിഫലിച്ചു. അവളുടെ ഹൃദയത്തിൽ ആരാണ് അഗ്നികുണ്ഡത്തെ ഉജ്വലിപ്പിച്ചതു്? ആരാണ് ആ പരിശുദ്ധഹൃത്തടത്തിൽ യജ്ഞത്തിനാരംഭിച്ചിരിക്കുന്നതു്? അഥവാ ആത്മയജ്ഞം—ആത്മയാഗം—അല്ല, യോഗം—അഗ്നി ഏതു രീതിയിൽ ഉള്ളതായിരിക്കാം! യാതൊരു വിധത്തിലും മനശ്ചാഞ്ചല്യമോ അഭിപ്രായമോ അന്യായമാൎഗ്ഗങ്ങളിലുള്ള വിചാരമോ ഇല്ലാതിരുന്ന ആ ബാലികയിൽ ഏതു ക്രൂരശക്തിയാണെ കടുംകൈക്കു് പ്രവൎത്തിക്കുവാൻ തീരുമാനിച്ചിരിക്കുന്നതു? അഥവാ അതു് അനിവാൎയ്യമല്ലേ? പ്രേമം—രാജാവിനേയോ ഭടന്മാരെയോ ഭയപ്പെടുമെങ്കിൽ നദീറക്കുണ്ടായിരുന്ന ഈ നവീനമനോഭാവം അസംതൃപ്തിയോടുകൂടി നിൎവൃതി പ്രാപിക്കുമായിരുന്നു. അല്ലെങ്കിൽ നിൎവൃതി എപ്പോഴും സംതൃപ്തിയുള്ളതാണല്ലോ; അതിനുള്ള കാലം കഴിഞ്ഞിട്ടുമില്ല.

ഒരു സായാഹ്നത്തിൽ, നദീറ ആരാമത്തിലുള്ള മണ്ഡപത്തിൽ ഏകാകിനിയായി വിശ്രമിക്കയായിരുന്നു. കൊട്ടാരത്തിൽ വന്നതിനുശേഷം,— ചക്രവൎത്തി-ആരാമയും ആരാമവും തമ്മിലുള്ള ബന്ധത്തെ അനാൎക്കലി എന്ന ബിരുദത്താൽ ദൃഢീകരിച്ചതിനുശേഷം— നദീറ എന്നും എന്നും ഈ മണ്ഡപത്തിൽ വന്നിരുന്ന് ആഹ്ലാദം അനുഭവിച്ചുവന്നു. വിശേഷിച്ചും ദേവി അന്തഃപുരത്തിൽ നിന്നും ആരാമത്തിലേക്കു എഴുന്നള്ളുമ്പോളെല്ലാം നദീറകൂടെ ഉണ്ടായിരിക്കണമെന്ന നിൎബ്ബന്ധം അവിടേക്കു ദൃഢമായിരുന്നതിനാൽ ആ സന്ദൎഭങ്ങളിലെല്ലാം ആ സുന്ദരിയുടെ കമലവദനം ആരാമത്തിന്റെ ഒരു ഭാഗത്തു പ്രശോഭിച്ചിരുന്നു.

അന്നും പതിവുപോലെ അവൾ ആരാമത്തിൽ വന്നു. ദേവി അന്നേദിവസം ദേഹാസ്വാസ്ഥ്യം മൂലം അവിടെ എഴുന്നള്ളിയിരുന്നില്ല. അവൾ ഏകാകിനിയായി ആ സങ്കേതത്തിൽ ഇരിക്കവെ, അവളുടെ ഹൃദയവും നയനങ്ങളും നിസർഗ്ഗമായ പ്രകൃതി സൌന്ദര്യത്തെ അഭിനന്ദിക്കയും അവിടെ പ്രകാശിതങ്ങളായിരുന്ന പ്രകൃതിയുടെ ഭാഗങ്ങളെ അത്യാശയോടുകൂടി ആശ്ലേഷിക്കയും ചെയ്തു. തത്സമയം അവൾഇരുന്ന മണ്ഡപത്തിനെതിരേ,അന്തഃപുരത്തിൻെറ മറുവശത്തുണ്ടായിരുന്നതും സെലിം രാജകുമാരൻെറ പ്രത്യേകാവശ്യത്തിലേക്കായി അദ്ദേഹത്തിൻെറ വിശ്രമ മന്ദിരത്തോടു അടുത്തുതന്നെ പരിലസിച്ചിരുന്നതുമായ മറെറാരാരാമത്തിൽ സെലിം രാജകുമാരൻ സാവധാനത്തിൽ ഉലാത്തുന്നുണ്ടായിരുന്നു. തൂലോം മൃദുവായ കാശ്മീരാംബരത്താൽ ആവൃതമായിരുന്ന ആ ദീർഘകായൻെറ ഉടൽ അന്തിദേവിയുടെ കരകാന്തി പതിഞ്ഞു് കോമളമായ് ചമഞ്ഞിരുന്നു. നീലനീരാളം വിരിച്ചിരുന്ന ആരാമപാതയിൽക്കൂടി, നീണ്ടു് ഉരുണ്ട തൻെറ കൈത്തണ്ടുകൾ പുറകിൽ പിണച്ചുകൊണ്ടു് മന്ദം മന്ദം നടന്നിരുന്ന ആ യുവരാജാവിൻെറ സുന്ദരമായ മുഖം ഏററവും പ്രസന്നമായിരുന്നു. പരസ്പരയോജിപ്പോടുകൂടിയ അദ്ദേഹത്തിൻെറ ഓരോ അവയവത്തിലും കൂടി ഒഴുകിയിരുന്ന രക്തം അദ്ദേഹത്തിൻെറ രാജത്വത്തെ പ്രസ്പഷ്ടമാക്കത്തക്കവണ്ണം തുള്ളി തുളുമ്പുന്നുണ്ടായിരുന്നുവെന്നു അനാഛാദനമായി പ്രശോഭിച്ച മുഖകാന്തി വ്യക്തമാക്കി. രാജകുമാരനു നദീറയെ കാണുവാൻ കഴിഞ്ഞിരുന്നില്ലെങ്കിലും നദീറക്കു് അദ്ദേഹത്തെ നല്ലതുപോലെ കാണ്മാൻ സാധിച്ചു. കുമാരനെ വളരെ ദൂരെക്കണ്ട ഉടൻതന്നെ അവൾ മണ്ഡപത്തിൽ നിന്നും എഴുന്നേൽക്കുകയും അവിടെ ഉണ്ടായിരുന്ന പാതയിൽക്കൂടി പതുക്കെ നടന്നു് പോകുവാൻ ഭാവിക്കുകയും ചെയ്തു. താൻ നടക്കുന്നതായാൽ ഒരുപക്ഷെ സെലിം തന്നെക്കണ്ടെങ്കിലോ എന്നു് സംശയിച്ചു് അവൾ വീണ്ടും മണ്ഡപത്തിൽ വന്നിരുന്നു. അവളെ വീണ്ടും ആ മണ്ഡപത്തിലേക്കു് പിന്തിരിപ്പിച്ചു് അവിടെ അമർത്തിയിരുത്തിയതു് ആരായിരുന്നു? അതു് ഒരുൽക്കണ്ഠയായിരുന്നു. അഥവാ ഐന്ദ്രജാലകനായ പ്രേമമായിരുന്നിരിക്കാം! അവൾ ഇപ്രകാരം വിചാരിച്ചു "കഷ്ടം!— ഞാൻ ബുദ്ധിശൂന്യതന്നെയാണു. ഞാനെന്തു അഹങ്കാരിയായിട്ടാണിരിക്കുന്നതു? എൻെറ ധൃഷ്ട്യം അക്ഷന്തവ്യംതന്നെ. എന്തോ പൂർവ്വപുണ്യഫലംകൊണ്ടു കൊട്ടാരത്തിലെ പരിചാരികാത്വം കിട്ടിയെന്നല്ലാതെ അപ്രാപ്യങ്ങളായ അത്യുച്ചശിഖരങ്ങളിലേക്കു കുതിച്ചുചാടു

വാൻ ഉദ്ദേശിച്ചാൽ പിടഞ്ഞു വീഴുകയല്ലേ നിവൃത്തിയുള്ളു. അല്ലെങ്കിൽ, ഞാൻ എന്തിനാണു പശ്ചാത്തപിക്കുന്നതു. ഇതെന്റെ അവകാശം തന്നെയാകണമല്ലൊ. വിശിഷ്ടവസ്തുക്കളുടെ ഉടമസ്ഥാവകാശം ആരിൽ സ്ഥിതിചെയ്തിരുന്നാലും അവയുടെ ഉൽകൃഷ്ട്യത്തെ പററി അഭിനന്ദിക്കുവാൻ ഏതു ഹൃദയത്തിനും അവകാശമുണ്ട്. ഞാൻ അദ്ദേഹത്തിന്റെ ഗുണഗണങ്ങളെപ്പററി അഭിനന്ദിക്കുന്നതിൽ അദ്ദേഹത്തിനുതന്നേയും എന്നോടു വിരോധിക്കുവാൻ എന്തു ന്യായമാണുള്ളതു? ഹ! ഞാനെന്തുവിചാരിച്ചുപോയി. ചക്രവത്തിതിരുമനസ്സിലെ വാത്സല്യപാത്രമായ സീമന്തപുത്രൻ-ലോകപ്രശസ്തി സമ്പാദിച്ച സെലിംരാജകുമാരൻ—അന്തഃപുരവാസികളുടെ ഏകദൈവവിഗ്രഹം—എന്റെ-ഈ ഏഴപ്പെണ്ണിന്റെ അനുമോദനത്തിനു പാത്രമെന്നോ? എന്തു മൌഢ്യം! എന്റെ ഉദ്ദേശം അതിരുകടന്നതുതന്നെ. അദ്ദേഹത്തെ ഇതിനുമുൻപു ഞാൻ ഇവിടെവെച്ചുതന്നെ എത്രയോ പ്രാവശ്യം കണ്ടിട്ടുണ്ട്. എന്നാൽ ആ പുണ്യശ്ലോകൻ ശ്രേഷ്ഠപ്പെട്ടിട്ടെങ്കിലും ഒരു വാക്കു പറയുകയൊ, യാതൊരു ഉദ്ദേശവും കൂടാതെയെങ്കിലും ഒരു നോക്കു എന്നെ കാണുകയൊ ചെയ്തിട്ടില്ലല്ലൊ. അഥവാ അംബികാദേവിയുടെ, സൌന്ദര്യത്തിന്റെ നിധിയായ ആ മനോഹരിയുടെ പ്രാണനാഥന്-ഈയുള്ളവളിൽ-കേവലം പരിചാരികയിൽ-അനുഭാവത്തിന്റെ ആവശ്യമെന്തു്? പക്ഷേ സോഫിയിലുംമററും അദ്ദേഹം കരുണയുള്ള ആളാണെന്നല്ലേ ഞാൻ അറിഞ്ഞത്! അല്ലെങ്കിൽതന്നേയും അവൾ സൌഭാഗ്യവതിയാണല്ലൊ. ഞാനൊ പാപഗർത്തത്തിൽ ആമഗ്നംചെയ്ത ഭൃംഗ-ഹാ! ഇതാ എന്റെ കണ്ണുകൾ കാണുന്നകാഴ്ച എത്രമനോഹരം! കുമാരൻ—അതാ ഒരു പനിനീർപ്പൂവിനെ അതിന്റെ തണ്ടിൽനിന്നും പറിച്ചെടുത്തു ആ കോമളമായ മുഖകമലത്തിൽ ചേർക്കുന്നു; പേലവമായ അധരപുടങ്ങളിൽ ചേർത്തുവെച്ചു അതിനെ ചുംബിക്കുന്നു. ഹാ! നിസർഗ്ഗകുസുമമേ! നിന്റെ ജന്മം സഫലമായി. നിന്റെ സൌന്ദര്യത്തിനും നൈർമ്മല്യത്തിനും ലഭിക്കേണ്ട പ്രതിഫലം ലഭിച്ചു. നീ ജീവനില്ലാത്ത ഒരു വസ്തുവല്ല നിശ്ചയം. അഥവാ അപ്രകാരമായിരുന്നെങ്കിൽ ഇപ്പോൾനിനക്കു ജീവനുണ്ട്. കുമാരന്റെ കരാംഗുലിയുടെ സ്പർശനം ഏററ മാത്രയിൽതന്നെ നീ ദേവി അംബികാകുമാരിയുടെ പദവിയെ പ്രാപിച്ചുവല്ലൊ. ഈ നില്ക്കുന്ന ഭൃംഗ നിന്നിൽനിന്നും എത്രയോ താഴ്ന്നവൾ! അഞ്ചാറുമാസത്തിനുമുൻപുവരെ ഞാൻ നിന്നെക്കാൾ ഭാഗ്യവതിയായിരുന്നു. ഇപ്പോൾ ഞാൻ നിന്നെക്കാൾ നികൃഷ്ടസ്ഥി

തിയിലായി. അതാ അദ്ദേഹത്തിൻെറ നീലക്കഞ്ചുകത്തിൻപുറത്തു പരിലസിക്കുന്ന തങ്കമുദ്രക്കു ആ മുഖത്തിൻെറ നിറത്തെ അതിശയിപ്പാൻ കഴിയുന്നില്ലല്ലൊ. ആ വിശാലമായ നയനങ്ങൾകൊണ്ട് ഒന്നു നോക്കിയാൽ—അവിചാരിതമായെങ്കിലും അതിൽനിന്നും ഒരു കടാക്ഷശകലം പൊഴിഞ്ഞാൽ—ഈയുള്ളവളുടെ ജന്മവും സഫലമാകുമായിരുന്നു. അതാ! അദ്ദേഹം വീണ്ടും ഒരു പൂവിനെക്കൂടി പറിക്കുന്നു! ആ പൊൻകൈവിരലിൽ വല്ല മുള്ളും കൊള്ളുന്നപക്ഷം നിന്നെ ഞാൻ പിഴുതുകളയും. നിശ്ചയം. എൻെറ അസൂയ അതിരുകടന്നു പോയി! കുമാരൻെറ കിരീടം ഇന്നു കൊണ്ടുവന്നിട്ടില്ലാത്തതു വളരെ നന്നായിഎന്നുതന്നെ പറയാം. ആ ശിരസ്സിൽ കയറുവാനുള്ള ഭാഗ്യം ഈപാവപ്പെട്ട പുഷ്പങ്ങൾക്കു സിദ്ധിച്ചുവല്ലൊ. അടുത്തജന്മം ഈ തരത്തിൽ ഒരു പനിനീർപ്പൂവായി ജനിച്ചാലും മതിയായിരുന്നു. ഹാ! ദൈവമേ എൻെറ വിചാരത്തിനു എന്തു അവസാനം! ആവശ്യമില്ലാത്തതിനെപ്പററി എല്ലാം വിചാരിച്ചിട്ടെന്തുഫലം! "സൂര്യനെ തൊടുവാൻ കൈനീട്ടിപ്പോയ നിശീഥിനി" പരിഹാസയോഗ്യതന്നെ. സംശയമില്ല. പക്ഷെ എനിക്കു ഈവിധത്തിലെങ്കിലും അദ്ദേഹത്തെ കാണ്മാൻ ഭാഗ്യമുണ്ടായല്ലൊ! അതുതന്നെ എത്രയോ മഹത്തരമായ സംഗതിയാണ്! ഇതുപോലെയെങ്കിലും ജീവാവസാനംവരെ കഴിഞ്ഞുകൂടിയാൽ മതിയായിരുന്നു. അല്ലാതെ ഞാൻ മറെറാന്നും ആശിക്കുന്നില്ല. അദ്ദേഹത്തെ കുളൂപ്പിക്കുന്ന മാരുതനും, അദ്ദേഹം സ്നാനംചെയ്യുന്ന സരസ്സും, അദ്ദേഹത്തിൻെറ പാദസ്പർശനം ഏല്ക്കുന്ന ഈ പൂന്തോപ്പും എന്നെ വളരെ ആശ്ചസിപ്പിക്കുന്നുണ്ടല്ലൊ. ഈ ജന്മംമുഴുവനും അദ്ദേഹം എന്നെപ്പററിയൊ, എനിക്കു അദ്ദേഹത്തിനോടുള്ള അനുരാഗത്തെപ്പററിയൊ അറിയാതിരുന്നാലും അദ്ദേഹം എൻെറ ഹൃദയത്തിൽ അധിവസിക്കുന്ന ഒരു ചൈതന്യമായിക്കഴിഞ്ഞു. ബാഹ്യമായ ഭാവപ്രദർശനങ്ങൾക്കൊ, വിലാസഭംഗികൾക്കൊ, ശൃംഗാരമാധുര്യങ്ങൾക്കൊ യഥാർത്ഥപ്രേമം അധീനമാണോ? അഥവാ അപ്രകാരമുള്ളവയിൽ യഥാർത്ഥപ്രേമം അധിവസിക്കുമോ? എന്തോ! ആശ്ചര്യം! പ്രേമം എന്നുവെച്ചാൽതന്നേ എന്താണ്? അതിനു കണ്ണില്ലെന്നല്ലെ പറയുന്നതു്? അതു എത്രയോ അബദ്ധം! അതിൻെറ കണ്ണുപോലെ സൂക്ഷ്മമായകണ്ണു ദൂരദർശിനിക്കുകൂടിയില്ല. അത്ഭുതം! സർവ്വേശ്വരാ! ഈ അഗതിയിൽ നിൻെറ ദിവ്യഗുണത്തെ നിറച്ചതുകൊണ്ടു എന്തുഫലം! എനിക്കു ആ തിരുമേനിയോടുള്ള ഈ വേഴ്ച—ഈ ജന്മാന്തരപുണ്യബന്ധം—ആദേവിയിലായിരുന്നെങ്കിൽ

അദ്ദേഹം എത്രയോ ഭാഗ്യവാനാകുമായിരുന്നു. അപ്രകാരം ചെയ്യാതെ കേവലം ഒരു പരിചാരികയായ എന്നിൽ ഈ മഹൽഗുണം ഒരു തീരാവ്യാധിയായിട്ടും മനശ്ശല്യമായിട്ടുമല്ലേ പരിണമിച്ചതു? ആവശ്യമുള്ളിടങ്ങളിൽ വേണ്ട സാധനങ്ങൾ നല്കാതെ കളിപ്പിക്കുന്ന അനൌചിത്യം സർവ്വേശ്വരൻെറ പ്രവൃത്തികളിൽ ധാരാളമായി കാണാറുള്ളതാണല്ലൊ? അല്ലെങ്കിൽപിന്നെ അദ്ദേഹം എന്തിനു ഇവളെ ഇപ്രകാരം വലച്ചു! അന്നു അമ്മ ദേവാലയത്തിൽ മരിച്ചുകിടന്നപ്പോൾ അദ്ദേഹം എന്തെല്ലാം വർത്തമാനമാണ് പറഞ്ഞതു്? ആ കഥ എല്ലാം അദ്ദേഹം മറന്നിരിക്കും. അല്ലെങ്കിൽ ഞാൻ ഇവിടെ ഉണ്ടെന്നു് അദ്ദേഹത്തിനറിയാമായിരിക്കെ എന്നെ കാണുവാൻ അദ്ദേഹം അനുഗ്രഹിക്കാതിരിക്കയില്ല. ഛേ! അദ്ദേഹം എന്നെ എന്നന്നേക്കും ആയി മറന്നിരിക്കും. സംശയമില്ല ഞാൻ അന്നു—അതെ കുറച്ചുദിവസങ്ങൾക്കുമുമ്പു ദേവിയുടെ അരമനയിൽ ഇരിക്കുന്നസമയം—ഞാൻ ദേവിയുടെ തലമുടികെട്ടിൽ പുഷ്പമാല്യംവെച്ചു അലങ്കരിക്കുന്നസമയം—കുമാരൻ പെട്ടെന്നു കയറിവരുന്നതായി തോന്നി. ഞാൻ മണിയറയിൽനിന്നും പുറത്തിറങ്ങി ഗൂഢമായി നോക്കികൊണ്ടു നില്ക്കുമ്പോൾ അദ്ദേഹം ദേവിയുടെ കഴുത്തിൽ കരങ്ങൾകൊണ്ടു കെട്ടിപ്പിടിച്ചു മുഖത്തു ഒരു ചുംബനംവെയ്ക്കുകയും പുളകാങ്കിതയായ ദേവി തടുത്തുകൊണ്ടു ലജ്ജയെ പ്രകടിപ്പിച്ചപ്പോൾ, "ഓമനെ ഇന്നു തലമുടി കെട്ടിയ ദാസി വളരെ ചതുരതന്നെ സംശയമില്ല, വളരെ ഭംഗിയായിരിക്കുന്നു; ഞാൻ ആ ചികുരഭാരത്തിനെ ഒന്നു തലോടട്ടെ" എന്നുപറഞ്ഞു നിറുകയിൽ വീണ്ടും ചുംബിക്കയും ചെയ്തതായി ഞാൻ ഇന്നും ഓക്കുന്നുണ്ട്, അന്നത്തെ ആ ചുംബനം എനിക്കു അവകാശപ്പെട്ടതായിരുന്നുവെന്നു ഞാൻ കരുതി. പക്ഷെ കുമാരൻ അതു കരുതിയിരിക്കയില്ല! ഇനിയും അധികം വിചാരിക്കുന്നതെന്തിനു? ഇതാ അദ്ദേഹം കൊട്ടാരത്തിലേക്കു മടങ്ങുന്നു. അതാ എൻെറ ആത്മ—എൻെറ ഹൃദയമേ! നീ എന്തു അസത്താണ്!_നിൻെറ ആത്മ—നാഥനെന്നൊ നീ പറയുവാൻ ഭാവിച്ചതു്? എന്തു ഭയങ്കരം!_ഹാ!! ഇവിടെ എല്ലാം ഇരുട്ടായിക്കഴിഞ്ഞല്ലൊ! ദൈവമെ! നാളെ രാവിലെവരെ എനിക്കു അദ്ദേഹത്തെ കാണ്മാൻ കഴികയില്ലല്ലൊ. ഇതെന്തതിശയം! അന്നേതന്നെ ആ ദേവാലയത്തിൽ പാക്കുകയായിരുന്നു ഉത്തമം. എന്നെപ്പോലെതന്നെയാണല്ലൊ ആ ഫാത്തിമയും. അവൾക്കെന്നെപ്പോലെ ആതുരാവസ്ഥയില്ല_സന്തോഷവും ഇല്ല_അതാ സൂര്യൻ അസ്തമിച്ചുകഴിഞ്ഞു."

ഇപ്രകാരമുള്ള ചിന്തകളോടുകൂടി നദീറ ആരാമത്തിൽനിന്നും എഴുന്നേററു അന്തഃപുരത്തിലേക്കു പോയി. ആ സാധുസ്ത്രീയെ ബാധിച്ചിരുന്ന രോഗം ഏതു രീതിയിലുള്ളതായിരുന്നുവെന്നു യുവതീയുവാക്കന്മാരായിരുന്നവരും ആകുന്നവരും ആയ എന്റെ മാന്യവായനക്കാർ ഇപ്പോഴെങ്കിലും അറിഞ്ഞിരിക്കുമെന്നതു തീർച്ചയാണ്. ഈ ത്തരം ഘട്ടങ്ങൾ ലോകജീവിതത്തിൽ തരണംചെയ്യാത്തവരായി അധികം ആളുകൾ കാണുകില്ലെന്നു ഉദ്ദേശിക്കുന്നതിൽ അബദ്ധമില്ല. സാധാരണയായി പ്രേമത്തിനുള്ള ഗുണം അതു ആരേയും ഭയപ്പെടുന്നില്ലെന്നുള്ളതാണ്. തന്മൂലം നദീറയുടെ ഹൃദയത്തിൽ ഉദിച്ചുയന്ന ദിവ്യശക്തി കൊട്ടാരത്തേയൊ അന്തഃപുരത്തേയൊ, അതിന്റെ ശരിയായ വളർച്ചക്കു പ്രതിബന്ധങ്ങളായിക്കരുതിയിരുന്നില്ല. പക്ഷെ അവളുടെ ഈ നവീനമനോഭാവം അവളെ അലസയാക്കി; അവളുടെ ജാഗ്രതാവസ്ഥയെ ഇല്ലാതെയാക്കി; സുഷുപ്തിയെ നശിപ്പിച്ചു; സ്വപ്നപന്ഥാക്കളിൽക്കൂടി രാവും പകലും ഒരുപോലെ അവളെ നയിപ്പിച്ചു; അവളുടെ കൃത്യങ്ങളെ എപ്പോഴും മുടക്കി; അവളുടെ ഉത്സാഹത്തേയും പ്രസരിപ്പിനേയും അവളിൽനിന്നും മറച്ചു—ആ സാധുവിനെ ആസകലം പരിതപിപ്പിച്ചു. പക്ഷെ ഈ താപത്തിലും അവൾ അമേയമായ ആനന്ദശീതം അനുഭവിച്ചിരുന്നു. ആ ആനന്ദത്തിന്റെ പരിധി കണ്ടറിഞ്ഞവരൊ, പരിണാമം അറിഞ്ഞവരൊ ലോകത്തിൽ ആരുംതന്നെയില്ല. അവളുടെ ഹൃദയശൈഥില്യത്തിന്നിടക്കു അവൾ അനുഭവിച്ചിരുന്ന ആനന്ദം അപ്രമേയമാണെന്നു അവൾ വിചാരിച്ചിരുന്നിരിക്കാം. കാർമേഘങ്ങളുടെ ഇടയിൽ ശോഭിക്കുന്ന ചന്ദ്രനുവളരെ പ്രകാശം കാണുമെന്നതു എത്രയൊ പരമാത്ഥമെന്നു അവൾ ആശ്വസിച്ചിരുന്നിരിക്കാം. എന്നാൽ ലോകരംഗത്തിൽ ഇറങ്ങി യാതൊരു അടവും പരിശീലിച്ചിട്ടില്ലാത്ത ആ ദിവ്യകന്യകയിൽ മദനൻ നാടകമാടുന്നുണ്ടായിരുന്നെങ്കിലും അവളുടെ മുഖഭാവംകൊണ്ടൊ മററു രീതികൾകൊണ്ടൊ, വാത്സ്യായനാദിശാസ്ത്രപടുക്കൾക്കുകൂടിയും യാതൊരു വികാരാവേശങ്ങളും അവളിൽ ഉണ്ടായിരുന്നതായി അറിവാൻ സാധിക്കയില്ല. അവളുടെ പ്രശാന്തരമ്യമായ മുഖം പ്രകാശിപ്പിച്ചിരുന്ന മന്ദസ്മിതത്തിൽ യാതൊരു പുതുനിറവുമിടകലന്നില്ല; അവളുടെ മധുരമായ വാണിയിൽ കാമൻ യാതൊരു മായപ്പകിട്ടും കൂട്ടിയിട്ടുള്ളതായി ആക്കും ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. ദുഷ്ഷന്തനെ കണ്ടതിനുശേഷം ശകുന്തളക്കുണ്ടായ മനോഭാവമെല്ലാം —ഒരുപക്ഷെ അതിൽ കൂടുതലും നദീറയിൽ ഉണ്ടായിരുന്നി

രിക്കാമെങ്കിലും, താലവൃന്തത്തിൻെറയൊ, താമരയിലയുടെയൊ ത ളിർക്കൂട്ടത്തിൻെറയൊ ആവശ്യം അവൾക്കു ലേശമുണ്ടായിരുന്നില്ല. അവളുടെ പ്രേമത്തിൻെറ പ്രയോഗശൂന്യതയെപ്പററിയുള്ള ദൃഢവി ശ്വാസം പ്രേമത്തോടൊന്നിച്ചുതന്നെ അവളുടെ ഹൃദയത്തിൽ ഉദി ച്ചുയൎന്നിട്ടുണ്ടായിരുന്നു തന്മൂലം അവൾക്കു അനല്പമായ ആശ്വാസ വും ഉണ്ടാകാതിരുന്നില്ല. അവളുടെ സ്ഥിതി കേവലം ഒരു പരിചാ രികയുടേതു മാത്രമായിരുന്നുവെന്നും, തൽക്കാരണത്താൽ രാജകുമാര നുമായി യാതൊരു തരത്തിലും ബന്ധിക്കുവാൻ സാദ്ധ്യമല്ലെന്നും അ വൾ വിശ്വസിച്ചു. എന്നാൽ പരിചാരികാത്വത്തിൽനിന്നും രാജ്ഞി ത്വത്തിലേക്ക്, ആരുമേതുമറിയാതെ അനേകം സ്ത്രീകൾ പണ്ടും ഇ ന്നും ഉയൎത്തപ്പെട്ടിട്ടുണ്ടെന്നു് ആ ബാലികക്കു് അറിവുണ്ടായിരുന്നില്ല. ഈ ലോകത്തിലെ കള്ളങ്ങളും അടവുകളും എല്ലാം അപരിചിതമാ യിത്തന്നെ സ്ഥിതിചെയ്യുന്ന ആ ബാലിക ഇതെല്ലാം അറിയുന്നതു മെങ്ങിനെ?

ആരാമത്തിൽനിന്നും അന്തഃപുരത്തിൽ വന്നു അവിടെ മ ണിയറയിൽ വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു ശേഷം നദീറ ഭോജന ശാലയിൽ വന്നു ആഹാരം കഴിഞ്ഞതിനുശേഷം പതിവുപോലെ അവൾ നിദ്രക്കായി സ്വന്തം ശയനമുറിയിൽ പ്രവേശിച്ചു. എന്നാൽ എന്തോ മനശ്ചാഞ്ചല്യംകൊണ്ടു കുറച്ചു നേരംകൂടി ആരാമത്തിൽ പോയിരിക്കാമെന്നു തീൎച്ചപ്പെടുത്തി, അവളുടെ ശയനമുറിയിൽനിന്നും പുറത്തേക്കിറങ്ങി. അവിടെനിന്നും ആരാമത്തിൽ പ്രവേശിക്കുന്ന തിന്നു അന്തഃപുരത്തിൻെറ ഉത്തരഭാഗത്തായി സെലിമിൻെറ മണി മന്ദിരത്തിനടുത്തുണ്ടായിരുന്ന ഗൂഢമാൎഗ്ഗത്തിൽ കൂടിയല്ലാതെ വേറെ മാൎഗ്ഗമുണ്ടായിരുന്നില്ല. ഈ ഗൂഢമാൎഗ്ഗം—മൂന്നാമദ്ധ്യായത്തിൻെറ അ വസാനത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നതും മെഹറിനെ മാററി പാൎപ്പി ക്കുവാനായി സെലിം കണ്ടുപിടിച്ചിട്ടുള്ളതുമായ മണിയറയിലേക്കു ക യറുവാനുള്ള കവാടത്തിലേക്കുള്ളതായിരുന്നു. അവിടെ അപ്രകാരം ഒരു മുറിയുണ്ടെന്നോ, ആ മുറിയിൽ ആരെങ്കിലും താമസമുണ്ടെന്നൊ നദീറക്കു അറിവുണ്ടായിരുന്നില്ല. സാധാരണയായി ആരാമത്തിൽ പ്രവേശിക്കുന്നതിന്നു അന്തഃപുരത്തിൽ കൂടി കയറിയാണു അവൾ പോകാറുള്ളതെങ്കിലും അന്നു അന്തഃപുരത്തിൻെറ ഗോപുരവാതിലു കൾ ബന്ധിച്ചിരുന്നതുകൊണ്ടാണു അവൾ നൂതനമായ ഈ പന്ഥാ വിൽക്കൂടിതന്നെ പോകാമെന്നു തീൎച്ചപ്പെടുത്തിയതു്. എന്നാൽ അ

വൾ ആ ഗൂഢമാർഗ്ഗത്തിൽ പ്രവേശിച്ച ഉടനെതന്നെ മുകളിൽ ഉണ്ടായിരുന്ന ഗോവണിയിൽനിന്നും ഇറങ്ങി ആരോ ധൃതഗതിയായി താഴത്തേക്ക വരുന്ന ശബ്ദം കേട്ട അവൾ ഒരു വശത്തേക്ക ഒതുങ്ങി മാറിനിന്നു. അവളുടെ അക്ഷികൾക്ക ലക്ഷ്യമായതു സെലിം രാജകുമാരനല്ലാതെ മറ്റാരുമായിരുന്നില്ല. ആ ഗൂഢമാർഗ്ഗത്തിൽ ഇരുട്ട ബാധിച്ചിരുന്നെങ്കിലും കുമാരൻെറ കണ്ഠത്തിൽ ശോഭിച്ച രത്നമാല്യങ്ങളുടെ പ്രകാശം നദീറക്ക നല്ലതിൻവണ്ണം കാണാൻ കഴിഞ്ഞിരുന്നതിനാൽ അവളുടെ ഊഹം ലേശവും തെററിയില്ല. കുമാരനെ കണ്ട ഉടൻതന്നെ അവൾ അടുത്തുണ്ടായിരുന്ന വാതിലിൻെറ പുറകിൽ മറഞ്ഞുനിന്നു. ആ ഗൂഢമാർഗ്ഗത്തിൻെറ അവസാനത്തിൽ ഒരു സ്ഫടികക്കവാടം ഉള്ളതായി അവൾ മനസ്സിലാക്കിയതപ്പോളാണ്. ധൃതഗതിയായി ഗോവണിയിൽനിന്നും ഇറങ്ങിയ കുമാരൻ യാതൊന്നും സംശയിച്ച നില്ക്കാതെ ആ ഗൂഢമാർഗ്ഗത്തിൽകൂടി ഗതിയെ പിന്തുടന്നു അദ്ദേഹം പോകുന്നവഴി അവൾക്ക നിശ്ചയമില്ലാതിരുന്നെങ്കിലും ആ സ്ഥലത്തേക്ക അവൾ സൂക്ഷിച്ച നോക്കിക്കൊണ്ടുനിന്നു. അദ്ദേഹം, മുൻപറഞ്ഞ സ്ഫടികവാതിൽ തുറന്നു വീണ്ടും ധൃതഗതിയായി നടന്നപ്പോൾ അദ്ദേഹത്തിൻെറ കഴുത്തിൽനിന്നും ഒരു മാല താഴത്തു വീണതുപോലെ അദ്ദേഹത്തെതന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടുനിന്ന നദീറക്ക തോന്നി. ഈ വിവരം അറിയാതെ കുമാരൻ അദ്ദേഹത്തിൻെറ ഗതിയെ തുടൎന്നതേയുള്ളു. താഴെ വീണുപോയതു കുമാരൻെറ രത്നമാല്യമാണെന്നു പ്രകാശംകൊണ്ടു മനസ്സിലാക്കിയ നദീറ തൽക്ഷണം ആ വാതുക്കൽ ഓടിച്ചെന്നു അതിനെ കൈയ്യിൽ എടുത്തു. അതിലുണ്ടായിരുന്ന ഒരു സ്വൎണ്ണക്കൊളുത്തു വിട്ടുപോയതിനാലാണ് അതു താഴെ വീണതെന്നു അവൾക്ക മനസ്സിലായി. മാല കൈയ്യിൽ ഗ്രഹിച്ച നിമിഷം മുതൽ അവളുടെ ദേഹമാസകലം വിറച്ചു. അവളുടെ കൈയ്യുടം മുഴവനും വിയക്കുന്നതായി അവൾക്ക തോന്നി. ഇപ്രകാരം അവൾ തനിയെ പറഞ്ഞു. "ഈ മാല ഞാനെങ്ങിനെ സൂക്ഷിക്കും. അല്ലയൊ രത്നമേ! നിൻെറ ഭാഗ്യത്തിനോട് എനിക്ക വളരെ അസൂയ ഉണ്ടെന്നു ഞാൻ നേരെ പറഞ്ഞേക്കാം" ഇങ്ങിനെ പുലമ്പിക്കൊണ്ട് അവൾ ആ മാല്യത്തെ മാറോടണച്ച പുൽകി. "ഹാ! നീ എവിടെ ഇരിക്കേണ്ടതാണ്? എവിടെ ഇരുന്നതാണ്?" എന്ന് അവൾ വീണ്ടും പറഞ്ഞുതുടങ്ങി. അല്പനേരത്തേക്ക് അവൾ അത്യധികമായ ആനന്ദം അനുഭവിച്ചതുപോലെ തൃപ്തിപ്പെട്ടു. എ

ന്നാൽ അതു പുളകംപോലെ ക്ഷണികമായിരുന്നു. അവളുടെ അതിരുകടന്ന ആനന്ദം അവൾ അറിയാതെതന്നെ നശിച്ചപ്പോൾ അവളിൽ ശേഷിച്ചിരുന്നതു ഭയങ്കരമായ ചില ആശങ്കകളായിരുന്നു. അവളുടെ കൈയ്യിൽ ഇരിക്കുന്ന രത്നമാല്യം സെലിം രാജകുമാരൻെറ കണ്ഠാഭരണമായിരുന്നുവെന്ന് അവൾക്കറിയാം. ആ സ്ഥിതിക്ക് അതു അവളുടെ കൈയ്യുശം വെച്ചുകൊണ്ടിരിക്കുന്നതു വിവിധാപവാദങ്ങൾക്കു കാരണമായേക്കുമെന്നും അവൾ അറിയാതിരുന്നില്ല. ഏതായാലും ആ മാലയെ ഉടൻ കുമാരൻെറ കൈയ്യിൽതന്നെ തിരിച്ചേല്പിക്കണമെന്നു തീർച്ചപ്പെടുത്തി അവൾ അദ്ദേഹം പോയ വഴിയെ പിന്തുടന്നു. പക്ഷെ അതിനും അവൾക്കു ശരിയായ ധൈര്യമുണ്ടായിരുന്നില്ല. ഈ നിമിഷം വരെ അവൾ അദ്ദേഹത്തോട് അടുത്തു പെരുമാറിയിട്ടില്ല. കൊട്ടാരത്തിൽ വന്നതിനു ശേഷം അവൾ അദ്ദേഹത്തോടു സംസാരിച്ചിട്ടില്ല. അദ്ദേഹത്തിൻെറ അറിവോടുകൂടി അവൾ കൊട്ടാരത്തിൽ വരുന്നതിനുമുമ്പു ദേവാലയത്തിൽവെച്ച് ഒരിക്കലല്ലാതെ അദ്ദേഹത്തെ ദശിച്ചിട്ടില്ല. അതിലും വിശേഷിച്ച് ഏകാകിനിയായി അവിടെ നില്ക്കുവാനൊ, അദ്ദേഹത്തെ സമീപിക്കുവാനൊ അവളുടെ പരിശുദ്ധ മനഃസ്ഥിതി അവളെ അനുവദിച്ചുമില്ല. എന്നാൽ ഇതിനെല്ലാം വിപരീതമായി മറെറാരു മനഃസ്ഥിതിയും അവളിൽ പൊടുന്നനവെ ഉദിച്ചുയന്നു. അവൾ വളരെ ദിവസങ്ങളായി ഏതൊരു പുണ്യവാൻെറ സുകുമാരശരീരത്തെ സ്വപ്നവേളയിലെങ്കിലും ദശിക്കുന്നെങ്കിൽ സ്പശിക്കുവാനും ആഗ്രഹിച്ചിരുന്നു; ഏതൊരു മഹാൻെറ കോമളവിഗ്രഹമാണ് "കടാക്ഷശാസ്ത്രപ്പഠിപ്പു നേടാത്ത" അവളുടെ വിടന്ന കണ്ണുകൾ ഏററവും ഉൽക്കണ്ഠയോടെ കാണുവാൻ പ്രതീക്ഷിച്ചിരുന്നു; എന്നുമാത്രമല്ല, അപ്രകാരം സാധിച്ചാൽ അവളു സാഫല്യം സിദ്ധിച്ചതായി സന്തൃപ്തിപ്പെട്ടുകൊള്ളാമെന്നുകൂടി അവൾ നിശ്ചയിച്ചിരുന്നു; ഏതൊരു കോമളൻെറ സുന്ദരമായ മുഖചന്ദ്രബിംബത്തിൽനിന്നും തൂവുന്ന മന്ദഹാസാങ്കുരത്തേ ഏററ് അവളുടെ ഹൃദയസമുദ്രം കല്ലോലത്തെ തല്ലിതകക്കുവാൻ ആഗ്രഹിച്ചിരുന്നു; ഏതൊരു ദിവ്യൻെറ പാദപല്ലവങ്ങൾ മുദ്ര പതിച്ചിട്ടുള്ള തറയിൽ സാഷ്ടാംഗപ്രണാമം ചെയ്തു തൻെറ ദിവ്യാച്ചനയെ നിറവേററുവാൻ അവൾ ഇപ്പോഴും ആഗ്രഹിക്കുന്നു; ഏതൊരു സുകുമാരൻെറ രത്നഖചിതമായ കഞ്ചുകത്തെ ദശിക്കുന്നമാത്രയിൽതന്നെ അവളുടെ കോമളവിഗ്രഹം പുളകകഞ്ചുകത്തെ സ്വയം നിമ്മിച്ചു ധരി

ക്കുന്നു; ഹാ! ഏതൊരു അലഭ്യസൌഭാഗ്യത്തിലേക്കാണ് അത്യാശയോടെ ആ നിമ്മലബാലികയുടെ ഹൃദയം കുതിച്ചു ചാടുവാൻ കൊതിച്ചിരുന്നതു്; ഏതൊരു യുവാവിൻെറ പാണിപല്ലവത്തെ— ഭാരതസാമ്രാജ്യത്തിൻെറ ഭാവി സൌഭാഗ്യത്തിനുതകുന്ന നായകത്വത്തെ പ്രദശിപ്പിക്കുന്ന തങ്കച്ചെങ്കോൽ വഹിക്കേണ്ട ഏതൊരു കരപല്ലവത്തെയാണു നിരാശ്രയയായി, നിർധനയായി, നിരാലംബയായി കഴിച്ചുകൂട്ടുന്നു ആ ഇളം തളിർമേനിയാളുടെ—ആ ലതാംഗിയുടെ കുളർമാത്തട്ടു രണ്ടു തങ്കപ്പൂങ്കോരകങ്ങൾകൊണ്ടു സന്തോഷിപ്പിക്കുവാൻ ആശിച്ചിരുന്നതു; അല്ല; ആശിക്കുന്നതു്; അതേ! ആ യുവാവ്—ആരാജകുമാരൻ—അനേകം സുന്ദരിമാരാൽ അച്ചിതനായി, ആശ്ലേഷിതനായിരിക്കുന്ന ആ സെലിം രാജകുമാരൻ പോയവഴിയെ ചെന്നു തൻെറ കൈയിൽ ഉണ്ടായിരുന്ന മാല്യത്തെ ഏൽപിക്കുവാൻ, അവൾക്ക് എന്തൊ ഒരു അവകാശം ഉള്ളതായി അവൾ അഭിമാനിച്ചു. സാധു! അവളുടെ അഭിമാനം—അവളുടെ അവകാശം അസ്ഥാനത്തിലാണെന്നു ആ അപ്രൌഢബാലിക അറിയുന്നതേയില്ല. മണൽക്കാടുകളെ മഹാമേരുക്കളായും, യാചകനെ ഭൂപാലനായും, അജ്ഞനെ ജ്ഞാനിയായും, വിഷത്തെ അമൃതായും, കാരസ്കരത്തെ കല്പദ്രുമമായും, മലത്തെ കസ്തൂരിയായും ക്ഷണമാത്രകൊണ്ടു മാററുന്ന ദിവ്യപ്രേമമേ! നിൻെറ ശക്തി അപ്രമേയം; നിൻെറ പ്രഭാവം അത്ഭുതകരം; നിൻെറ മഹത്വം അനന്തം തന്നെയാണു; സംശയമില്ല. ദേവേന്ദ്രനേയും കൽക്കഷണത്തേയുംതമ്മിൽ അഭേദ്യമായി ബന്ധിക്കാൻ നിൻെറ ചാപല്യത്തിനു സാധിക്കുന്നുവല്ലോ! അഥവാ ആന്തരമായി വത്തിക്കുന്ന നീ ബാഹ്യോപാധികളെപ്പററി വിചാരിക്കുന്നതേയില്ല, എന്നതു് എത്രയൊ പരമാത്ഥം! അതാ! നോക്കുക സെലിം രാജകുമാരൻ പോയ വഴിയിൽക്കൂടി നദീറ പോകുന്നു. പാദങ്ങൾ പതുക്കെ പതുക്കെ വെച്ചാണു് അവൾ നടക്കുന്നതു്. അവളുടെ പ്രേമം അവളെ മുമ്പോട്ടു നയിപ്പിക്കുമ്പോൾ അവളുടെ പരിചാരികാത്വം അവളെ പുറകോട്ടു വിടുന്നതേയുള്ളൂ. നദീറ സാവധാനത്തിൽ നടന്നു ഗൂഢമാഗ്ഗത്തിൻെറ അവസാനഭാഗത്തെത്തി. പക്ഷെ അവിടെ, ചെന്നപ്പോൾ അവൾ കണ്ട കാഴ്ച അവളെ ഏററവും നിരാശപ്പെടുത്തി. ആ പാതയുടെ അവസാനത്തിൽ, അല്പംമുമ്പു തുറന്നിട്ടിരുന്ന കവാടം അടച്ചിരുന്നു. വാതലിൻെറ ഉള്ളിൽ പ്രവേശിക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല. വാതിൽ ഭദ്രമായി ബ

ന്ധിക്കപ്പെട്ടിരുന്നു. ആ വാതലിന്റെ വേറെ ഒരുഭാഗത്തുണ്ടായിരുന്ന ഒരു ചെറിയജാലകം സ്ഫടികാവേഷ്ടിതമായിരുന്നു. നദീറ ആ ജാലകത്തിന്റെ പഴുതിൽക്കൂടി അകത്തേക്കു സൂക്ഷിച്ചുനോക്കി. അങ്ങോട്ട് അത്യുൽക്കണ്ഠയോടെ തന്റെ നയനങ്ങളെ തിരിപ്പിച്ചപ്പോൾ കണ്ട കാഴ്ചയാണു അവളെ രസിപ്പിക്കയും അതേ സമയത്തുതന്നെ തപിപ്പിക്കയുംചെയ്തതു്. അവളുടെ ഹൃദയത്തിൽ അജ്ഞാതമായി സ്ഥിതിചെയ്തിരുന്ന പ്രേമാങ്കുരത്തിന്റെ തഴച്ചുവളൎന്ന പ്രതിമയാണ് ആ മനോഹരമായ മണിയറയിൽ അവൾ കണ്ടതു്. ഇപ്പോൾ അപൂൎണ്ണമായി അവളിൽ സ്ഥിതിചെയ്യുന്ന അത്യാശ അവിടെ പരിപൂൎണ്ണമായി പ്രകാശിക്കുന്നതുപോലെ അവൾക്കു തോന്നി. അഥവാ അവിടെ കണ്ടതു് അവളുടെ സ്വരൂപംതന്നെ ആയിരിക്കുമോ?

മനോഹരങ്ങളായ സച്ചിത്രവസ്തുക്കൾകൊണ്ടു അലങ്കരിക്കപ്പെട്ടിരുന്ന ആ മണിയറയുടെ നാലു ഭിത്തികളും നിലക്കണ്ണാടികൾകൊണ്ടും നീലക്കണ്ണാടികൾകൊണ്ടും കമനീയമായ രീതിയിൽ നിറഞ്ഞു ശോഭിച്ചിരുന്നു. സ്വൎണ്ണദീപത്തിന്റെ ദീപ്തിപൂരത്താൽ ജാജ്വല്യമാനവും, രത്നങ്ങൾകൊണ്ടും, തങ്കത്താർകൊണ്ടും കളിലളിതവുമായ രണ്ടു 'ദന്തശില്പോല്ലസൽപല്യങ്കങ്ങൾ' ഭാസുരങ്ങളായ ഹംസതൂലശയ്യകളാൽ ഉല്ലസിച്ചിരുന്നു. പല്യങ്കങ്ങളുടെ പ്രതിബിംബം പതിഞ്ഞു സ്ഫാടികഭിത്തികളിലെല്ലാം അനേകം പല്യങ്കങ്ങൾ പരിലസിക്കുന്നതുപോലെ നദീറക്കു തോന്നി. പല്യങ്കങ്ങളിൽ ഒന്നിന്മേൽ—ഇടത്തുവശം ചരിഞ്ഞു കൊട്ടക്കൈകുത്തി ഇടത്തുകരാംബുജത്താൽ ചികുരഭരംതാങ്ങി, സൎവ്വാഭരണവിഭൂഷിതഗാത്രിയായി നീലനിരാളപ്പട്ടുകൊണ്ടു ഉടലും മാറും മറച്ചു, ഉദ്ദേശം ഇരുപതുവയസ്സ് പ്രായം തോന്നിക്കുന്ന ഒരു തരുണി ശയിക്കുന്നുണ്ടു്. ഉത്തുംഗമായ സ്തനഭരങ്ങൾ, കൊട്ടക്കൈയ്യുംകുത്തി ചരിഞ്ഞു കിടക്കുന്ന അവളുടെ മാറത്തട്ടിൽ പ്രശോഭിക്കുന്ന കഞ്ചുകത്തിന്റെ മുൻഭാഗത്തുണ്ടായിരുന്ന കസവുരേഖയെ അധരത്തിനോടൊപ്പം ഉയൎത്തിയിരുന്നു. ശ്വാസോച്ഛ്വാസഗതിമൂലം ചലനം നേടിയിരുന്ന കുചയുഗത്തിനുപരി അവളുടെ വലത്തുകൈപ്പടം പതിഞ്ഞു് അതിലെ വിരലുകളിൽ പ്രശോഭിച്ചിരുന്ന രത്നാംഗുലീയങ്ങളുടെ നിഴലിനെ കഞ്ചുകത്തിലെ മൃദുലമായ ഇഴകളിൽ വീശി നീണ്ടുചുവന്ന അംഗുലികളിൽ ഭൂഷണമായി അണിഞ്ഞിരുന്ന മോതിരങ്ങളുടെ ദീപ്തി, ദീപങ്ങളുടെ പ്രകാശത്തിൽ ഉജ്ജ്വലതരമായി ചമഞ്ഞു. സീമന്തരേഖയെ വ്യക്തമാക്കിയും അളകാവലിയുടെ ചില ഭാഗങ്ങൾ—മൂന്നുനാലു് ഇഴകൾ മാത്രം—ഫാലത്തിലേക്കു ഞാ

ത്തിയും കവൃത്തിടതിങ്ങിയ ചികുരഭാരത്തെ കമനീയമായി കെട്ടിവെച്ചിരുന്നതു് അതിനെ താങ്ങിയിരുന്ന ഇടതുകൈയ്യടത്തിൽ താമരത്തണ്ടിലെ വിടൎന്ന കമലപുഷ്പത്തിനെ മൂടിയ കരിംപായൽപോലെ, ഒതുങ്ങാതെ പലഭാഗങ്ങളും ചിതറിയും, മോഹനമായി പരിലസിച്ചു. ഉജ്ജ്വലവും പ്രസന്നവുമായ വദനപങ്കജം സൎവ്വത്ര പരിപാവനമെന്നു നദീറക്കു തോന്നി. വെൺകുളുർകല്ലുകൊണ്ടു കടഞ്ഞുവാൎത്തു ചുവപ്പുനിറം കലൎത്തിയമാതിരി പ്രശോഭിച്ച ചെറുനാസികയും മിനുസമാൎന്ന കവിൾത്തടങ്ങളും കഴുത്തും കണ്ടിട്ടുംകണ്ടിട്ടും നദീറക്കു തൃപ്തിഉണ്ടായില്ല. നാസികാഗ്രത്തിലെ നാസാമണി അധരപുടത്തെ ആശ്ലേഷിച്ചില്ലെങ്കിലും ആരക്തിമ പ്രതിഫലിച്ചു് അതിൻെറ വെൺമപോയി അരുണാഭ കലൎന്നുജ്ജ്വലിച്ചു. നീലാംബരത്താൽ പാദപങ്കജംവരെ മൂടിയിരുന്ന അവളുടെ കിടപ്പിൻെറ രീതി—ഹാ! എത്ര കേമം—എന്നു മാത്രമേ ആ അനലംകൃതയായ നദീറക്കു വിചാരിക്കുവാൻ കഴിഞ്ഞുള്ളു. ചരിഞ്ഞു കിടന്നിരുന്നതുകൊണ്ടു് ഇടത്തെ തുടയിൽ പതിഞ്ഞു ഉപരിയായി അളവുകോൽപോലെ ഇരുന്ന വലത്തു കാലിൻെറ ജാനുക്കൾമാത്രം അല്പം മുമ്പോട്ടു ചാച്ചുവെച്ചിരുന്നതിനാൽ പാദങ്ങളിൽ ഉണ്ടായിരുന്ന ആഭരണങ്ങളെ ശരിയായി കാണുവാൻ നദീറക്കു കഴിഞ്ഞിരുന്നില്ല. എങ്കിലും ഇടക്കു് ആ സുന്ദരി കണങ്കാൽ വിറപ്പിച്ചിരുന്നതിനാൽ ആഭരണങ്ങളുടെ ശിഞ്ജിതം മണിയറയുടെ പ്രശാന്തതയെ ഭഞ്ജിച്ചിരുന്നു. നദീറ ഇപ്രകാരമുള്ള ആ ദിവ്യരൂപത്തെക്കണ്ടു ആ സൌഭാഗ്യമൂൎത്തിയെ മനസ്സുകൊണ്ടു് അഭിനന്ദിക്കയും ആരാധിക്കയും ചെയ്തു.

രാജകുമാരനെ കാണണമെന്നുള്ള ആശയോടുകൂടിയാണു് അവൾ അകത്തേക്കു നോക്കിയതെങ്കിലും, കണ്ടതു ഒരു സൌന്ദൎയ്യദേവതയെ മാത്രമായിരുന്നു. സെലിമിനെ അവിടെ എങ്ങുംതന്നെ കണ്ടില്ല. അവൾ ഇപ്രകാരം വിചാരിച്ചു "ഹാ! ഇവൾ—ഈ അഭിനവദേവത ആരായിരിക്കാം. ഈ കൊട്ടാരത്തിൽ ഇപ്രകാരമൊരു ദേവിയുണ്ടെന്നു ഇന്നുവരെ ഞാൻ അറിഞ്ഞിരുന്നില്ല. ഇന്നെൻെറ ഭാഗ്യദിനമാണു്. സംശയമില്ല. ഈ ദേവി ഏതാണു? ഈ സുന്ദരി ഇപ്രകാരം അജ്ഞാതയായി താമസിക്കുന്നതെന്താണു്? ഈ മോഹനാംഗി മനുഷ്യസ്ത്രീയല്ല. നിശ്ചയം. ഏതോ ദിവ്യനാരിയാണു. അഥവാ ഞാൻ കാണുന്നതെല്ലാം സ്വപ്നമായിരിക്കാമൊ? കുമാരനെ കാണുന്നില്ലല്ലൊ. ഞാൻ സ്വപ്നംകാണുകയാണു്! ഛേ!അതെങ്ങിനെ? ഞാൻ ഇതാ ഇവിടെ നില്ക്കുകയല്ലേ? ഈ കാണുന്നതു ജന്നലാണു്.

ഇതു ഞാൻ വന്നിട്ടുള്ള വഴിയാണ്. പക്ഷേ കുമാരൻ എവിടെപ്പോയി? ഈ ദേവി ഈ ഗൂഢമാർഗ്ഗത്തിൽ വന്നതെന്തിനേ? വല്ല രാജകുമാരിയുമായിരിക്കുമോ? എന്നാൽ അവർ അന്തഃപുരത്തിൽ താമസിക്കേണ്ടതല്ലേ? ഇപ്രകാരം തനിയെ കിടക്കുന്നതെന്തിനു? ഇവർ ആരെയോ പ്രതീക്ഷിക്കുന്നുണ്ട്. സംശയമില്ല. കുമാരനെത്തന്നെയാണ്. അതാ! ആ ഭിത്തിയിൽ കുമാരൻെറ ഛായാപടം ഇരിക്കുന്നു. ഇവരുടെ കണ്ണുകൾ ആ ഛായാപടത്തിൽതന്നെ പതിഞ്ഞിരിക്കുന്നുവല്ലോ. അവൾ വേറെയെങ്ങും നോക്കുന്നതേയില്ല. ഹാ! ഹൃദയമേ! നോക്കുക! നീ പ്രതിപ്പെട്ടുകൊള്ളുക. നിൻെറ ഉടമസ്ഥയായ ഈ അഗതിക്കു ആശ്വസിക്കുവാനുള്ള മാർഗ്ഗമാണ് ആ കാണുന്നതു്."

അവൾ ഇപ്രകാരം മനസ്സിൽ വിചാരിച്ച് അവിടെ നില്ക്കുമ്പോൾ ആ മുറിയുടെ മറ്റൊരു വാതിൽ ആരോ തുറക്കുന്ന ശബ്ദംകേട്ടു. ആ വാതിൽ ഏതു വശത്തുള്ളതാണെന്ന് അവൾ കണ്ടില്ല. പക്ഷേ വാതിൽതുറന്നശബ്ദവും കിടക്കയിൽനിന്നു ആ ദിവ്യസുന്ദരി ധടുതി എഴുന്നേറ്റപ്പോൾ ആഭരണങ്ങളുടെ സംകലനം കൊണ്ടുണ്ടായ ശിഞ്ജിതവും ഒരേ സമയത്തുതന്നെ ആ മുറിയിൽ പൊന്തിക്കഴിഞ്ഞു. ആ മനോഹരി ശയ്യയിൽനിന്നും എഴുന്നേൽക്കവേ!—ഹാ! ഒരു തങ്കവിഗ്രഹം, അതേ! സെലിം തൻെറ ഭുജാമുസലങ്ങൾകൊണ്ട് ആ കൊച്ചുബാലികയെ എന്നപോലെ അവളെ താങ്ങിയെടുത്തു മടിയിൽ ഇരുത്തി അദ്ദേഹം ആ പല്യങ്കത്തിങ്കൽ ഉപവേശിച്ചു. പല്യങ്കത്തിൻെറ ഒരു വശത്തു തൻെറ കാലുകൾ കീഴ്പ്പോട്ടു തൂക്കിയിട്ടുകൊണ്ടു തൻെറ ഇടത്തു ഭുജാമുസലത്തിൽ പുറകുവശം ചാച്ചു മടിയിൽ കിടത്തിയിരിക്കുന്ന ആ മനോഹരിയുടെ വദനബിംബത്തിൽ അങ്കുരിച്ച മന്ദഹാസം — പരമാനന്ദലക്ഷ്യമായ കുളുർപുഞ്ചിരി—കണ്ണാടിഭിത്തികളും കരിങ്കൽകെട്ടുകളും കടന്നു പുറത്തുവന്നു നദിയുടെ മുഖത്തിൽ പ്രതിഫലിച്ചു വെള്ള വീശിയതുപോലെ അവളുമൊന്നു പുഞ്ചിരിക്കൊണ്ടു! അവൾ പറഞ്ഞു:—"ഹാ! ഹാ! ദൈവമേ! എന്തൊരാനന്ദം! എനിക്ക് ഇത്രയും സന്തോഷം മതി. ഞാൻ ഇതിന്നു തന്നേയും അർഹയല്ല. ആ ദേവിയുടെ ആനന്ദം എനിക്കുകൂടിയും സ്വർഗ്ഗസൌഖ്യത്തെ പ്രദാനം ചെയ്യുന്നുവല്ലോ. അതാ! നോക്കുക! കണ്ണേ!! നിനക്കും തൃപ്തിവരട്ടെ. നിൻെറ ആശ അതാ അവിടെ സഫലമാകുന്നു. അതുകൊണ്ടു നീ തൃപ്തിപ്പെടുക." ആ സുഭഗയുടെ പുഞ്ചിരികൊണ്ട് അഞ്ചിതമായ അധരം, അന്തിച്ചോപ്പിൽ പൂർണ്ണചന്ദ്രന്റെ നിലാ

വു വീശാൻ കഴിയുമെങ്കിൽ ഉണ്ടാകാവുന്ന പേലവശോഭയെ വ ഹിച്ചിരുന്നു. തന്റെ മുഖബിംബത്തെ അല്പമൊന്നു കുനിച്ചു തങ്ക ക്കതിരിന്റെ അധരപുടത്തിൽ സെലിം രാജകുമാരൻ ഒരു ചുട്ടചും ബനമുദ്ര കൊത്തി. ഹാ! ആ കവിൾത്തടങ്ങളിൽ — കണ്ഠത്തിൽ — മാൎത്തട്ടിൽ — നെററിത്തടത്തിൽ — കൈപ്പടത്തിൽ — വീണ്ടും അധര പുടത്തിൽ എന്നിങ്ങനെ പൌനരുക്ത്യദോഷം വകവെയ്ക്കാതെ അദ്ദേ ഹം ആവൎത്തിച്ചാവൎത്തിച്ചു പതിച്ച ചുംബനമുദ്രകൾ കണ്ടു നദീറസ്സുത ന്നേയും തൃപ്തിയും ലജ്ജയും വന്നതായി തോന്നി. എന്നിട്ടും അവൾ സ ന്തോഷിച്ചു. നിൎമ്മലമായ സന്തോഷം അവളിൽ കുടികൊണ്ടു. വാസ്തവ ത്തിൽ നദീറയാണു പരമാത്മസുഖം അനുഭവിച്ചതെന്ന് ആ സാധു സ്വയം അഭിമാനിച്ചുവെന്നതിൽ തൎക്കമില്ല. ഇപ്രകാരം അവൾ കൌതുകത്തോടെ ഏകാഗ്രചിത്തയായി ആ പ്രേമോത്സവത്തിന്റെ ധ്വജപ്രതിഷ്ഠകണ്ട് ആനന്ദിച്ചുകൊണ്ടു നില്ക്കുമ്പോൾ, പാടിക്കൊ ണ്ടിരിക്കുന്ന വീണയുടെ ഒരു കമ്പി പെട്ടെന്നു പൊട്ടിയാലുണ്ടാകുന്ന ഒരു ശബ്ദം അവിടെ വ്യാപിച്ചു: — "പ്രാണനാഥാ! ഇന്നു വരാൻ താ മസിച്ചുവല്ലൊ. ഞാൻ ഉറങ്ങിപ്പോകുമായിരുന്നു. അവിടുന്ന് അ ന്തഃപുരത്തിൽ പോയില്ലേ? അല്ലെങ്കിൽ അവിടെത്തന്നെ ആയിരു ന്നിരിക്കാം.

സെലിം — ഓമനെ! ഞാൻ ഇന്നു വന്നതു വേറെ വഴിയിൽക്കൂടിയാ ണ്. ഒരുപക്ഷേ കുമാരസേനനോ മററാ കണ്ടേക്കുമെന്നു ഞാൻ ഭയപ്പെട്ടു. ഞാൻ മെഹറിനെ കാണരുതെന്നു പിതാവു വളരെ കൎശനമായി ശാസിച്ചിരിക്കുന്നു. ഹാ! നിന്നെ വിട്ടുപിരിഞ്ഞിട്ടു എ നിക്കു ഡില്ലിസാമ്രാജ്യം ഭരിക്കേണ്ട.

മെഹർ — അവിടുന്നു ഇപ്രകാരമരുളരുതു. ഞാൻ പാപിയാണു. പ ക്ഷെ ഭാഗ്യവതിയുമാണ്. കുമാരസേനനു സംഗതികൾ എല്ലാം തന്നെ അറിയാമല്ലോ. പിന്നെ അയാളെ ഭയപ്പെടുന്നതെന്തി നാണു? നൂർ-മഹാളെപ്പററി ചക്രവൎത്തി അന്വേഷിക്കുന്നില്ലേ?

സെലിം — അനുചരന്മാരെ എങ്ങും അയച്ചിട്ടുണ്ട്. ഷീയർഖാനെ തടവിൽ പാൎപ്പിച്ചിരിക്കുന്ന വിവരം പിതാവിനു അറിഞ്ഞുകൂട. നൂർ-മഹാൾ അവിടെതന്നെ ഉണ്ടെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. എല്ലാം നാശമായി. എന്തെല്ലാം കുഴപ്പങ്ങളാണുണ്ടാ കാൻ പോകുന്നതെന്നു നിശ്ചയമില്ല. അയേഷയെ കണ്ടിരുന്നെ ങ്കിൽ മതിയായിരുന്നു.

മെഹർ — അന്തഃപുരത്തിൽ ദേവി ഇതെല്ലാം അറിഞ്ഞിട്ടില്ലേ? യു ദ്ധകാലത്തു ദേവി എന്നോടു പരിഭവിച്ചിരുന്നിരിക്കാം.

സെലിം — ദേവി വളരെ സാധുവാണെന്നു ഞാൻ ഇതിനുമുൻപു ആ രാമമണ്ഡപത്തിൽവെച്ചുതന്നെ പറഞ്ഞിട്ടുള്ളതല്ലേ? അന്നു നീ വേഷപ്രച്ഛന്നയായി യുദ്ധംചെയ്ത വിവരം ഞാൻ ദേവിയോടു പറഞ്ഞപ്പോൾ ദേവി അതിശയിക്കയാണു ചെയ്തതു. ദേവി കോപിക്കയില്ല. പിതാവിന്റെ ശാസനയാണു കടുപ്പം!

മെഹർ — അവിടത്തെ വന്ദ്യപിതാവിനു അതൃപ്തിവരത്തക്ക വിധത്തിൽ യാതൊന്നും പ്രവൃത്തിക്കരുതു. എനിക്കു അപ്രകാരം ചെയ്യാൻ അവകാശമുണ്ട്. ചിററൂർ രാജ്യക്കാരും ജയപ്പൂർരാജ്യക്കാരും മുകിലന്മാരുടെ, ഇന്നത്തെപ്പോലെ എന്നും ശത്രുക്കൾതന്നെയാണു. ചന്ദബീബിയുടെ അന്തർദ്ധാനംകൊണ്ടു മാത്രമല്ലേ ആ മദ്നഗരം കിട്ടിയതു്? അല്ലെങ്കിൽ അവരും അപ്രകാരംതന്നെ. അതെല്ലാം പോകട്ടെ, അവിടുന്നു ഇന്നുമുതൽ മനസ്സാലെ എന്നെ ഉപേക്ഷിക്കുന്നപക്ഷം ഞാൻ എവിടെയെങ്കിലുംപോയി ജീവിതം നശിപ്പിച്ചുകളയാം. എന്നാൽപിന്നെ ഭയം വേണ്ടല്ലോ.

സെലിം — എന്നാൽ അന്നു സെലിം മൃതനായിത്തീരും. എനിക്കു മെഹർമാത്രം മതി. സാമ്രാജ്യംവേണ്ട. ഓമനെ! സൌന്ദര്യസാഗരമായ നിന്നിൽ പ്രകാശിക്കുന്ന രത്നങ്ങളെക്കാൾ, ഞാൻ സാമ്രാജ്യത്തിലെ രത്നങ്ങളെ വിലയുള്ളതായി ഗണിക്കുന്നില്ല. ഇതാ! ഇന്നു ഞാൻ നിനക്കു മൂന്നു പനിനീർപ്പൂക്കൾ കൊണ്ടുവന്നിട്ടുണ്ട്.

മെഹർ — എനിക്കു ഒരെണ്ണംപോരേ?

സെലിം — പോരാ, സൌഖ്യക്കും, നൂർ-മഹാളിനും, മെഹറിനും ഓരോന്നുവീതം മൂന്നുപൂക്കൾ നിനക്കു തരുവാൻ ഞാൻ നിശ്ചയിച്ചിട്ടുണ്ട്.

കുമാരൻ ഇത്രയുംപറഞ്ഞ് തന്റെ കൈയ്യിൽ ഇരുന്ന മൂന്നു പൂക്കളെ ആ സുകുമാരിയുടെ കൈയ്യിൽകൊടുത്തു. നാലാമതൊരു പൂവുകൂടിയുണ്ടായിരുന്നെങ്കിൽ അതു നദീറക്കുവേണ്ടിയാണെന്നു പറയുവാൻ, ഇതെല്ലാംകണ്ടുകൊണ്ടുനിന്ന നദീറ ആഗ്രഹിക്കാതിരുന്നില്ല. മെഹർ പൂക്കൾ വാങ്ങി ചുംബിച്ചു. ഉടനെ കുമാരൻ വീണ്ടും പറഞ്ഞു. "ഞാൻ ഈ പൂക്കൾ ഉടൻ നശിപ്പിക്കും, എന്റെ പ്രേമത്തിനെ ആശ്ലേഷിക്കുവാനുള്ള ഭാഗ്യം ഈ പൂക്കൾക്കുണ്ടായതിൽ ഞാൻ അസൂയപ്പെടുന്നു" ഇത്രയുംപറഞ്ഞ് അദ്ദേഹം പൂക്കൾ വാങ്ങുവാൻ കൈയ് നീട്ടി എന്നാൽ ആ സുന്ദരി അവയെ കൊടുത്തില്ല. അവർ രണ്ടുപേരുംതമ്മിൽ പിടിയും വലിയുമായി. അവൾ പൂക്കൾ കൈയ്യിൽ ചുരുട്ടിപ്പിടിച്ചു. സെലിം തന്റെ കൈയ്കൊണ്ടു അവളുടെ കരാം

ഗുലികകളെ നിവൎത്താൻ വളരെ ഉത്സാഹിച്ചു. പക്ഷെ അതിൽ സെലിം പരാജിതനായതേയുള്ളു. ഉടനെ സെലിം പറഞ്ഞു:— "ഇന്നാളത്തെപ്പോലെ ഞാൻ തോററുവെന്നു സമ്മതിച്ചേക്കാം. ഇനി പൂ എൻെറ കൈയ്യിൽ തരുകയില്ലേ?

മെഹർ—അവിടുന്നു എനിക്കു എന്തു പ്രതിഫലം തരും?

സെലിം.—ഞാൻ ചക്രവൎത്തി ആകുമ്പോൾ നിന്നെ ഞാൻ ചക്രവൎത്തിനി ആക്കി സാമ്രാജ്യം മുഴുവനും തരും.

മെഹർ—അതിനു ഭാഗ്യവതികൾ വേറെ ഉണ്ടാകും. എനിക്കു അതൊന്നും വേണ്ട.

സെലിം—എന്നാൽപിന്നെ എന്തുവേണം?

മെഹർ—ഈ പൂക്കളിലെല്ലാംകൂടി എത്ര ദലങ്ങളുണ്ടോ അത്രയും ചും... ... ...ൾ സമ്മാനിച്ചാൽ പൂക്കൾ തരാം.

സെലിം— അങ്ങിനെതന്നെയാകട്ടെ

സെലിം ഈ കരാറനുസരിച്ചു പൂക്കൾവാങ്ങുവാനുള്ള ശ്രമമായി. മണിയറയുടെ പുറത്തു ഈ സംഭാഷണത്തേയും സംരംഭത്തേയും സകൌതുകം മനസ്സിലാക്കികൊണ്ടുനിന്ന നദീറയുടെ നയനങ്ങൾ അവൾ അറിയാതെതന്നെ അവളുടെ കൈപ്പുടങ്ങൾകൊണ്ടു ക്ഷണനേരത്തേക്കു പൊത്തിക്കളഞ്ഞു. അവൾ അല്പനേരംകഴിഞ്ഞു ആ മുറിയിലേക്കു നോക്കിയപ്പോൾ അവിടെയുണ്ടായിരുന്ന ദീപങ്ങളുടെ ദീപ്തി മങ്ങിയതായും, അവരുടെ സംഭാഷണത്തിൻെറ സ്വരം ശാന്തവും മൃദുലവും ആയി കുറഞ്ഞതായും മനസ്സിലാക്കി. ഇനി ഇവിടെ നില്ക്കുന്നതു തനിക്കുതന്നെയും വ്രീളോദ്ദീപകമാണെന്നു ഉദ്ദേശിച്ചു ആ സാധ്വി ആ മദനോത്സവസങ്കേതത്തിൽനിന്നും പതുക്കെ പതുക്കെ തിരിഞ്ഞുനടന്നു. തൻെറ കൈയ്യിലും ഉണ്ടായിരുന്ന രത്നമാല്യത്തെ വീണ്ടും മാറോടണച്ചുകൊണ്ടു അവൾ ഇപ്രകാരം പറഞ്ഞു:—"ഭാഗ്യസങ്കേതമായ രത്നമാല്യമേ! നിന്നെ ഞാൻ സ്പൎശിച്ചതിൽവെച്ചു നിനക്കു മാലിന്യം ഉണ്ടാകാതെയിരിക്കയില്ല. ഞാൻ മലിനയും അഗതിയുമാണ്. ആ സ്ഥിതിക്കു തിരുമനസ്സിലെ തിരുനെഞ്ചിനു ദിവ്യാഭരണമായി പ്രശോഭിച്ച നിന്നെ, ഞാൻ എപ്രകാരമാണു ഇനി നിൻെറ ആവാസസ്ഥാനത്തു എത്തിക്കേണ്ടതു്? ഹാ! നിന്നേയും ഞാൻ നിൎഭാഗ്യവസ്തുതന്നെയെന്നു പറയും. ആ മോഹനാംഗിയുടെ ഭാഗ്യമല്ലേ ആരാധനീയം! ഹാ! അവൾ എത്രയൊ ഭാഗ്യവതി. ആ മനോഹരി പുണ്യസങ്കേതമാണ്. തിരുമേനിയുടെ പട്ടമഹിഷിയായ അംബികാദേവി

യുടെ സൌന്ദര്യത്തെക്കൂടി അതിശയിക്കുന്ന രൂപലാവണ്യം ആമഹതിയിൽ കളിയാടുന്നുണ്ടെന്നു നിസ്സംശയം പറയാം. പക്ഷെ ഇതുവരെ ഞാൻ അവരെ കണ്ടില്ലല്ലൊ. ഇവർ ഗൂഢമായി ഇവിടെ താമസിക്കുന്നതെന്തുകൊണ്ടാണ്? അല്ല, അദ്ദേഹംതന്നെ ദേവിയോടുപറഞ്ഞതെന്താണ്? ചക്രവൎത്തിതിരുമനസ്സിൽനിന്നും അദ്ദേഹത്തിൻെറ ഈ പ്രേമനിർഝരിയുടെ പ്രവാഹത്തെ പ്രതിരോധിക്കുന്നുവെന്നല്ലേ പറഞ്ഞതു? ആ സ്ഥിതിക്കു ഇവരുടെ താമസം വളരെ രഹസ്യമായിരിക്കണം. ചക്രവൎത്തി ചാരന്മാരേയും നിയോഗിച്ചിട്ടുണ്ടെന്നല്ലേ അദ്ദേഹം അരുളിയതു്?ഹാ! ദൈവമേ! നീ എൻെറ ഈ ചാപല്യത്തെ സഫലമാക്കിത്തീക്കേണമെന്നു എനിക്കു ലേശവും അഭ്യൎത്ഥനയില്ല. എന്നാൽ ആ നൈസൎഗ്ഗികലക്ഷ്മിയുടെ മനസ്സിനു നീ യാതൊരുതരത്തിലും സന്താപം നല്കരുതെ! അവർ അദ്ദേഹത്തെ എത്രരീതിയിൽ സ്നേഹിക്കുന്നുവെന്നു ഞാൻ കണ്ടതല്ലേ? പ്രേമത്തിനു ഈ തരത്തിൽ സജീവങ്ങളായ ചിത്രങ്ങൾ രചിക്കാൻ കഴിയുമെന്നറിഞ്ഞതു ഇന്നാണ്. ഹാ! എൻെറ പ്രേമം എത്രയോ ദുർബ്ബലം! എത്രയൊ തുച്ഛം!! ആ മനോഹരിയുടെ പാദങ്ങളെ ക്ഷാളനംചെയ്യുവാൻകൂടി ഈയുള്ളവൾ അയോഗ്യതന്നെയാണ്. പിന്നെയെന്തിനാണു ഞാൻ ഈവക അത്യാഗ്രഹങ്ങളിലേക്കു കുതിച്ചുചാടുന്നതു്? അതു എൻെറ മൌഢ്യംതന്നെയാണ്. അവരുടെ സംഭാഷണത്തിൽ പല കാൎയ്യങ്ങളും ഉണ്ടല്ലൊ. എതാണ് ഈ സൌൎയ്യ? എതാണ് നൂർ-മഹാൾ—ആക്കറിയാം. ദേവലോകത്തിലെ സ്ത്രീകളെ എല്ലാം ഇദ്ദേഹം ഇവിടെ എവിടെയൊ പാൎപ്പിച്ചിരിക്കയാണ്. അതിൽ ഒന്നിനെ മാത്രമല്ലേ ഞാൻ കണ്ടുള്ളൂ? ഇതുപോലെ ഇനി എത്രയോ ഉണ്ട്. പക്ഷെ ഇതിൽ കൂടുതൽ സൌന്ദൎയ്യം സ്ത്രീവൎഗ്ഗത്തിൽ ആൎക്കും കാണുകയില്ല. ഛേ! അതും മൌഢ്യംതന്നെയാണ്. ദേവിയെ ആദ്യംകണ്ടപ്പോൾ ഞാൻ ഇങ്ങിനെതന്നെ കരുതിയതല്ലേ? ഇവർ രണ്ടുപേരും സുഖമായി ജീവിക്കട്ടെ. എൻെറ 'രാജകുമാരനും-എൻെറ രാജ്ഞിയും'-അവർ അങ്ങിനെതന്നെ താമസിക്കട്ടെ. എനിക്കു എന്നും ഇതുപോലെ കണ്ടുരസിക്കാമല്ലൊ. അംബികാദേവി ഈ വിവരങ്ങളെല്ലാം അറിഞ്ഞിട്ടുണ്ടെന്നല്ലേഅദ്ദേഹം പറഞ്ഞതു? ആസ്ഥിതിക്കു ആ ദേവിയുടെ നിലയെന്തു? അവർ ആരാധനീയതന്നെയാണ്. ഈതരത്തിൽ ക്ഷമയും ഭൎത്തൃഭക്തിയും ആ പാവനയിൽ ഉണ്ടാകാതെ തരമില്ല. അല്ലയൊ രത്നമാല്യമേ! നീയും ഞാനും അപഥത്തിലായി. നമ്മൾ രണ്ടുപേരും ഒരുപോലെ അധഃപതിച്ചു. നിന്നെ ഞാൻ ഈ രാത്രി എവിടെയാണേല്പിക്കേണ്ടതു?

ഏതായാലും ഇന്നുരാത്രി നീ എൻെറ മാറിൽതന്നെ ശയിക്കുക. ഞാനും തൃപ്തിയടയട്ടെ. നാളെ ഞാൻനിന്നെ ഏതുവിധേനയെങ്കിലും കുമാരൻെറ അടുക്കൽ ഏല്പിച്ചുകൊള്ളാം. അതാ നേരം പാതിരാകഴിഞ്ഞല്ലൊ" ഏവംവിധങ്ങളായ ചിന്തകളോടും സ്വാത്മസംഭാഷണങ്ങളോടുംകൂടി അവർ ആ നിശ്ശബ്ദപാതയിൽനിന്നും തിരിച്ചു അവളുടെ ശയനമുറിയിൽ പ്രവേശിച്ചു. ആ രത്നമാല്യത്തെ മാറോടണച്ചു, ചേർത്തുവെച്ചുകൊണ്ട് ആ പാവനാംഗി സ്വർഗ്ഗപുരത്തിലെ സ്വപ്നവീഥിയിൽക്കൂടി സസന്തോഷം സഞ്ചരിച്ചു. ആ മനോഹരയായ ശാർവ്വരി, ഒരു പുതിയ ചിത്രത്തെ നിർമ്മിക്കുവാനായി–പ്രേമരൂപത്തെ രചിക്കുവാനായി, അംബരാങ്കണത്തിലെ വെൺമേഘമായ ഫലകപ്പുറം, ഉദിച്ചുയരാൻ തുടങ്ങുന്ന ചന്ദ്രക്കലയുടെ രശ്മിപൂരത്തെ വിതറി, തേച്ചുമിനുക്കിത്തുടങ്ങി. നഷീറയുടെ മാറിൽഇരിക്കുന്ന മാലപോലെ നക്ഷത്രമാലകൊണ്ട് മോഹനമായ ശാർവ്വരിയുടെ തിരുനെഞ്ച് ആ ചന്ദ്രക്കലയാൽ ഉജ്ജ്വലതരമായി പ്രശോഭിച്ചു.



## പത്താം അദ്ധ്യായം.

നമ്മുടെ കഥ ആരംഭിക്കുന്നതിന് ഉദ്ദേശം ഇരുപതു സംവത്സരങ്ങൾക്കുമുമ്പ് നടന്നിട്ടുള്ള ഒരു സംഭവമാണ് ഈ അദ്ധ്യായത്തിൽ വിവരിക്കുവാൻ പോകുന്നതു്. ക്രിസ്ത്വാബ്ദം ൧൫൮൬-ാംവൎഷം അക്ബറുടെ ഭരണകാലത്തിൽ ഏററവും വൈഷമ്യത്തോടുകൂടിയ ഒരു ഘട്ടമായിരുന്നു. കാശ്മീർ, സിന്ധ് എന്നീ രണ്ടു രാജ്യങ്ങൾ പിടിച്ചടക്കുന്നതിനായി ആഗ്രായിൽനിന്നും പതിനായിരത്തിൽ കൂടുതൽ ഭടന്മാരുമൊന്നിച്ചു പുറപ്പെട്ടു. ഏകദേശം അഞ്ചു സംവത്സരക്കാലത്തോളം അക്ബർ പലപ്പോഴായി യുദ്ധംചെയ്താണ് അവ രണ്ടും പിടിച്ചടക്കി സാമ്രാജ്യത്തോടു ചേൎത്തിട്ടുള്ളതു്. ആ വത്സരാരംഭത്തിൽതന്നെ അക്ബർ കാശ്മീരത്തിലേക്കു പുറപ്പെട്ടു. അദ്ദേഹം ആഗ്രായിൽനിന്നും പോയതിനുശേഷം ഒരു പ്രഭാതത്തിൽ അദ്ദേഹത്തിന്റെ സ്നേഹാദരബഹുമാനങ്ങൾക്കു പാത്രമായിരുന്ന വിദ്യാപതിയോഗീശ്വരൻ ചക്രവൎത്തിയെ കാണണമെന്നുദ്ദേശിച്ചു ആഗ്രായിൽ വന്നു. അദ്ദേഹത്തിന്റെകൂടെ അദ്ദേഹത്തിന്റെ പ്രിയപുത്രനായ ശിവപ്രസാദം ഉണ്ടായിരുന്നു. അവർ ആഗ്രായിലേക്കു വരുംവഴി ഏററവും വിസ്മയകരമായ ഒരു കാഴ്ചകണ്ടു. ആഗ്രായിൽനിന്നും ഉദ്ദേശം ഏഴുപതു നാഴിക വടക്ക്, രാജപാതക്കരികിലായി, ഒരു പേരാലിന്റെ ചുവട്ടിൽ അതികോമളയായ ഒരു ശിശു ശയിക്കുന്നുണ്ടായിരുന്നു. ഏകദേശം ഒന്നരവയസ്സിൽ കൂടുതൽ പ്രായമില്ലാതിരുന്ന ആ ശിശുവിനെ ചുററി ഒരു സൎപ്പം അതിന്റെ ഫണം വിടൎത്തു പൊക്കി ആടിക്കൊണ്ടിരുന്നു. അനേകം മാറു നീളമുള്ളതും പുറത്തു പൊൻവര ചേൎത്തിട്ടുള്ളതുമായ ആ ഫണിരാജൻ ശിശുവിന്റെ മുഖത്തിനുപരി ഫണം വിടൎത്തു ആടുന്നുണ്ടായിരുന്നെങ്കിലും ശിശുവിനെ യാതൊരു വിധത്തിലും ഉപദ്രവിക്കാതിരിക്കുന്നതുകണ്ടു് ദിവ്യന്മാരായ ആ രണ്ടു് പാന്ഥന്മാരും അത്ഭുതചിത്തന്മാരായ് ചമഞ്ഞു. കുറച്ചുനേരം അവർ രണ്ടുപേരും സൎപ്പത്തിന്റെ ലീല കണ്ടുകൊണ്ടവിടെത്തന്നെ നിന്നു. ഒടുവിൽ വിദ്യാപതി പുത്രനോടായിട്ടു പറഞ്ഞു: —

"അതാ! നോക്കുക ആ ശിശു സൌന്ദൎയ്യസങ്കേതം തന്നെയാണ്. ഈ ഫണി അതിനെ ഉപദ്രവിക്കാതിരിക്കുന്നതുതന്നെയും ശിശുവിന്റെ നൈസൎഗ്ഗികമായ സൌന്ദൎയ്യം അതിന്റെ ഹൃദയത്തെ ആവൎജ്ജിച്ചു പോയതിനാലാണ്. അതാ അതു ഫണം വിടൎത്തു ആടുന്നതു കണ്ടില്ലേ? അതിന്റെ അതിരുകടന്ന സന്തോഷത്തെയാണ് പ്രകടി

പ്പിക്കുന്നതു്. അതു ഒരു സ്ത്രീ പ്രജയാണു്. അമേയമായ സൌന്ദൎയ്യ ത്തിനു് ക്രൂരജന്തുക്കളുടെ ഹൃദയത്തെക്കൂടി ആവൎജ്ജിക്കാൻ കഴിയുമെ ന്നുള്ളതിന്റെ ദൃഷ്ടാന്തം ഇപ്പോൾ ശരിയായി. നമുക്കു് ആ ശിശുവി നെ ഗ്രഹിക്കണം.

ശിവപ്രസാദ് — അവിടുന്നു പറഞ്ഞതു ശരിയാണു്. പക്ഷെ നാം ശി ശുവിനെ ഗ്രഹിക്കാനായി ആരംഭിച്ചാൽ ഉടൻതന്നെ അതു ശിശു വിനെ ഉപദ്രവിച്ചേക്കും. സൎപ്പത്തിനെ മാററാതെ ശിശുവിനെ ഗ്ര ഹിക്കുന്നതെങ്ങിനെ?

വിദ്യാപതി — അതിനു് ഞാൻ വഴി കണ്ടിട്ടുണ്ടു്. ഞാൻ ഒരു ദിവ്യമ ന്ത്രം ജപിച്ചു ഒരു പാറക്കഷണത്തെ കുറച്ചു ദൂരത്തേക്കെറിയാം. മ ന്ത്രശക്തികൊണ്ടു് പാറക്കഷണം സൎപ്പത്തെ അങ്ങോട്ടാകൎഷിക്കു മ്പോൾ ശൌൎയ്യത്തോടുകൂടി സൎപ്പം ഇവിടെനിന്നും കുതിച്ചു പാറ കിടക്കുന്നിടത്തേക്കു പാടും. തത്സമയം നീ ശിശുവിനെ എടുത്തു കൊണ്ടു് ഓടിക്കൊള്ളണം. പാറയിൽ കടിച്ചാൽ ഒരുപക്ഷെ അ തു മരണം പ്രാപിച്ചേക്കും. അങ്ങിനെയാണെങ്കിൽ ഞാൻ വീണ്ടും അതിനെ ജീവിപ്പിച്ചുകൊള്ളാം.

വിദ്യാപതി ഇത്രയും പറഞ്ഞു് ഒരു പാറക്കഷണമെടുത്തു ദിവ്യ മായ ഒരു മന്ത്രം ജപിച്ചു് അതിനെ ഒരു സ്വൎണ്ണക്കല്ലാക്കി പേരാലി ന്റെ ചുവട്ടിൽനിന്നും അല്പം ദൂരെ എറിഞ്ഞു. ആടിക്കൊണ്ടിരുന്ന ഫണി തൽക്ഷണംതന്നെ കുതിച്ചുചാടി ആ കല്ലിന്റെ അടുക്കലേ ക്കു് പായുകയും, ശിവപ്രസാദ് ഉടൻതന്നെ ശിശുവിനേയും ഗ്രഹി ച്ചുകൊണ്ടു് ഓടിപ്പോകയും ഒന്നിച്ചു കഴിഞ്ഞു. പാറക്കഷണത്തിൽ കോപത്തോടുകൂടി കടിച്ച സൎപ്പം തന്റെ ഫണത്തെ നിലത്തുതല്ലി ബോധം ക്ഷയിച്ചു അവിടെത്തന്നെ കിടന്നു. അതിന്റെ വക്ത്ര ത്തിൽനിന്നും ഉജ്ജ്വലമായ ഒരു രത്നം താഴെ പതിച്ചതായിക്കണ്ടു് വി ദ്യാപതി അടുക്കൽചെന്നു അതിനെ കരസ്ഥമാക്കി. അദ്ദേഹം വീണ്ടും ഒരു പാറക്കഷണം ജപിച്ചു സൎപ്പത്തിന്റെ ദേഹത്തിലേക്കെറിഞ്ഞു. ഉ ത്സാഹവും ഊൎജ്ജിതവും കോപവും നശിച്ചു് ആ ഫണി പതുക്കെ പ തുക്കെ ഇഴഞ്ഞു പേരാലിന്റെ ചുവട്ടിലേക്കുപോയി. വിദ്യാപതി രത്ന വുംകൊണ്ടു് തന്റെ ഗതിയെ പിന്തുടൎന്നു. അദ്ദേഹം ശിവപ്രസാദി ന്റെ അടുക്കൽചെന്നു ഉടൻതന്നെ ശിശുവിനെ കൈയിൽവാങ്ങി ഇപ്രകാരം പറഞ്ഞു. "ഇത്ര കോമളയായ ശിശുവിനെ ഞാൻ ഇതി നുമുമ്പു് കണ്ടിട്ടില്ല. അതു ചിരിക്കുന്നതു നോക്കുക. ഈ ശിശു എങ്ങി

നെയാണ് അവിടെ വന്നതെന്നു അന്വേഷിക്കണം. ഇതിന്റെ മുഖത്തു ഒരു ചക്രവർത്തിനീയോഗം കാണുന്നുണ്ട്. ഇതു ഒരു ഉൽകൃഷ്ടകുടുംബത്തിൽ ജനിച്ചിട്ടുള്ളതാണ്. അതിന്റെ യോഗശക്തികൊണ്ടാണ് ഫണി ഉപദ്രവിക്കാതിരുന്നിട്ടുള്ളതു്. ഇതിനെ എവിടെയാണ് ഏല്പിക്കേണ്ടതു്. നാം വളർത്തുന്നതു ശരിയല്ല. നമ്മൾക്കു തല്ക്കാലം അതിനൊന്നും നിവൃത്തിയുമില്ല. ഏതായാലും ഈ രത്നത്തോടൊന്നിച്ച കൊട്ടാരത്തിൽ ചക്രവർത്തിക്കു തിരുമുൽക്കാഴ്ചയായി നിക്ഷേപിക്കാം" ഇപ്രകാരം തീർച്ചപ്പെടുത്തി അവർ ഇരുപേരും ആഗ്രായിലേക്കു തിരിച്ചു ആഗ്രായിൽ വന്ന ഉടൻതന്നെ, ചക്രവർത്തി കാശ്മീരത്തിലേക്കു സൈന്യസമേതം യാത്രയായിട്ടെന്നു മനസ്സിലാക്കിയ വിദ്യാപതി പുത്രനോട് ഇപ്രകാരം പറഞ്ഞു. "ചക്രവർത്തി യുദ്ധം കഴിഞ്ഞു തിരിച്ചു വരുന്നതെന്നാണെന്നു നിശ്ചയമില്ല. അതുവരെ ഈ ശിശുവിനെ സൂക്ഷിക്കുവാൻ പ്രയാസമാണ്. അതിനു മുലപ്പാൽ കൊടുക്കാതിരുന്നാൽ ക്ഷീണിക്കയും ചെയ്യും. ഏതായാലും ശിശുവിനെ എനിക്കു വിശ്വാസമുള്ള ഒരാളെ ഏല്പിക്കാം. അയാൾ ചക്രവർത്തിയുടെ ഒരു വിശ്വസ്തദാസനാണ്. തല്ക്കാലം അയാൾതന്നെ വളർത്തട്ടെ. രത്നം പിന്നീടു ചക്രവർത്തിയെ ഏല്പിച്ചുകൊള്ളാം. അതു തന്നെയാണ് നല്ലതു്." വിദ്യാപതി പറഞ്ഞതെല്ലാം പുത്രൻ കേട്ടു. അദ്ദേഹം പറഞ്ഞു. "എനിക്ക് ഈ ശിശുവിനെ വിട്ടു പിരിയുവാൻ വളരെ വിസമ്മതമുണ്ട്. എനിക്കു ചില ഊഹങ്ങൾ തോന്നുന്നുണ്ട്. നമ്മൾ പേർസ്യയിൽ ആയിരുന്നതുകൊണ്ട് ഇവിടെ നടന്നിട്ടുള്ള സംഭവങ്ങൾ ഒന്നുംതന്നെ അറിഞ്ഞിട്ടില്ല. ഞാൻ ചിലതെല്ലാം കേട്ടിട്ടുണ്ട്. ഇപ്പോൾ അതെല്ലാം പരമാർത്ഥമായിയെന്നു തോന്നുന്നു. ആ സ്ഥിതിക്ക് ഈ ശിശു ഗൂഢമായി വളരുന്നതു നല്ലതുതന്നെയാണ്." അവർ ഇപ്രകാരം തീരുമാനിച്ചു ആ ശിശുവിനെ ആഗ്രായിൽതന്നെ ഒരു ഗൃഹത്തിൽ കൊണ്ടുചെന്നു. അവിടത്തെ ഗൃഹാധിപൻ യോഗീശ്വരനെ കണ്ടമാത്രയിൽതന്നെ സാഷ്ടാംഗപ്രണാമംചെയ്തു വണങ്ങി നിന്നു. ഉടനെ വിദ്യാപതി പറഞ്ഞു. "ജയരാജാ! ഞാൻ ഇന്നു നിനക്കായി ഒരു വിശിഷ്ടസമ്മാനം തരുന്നുണ്ട്. നീ ഈ ഓമനയായ ശിശുവിനെ ഏററവും ഭദ്രമായും ഗൂഢമായും സൂക്ഷിച്ചു പുത്രിയെപ്പോലെ കരുതി വളർത്തണം. ഞാൻ വരുന്നതുവരെ അവൾ ഇവിടെത്തന്നെ വളരട്ടെ. ഇതു ചക്രവർത്തിയെ ഏല്പിക്കാനുള്ളതാണ്. ഞാൻ തിരിച്ചു പേർസ്യയിലേക്കു പോകയാണ്. ഒരുപക്ഷെ കാശ്മീരത്തിൽപോയി ചക്രവർത്തിയെ കാണും." വിദ്യാപതിയുടെ അനുഗ്രഹത്തോടുകൂടി ജയ

രാജൻ ആ ശിശുവിനെ സസന്തോഷം വാങ്ങി. യോഗീശ്വരന്മാർ ആഗ്രായിൽനിന്നും തിരിച്ചു പേർസ്യയിലേക്ക് പോകയുംചെയ്തു.

അക്ബർ യുദ്ധങ്ങളെല്ലാം കഴിഞ്ഞു സുഖാനന്ദത്തിനായി 1596-ൽ ആഗ്രായിൽ വന്നു താമസം തുടങ്ങിയെന്ന് ഇതിനുമുമ്പ് ഒരിക്കൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹം ആഗ്രായിൽ വരുന്നതിനു മുമ്പുതന്നെ കാശ്മീരത്തുവെച്ചു വിദ്യാപതിയെ കാണുകയും, അദ്ദേഹത്തിൽനിന്നും വിവരങ്ങൾ ഗ്രഹിക്കയും ചെയ്തിരുന്നു. വിദ്യാപതി സർപ്പത്തിന്റെ അടുക്കൽനിന്നും ഗ്രഹിച്ച രത്നത്തെ അക്ബർക്കു കൊടുക്കയും അക്ബർ അതിനെ തന്റെ ഏററവും പ്രിയപ്പെട്ട സ്വർണ്ണപ്പെട്ടിയുടെ അടപ്പിന് അലങ്കാരമായി അതിനോടു ചേർത്തു പതിച്ചു സൂക്ഷിക്കയും ചെയ്തു. അനന്തരം ആ ശിശുവിനു പന്ത്രണ്ടു വയസ്സു പ്രായമുള്ളപ്പോൾ വിദ്യാപതി ഒരു ദിവസം ചക്രവർത്തിയുടെ അടുക്കൽ വരികയും ചക്രവർത്തി ജയരാജനെ വിളിച്ച് ആ ബാലികയെ തിരുമുമ്പിൽ ഹാജരാക്കുവാൻ കല്പിക്കയും ചെയ്തു. ജയരാജൻ അപ്രകാരം പ്രവർത്തിച്ചു. വിദ്യാപതിയുടെ ആഗ്രഹമനുസരിച്ച് അന്നുമുതൽ ആ ബാലികയെ കൊട്ടാരത്തിലെ ഒരു ദാസിയായി പാർത്തുകൊള്ളുവാൻ അക്ബർ അനുവദിച്ചു. അന്ന് അക്ബറുടെ താമസം ഡില്ലിയിലായിരുന്നു. ഉദ്ദേശം ഒരു സംവത്സരം കഴിഞ്ഞപ്പോൾ ജയരാജൻ ഒരു യുദ്ധത്തിൽ മരിച്ചു. വിദ്യാപതി വീണ്ടും പേർസ്യക്കു പോകയും അക്ബർ ഡില്ലിയിൽനിന്നും താമസം ആഗ്രായിലേക്കു മാററുകയുംചെയ്തു. ക്രിസ്താബ്ദം 1595-ൽ വിദ്യാപതി പേർസ്യയിൽനിന്നും പുത്രനോടൊരുമിച്ചു ജയപ്പൂരിൽ താമസമാക്കി. അതിന്റെ അടുത്ത വർഷത്തിലാണ് അക്ബർ ആഗ്രായിൽ വന്നതു്. ആയിടക്കാണു വിദ്യാപതി തന്റെ തൊണ്ണൂററിആറാമത്തെ വയസ്സിൽ അഗ്നിക്കിരയായി, യശശ്ശരീരനായി തീർന്നതു്. തന്റെ ഗുരുവിന്റെ നിര്യാണം അക്ബറെ വളരെ വേദനിപ്പിക്കയും അദ്ദേഹം ഘാതകന്മാരെപ്പററി ഗൂഢമായി അന്വേഷിക്കാൻ തീർച്ചപ്പെടുത്തുകയും ചെയ്തു. വിദ്യാപതി മരിക്കുമ്പോൾ ആ ബാലികക്കു പതിനാറു വയസ്സു കഴിഞ്ഞിട്ടുണ്ടായിരുന്നു. "നൂർ-മഹാൾ" എന്ന പേരോടുകൂടിയ ആ കന്യക ആഗ്രായിൽ ദാസിയായി താമസിച്ചിരുന്നകാലത്ത് അവളുടെ അദ്വിതീയസൌന്ദര്യത്താൽ അപഹൃതചിത്തനായ സെലിം അവളെ പരസ്യമായിതന്നെ സ്നേഹിച്ചുവന്നു. പരസ്പരാനുരാഗത്താൽ ബദ്ധചിത്തരായിത്തീർന്ന ഈ യുവതീയുവാക്കന്മാരുടെ വേഴ്ച ചക്രവർത്തിക്കു വിരോധമായിരിക്കയും അദ്ദേഹം സാമ്രാജ്യത്തിനവകാശിയായ തന്റെ പുത്രൻ ഒരു പരിചാരികയിൽ അനുരക്തനായി എന്നറിഞ്ഞ് ഏതെങ്കിലും രീതിയിൽ അവരുടെ പ്രേമത്തെ ധ്വംസിക്കണമെന്നു തീർച്ചപ്പെടുത്തുകയുംചെയ്തു. പല

പ്പോഴും അദ്ദേഹം സെലിമിനെ വിളിച്ചു ഗുണദോഷിച്ചു. എന്നാൽ സെലിം ആകട്ടെ പിതാവിന്റെ ശാസന തന്റെ പ്രേമത്തെ ദൃഢമാക്കുകയാണു ചെയ്യുന്നതെന്നു് ആശ്വസിച്ചുവന്നു. ഗത്യന്തരമില്ലാതെ ചക്രവൎത്തി അവസാനത്തിൽ ഒരു പ്രത്യേക തീൎച്ച ചെയ്തു. അദ്ദേഹം ആഗ്രായിൽ വന്ന ഉടൻതന്നെ തന്റെ ഒരു വിശ്വസ്തസേനാനിയായിരുന്ന ഷിയർഖാനെക്കൊണ്ടു നൂർ-മഹാളെ വിവാഹം ചെയ്യിക്കാൻ തീൎച്ചപ്പെടുത്തി. ഈ വിവരം സെലിം അറിയാതിരുന്നില്ല. ചക്രവൎത്തി അദ്ദേഹത്തിന്റെ ഉദ്ദേശംപോലെ ആഗ്രായിൽ വന്ന ഉടനെതന്നെ ഒരു രാത്രി പെട്ടെന്നു ഷിയർഖാനെ വരുത്തി നൂർ-മഹാളെ വിവാഹം ചെയ്തുകൊടുത്തു. ആ രാത്രിതന്നെ രാജശാസനക്കു കീഴടങ്ങേണ്ടിവന്ന നൂർ-മഹാളെ ഷിയർഖാനോടൊന്നിച്ചു ബങ്കാളത്തേക്കു പൊയ്ക്കൊള്ളുവാൻ ചക്രവൎത്തി ആജ്ഞാപിച്ചു. പിതാവിന്റെ ഈ ഉദ്ദേശം സെലിമിനു മനസ്സിലായിരുന്നെങ്കിലും പെട്ടെന്നു യാതൊന്നും പ്രവൎത്തിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഈ സംഭവങ്ങൾ നടന്നതു ക്രിസ്ത്വാബ്ദം 1596-ലാണു്. ഈ വത്സരത്തിൽതന്നെ ചിറൂർ രാജ്യം പിടിച്ചടക്കണമെന്നും, ജയപ്പൂർ രാജ്യം നശിപ്പിക്കണമെന്നും തീരുമാനിച്ചു് അക്ബർ സെലിമിനെ യുദ്ധസന്നാഹങ്ങളോടുകൂടി യാത്രയാക്കി. വിദ്യാപതിയുടെ അപകടമരണത്തിനു ഹേതുഭൂതയായിത്തീൎന്നതു ജയപ്പൂർരാജ്ഞിയാണെന്നു മനസ്സിലാക്കിയ ചക്രവൎത്തി സെലിമിനെ ആദ്യം അങ്ങോട്ടുതന്നെയാണു അയച്ചതു്. അദ്ദേഹം അവിടെ ചെന്ന ഉടൻതന്നെ ഭയങ്കരങ്ങളായ യുദ്ധസന്നാഹങ്ങളോടുകൂടി ജയപ്പൂർരാജ്ഞി മുഗൾസേനയോടു് എതിൎത്തു. തന്മൂലം സെലിം തിരിച്ചുപോരേണ്ടിവന്നു. ജയപ്പൂരിൽനിന്നും സെലിം നേരെ പോയതു ബങ്കാളത്തേക്കായിരുന്നു. അദ്ദേഹത്തിനു് ഇതിൽ പ്രത്യേകം ഉദ്ദേശങ്ങളുണ്ടായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. നൂർ-മഹാളെ വിവാഹം ചെയ്തുകൊണ്ടുപോയിരുന്ന ഷിയർഖാനെ വധിച്ചു് അവളെ വീണ്ടെടുക്കണമെന്നായിരുന്നു സെലിമിന്റെ നിശ്ചയം. ഈ ഉദ്ദേശത്തോടുകൂടി അദ്ദേഹം 1597-ൽ ബങ്കാളിൽ ചെന്നു. പക്ഷെ അവിടെ ചെന്നപ്പോൾ അദ്ദേഹത്തിനു് അതിശയവും അതിയായ നിരാശയുമാണുണ്ടായതു്. ഷിയർഖാനുമായുള്ള വിവാഹം കഴിഞ്ഞു് അവർ രണ്ടുപേരുംകൂടി ബങ്കാളിൽ വന്നുചേൎന്ന ആ രാത്രിതന്നെ നൂർ-മഹാൾ അയാളുടെ അടുക്കൽനിന്നും എവിടെയോ ഒളിച്ചോടിപ്പോയി. ഷിയർഖാൻ പലസ്ഥലങ്ങളിലും അന്വേഷിച്ചിട്ടും യാതൊരു ഫലവും ഉണ്ടായില്ല. അവൾ ആത്മഹത്യ ചെയ്തിരിക്കാമെന്നു തീൎച്ചപ്പെടുത്തി ഷിയർഖാൻ താമസിക്കുമ്പോഴാണു സെലിം അവിടെ ആഗതനായതു്. നൂർ-മഹാൾ അവിടെ ഇല്ലെന്നു മനസ്സി

ലാക്കിയ സെലിം, നൂർ-മഹാളിൻെറ മരണം ഷിയർഖാൻമുഖാന്തി രം ഉണ്ടായിട്ടുള്ളതാണെന്നു തീച്ചപ്പെടുത്തി അയാളെ ബന്ധിച്ചു ബ ങ്കാളിൽതന്നെ ഗൂഢമായി തടവിൽ പാപ്പിച്ചു. അയാളെ വധിക്കു ന്ന പക്ഷം അക്ബർ അതിനെപ്പററി അറിയുമെന്നും അതു തനിക്കു തന്നെയും നാശകാമായി പരിണമിക്കുമെന്നും തീച്ചപ്പെടുത്തിയാ ണു ഗൂഢമായി അയാളെ കാരാഗൃഹത്തിൽ പാപ്പിച്ചതു്. ഇതിനു ശേഷം നിരാശയോടുകൂടി സെലിം വീണ്ടും ജയപ്പൂർരാജ്യത്തിലേക്കു സൈന്യങ്ങളുമായി മടങ്ങി. സെലിം അവിചാരിതമായി യുദ്ധസ ന്നാഹങ്ങളോടുകൂടി രാജ്യം ആക്രമിച്ചതിനെപ്പററി അറിഞ്ഞപ്പോൾ നാടുവാണിരുന്ന റാണി വളരെ പരിഭ്രമിച്ചുവെങ്കിലും ഗത്യന്തരമില്ലെ ന്നു നിശ്ചയിച്ച് ഉദ്ദേശം പതിനെട്ടുവയസ്സു പ്രായംവരുന്ന തൻെറ ഏകപുത്രിയോടൊരുമിച്ച് അശ്വസേനയെ നയിച്ച് സെലിമിനോടു സധീരം പോരാടി. ഈ യുദ്ധം നടന്നതു 1598-ലെ വസന്താരംഭ ത്തിലാണ്. യുദ്ധത്തിനെ സംബന്ധിച്ച വിവരങ്ങളും അനന്തരഫല ങ്ങളും പിന്നീടൊരവസരത്തിൽ അറിയാവുന്നതാണ്.

ഷിയർഖാനേയും നൂർ-മഹാളിനേയും ബങ്കാളിൽ കാണ്മാനി ല്ലെന്നു ചക്രവത്തിയെ അനുചരന്മാർ അക്കാലത്തുതന്നെ ധരിപ്പി ച്ചിരുന്നു. ആഗ്രായിൽ താമസംതുടങ്ങിയതിനുശേഷം ഇന്നുവരെ അ ദ്ദേഹത്തെ അസഹ്യപ്പെടുത്തിയിരുന്ന ഗൌരവകാൎയ്യങ്ങളിൽ ഈ വ ത്തമാനംകൂടി ഉൾപ്പെട്ടിരുന്നുവെന്നും, ചക്രവത്തി അവരെപ്പററി ഗ്ര ഹിക്കുന്നതിനു നമ്മുടെ കഥ നടക്കുന്നകാലത്തുകൂടിയും പല അനുച രന്മാരെയും നിയോഗിച്ചിരുന്നുവെന്നും ഇതിനുമുമ്പ് അക്ബറും കുമാ രസേനനും തമ്മിൽ നടന്നിട്ടുള്ള സംഭാഷണത്തിൽനിന്നും മനസ്സി ലാക്കാവുന്നതാണ്. ഏകദേശം അഞ്ചു സംവത്സരങ്ങളോളം കഴി ഞ്ഞിട്ടും ഇന്നും അദ്ദേഹത്തിൻെറ അന്വേഷണങ്ങൾ ഫലപ്രദമാകാ തെതന്നെ സ്ഥിതിചെയ്യുകയാണ്. പക്ഷെ രഹസ്യങ്ങളെല്ലാംതന്നെ അറിയാവുന്നവരും ആഗ്രായിൽതന്നെ താമസമുണ്ടായിരുന്നുവെന്നും ചക്രവത്തി വിശ്വസിച്ചു. അദ്ദേഹം, നദിറ രത്നമാല്യം കണ്ടെടുത്ത ആ രാത്രിയിൽ — കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള രാത്രി യിൽ — കുമാരസേനനെ വിളിച്ച് എന്തോ ഗുരുതരമായി ശാസി ക്കയുണ്ടായി. ചക്രവത്തിയുടെ നിദ്ദേശം അനുസരിച്ചു കുമാരസേനൻ അന്നുതന്നെ അശ്വാരൂഢനായി ഡില്ലിക്കു യാത്രയാകുകയും ചെയ്തു. അയാൾ എന്തിനാണു ഡില്ലിക്കു പോയതെന്നും, ചക്രവത്തി അയാ ളോടെന്താണ് അരുളിയിട്ടുള്ളതെന്നും നമ്മൾക്കു് ഇപ്പോൾ അറി യാൻ നിവൃത്തിയില്ല.

## പതിനൊന്നാം അദ്ധ്യായം

സോഫി—ഞാൻ അന്നേ പറഞ്ഞിട്ടുള്ളതല്ലേ, അവൾ അകപ്പെടുമെന്നു്? എന്റെ ദൈവമേ! ഒക്കെ ശരിയായി. തനിക്കിപ്പോൾ ബോദ്ധ്യമായില്ലേ ഗുണദോഷം?

കാസിം—എന്താണു്? അവളെപ്പററി എന്തുകേൾക്കുന്നു? നീ പറഞ്ഞതൊന്നും എനിക്കു മനസ്സിലായില്ല. എല്ലാം വിധിപോലെയാണു്.

സോഫി—അതെ! അതു ഞാൻ പറയാം. ഇന്നു നേരം പത്തുനാഴിക പുലർന്നിട്ടും ആ കൊച്ചമ്മ ഉണർന്നില്ല. പോത്തുപോലെ അവിടെ കിടന്നുറങ്ങുന്നുണ്ടായിരുന്നു. ങ്—കണ്ടില്ലേ ധിക്കാരം! ഇവിടെ ആയിരുന്നപ്പോൾ ശവം കാലത്തെതന്നെ എഴുന്നേൽക്കും. കൊട്ടാരത്തിലായപ്പോൾ അംബികാദേവികൂടി ദാസിയായില്ലേ? പിന്നെ എന്തുചെയ്യും? ഇതൊന്നും വിധിയല്ല. കൊതിയാണു്.

കാസിം—എന്നിട്ടു്? അവിടെ നടന്ന കഥ പറയുക. അവൾക്കു പററിയ അബദ്ധമെന്താണു്?

സോഫി—എന്നിട്ടോ? ആ മൂധേവി അവിടെ കിടന്നുറങ്ങുന്നുണ്ടായിരുന്നു. കൊച്ചുതിരുമേനി രാവിലെ ആരാമത്തിൽ എഴുന്നള്ളുന്ന സമയം കഴുത്തിൽ കിടന്ന രത്നമാല കണ്ടില്ല. ഉടനെതന്നെ തവണക്കാരും പട്ടാളക്കാരും വിവരമറിഞ്ഞു. അതു കൊട്ടാരത്തിലെവിടെയും അന്വേഷിച്ചു തുടങ്ങി. എവിടെ കാണാനാണു? കണ്ട കള്ളപ്പരിഷകളെയൊക്കെ വിളിച്ചു മടിയിൽ കയററിവെച്ചു് ലാളിച്ചാൽ ഇപ്രകാരമെല്ലാം കൊട്ടാരത്തെ കട്ടുമുടിക്കുമെന്നു ഞാൻ എന്നേ പറഞ്ഞിട്ടുള്ളതാണു്? ഇത്രയുമായപ്പോൾ അവളുടെ മുറിയിൽനിന്നും അതു കിട്ടിപോലും! എനിക്കു് ഇത്രയും മാത്രമേ അറിവാൻ കഴിഞ്ഞുള്ളു. ഞാൻ അങ്ങോട്ടു പോയി നോക്കട്ടെ.”

ഇത്രയും പറഞ്ഞു് സോഫി അവളുടെ ഗൃഹത്തിൽ നിന്നും സോൽക്കണ്ഠയായി പുറത്തേക്കിറങ്ങി. അവൾ വേഗം അന്തഃപുരത്തിൽ വന്നു അന്തഃപുരത്തിന്റെ പുറത്തുള്ള ആരാമമണ്ഡപത്തിൽ നസീറ മ്ലാനമുഖിയായി നില്പുണ്ടായിരുന്നു. അവളുടെ അടുക്കൽ ഒരു ഭടൻ നില്ക്കുന്നതു കണ്ടു് സോഫി അവരുടെ അടുക്കൽ ചെന്നു. സോഫി നസീറയോടായിട്ടു പറഞ്ഞു തുടങ്ങി “എന്താ കുഞ്ഞേ! ഇങ്ങിനെയൊക്കെ തന്നെ വേണം. ഈ കൊട്ടാരത്തിൽനിന്നും ഇത്രയും

കാലമായിട്ട ശേഷംപേർ ഒരു വസ്ത്രോൽ തുരുമ്പുകൂടികൊണ്ടുപോയിട്ടില്ല. ഈ സ്ഥിതിക്ക് തിരുമനസ്സിലെ സ്വർണ്ണപ്പെട്ടി മോഷ്ടിച്ചതും ഈത്തരത്തിലുള്ള പരിഷകളാണ്. അന്വേഷയാണ കൊണ്ടുപോയതെന്ന് പറയുന്നതെല്ലാം വെറുതെയാണ. അവൾ എവിടെയൊ പോയി ജീവിക്കുന്നു. കുഞ്ഞേ! നിനക്കിനിയും ശ്ലോകം കിട്ടും. വേഗം ചെല്ലണം. ചക്രവൎത്തി രണ്ടുശ്ലോകം വെച്ചുകൊണ്ടു നില്ക്കുന്നു—എടീ ദ്രോഹി ഇങ്ങിനെ മോഷ്ടിക്കേണ്ടായിരുന്നു." സോഫിയുടെ ഈ പരുഷവചനങ്ങൾ കേട്ടപ്പോൾ ആ സാധുബാലികക്കുണ്ടായ മനോവേദന അവൾ ബാഷ്പധാരിയാൽ പ്രദശിപ്പിച്ചു. അവൾക്കു ഒരക്ഷരം പോലും ഉച്ചരിക്കുവാൻ ശക്തി ഉണ്ടായിരുന്നില്ല. നദീറയുടെ വിനീതമായ നില്പ് കണ്ടപ്പോൾ അല്പംകൂടി ഗൌരവം ഭാവിച്ചുകൊണ്ട് സോഫി വീണ്ടും പറഞ്ഞു. "തടിപോലെ നില്ക്കുന്നതു കണ്ടില്ലേ? എടീ കള്ളി! ബുദ്ധിമാനായ ചക്രവൎത്തി നിനക്കു തന്ന പേരു വളരെ നല്ലതുതന്നെ. എന്താണതു് "ആനക്കള്ളി" എന്നൊ? കൊള്ളാം. നീ ഇനി ആനയെ മോഷ്ടിക്കും. എടീ ദ്രോഹി! നീ എന്തിനാണിതു മോഷ്ടിച്ചതു്?" നദീറയോടു ഇത്രയും പറഞ്ഞശേഷം സോഫി അവിടെ നിന്ന ഭടനോടായിട്ട പറഞ്ഞു. "താനെന്താ? ഈ പേട്ടപെണ്ണിനെക്കണ്ട് മോഹിച്ചു നില്ക്കുകയാണോ? ഉടനെ പിടിച്ച് കൊട്ടാരത്തിൽ ഏൽപിക്കേണ്ടതല്ലേ?

ഭടൻ—അവൾ സാധുവാണ്. അവൾ മോഷ്ടിച്ചില്ലെന്നാണ് പറയുന്നതു്.

സോഫി—അല്ലല്ല, രാജകുമാരൻ അവൾക്കു തിരുമുൽക്കാഴ്ച വെച്ചതാണ്. മാല അങ്ങിനെ കൈയ്യിൽ കിട്ടിയതാണ് അല്ലേ തമ്പുരാട്ടി!"

ഇപ്രകാരം സോഫിയുടെ വാക്കുകൾ അതിരുകടന്ന് അവളെ സങ്കടപ്പെടുത്തുന്നുണ്ടെന്നു് നദീറക്ക് തോന്നാതിരുന്നില്ല. അവൾ അല്പനേരം മൌനം ഭാവിച്ചു നിന്നെങ്കിലും പിന്നീട ധൈൎയ്യമവലംബിച്ചു പറഞ്ഞു. "നിങ്ങൾ എന്നെ ശാസിക്കയും മററും വേണ്ട. ഞാൻ പറയേണ്ട സ്ഥലത്ത് ഇതിൻെറ സംഗതികൾ പറഞ്ഞുകൊള്ളാം"

സോഫി—അയ്യോ! എൻെറ ദേവി–അവിടുന്നു കോപിക്കൊല്ലേ? എനിക്കു എൻെറ ദേഹമെല്ലാം ചൊറിയുന്നു!—എടികള്ളി. നിൻെറ "നിങ്ങളായോ" ഞാൻ—തിന്ന ചോറിൻെറ സ്വാദ് നിൻെറ നാക്കിൽനിന്നും പോകുന്നതിനു മുൻപ് നീ ഇങ്ങിനെ പറയുമെന്നു ഞാൻ കരുതിയില്ല.

നദീം — നിങ്ങളുടെ മേല് ചൊറിയുന്നെങ്കിൽ കുളിക്കാഞ്ഞിട്ടായിരിക്കും. നിങ്ങൾ എനിക്കു ചോറു തന്നെങ്കിൽ ഞാൻ നല്ലതു പോലെ വേല ചെയ്തിട്ടുണ്ട്.

സോഫി — കൂടുതൽ പറഞ്ഞാൽ അനുഭവമെന്താണെന്നറിയാമോ? നിൻെറ യോഗ്യതയൊന്നും ഇനിപ്പറയേണ്ട. ഞാനിനി ഇതിൻെറ അനുഭവം കാണിച്ചു തന്നിട്ടേ കാര്യമുള്ളൂ."

ഇത്രയും ഗൌരവസ്വരത്തിൽ ഗർജ്ജിച്ചുകൊണ്ട് കോപാഞ്ജലയായി സോഫി അവിടെ നിന്നും അന്തഃപുരത്തിലേക്കു പോയി. സോഫിപോയ ഉടനെ ഭടൻ നദീറയോടു ഇപ്രകാരം ചോദിച്ചു. "നിങ്ങളുടെ പക്കൽനിന്നും ഈ മാല കണ്ടു പിടിച്ചതാരാണ്?"

നദീറ:— ഞാൻ ഈ മാല കൊട്ടാരത്തിൻെറ പടിഞ്ഞാറുവശമുള്ള പാതയിൽനിന്നും ഇന്നലെ രാത്രി കണ്ടെടുത്തതാണ്. അപ്പോൾ തന്നെ രാജകുമാരനെ അന്വേഷിച്ചെങ്കിലും അദ്ദേഹത്തെ കണ്ട് ഇതു തിരിച്ചേല്പിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടു ഞാൻ ഇതിനെ ശയനമുറിയിൽകൊണ്ടുപോയി സൂക്ഷിച്ചു. രാത്രിയിൽ വളരെ നേരം ഉറക്കമിളച്ചതുകൊണ്ടു രാവിലെ എഴുന്നേല്ക്കുവാൻ താമസിച്ചു. താഴെ വച്ചാൽ പൊയ്പ്പോയെങ്കിലൊ എന്നു കരുതി ഞാൻ എൻെറ കയ്യിൽ തന്നെ ഭദ്രമായി സൂക്ഷിച്ചിരുന്നു. പ്രഭാതമായതിൻെറ ശേഷം രണ്ടു കാവൽക്കാർ എൻെറ ശയനമുറിയിൽ കയറിവന്നു തത്സമയം മാലയുടെ ചില മണികൾ എൻെറ കൈപ്പുടത്തിൻെറ പുറത്തു കിടക്കുന്നതായിക്കണ്ടു് അവർ എന്നെ ഉറക്കെ ദ്വേഷ്യപ്പെട്ടു വിളിച്ചു. ഞാൻ പെട്ടെന്നു ഉണർന്നെണീററപ്പോൾ അവർ ഇപ്രകാരം പറഞ്ഞു "നിനക്ക് ഈ മാല എവിടെനിന്നും കിട്ടിയതാണ്? വേഗം തൂക്കിൽ കയറിക്കൊള്ളുക". ഇതു കേട്ടു ഞാൻ അവരോടു പരമാർത്ഥമെല്ലാം പറഞ്ഞെങ്കിലും അവർ എന്നെ പിടിച്ചുകൊണ്ടുവന്നു നിങ്ങളെ ഏല്പിച്ചു. ചക്രവർത്തി തിരുമനസ്സിൽനിന്നും രാജകുമാരനുമായിട്ടുള്ള കൂടിക്കാഴ്ച കഴിഞ്ഞാൽ ഉടൻ എന്നെ കൊട്ടാരത്തിൽ ഏല്പിക്കണമെന്നു പറഞ്ഞിരിക്കയാണ്. ഇതാണു പരമാർത്ഥം." സാധാരണ ഭടന്മാരുടെ പരുഷത ലേശവും ഇല്ലാതിരുന്നതിനാൽ ആ ഭടൻ, നദീറയുടെ മൊഴി വാസ്തവമെന്നു വിശ്വസിക്കയും തന്മൂലം അവളെ ഉപദ്രവിക്കാതിരിക്കയും ചെയ്തു. അയാൾ പറഞ്ഞു "കൊച്ചുതിരുമേനി മാലപോയ വിവരം ചക്രവർത്തിയെ ധരിപ്പിക്കാൻ പോയിരിക്കയാണ്. ഒരു നാഴിക കഴിഞ്ഞാൽ കൂടിക്കാഴ്ച അവസാനിക്കും.

നമ്പ്ര:— അതെ. എനിക്കു ലേശവും പരിഭ്രമിക്കേണ്ട കാൎയ്യമില്ല. ഞാൻ ഈ പരമാൎത്ഥമെല്ലാം അവിടെ അറിയിക്കും. എന്നാൽ പിന്നെ തിരുമനസ്സിൽനിന്നും എന്നെ വിശ്വസിക്കാതിരിക്കയില്ല.

ഭടൻ:— ഏതായാലും തല്ക്കാലം ഇവിടെ നില്ക്കുവാനല്ലേ നിവൃത്തിയുള്ളൂ.

സോഫി അന്തഃപുരത്തിൽ ചെന്നപ്പോൾതന്നെ മാല പോയ വൎത്തമാനം കാട്ടുതീ പോലെ അവിടെ എങ്ങുംതന്നെ പടൎന്നിരുന്നു. അംബികാദേവി ഈ വൎത്തമാനം കേട്ടു വളരെ അത്ഭുതപ്പെട്ടു. സോഫി കയറിച്ചെന്നു് ഉടൻതന്നെ ഇപ്രകാരം പറഞ്ഞുതുടങ്ങി.

"ദേവീ! ഞാൻ അന്നു പറഞ്ഞില്ലേ? ഈ പെരുങ്കള്ളിയുടെ ഉള്ളാരം തന്നെ കണ്ടിട്ടില്ലെന്നു്! ദ്രോഹി മോഷ്ടിച്ചതു നല്ല സാധനമായിപ്പോയി. തിരുമേനിയുടെ കഴുത്തു്......"

ദേവി:— ഛേ! അസത്തേ! നീ അസംബന്ധം പറയുന്നോ? അവൾ മോഷ്ടിച്ചതാകട്ടെ, എന്നാൽ തന്നെ നീ എന്താണു പറയുവാൻ ഒരുങ്ങിയതു്?"

സോഫി പെട്ടെന്നു വല്ലാതെയായെങ്കിലും തന്റെ മഞ്ഞളിപ്പിനെ പാൽച്ചിരിയിൽ പകൎത്തി ആ ബുദ്ധിശാലിനി പറഞ്ഞു "അല്ലാ തിരുമേനി! അടിയൻ പറയാനൊരുങ്ങിയതു മറ്റൊന്നുമല്ല. തിരുമേനിയുടെ കഴുത്തിൽനിന്നും ഇതു മോഷ്ടിച്ച പെണ്ണു ധീരവതിതന്നെയാണെന്നാണു്.

ദേവി:— ആകട്ടെ. അവൾ മോഷ്ടിച്ചുവെന്നു് എങ്ങിനെ വെളിവായി? അവളെ ഞാൻ കണ്ടില്ലല്ലോ!

സോഫി:— അതോ! ഭടന്മാർ മാലപോയ വിവരമറിഞ്ഞു എല്ലാസ്ഥലത്തുമന്വേഷിച്ചു. അപ്പോൾ ഇവളുടെ കൈയ്യിൽനിന്നും കണ്ടുപിടിച്ചു. അവൾ അതുംകൊണ്ടു കടന്നു കളയുവാൻ തരംനോക്കുകയല്ലായിരുന്നോ? അപ്പോഴല്ലേ ഭടന്മാർ കണ്ടതു്? അതു് ഏതായാലും നന്നായി. അല്ലെങ്കിൽ ബാക്കിയുള്ളവരും പഴിയേല്ക്കേണ്ടിവരുമായിരുന്നു.

ദേവി:— ശരിയാണു്! അവൾ അതുംകൊണ്ടു പോകുവാൻ തക്കംനോക്കുകയായിരുന്നു അല്ലേ? അതുകൊണ്ടുതന്നെയായിരിക്കാം അവൾ പ്രഭാതത്തിൽതന്നെ പൂക്കൾ ഏല്പിക്കാതിരുന്നിട്ടുള്ളതു്.

സോഫി:— സംശയമുണ്ടോ? അപ്രകാരംതന്നെയാണു്. ഇതിപ്പോൾ തന്നെ കൊട്ടാരത്തിൽ അറിഞ്ഞിരിക്കും. തിരുമേനി അകത്തേക്കു് എഴുന്നള്ളിയിട്ടുണ്ടെന്നു കേട്ടു.

ദേവി:— അതെ. ഇന്നലെ ഇവിടെ വന്നപ്പോൾതന്നെ പ്രഭാതത്തോളം സമയമായിരുന്നു. ഒന്നുറങ്ങുവാൻ നേരമുണ്ടായിരുന്നില്ല. പക്ഷെ രത്നമാല പോയവിവരം എന്നെ അറിയിച്ചില്ല. അതെപ്രകാരം പോയിയെന്നു നിശ്ചയമില്ലല്ലൊ.

സോഫി:— തിരുമേനിതന്നെ അവൾക്കു കൊടുത്തതാണെന്നല്ലേ അവൾ പറയുന്നതു്? എന്തു ദ്രോഹമാണു് അവൾ പ്രവർത്തിക്കുന്നതെന്നു നോക്കുക!

ദേവി: — കൊള്ളാം! ഇപ്പോൾ ഇങ്ങിനേയുമായൊ?

സോഫി:— അതെ. 'കെട്ടിട്ടും കള്ളി മുൻപോട്ട്' എന്നല്ലേ പറയുന്നതു്?

ദേവി:— നന്നായി. ഇന്നലെ കുമാരൻ എവിടെ പോയി എന്നറിഞ്ഞില്ലല്ലൊ. ഒരു പക്ഷെ അതും പരമാത്ഥമായിരിക്കാം.

സോഫി: — ആ ദ്രോഹി മെഹർ എവിടെയാണിപ്പോൾ? അവളും ഇവളും കൂട്ടുകാർതന്നെയാണെന്നാണു തോന്നുന്നതു്.

ദേവി:— അതൊന്നും എനിക്കറിഞ്ഞുകൂടാ. മെഹർ ഇവിടെ എങ്ങും തന്നെ താമസിക്കരുതെന്നു ചക്രവത്തി പറഞ്ഞിട്ടുണ്ടു്. ഞാൻ ഇവിടെ വരുന്നതിന്നു മുമ്പ് നൂർ-മഹാൾ എന്നൊരു സ്ത്രീ കുമാരൻെറ കണ്ണിലുണ്ണിയായി താമസിച്ചിരുന്നുവെന്നു കേട്ടിട്ടുണ്ടു്. അതിനേയും ചക്രവത്തിതന്നെ പറഞ്ഞയച്ചതാണു്.

സോഫി:— മെഹർ കൊട്ടാരത്തിൽതന്നെ താമസമുണ്ടായിരുന്നു. ഇയ്യിടെ കുറച്ചു ദിവസങ്ങളായി കാണാറില്ല. കൊട്ടാരത്തിന്നു പുറത്തെവിടെയെങ്കിലും താമസമുണ്ടായിരിക്കണം. അവിടുന്നു് ഒന്നു ശഠിച്ചു പറഞ്ഞാൽ പിന്നെ ആ ദ്രോഹി എവിടെ എങ്കിലും പൊയ്ക്കൊള്ളുമായിരുന്നു.

ദേവി:— അതിന്നു ഞാൻ അപ്രാപ്തയാണു്. മെഹറിനെ അദ്ദേഹം യഥാത്ഥമായി സ്നേഹിക്കുന്നുണ്ടെങ്കിൽ ഞാൻ അതിന്നു വിപരീതം പറയുകയില്ല. രാജകുമാരൻെറ ഇഷ്ടം തന്നെയാണു് എൻേറയും ഇഷ്ടം. ആകട്ടെ. നീ പോയി പൂക്കൾ പറിച്ചു കൊണ്ടുവരണം. ഇന്നെനിക്കു സ്നാനം വളരെ നേരത്തെയാണു്."

ആജ്ഞ അനുസരിച്ചു്, സോഫി, തൻെറ അന്നത്തെ കണി വളരെ നന്നായിയെന്നു തീച്ചപ്പെടുത്തി ആഹ്ലാദത്തോടു കൂടി പുറത്തിറങ്ങിപ്പോയി. സോഫി പോയ ഉടൻ തന്നെ ദേവി അന്തഃപുരത്തിൽ നിന്നുമിറങ്ങി പുറത്തുണ്ടായിരുന്ന മണ്ഡപത്തിൽ വന്നിരുന്നു. ദേവിയുടെ ഹൃദയത്തിൽ പലതരം വിചാരങ്ങൾ കടന്നു കൂടി. തൻെറ അനുമോദനത്തിനും വിശ്വാസത്തിനും പാത്രമായിരുന്ന നജീം

ഒരു പെരുങ്കള്ളിയാണെന്ന് അരമന മുഴവനും പ്രസ്താവിക്കുന്നു. അതിലും വിശേഷിച്ച കുമാരന് അവളോടു തൃപ്തിയാണെന്നും മററും സോഫി പറഞ്ഞപ്പോൾ ആ നിർമ്മലക്ക് അല്പം ക്ഷോഭമുണ്ടാകാതിരുന്നില്ല. ഇതിനെല്ലാം പുറമെ ഏറെ നാളായി മെഹറിനെപ്പററിയുള്ള യാതൊരു വിചാരവും ദേവിക്കുണ്ടായിരുന്നില്ല. ഉദ്ദേശം രണ്ടു സംവത്സരങ്ങളോളമായി സെലിം രാജകുമാരൻെറ അധിദേവതയെപ്പോലെ ജീവിക്കുന്ന മെഹർ തൻെറ ഭാവിശ്രേയസ്സിനെ കബളീകരിച്ചെങ്കിലൊ എന്ന ഭയമല്ലായിരുന്നു ദേവിയിൽ കുടികൊണ്ടിരുന്നതു. സെലിം രാജകുമാരനു മെഹറിനോടുണ്ടായിരുന്ന പ്രേമത്തിൽ ദേവിക്കു ലേശവും അസൂയ ഉണ്ടായിരുന്നുമില്ല. പക്ഷെ ചക്രവത്തി ആ സംഗതിയെപ്പററി കഠിനമായി വിരോധിച്ചിരിക്കെ, സെലിം വീണ്ടും അവളുമൊന്നിച്ച സല്ലപിച്ചതായൊ മററൊ ചക്രവത്തി ഏതു വിധേനയെങ്കിലും അറിഞ്ഞാൽ പിന്നെ അദ്ദേഹത്തിനുണ്ടാകാവുന്ന ഭാവിയെപ്പററി ദേവി ഭയപ്പെടുകയും സങ്കടപ്പെടുകയും ചെയ്തു. മെഹർ ഒരു ഉത്തമസ്ത്രീയാണെന്നു ദേവിക്കു നിശ്ചയമുണ്ടായിരുന്നു. എന്നുമാത്രമല്ല, അവളിൽ അനുരക്തനായി ഭവിച്ച കുമാരൻ ദേവിയോടു ചില രഹസ്യവാൎത്തകളെല്ലാം പറഞ്ഞു് അവൾക്കു സപത്നീത്വം നൾകണമെന്നു യാചിച്ചപ്പോൾ സസന്തോഷം ദേവി അതു സ്വീകരിക്കയാണു ചെയ്തിട്ടുള്ളതു്. എങ്കിലും ചക്രവത്തിയുടെ ക്രൂരശാസനം ദേവിയെ പരിതപിപ്പിച്ചു. ഈ വിവരങ്ങളെപ്പററി രാജകുമാരനെ ഉപദേശിക്കുവാനുള്ള ധൈൎയ്യം ദേവിയിൽ ഉണ്ടായിരുന്നില്ല. പക്ഷെ യാചിക്കുവാനുള്ള ധൈൎയ്യം അവരിൽ ഉണ്ടായിരുന്നെങ്കിലും അതിനുള്ള അവസരവും ലഭിച്ചിരുന്നില്ല. സോഫിയിൽ നിന്നും കിട്ടിയ വാൎത്താശകലങ്ങളിൽ ചിലതെങ്കിലും പരമാൎത്ഥമായിരിക്കാമെന്നു ദേവി വിശ്വസിച്ചു. നദീറയെ രത്നമാല്യത്തോടുകൂടി കണ്ടു പിടിച്ചു എന്ന വാൎത്ത വാസ്തവമായിരിക്കുന്നുവെന്നും, അതനുസരിച്ചു് ആലോചിക്കുകയാണെങ്കിൽ ഒന്നുകിൽ നദീറ മോഷ്ടിച്ചതൊ, അല്ലെങ്കിൽ കുമാരൻ കൊടുത്തതൊ ആയിരിക്കണമെന്നും, അങ്ങിനെയാണെങ്കിൽ രണ്ടു പ്രകാരത്തിലും തനിക്കു സൈ്വരമില്ലെന്നും ദേവി അറിയാതിരുന്നില്ല. നദീറ സൌന്ദൎയ്യത്തിൽ അദ്വിതീയയായിരുന്നുവെന്നു ദേവിക്കറിയാം. ഒരു പക്ഷെ രൂപോജ്ജ്വലയായ മെഹറിനെക്കൂടി അക്കാൎയ്യത്തിൽ പരാജിതയാക്കിയ ആ പരിചാരികയിൽ അനുരക്തനാകാതിരിക്കത്തക്ക ഗൌരവം സെലിമിൻെറ ഹൃദയത്തിൽ കാണുകയില്ലെന്നു പല ഉദാഹരണങ്ങൾകൊണ്ടും ദേവിക്കു ദൃഢമായിട്ടറിയുകയും ചെയ്യാം. എ

ന്നാൽ എല്ലാം പൊടുന്നനെ സംഭവിച്ചതിലാണു ദേവി ഏററവും അത്ഭുതപ്പെട്ടതു്. ദേവി അവിടെ അല്പനേരം കൂടി നിന്നപ്പോൾ സോഫി പൂക്കൾ പറിച്ചുകൊണ്ടു് അവിടെ വന്നു. ഉടൻ ദേവി സോഫിയോടു് ഇപ്രകാരം ചോദിച്ചു. "എന്താ! കേട്ടതെല്ലാം പരമാൎത്ഥം തന്നെയല്ലേ? അവൾ മോഷ്ടിച്ചതാണെന്നു തന്നെ തെളിഞ്ഞോ?"

സോഫി—തിരുമേനി! അടിയൻ ഇതു വളരെ നേരത്തെതന്നെ പറഞ്ഞിട്ടുള്ളതല്ലേ? കണ്ട ഉടൻ തന്നെ അവൾ കള്ളിയാണെന്നു് അടിയൻ പറഞ്ഞില്ലേ? ആ "ശവ"ത്തിനെ ഞാൻ തന്നെ അവിടെനിന്നും ആട്ടി ഓടിച്ചിട്ടുള്ളതാണു്."

അക്ബർ ചക്രവൎത്തി സോഫിയെപ്പററി പണ്ടു പറഞ്ഞ 'ശവം' എന്ന സംബോധന പത്തിരട്ടി ഊൎജ്ജിതത്തോടുകൂടിയാണു സോഫി ഇവിടെ ഉച്ചരിച്ചതു്.

ദേവി—"നേരം വളരെയായി. സ്നാനം കഴിഞ്ഞില്ല. ഞാൻ പോകട്ടെ". ഇത്രയും പറഞ്ഞു ദേവി സോഫിയുമൊരുമിച്ചു നീരാടുവാൻ യാത്രയായി. ഇനി നമുക്കു നദീറയുടെ അടുക്കലേക്കു പോകാം.



നദീറ ഭടനോടൊരുമിച്ചു് അവിടെത്തന്നെ നില്ക്കുന്നതേയുള്ളു. അവളുടെ ഹൃദയത്തിൽ കഠിനമായ വ്യാകുലത ഉണ്ടായിരുന്നു. അവളുടെ തല്ക്കാലസ്ഥിതി എത്രയോ ഭയങ്കരമെന്നു് അവൾ ഓൎക്കാതിരുന്നില്ല. പക്ഷെ അവൾക്കു ശരിയായ ആശ്വാസവുമുണ്ടായിരുന്നു. അതു മറെറാന്നുമല്ല. യഥാൎത്ഥസംഭവം അതുപോലെ തന്നെ ചക്രവൎത്തിയെ ധരിപ്പിക്കുന്ന പക്ഷം അദ്ദേഹം അവളെ ശിക്ഷിക്കുകയില്ലെന്നു് അവൾക്കു നിശ്ചയമുണ്ടായിരുന്നു. എങ്കിലും കൊട്ടാരത്തിൽ നിന്നും വെട്ടും പട്ടും കിട്ടുമെന്നു് ഇതിനു മുമ്പു പുരോഹിതൻ അവളോടു പറഞ്ഞിരുന്ന വാക്കുകൾ അവളുടെ ചെവിയിൽ മാറെറാലിക്കൊള്ളുന്നുണ്ടായിരുന്നു. അവൾ ഇപ്രകാരം വിചാരിച്ചു. "എന്റെ സ്ഥിതി എന്തായിരിക്കും. ഇപ്രകാരം ഒരു അപമാനം വരത്തക്കവിധത്തിൽ ഞാൻ യാതൊന്നും പ്രവൎത്തിച്ചിട്ടില്ലല്ലൊ. ദേവിയുടെ മനസ്ഥിതി എന്തുതന്നെയായിരിക്കണം. എന്നെപ്പററി ദേവിക്കുണ്ടായിരുന്ന വാത്സല്യമെല്ലാം ഇന്നത്തെ സൂൎയ്യോദയം മാററിയിരിക്കണം. എന്നെപ്പററി ദേവിക്കുണ്ടായിരുന്ന സ്നേഹമെല്ലാം നശിച്ചിരിക്കണം. വിശേഷിച്ചും സോഫി ഈ വിവരങ്ങൾ അവിടെ പറയാതിരിക്കയില്ല. അവൾ ഉള്ള സംഗതികൾ ഒരിക്കലും അതുപോലെ പറയുകയുമില്ല. ഞാൻ ചക്രവൎത്തിയോടു് എന്താണു പറയേണ്ടതു്. ഒരു പക്ഷെ ചക്രവൎത്തി ഇ

തെല്ലാം വിശ്വസിച്ചാൽ പിന്നെ എന്റെ സ്ഥിതി എന്തു്? ഞാൻ പിന്നെ ഇവിടം വിട്ടു പൊയ്ക്കൊണ്ടാൽ മതി. അല്ലാതെ എന്റെ ഗതിയെന്താണു്? ഹാ! ദൈവമെ!! ആ ദേവാലയത്തിൽ തന്നെ ജീവിക്കയാണുത്തമം. അല്ലെങ്കിൽ കാസിമിന്റെ അടുക്കൽ തന്നെ താമസിക്കാമായിരുന്നല്ലോ. അതിനും ദൈവം അവസരം നൽകിയില്ല. എന്തെല്ലാമാണു സംഭവിക്കാൻ പോകുന്നതെന്നാരറിഞ്ഞു? എല്ലാം ഈശ്വരേഛപോലെ വരട്ടെ. അല്ലാതെ ഈ ദുർഭഗ മറ്റെന്തു ചെയ്യും! ഹാ! കുമാരൻ ഇതെല്ലാം തന്നെ കേട്ടിരിക്കയില്ലേ? അദ്ദേഹം ഇതെല്ലാം വിശ്വസിച്ചിരിക്കയില്ലേ? അപ്രകാരമാണെങ്കിൽ പിന്നെ എന്റെ സ്ഥിതിയെന്തായിരിക്കും? ഞാൻ വിചാരിച്ചതെല്ലാം വെറുതെയായിത്തീരും. എന്റെ ആശകളെല്ലാം നശിക്കും; അല്ലെങ്കിൽ എനിക്കു് ഇനി മറ്റെന്തു് ആശയാണുള്ളതു? എല്ലാം കഴിഞ്ഞില്ലേ—ഹാ! സർവ്വേശ്വരാ!" ഇപ്രകാരമെല്ലാം വിചാരിച്ചു് ആ സാധ്വി വാവിട്ടു നിലവിളിച്ചു. അവളുടെ തുടുത്ത സ്ഫാടികഗണ്ഡങ്ങളിൽകൂടി അശ്രുധാരധാരയായി പ്രവഹിച്ചു് കഞ്ചുകത്തെ നനച്ചു. അശ്രുബിന്ദുക്കൾ വീണു നനഞ്ഞ കഞ്ചുകം, അവളുടെ കൊങ്കപ്പുങ്കോരകത്തിന്റെ ചില ഭാഗങ്ങളെ വ്യക്തമാക്കി. അവൾ കരഞ്ഞുകൊണ്ടു നിന്നപ്പോൾ ഒരു തവണക്കാരൻ വന്നു് ഇപ്രകാരം പറഞ്ഞു. "അതാ! ആ വൈരുങ്കള്ളിയെ തിരുമുമ്പിൽ ഹാജരാക്കുവാൻ കല്പനയായിരിക്കുന്നു. ചക്രവത്തി തിരുമനസ്സിന്നു രാജകുമാരനുമൊരുമിച്ചു് അവിടെ എഴുന്നള്ളിയിരിക്കുന്നു." തവണക്കാരന്റെ വാക്കുകൾ കത്തുന്ന തീയ്യിൽ സപ്പിഷ്ണണം പോലെ അവളുടെ ഹൃദയത്തിലെ സന്താപത്തെ വദ്ധിപ്പിച്ചു. ഒരടിപോലും നടക്കുവാൻ കഴിവില്ലായിരുന്നെങ്കിലും ധൈയ്യം അവലംബിച്ചു് ആ കന്യക, കാലദൂതന്റെ പുറകെ എന്ന പോലെ വളരെ സങ്കടത്തോടുകൂടി നടന്നു. ക്ഷണനേരം കൊണ്ടു് അവർ ചക്രവത്തി എഴുന്നള്ളിയിരുന്ന മന്ദിരത്തിന്റെ വാതുക്കലെത്തി. തവണക്കാരൻ അകത്തു പ്രവേശിച്ച ഉടൻ തന്നെ അക്ബർ ചോദിച്ചു.
എന്താ! അനാക്കലി വന്നില്ലേ?"
തവണക്കാരൻ—"കല്പനപോലെ."

ഇത്രയും പറഞ്ഞപ്പോൾ ചക്രവത്തിയുടെ മുമ്പിൽ ആഗതയായ നദീറയെ ഒരു മന്ദസ്മിതത്താൽ അവലോകനം ചെയ്തുകൊണ്ടു അദ്ദേഹം പറഞ്ഞു.

"അനാക്കലി! നിന്നെപ്പററി അപവാദം കേൾക്കുന്നുവല്ലോ. വൃ

ണ്ണു ചന്ദ്രനിൽ തമോബാധ ഉണ്ടായതെങ്ങിനെ? നീ രത്നമാല്യം മോഷ്ടിച്ചുവോ?"

ഇത്രയും കേട്ട ഉടൻതന്നെ തൻെറ കൈവശമുണ്ടായിരുന്ന രത്നമാല്യത്തെ അക്കബർ ചക്രവർത്തിയുടെ പാദത്തിങ്കൽ വെച്ചു സാഷ്ടാംഗപ്രണാമം ചെയ്തു വിനീതയായി നദീറ ഗൽഗദസ്വരത്തിൽ പറഞ്ഞുതുടങ്ങി:—

"തിരുമേനി! അടിയൻ പരമാർത്ഥം ഉണർത്തിക്കാം. അവിടുന്നു എന്നെ രക്ഷിക്കണം"

ചക്രവർത്തി—ശരി. നീ പരമാർത്ഥം പറയുന്നതു ഞാൻ കേൾക്കട്ടെ. ഉള്ള സംഗതി പറയണം. സെലിം രാജകുമാരൻെറ കണ്ഠാഭരണം നിൻെറ കൈവശം വന്നതെങ്ങിനെ?

നദീറ—തിരുമേനി അടിയനെ രക്ഷിക്കണേ! അടിയൻ ഈ മാല മോഷ്ടിച്ചിട്ടില്ല.

ചക്ര—ശരി. ഞാൻ അതെങ്ങിനെ വിശ്വസിക്കും? മാല പോയതും, നിൻെറ കൈവശം വെച്ചു കണ്ടെടുത്തതും പരമാർത്ഥം തന്നെയാണല്ലൊ. മോഷ്ടിക്കാതെ ഇതു നിൻെറ കൈവശം വന്നുചേൎന്നതെങ്ങിനെയാണ്?

നദീറ—ഇന്നലെ രാത്രി ഞാൻ ശയനമുറിയുടെ പുറത്തുള്ള വരാന്തയിൽ നില്ക്കുകയായിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ—"

നദീറ ഇത്രയും പറഞ്ഞപ്പോൾ, സെലിമിൻെറ ഹൃദയത്തിൽ പെട്ടെന്നു പല വികാരങ്ങളുമുണ്ടായി. സെലിം രാത്രിയിൽ മെഹറിനെ കാണാൻ പോയ പരമാർത്ഥം ചക്രവർത്തി അറിഞ്ഞാൽ അതു് ഏററവും ഗൌരവമായിപ്പരിണമിക്കുമെന്നു സെലിമിനു നിശ്ചയമുണ്ടായിരുന്നു. എന്നു മാത്രമല്ല, ഈ സാധുബാലിക ആ വക സംഗതികളൊന്നും തന്നെ അറിഞ്ഞിരിക്കയില്ലെന്നും സെലിം നിശ്ചയിച്ചു. അദ്ദേഹത്തിൻെറ മുഖഭാവം അല്പാല്പമായി മാറിത്തുടങ്ങി. നദീറ അർദ്ധോക്തിയിൽ വിരമിച്ചപ്പോൾ ചക്രവൎത്തി സഗൌരവം വീണ്ടും ചോദിച്ചു.

"അല്പനേരം കഴിഞ്ഞപ്പോൾ എന്തുണ്ടായിയെന്നു ഉടൻ പരമാർത്ഥം പറയണം."

നദീറ—അടിയൻ ഉണർത്തിക്കാം.

ചക്ര—അനാർക്കലി ഒരിക്കലും കള്ളം പറയുകയില്ലെന്നാണ് അക്കബറുടെ വിശ്വാസം.

നദീറ—രാത്രി ഉദ്ദേശം പത്തു നാഴികയോളമിരുട്ടിയിരുന്നു.

ചക്ര—ആ സമയം നീ ശയനമുറിയുടെ പുറത്തു വന്നതെങ്ങിനെ?
നദീറ—അടിയന്ന് ഇന്നലെ അത്യധികമായ ഉഷ്ണം തോന്നിയതു
 കൊണ്ടു ആരാമത്തിൽ അല്പനേരം വിശ്രമിക്കാമെന്നുദ്ദേശിച്ചു.
ചക്ര—കൊള്ളാം! അതു ഞാൻ വിശ്വസിക്കുന്നു.
നദീറ—അപ്പോൾ കൊച്ചുതിരുമേനി ആ വഴിയെ വരുന്നതു കണ്ടു—
ചക്ര—ഏതു വഴിയെ? സെലിം വന്ന വഴിയേതാണ്?
നദീറ—ആരാമത്തിന്റെ പുറകുവശത്തു കൊട്ടാരത്തിലേക്കുള്ള ഗൂഢ
 മാർഗ്ഗത്തിൽക്കൂടിയാണ് തിരുമനസ്സിൽനിന്നും എഴുന്നള്ളിയതു്."

നദീറ ഈ വാക്കുകൾ പറഞ്ഞപ്പോൾ ചക്രവർത്തിയുടെ മുഖം ചുവന്നു. അദ്ദേഹത്തിനു സെലിമിനെപ്പററി പെട്ടെന്നു വീണ്ടും ആ ശങ്കകൾ തോന്നിത്തുടങ്ങി. അക്ബർ സെലിമിന്റെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. യാതൊരക്ഷരവും ഉച്ചരിക്കാതെ വീണ്ടും നദീറയോടു ചോദിച്ചു. "അനാർക്കലീ! നീ പറയുന്നതെല്ലാം ഞാൻ വിശ്വസിക്കുന്നു. ആകട്ടെ ബാക്കി പറയൂ. രാജകുമാരൻ ആ വഴിയെ പോയപ്പോൾ നീ എന്തു ചെയ്തു? വാസ്തവം പറയുക.

നദീറ—ഞാൻ അവിടെത്തന്നെ അല്പനേരം ഒതുങ്ങിനിന്നു. കൊച്ചുതി
 രുമേനി ധൃതഗതിയായി ആ ഗൂഢമാർഗ്ഗത്തിൽക്കൂടെ തെക്കോട്ടു ന
 ടക്കുന്നുണ്ടായിരുന്നു. ഉടൻതന്നെ അദ്ദേഹത്തിന്റെ കഴുത്തിൽ
 നിന്നും ഈ മാല പൊട്ടിത്താഴെ ഗോവണിവാതുക്കൽ വീണു. ര
 ത്നത്തിന്റെ പ്രകാശംകൊണ്ടു ഞാൻ അതു കണ്ടുവെങ്കിലും നട
 പ്പിന്റെ വേഗതകൊണ്ടു തിരുമേനി അതറിഞ്ഞില്ല."

നദീറ ഇത്രയും പറഞ്ഞപ്പോൾ അവിടെ ഉണ്ടായിരുന്ന വ്യത്യസ്തമുഖഭാവങ്ങൾ നദീറയെ അൽഭുതപ്പെടുത്തുകയും വിഷമിപ്പിക്കയും ചെയ്തു. നദീറയുടെ മൊഴി കേൾക്കുന്തോറും ചക്രവർത്തിയുടെ സംശയങ്ങളെല്ലാം പരമാർത്ഥമായി തെളിഞ്ഞുവെന്നു ചക്രവർത്തി വിശ്വസിച്ചു. അനേകം മാസങ്ങളായി സെലിം രാജകുമാരനും മെഹറും തമ്മിലുള്ള സംസർഗ്ഗത്തെപ്പററി അന്വേഷിച്ചറിയുന്നതിനുവേണ്ടി അദ്ദേഹം കുമാരസേനനേയും മററു ചാരന്മാരേയും നിയോഗിച്ചിരുന്നുവെങ്കിലും അതിനെപ്പററി പലതും ഊഹിക്കുവാനല്ലാതെ യാതൊന്നും അറിവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. എന്നാൽ, ഇപ്പോൾ ഈ സാധുബാലികയുടെ മൊഴിയെല്ലാംതന്നെ രത്നമാല്യത്തെപ്പററിയല്ല, കുമാരന്റെ നടവടിദോഷത്തെപ്പററിയാണു ചക്രവർത്തിയെ ധരിപ്പിച്ചതു്. ഈ വിവരം ഗ്രഹിച്ച ചക്രവർത്തി ബാക്കി ഭാഗം കേൾക്കുവാൻ അത്യുൽക്കണ്ഠയോടുകൂടി കാത്തിരുന്നു. ഇനി

നാമുക്ക സെലിമിൻെറ മനസ്ഥിതി എപ്രകാരമായിരുന്നുവെന്നു നോക്കാം. സെലിം, രത്നമാല്യം പോയ വിവരം ചക്രവത്തിയെ അറിയിച്ചപ്പോൾ അതു ഇൗവിധത്തിലുള്ള അനത്ഥങ്ങൾക്ക കാരണമായി പരിണമിക്കുമെന്നു കരുതിയില്ല. നദീറയോടു, ആദ്യം ചക്രവത്തി രത്നമാലയുടെ കാൎയ്യത്തെപ്പററി ചോദിച്ച സമയം അവൾ എന്തുത്തരമാണു പറയുവാൻ പോകുന്നതെന്നും അദ്ദേഹത്തിന്നു അറിവുണ്ടായിരുന്നില്ല. എന്നാൽ അവളുടെ വാക്കുകൾ ക്രമേണ തൻെറ "പൊതിഞ്ഞുവെച്ച ചാപല്യത്തെ പൊറതിക്കയാണു" ചെയ്യുന്നതെന്നു സെലിമിനു മനസ്സിലായതോടുകൂടി അദ്ദേഹത്തിൻെറ ഹൃദയം അസഹനീയമായ വേദന അനുഭവിച്ചുതുടങ്ങി. താൻ ഗൂഢമാൎഗ്ഗത്തിൽക്കൂടിപോയ വസ്തുത ചക്രവത്തി അറിയുമെന്നായി ഊഹിക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ രത്നമാല്യം പോയ പരമാത്ഥംതന്നെയും വെളിയിൽ പറയാതിരിക്കുമായിരുന്നു. അതു പൊയ്പ്പോകട്ടെ എന്നു സമാധാനിക്കയും ചെയ്യുമായിരുന്നു. അതിലും വിശേഷിച്ച നദീറയുടെ ഓരോ വാക്കും സത്യംതന്നെയെന്നു ദൃഢമായി വിശ്വസിച്ച ചക്രവത്തി, അവൾ പറയുന്ന ബാക്കി ഭാഗത്തേയും വിശ്വസിക്കുമെന്നും, ഉടൻ തന്നെ ഗൂഢമാൎഗ്ഗം തേടിപ്പിടിച്ച മെഹറിനെ കൊല്ലുമെന്നും, അല്ലെങ്കിൽ തന്നേയും അവളോടൊന്നിച്ചു ബഹിഷ്കരിക്കുമെന്നും സെലിം വിചാരിച്ചു. നദീറയുടെ മുഖത്തേക്ക അദ്ദേഹം പലകുറിയും നോക്കി. എന്നാൽ ബുദ്ധിമാനായ ചക്രവത്തിയുടെ മുമ്പിൽവെച്ചു താൻ നദീറയെ നോക്കുന്നതായി അറിഞ്ഞാൽ അതിൽ എന്തോ കള്ളമുണ്ടെന്നു് അദ്ദേഹം ധരിക്കുമെന്നും അതു വീണ്ടും ക്ലേശങ്ങൾക്ക കാരണമാകുമെന്നും കരുതി സെലിം തൻെറ ദൃഷ്ടിയെ പിൻവലിച്ചു. അദ്ദേഹം മനസ്സുകൊണ്ടു നദീറയുടെ കരുണയെ പ്രാത്ഥിച്ചു; സവ്വേശ്വരനെ മനസ്സുകൊണ്ടു നല്ലതു പോലെ ധ്യാനിച്ചു; നദീറ ഇനിയെങ്കിലും അവിടെ നടന്നതൊന്നും പറയാതിരുന്നാൽ മതിയെന്നു അഭ്യത്ഥിച്ചു! അതാ! നോക്കുക ഒരു രാജകുമാരൻ അനുഭവിക്കുന്ന അപാരദുരിതം — അമേയമായ സന്താപം!! തൻെറ സ്വഭാവദൌൎബ്ബല്യത്തിൻേറയോ — അല്ലെങ്കിൽ — നിസ്സൎഗ്ഗപ്രേമത്തിൻേറയോ — പ്രതിഫലം അടുത്ത മാത്രയിൽതന്നെ അതിഗംഭീരനായ അക്ബർ ചക്രവത്തിയിൽനിന്നും ലഭിക്കുന്നതാണെന്നും സെലിം ഭയപ്പെട്ടു. "ഞാൻ എൻെറ പിതാവിൻെറ മുമ്പിലല്ല, പൌരുഷമൂത്തിയായ ചക്രവത്തിയുടെ സന്നിധാനത്തിൽ കുററവാളിയെന്ന നിലയിലാണു നില്ക്കുന്നതെന്നും, നീ എന്നെ രക്ഷിച്ചില്ലെങ്കിൽ സെലിം അധഃപതിക്കുമെന്നും" നദീറയെ

ധരിപ്പിക്കുന്നതുപോലെ സെലിം ആ പാവനാംഗിയുടെ കോമളമായ മുഖകമലത്തിൽ ഒരു പ്രാവശ്യംകൂടി നോക്കി. ഇനി നമുക്കു നജീറയുടെ മനഃസ്ഥിതിയെന്തായിരുന്നുവെന്നു നോക്കാം. നജീറയുടെ ഹൃദയത്തിൽ പല വ്യാകുലതകൾ ഉണ്ടായിരുന്നെങ്കിലും താൻ ചക്രവർത്തിയെ ധരിപ്പിക്കുന്നതു് സത്യാവസ്ഥയാണെന്നു് അവൾക്കു നിശ്ചയമുണ്ടായിരുന്നതുകൊണ്ടു് അവളുടെ വാക്കുകളിൽ അധൈര്യത്തിന്റെയോ ആശങ്കയുടേയോ ലാഞ്ഛന പോലും ഉണ്ടായിരുന്നില്ല. തന്റെ വാക്കുകൾ കേൾക്കുന്തോറും ചക്രവർത്തിയുടേയും സെലിമിന്റേയും മുഖങ്ങളിൽ പ്രതിഫലിച്ചിരുന്ന ഭാവങ്ങൾ തുലോം വ്യത്യാസപ്പെട്ടവയും വൈപരീത്യമുള്ളവയും ആയിരുന്നതിനാൽ, ചക്രവർത്തി സെലിമിനെപ്പററി തെററിദ്ധരിച്ചിട്ടുണ്ടെന്നും മററും, തലേരാത്രി മെഹറിനോടുള്ള സെലിമിന്റെ സംഭാഷണം നജീറയെ മനസ്സിലാക്കിയിരുന്നതു് പെട്ടെന്നു് അവളുടെ ഹൃദയത്തിൽ ഉദിച്ചുയർന്നു. താൻ വീണ്ടും പരമാർത്ഥസംഗതി വെളിപ്പെടുത്തിയാൽ സെലിമിന്റെ സ്ഥിതി വളരെ മോശമായിത്തീരുമെന്നു ചക്രവർത്തിയുടെ ഗംഭീരമുഖഭാവത്തിൽനിന്നും—അല്ലെങ്കിൽ—സെലിമിന്റെ വാടിയ പൂങ്കവിളിൽനിന്നും—അവൾ മനസ്സിലാക്കാതിരുന്നില്ല. അവൾ നിശ്ചയമായും ബുദ്ധിശൂന്യയല്ലാതിരുന്നതിനാൽ സെലിമിന്റെ വിനീതദൃഷ്ടി അവളിൽ വാടിയ കമലദളംപോലെ പതിച്ചതിന്റെ ആന്തരാർത്ഥം പെട്ടെന്നു അവൾക്കു മനസ്സിലായി. എന്നു മാത്രമല്ല, ഏതൊരു വിശാലലോചനങ്ങളിൽനിന്നും പൊഴിയുന്ന ഒരു ഗൌരവവീക്ഷണത്തെയെങ്കിലും ലഭിച്ചാൽ മതിയെന്നു തലേരാത്രിവരെ അവൾ ആശപ്പെട്ടിരുന്നുവോ, ആ കണ്ണുകൾ—അതാ—അവളുടെ പാദത്തിങ്കൽ സാഷ്ടാംഗപ്രണാമം ചെയ്യുന്നുവോ എന്നു തോന്നുമാറു് അദ്ദേഹത്തിന്റെ മുഖം മ്ലാനവും നിഃസ്പൃഹവുമായിരുന്നുവെന്നു പ്രത്യക്ഷപ്പെട്ടു. താൻ കുമാരനെ ഈ വിഷമഘട്ടത്തിൽ രക്ഷിക്കേണ്ടതു തന്റെ കടമയാണെന്നു അവൾ തീർച്ചപ്പെടുത്തി. തന്നെ മോഷ്ടാവെന്ന നിലയിൽ ശിക്ഷിച്ചാലും, കുമാരൻ ദുർമ്മാർഗ്ഗി എന്ന നിലയിൽ അപമാനിതനാകരുതെന്നും, തന്റെ മനോനായകനെ രക്ഷിക്കുവാൻ കിട്ടിയ കനകാവസരത്തെ കളയുന്നതു പാപകരമാണെന്നും അവൾ ഉറച്ചുകഴിഞ്ഞു.

ചക്രവർത്തി അല്പനേരം മൌനമവലംബിച്ച ശേഷം വീണ്ടും ഇപ്രകാരം ചോദിച്ചു. "അനാർക്കലി! നീ ആ വതുക്കൽനിന്നും മാല എടുത്തിട്ടു എങ്ങോട്ടാണു പോയതു്? എന്തുകൊണ്ടു അതുടൻതന്നെ നീ കുമാരനെ ഏല്പിച്ചില്ല?

നദീറ.— ഞാൻ ആ വാതലിൻെറ അടുക്കൽ ചെന്നപ്പോൾ തന്നെ അദ്ദേഹം അവിടെനിന്നും പോയിരുന്നു.

ചക്ര.— ശരി. ആ വാതിൽ തുറന്ന് അകത്തേക്കല്ലേ പോയതു്?

നദീറ.— അല്ല. വാതിൽതുറന്ന് അദ്ദേഹം ആരാമത്തിലേക്കുള്ള വഴിയിൽ കൂടിയാണ പോയതു്.

ചക്ര.— അങ്ങിനേയോ? നീ എന്തുകൊണ്ടു വീണ്ടും ആരാമത്തിലേക്ക പോയില്ല?

നദീറ.— ആ വാതിലുകളെല്ലാംതന്നെ ബന്ധിക്കപ്പെട്ടിരുന്നു. അവിടെ ആരുടേയും ശബ്ദമില്ലാതിരുന്നതുകൊണ്ടു ഞാൻ വളരെ ഭയപ്പെട്ടു. അതുകൊണ്ടു ഞാൻ പോയില്ല.

ചക്ര:— എന്നിട്ടു നീ സെലിം എങ്ങോട്ടു പോയി എന്നു അന്വേഷിച്ചില്ലേ?

നദീറ:— ഉവ്വ്. അടിയൻ അന്തഃപുരത്തിൽകൂടി ആരാമത്തിലേക്ക പോയി.

ചക്ര:— അപ്പോൾ അവിടെ ആരുണ്ടായിരുന്നു?

നദീറ:— അവിടെ ദേവി ഉണ്ടായിരുന്നു.

ചക്ര:— ദേവി തന്നെയായിരുന്നുവോ? അംബികാകുമാരി തന്നെയായിരുന്നുവോ?

നദീറ:— അതെ. കൊച്ചുതിരുമേനി ദേവിയുടെമൊന്നിച്ചു പള്ളിയറയിലേക്ക എഴുന്നള്ളി.

ചക്ര:— അതു നീ കണ്ടുവോ? വാസ്തവം പറയണം.

നദീറ:— ഉവ്വ്. അടിയൻ അപ്രകാരം കണ്ടതുകൊണ്ടാണ ദേവിയുടെ മണിയറയിലേക്ക പോകാതെ മാലയുംകൊണ്ടു തിരിച്ചു പോന്നതു്. ഇതാണ പരമാൎത്ഥം.

ചക്ര:— ശരി. അനാൎക്കലി! നിന്നെ നാം വിശ്വസിക്കുന്നു. നീ പറഞ്ഞതെല്ലാം പരമാൎത്ഥമാണെന്ന് എനിക്കു മനസ്സിലായി. നീ ഇതു മോഷ്ടിച്ചിട്ടില്ലെന്നുതന്നെ നാം ധരിക്കുന്നു. നിൻെറ ധൈൎയ്യത്തേയും നാം അഭിനന്ദിക്കുന്നു.

നദീറയുടെ സമാധാനങ്ങൾ അക്ബറെ തൃപ്തിപ്പെടുത്തി. എന്നു മാത്രമല്ല, സെലിമിനെപ്പററി അദ്ദേഹം സംശയിച്ചവയൊന്നുംതന്നെ നദീറയുടെ വാക്കിൽനിന്നും വരാതിരുന്നതുകൊണ്ടു് അദ്ദേഹത്തിന് അനല്പമായ ചാരിതാൎത്ഥ്യവും സന്തോഷവും ഉണ്ടായിരുന്നു. എന്നാൽ അക്ബറുടെ സന്തോഷത്തിൻെറ ലക്ഷം ഇരട്ടി ആനന്ദം സെലിമിൻെറ ഹൃദയത്തിൽ അദ്ദേഹം അറിയാതെതന്നെ ഉദിച്ചയ

ന്നുവെന്നു പറയേണ്ടതില്ലല്ലോ. തന്റെ വിഷമഘട്ടങ്ങളെ നല്ലതു പോലെ മനസ്സിലാക്കി, ചക്രവർത്തിയുടെ യാതൊരു സംശയത്തിനും പാത്രമാകാതെയും, ആകാതെയും, ധൈര്യമായും ഭംഗിയായും രത്നമാല്യത്തെപ്പററി ധരിപ്പിക്കയും, തന്നെപ്പററി യാതൊന്നും ധരിപ്പിക്കാതിരിക്കയും ചെയ്ത ആ ബുദ്ധിശാലിനിയുടെ അടുക്കലേക്ക്—ആ സൌന്ദര്യസങ്കേതത്തിലേക്കു—സെലിമിന്റെ ഹൃദയവും നയനങ്ങളും കൊതിപൂണ്ടു കുതിച്ചുചാടിത്തുടങ്ങി. അദ്ദേഹം ഇപ്രകാരം വിചാരിച്ചു:—

"ഹാ! മനോനായികേ! ബാലികേ! എന്റെ ജീവിതം ഇന്നുമുതൽ നിനക്ക് അധീനമായി ഭവിച്ചിരിക്കുന്നു. എത്രയോ കാമിനികളെ ഞാൻ കാമിച്ചിട്ടുണ്ട്! എത്രയോ സുന്ദരികളെ ഞാൻ സ്നേഹിച്ചിട്ടുണ്ട്! എത്രയോ പാവനാംഗികളെ ഞാൻ ആരാധിച്ചിട്ടുണ്ട്! എന്നാൽ ഇതുപര്യന്തം സെലിമിനെ ആപൽഘട്ടത്തിൽനിന്നും രക്ഷിച്ച് അപമാനങ്ങളെ ഇല്ലാതെയാക്കുവാൻ സാധിച്ച ഈ കോമളാംഗിയുടെ ഹൃദയം ദേഹംപോലെ അനന്യസാധാരണമായ സൌകുമാര്യത്തിനു ആകരമായിരിക്കുന്നു. സംശയമില്ല. പൌരുഷമൂർത്തിയായ ചക്രവർത്തിയോട് അദ്ദേഹത്തിന്റെ വാത്സല്യപാത്രമായ താൻ തന്നെയും വർത്തമാനം പറയുവാൻ എപ്പോഴും ഭയപ്പെടുമ്പോൾ, യാതൊരു അധൈര്യവും ഇല്ലാതെ, പ്രതിബന്ധവുംകൂടാതെ നിർമ്മലവാക്ധോരണിയെ പ്രവഹിപ്പിച്ച ബാലികയുടെ ഹൃദയനൈർമ്മല്യത്തെ ആരാധിക്കുവാൻ സാർവ്വഭൌമന്മാർതന്നെയും അപ്രാപ്തന്മാർ എന്നു സമ്മതിച്ചേ കഴിയൂ. ഹാ! എന്തൊരു ലാവണ്യം! എന്തൊരു മനസ്ഥിതി!! എന്തൊരു വീക്ഷണം!! എന്തൊരു ഭാഷണം! എന്തൊരു കോമളവിഗ്രഹം!!"

നസീറയുടെ സംഭാഷണങ്ങൾ കേട്ടു സംതൃപ്തനായ ചക്രവർത്തി, സെലിമിനോടു വളരെ സന്തോഷം തോന്നി ഇപ്രകാരം പറഞ്ഞു: "സെലിം! ഈ സാധുബാലിക നല്ലവൾതന്നെയാണ്. അവൾ ഇതു മോഷ്ടിച്ചതാണെന്നു വിചാരിച്ചതുതന്നെയും പാപമാണ്."

സെലിം—തിരുവിടുന്നു കല്പിക്കുന്നതു വളരെ പരമാർത്ഥമാണ്. അവൾ പറഞ്ഞതു വാസ്തവമാണെന്ന് എനിക്കും തോന്നുന്നു. ഇന്നലെ രാത്രി ഞാൻ സേനാധിപനുമൊരുമിച്ചു വളരെ നേരം സഭാശാലയിൽ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. അവിടെനിന്നും ഇറങ്ങിയപ്പോൾ നേരം അതിക്രമിച്ചിരുന്നതിനാൽ ഞാൻ ദ്രുതഗതിയായി ആരാമപാതയിൽക്കൂടി പോയതു പരമാർത്ഥമാണ്. അന്തഃപുരത്തിലേക്കാണ് പോയത്.

സെലിം ഇപ്രകാരം വൎത്തമാനം പറഞ്ഞുകൊണ്ടിരുന്നപ്പോൾ സോഫി ചക്രവൎത്തിയുടെ സഭാശാലയ്ക്കു പുറകുവശത്തുണ്ടായിരുന്ന ഗൂഢശകവാടത്തിൻെറ അരുകിൽ വന്നു നില്പുണ്ടായിരുന്നു. നദീറയെ തൂക്കിൽകയററുന്നതു കാണ്മാൻ ഉൽസുകയായിരുന്ന സോഫി ചക്രവൎത്തിയുടെ സംഭാഷണങ്ങളെല്ലാം ഭംഗിയായി കേട്ടു. അവൾ കഴിയുന്നത്ര മനോവേദനപ്പെട്ടു. എങ്കിലും സംഭാഷണം പൂൎത്തിയായി കേട്ടതിനു ശേഷം മാത്രമേ പോകുന്നുള്ളുവെന്നു അവൾ നിശ്ചയിച്ചു ശ്രദ്ധിച്ചു.

**അക്‌ബർ**—അനാൎക്കളീ! നിൻെറ ഹൃദയനൈൎമ്മല്യത്തെ നാം ആരാധിക്കുന്നു. നീ തുലോം നിൎമ്മലയാണെന്നു നാം വിശ്വസിക്കുന്നതുകൊണ്ടു് ഇതാ! ഈ രത്നമാല്യം നിന്റെ കണ്ഠത്തിൽതന്നെ പരിലസിക്കട്ടെ. എന്താ! സെലിം! നാം ഇതിനെ ഇവൾക്കുതന്നെ സമ്മാനിക്കാൻ തീൎച്ചപ്പെടുത്തുന്നു.

**സെലിം**—അടിയൻ ആക്കാൎയ്യം അവിടെ ഉണൎത്തിച്ചില്ലെന്നേയുള്ളു. അവൾ പരമാൎത്ഥം പറഞ്ഞിട്ടുള്ളതിനായും, അവളുടെ ഹൃദയനൈൎമ്മല്യത്തിനായും നാം അതിനെ സമ്മാനിക്കുന്നതു് ഉചിതമായ ഒരു കാൎയ്യമാണു; സംശയമില്ല.

സെലിം ഇത്രയും പറഞ്ഞു് അവസാനിപ്പിച്ചതിൻെറ ശേഷം, ചക്രവൎത്തി, നദീറയാൽ തൻെറ പാദത്തിങ്കൽ സമൎപ്പിക്കപ്പെട്ട രത്നമാല്യത്തെ എടുത്തുകൊണ്ടു് ഇപ്രകാരം പറഞ്ഞു: "അനാൎക്കളീ! ഇതാ! ഈ മാല നിൻെറ കഴുത്തിൽതന്നെ ശോഭിക്കട്ടെ." ഇതുകേട്ടു നദീറ ചക്രവൎത്തിയുടെ പാദങ്ങളിൽ പ്രണമിച്ചു് ഏററവും വിനീതയായി രണ്ടു കൈകളും നീട്ടി അദ്ദേഹത്തിൻെറ രത്നസംഭാവനയെ സാദരം സ്വീകരിച്ചു. തദനന്തരം അവൾ സെലിമിൻെറ പാദങ്ങളിലും ഭക്തിപുരസ്സരം പ്രണമിച്ചു. എന്നാൽ അവളുടെ ഈ പ്രവൃത്തിയിൽ—രണ്ടാമത്തെ പ്രണാമത്തിൽ—ചക്രവൎത്തിക്കു യാതൊരു പ്രത്യേകാൎത്ഥവും കല്പിക്കുവാൻ കഴിഞ്ഞില്ല. പക്ഷെ ആ പ്രണാമം—സെലിംരാജകുമാരൻെറ പാദങ്ങളിൽ നദീറ സമൎപ്പിച്ച പ്രണാമം—നാലുവേദങ്ങൾക്കൊ, ആറു ശാസ്ത്രങ്ങൾക്കൊ, പതിനെട്ടു പുരാണങ്ങൾക്കൊ വിവരിച്ചു മനസ്സിലാക്കുവാൻകൂടി സാദ്ധ്യമല്ലാത്ത വിധത്തിൽ അൎത്ഥസമ്പൂൎണ്ണമായിരുന്നുവെന്നതിൽ തൎക്കമില്ല. അതാ സെലിമിൻെറ കണ്ഠാഭരണം—രത്നമാല്യം—നദീറയുടെകഴുത്തിൽപ്രശോഭിക്കുന്നു. മുഗൾസാമ്രാജ്യത്തിൻെറ ഭാവിചക്രവൎത്തിയുടെ കണ്ഠാഭരണമായി പരിലസിച്ചിരുന്ന രത്നമാല്യം—ഇതാ കൊട്ടാരത്തി

ലെ ഒരു കേവലപരിചാരികയുടെ കഴുത്തിൽ മിന്നിത്തിളങ്ങുന്നു. മകൻെറ കഴുത്തിൽ കിടന്ന മാല്യം ചക്രവത്തിതന്നെ നദീറക്കു കൊടുത്തതിൽ അടങ്ങിയിരുന്ന ദിവ്യത്വം ഏതാണ്ട് ഒരു വിവാഹത്തിൻെറ ഛായയെ ആ കൊട്ടാരത്തിൽകൂടി തെരിപ്പിച്ചതുപോലെ അസൂയോജ്ജ്വലയായി നില്ക്കുന്ന സോഫിക്കു തോന്നി. ഈശ്വരനെന്തെല്ലാമാണ് പ്രവൃത്തിക്കുന്നതെന്ന് ആക്കറിയാം! എല്ലാം കണ്ടുതന്നെ അറിയണം. ഇപ്പോൾതന്നെ തൂക്കിൽ കയററുമെന്നു പറഞ്ഞ് ചക്രവത്തിയുടെ മുൻപിലേക്ക് തള്ളിവിട്ട നദീറക്കു ലഭിച്ചതു് അനഗ്ഘവും ഉജ്ജ്വലതരവും ആയ രത്നമാല്യമാണ്! ഇതിൽ കൂടുതൽ അതിശയം മറെറന്താണുള്ളതു്? സോഫി മരിക്കും. സംശയമില്ല. അവൾ ഈ അസഹനീയമായ മനോവേദനയെപ്പററിക്കൊണ്ടു നടക്കുന്നതെങ്ങിനെ? അഹോ! അസൂയേ! നിൻെറ ശക്തി ഭയങ്കരം; അതിശയനീയം തന്നെ!

സെലിം രാജകുമാരനെ നമസ്കരിച്ചശേഷം നദീറ കൊട്ടാരത്തിൽനിന്നും പുറത്തേക്കിറങ്ങി. ചക്രവത്തി സന്തോഷഭരിതനായി സെലിമിനെ യാത്രയാക്കിയതിനുശേഷം അന്നത്തെ സംഭവങ്ങളും പതിവുപോലെ തൻെറ ഡയറിയിൽ കുറിച്ചു. സോഫി പതുക്കെ പതുക്കെ അവിടെനിന്നും ഇറങ്ങിപ്പുറത്തേക്കുപോയി. അവളുടെ ഹൃദയത്തിൽ സപ്പാഗ്നികുണ്ഡങ്ങളും ഉജ്ജ്വലിക്കുന്നുണ്ടായിരുന്നു. നേരേ അന്തഃപുരത്തിൽ ചെന്നാൽ അംബികാദേവിയെ കാണേണ്ടിവരുമെന്നു വിചാരിച്ച് കൊട്ടാരത്തിൽനിന്നും അവൾ നേരെ തൻെറ ഗൃഹത്തിലേക്കാണ് പോയതു്. അവൾ നിരാശയോടുകൂടി അവിടെ ചെന്നപ്പോൾ കാസിം അവിടെ ഇരിപ്പുണ്ടായിരുന്നു. ഗൃഹത്തിൽനിന്നും ഇറങ്ങിപ്പോയപ്പോൾ അവളുടെ മുഖത്തിൽ ഉണ്ടായിരുന്ന സന്തോഷം ലേശവും ഇപ്പോൾ അവളുടെ മുഖത്തിൽ ഇല്ല. അവളെ കണ്ട ഉടൻ തന്നെ ഒരു ഭൃത്യനെപ്പോലെ ആചാരോപചാരങ്ങൾ ചെയ്തു "മണ്ണാക്കഴുത" പറഞ്ഞുതുടങ്ങി—അല്ല—കുരഞ്ഞുതുടങ്ങി:—

"അല്ലെ! എന്താ ഇന്നു പെട്ടെന്നു വല്ലാതെയിരിക്കുന്നതു്?"

സോഫി—താനെൻെറ അടുക്കൽ വല്ലതും പറഞ്ഞു വല്ലതും വാങ്ങിക്കരുതു്. എനിക്കു ദേഷ്യംവരും. ഇതെന്തു നാശമാണ്! ഒരു സൈ്വരവുമില്ലാതെയായതു്.

കാസിം—ഞാൻ ചോദിച്ചതു് മറെറാന്നുമല്ല. ആ പെണ്ണ് രത്നം മോഷ്ടിച്ച് കൊണ്ടുപോയിട്ട് എങ്ങിനെയായി? തൂക്കിൽ കയററിയില്ലേ? എല്ലാം വിധിതന്നെയാണ്.

സോഫി— തൂക്കിലല്ലാ മൂക്കിലാണു് കയററിയതു്! എന്തിനു പറയു ന്നു, ദൈവത്തിനു കണ്ണില്ല. കണ്ടില്ലേ ചക്രവൎത്തി ചെയ്തതു്? എ ന്തൊരന്യായം! പെരുങ്കള്ളി കട്ടാലും പട്ടാണു് സമ്മാനം!

കാസിം—എന്തു്? ചക്രവൎത്തി പട്ടു സമ്മാനിച്ചോ? കൊള്ളാം. വിധി തന്നെയാണു്!!

സോഫി—എന്തിനു പറയുന്നെടോ? ഇതൊക്കെ തൻെറ നെറിവു കേടുകൊണ്ടു വന്നതാണു്. തന്നെപ്പോലെയുള്ള കഴുതകളെ വള ൎത്തിയാൽ ഭാരം ചുമക്കാൻ ബാക്കിയുള്ളവർതന്നെ വേണ്ടിവരും. കണ്ടില്ലേ, ആ രത്നമാലതന്നെ ആ ദുഷ്ടക്കു സമ്മാനിച്ചതു്? ഹാ! എത്ര വിലപിടിച്ച മാലയാണതു്. ദേവി ചോദിച്ചിട്ടുകൂടി കുമാരൻ അതു കൊടുത്തില്ല!

കാസിം—തലയിലെഴുത്തു കണ്ടില്ലേ? ഇതു അത്ഭുതംതന്നെ. നീ, കാ രണമറിഞ്ഞില്ലേ?

സോഫി—കാരണം ചക്രവൎത്തിയുടെ, മണ്ടത്തരമല്ലാതെ മറെറാന്നു മല്ല. അല്ലെങ്കിൽ ആ ദ്രോഹിയെ പറഞ്ഞയക്കേണ്ടതല്ലേ? എവി ടുന്നോ തെണ്ടിവന്നു കയറിയ പറപ്പെണ്ണിനു ശ്ലോകം സമ്മാനിക്ക ണോ, രത്നം സമ്മാനിക്കണോ, എന്തൊക്കെ വിചാരിച്ചാണു് ച ക്രവൎത്തി സമയം ചിലവഴിക്കുന്നതു്? ആരു ചോദിക്കാനാണു്? എ ല്ലാം അവിടത്തെ ഇഷ്ടമല്ലേ? ഇവയുള്ളവളല്ലേ ആൎക്കും കാണുക യും വേണ്ട, കണ്ടാൽ അത്ര രസവുമില്ല. അതു പിന്നെ അങ്ങിനെ യല്ലാതെ വരുമോ? കാൎയ്യം പറയുന്നവരെ ചക്രവൎത്തിക്കും കാ ണ്മാൻ പാടില്ല. എന്തിനാണു് അതു പറയുന്നതു്? അംബികയുടെ സ്ഥാനത്തു ഞാനായിരിക്കേണ്ടിയിരുന്നു അപ്പോൾ കാണിച്ചു കൊടുത്തേനേ!

കാസിം—ഒരു പക്ഷെ അവൾ മോഷ്ടിച്ചിട്ടില്ലായിരിക്കും. എല്ലാം ത ലയിലെഴുത്തുതന്നെയാണു്.

സോഫി— ഇല്ല, ഞാൻ ചീത്തയാകും. തന്നോടു ഇതുതന്നെയാണു് ഞാനൊന്നുംതന്നെ പറയാത്തതു്. എടോ താനും ഒരു തിരുമണ്ടൻ തന്നെയാണു്. തൻെറ കാററടിച്ചാൽ മതി മനുഷ്യരെല്ലാവരും— കുറുക്കന്മാരുംകൂടി മണ്ടന്മാരാകും.

കാസിം—എല്ലാം വിധിപോലെ അല്ലാതെ വരുമോ? ഞാൻ ഭവതി യെ ആശ്വസിപ്പിക്കട്ടെ?

സോഫി—ഇതിനാണോ എന്നെ ആശ്വസിപ്പിക്കാൻപോകുന്ന തു്? എടൊ ആ പെണ്ണിനെ പറഞ്ഞയയ്ക്കാതെ [illegible] [illegible]?

കാസിം—എല്ലാം ശിരോലിഖിതംതന്നെ. ഞാൻ ഒന്നു തലോടാം.

സോഫി—താൻ അതൊന്നും ചെയ്യേണ്ട. എനിക്കു കളിക്കാൻ പോകുന്നതിനു സാധിക്കയില്ല. ഇതാ എന്റെ ഈ വസ്ത്രമൊന്നു നല്ലതിൻവണ്ണം നനച്ചു കൊണ്ടുവന്നാൽ മതി. എന്നാൽ ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം.

സോഫി ഇത്രയും പറഞ്ഞ് അവളുടെ കൈവശം ഉണ്ടായിരുന്ന ഒരു മുഷിഞ്ഞ വസ്ത്രത്തെ കാസിമിന്റെ ദേഹത്തിലേക്ക് എറിഞ്ഞുകൊടുത്തു. തന്റെ ദേവതയുടെ ഉടയാടയും പേറി "എല്ലാം വിധിതന്നെയാണ്" എന്നു പറഞ്ഞുകൊണ്ട് ആ മണ്ണാക്കഴുത പുറത്തേക്കു നടന്നു. കഴുതകളെക്കൊണ്ടു രജകന്മാർ വസ്ത്രം ചുമപ്പിക്കുന്ന പതിവു ഇന്നും സാധാരണയായതുകൊണ്ട് സോഫിയുടെ കാര്യത്തിൽ അനൌചിത്യമില്ലെന്ന് അവൾ വിശ്വസിച്ചിരിക്കാം.

നദീറ ചക്രവർത്തിയുടെ സന്നിധിയിൽനിന്നും നേരേ പോയതു് അന്തഃപുരത്തിൽ അംബികാദേവിയുടെ അടുക്കലേക്കാണ്. ദേവി, ചക്രവർത്തിയുടെ തീരുമാനത്തെപ്പററിയും സംഭാവനയെപ്പററിയും മററും നേരത്തേതന്നെ അറിഞ്ഞു സന്തോഷിച്ച് നദീറയെ കാണുവാൻ അത്യുൽക്കണ്ഠയോടുകൂടി മണിയറയിൽ കാത്തിരിക്കയായിരുന്നു. നദീറ തന്റെ മാല്യത്തെ കണ്ഠത്തിൽനിന്നും ഊരി കൈയ്യിൽ വെച്ചുകൊണ്ടാണ് അവിടെ കടന്നു ചെന്നതു്. ദേവിയുടെ പാദങ്ങളിൽ മാലയെ നിക്ഷേപിച്ച് നദീറ ഇപ്രകാരം മൃദുസ്വരത്തിൽ പറഞ്ഞു:—

"തിരുമേനി ഈ മാല അവിടെ സമർപ്പിക്കാൻ അടിയന് അനുവാദം തരണം." നദീറയുടെ ഓജഃസമ്പൂർണ്ണങ്ങളായ വാക്കുകൾ കേട്ട് സന്തുഷ്ടയായ ആ സാധ്വി, മാലയെ കൈയ്യിൽ എടുത്ത് ദേവിതന്നെ അവളുടെ കണ്ഠത്തിൽ അണിയിച്ചതിനുശേഷം കൌതുകത്തോടുകൂടി പറഞ്ഞു:—

"അനാക്കളി! നീ ഭാഗ്യവതിതന്നെ, സംശയമില്ല. ഞാൻ എല്ലാം നേരത്തേതന്നെ അറിഞ്ഞു. തിരുമനസ്സിൽനിന്നും വളരെ ദയാലുവാണ്. പക്ഷെ വിരോധം തോന്നിയാൽ മാത്രം ആക്കും സമീപിക്കുവാൻ സാദ്ധ്യമല്ലെന്നേയുള്ളു. നീ ഇതു മോഷ്ടിച്ചതാണെന്ന് എന്നോടു പലരും പറഞ്ഞു. പക്ഷെ ഞാൻ അതൊന്നുംതന്നെ വിശ്വസിച്ചില്ല."

നദീറ—തിരുമേനി! അടിയൻ പരമാത്ഥമെല്ലാം പറയാം. എന്നാൽ തിരുമേനി അതിനെപ്പററി പുറത്തു പറഞ്ഞാൽ രാജകുമാരന് ദോഷം സംഭവിച്ചേക്കും.

ദേവി—ഞാൻ അതെല്ലാം അറിഞ്ഞു. എങ്കിലും പറയുക കേൾക്കട്ടെ. ഞാൻ ആരോടും പറയുകയില്ലെന്നു പ്രതിജ്ഞ ചെയ്യുന്നു.

ദേവി ഇപ്രകാരം അരുളിയതുകേട്ട് നദീറ, തലേ രാത്രി നടന്ന സകല സംഭവങ്ങളും വിശദമായി പറഞ്ഞു കേൾപ്പിച്ചു. പക്ഷെ താൻ ആരാമത്തിൽ സെലിമിനെ കണ്ട് ആനന്ദം അനുഭവിച്ച സംഗതി മാത്രം വ്യക്തമാക്കിയില്ല. മെഹറിനെ കണ്ടതും മററും പറഞ്ഞപ്പോൾ ഒരു പക്ഷെ റാണി കോപിക്കുമോ എന്ന് അവൾ സംശയിച്ചുവെങ്കിലും ആ ചാരിത്രശാലിനിയുടെ മുഖത്തിൽ യാതൊരു ഭാവഭേദവും ഉണ്ടായില്ല. അവർ സസന്തോഷം ഇതെല്ലാം ശ്രവിച്ച് ഇപ്രകാരം അരുളി:—

"നദീറേ! നീ തന്നെയാണ് കുമാരനെ രക്ഷിച്ചത്. സംശയമില്ല. നിൻെറ ബുദ്ധിസാമർത്ഥ്യം അതിശയനീയംതന്നെ. നിൻെറ ശതാംശം ബുദ്ധിയെങ്കിലും ഈയുള്ളവൾക്കില്ല. നീ ആരാധനീയയുമാണ്. ഈ മാലധരിക്കുന്നതിന് നീ അർഹതന്നെയല്ലേ? നീ പരമാർത്ഥം പറഞ്ഞതിനാണെന്നുദ്ദേശിച്ചാണു ചക്രവർത്തി മാല തന്നതെങ്കിലും കുമാരൻെറ ജീവനെ—അഭിമാനത്തെ—സൌഖ്യത്തെ കാത്തുരക്ഷിച്ചതിനാണ് ഇതു സമ്മാനിച്ചിട്ടുള്ളതെന്നു ഞാൻ ധരിക്കുന്നു. അല്ല, നീ എൻെറ ജീവനെയാണല്ലോ രക്ഷിച്ചതു്. എൻെറ പ്രാണനാഥന് അപമാനം വന്നാൽ—അദ്ദേഹം പിതാവിൻെറ കോപത്തിന് പാത്രമായാൽ അതിൻെറ അർത്ഥമെന്താണ്? ഞാൻ പിന്നെ ജീവിച്ചിരിക്കുന്നതെന്തിന്? ഹാ! അതുകൊണ്ടു നിനക്കു ഞാനും കുമാരനും കടപ്പെട്ടുവെന്നുതന്നെ വിചാരിക്കുന്നു." ദേവിയുടെ കരുണാപുരസ്സരമുള്ള തേന്മൊഴി കേട്ട് കുളുർമപൂണ്ട നദീറ വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"തിരുമേനി! ഏതായാലും ഈ മാല ഇവിടെത്തന്നെ ഇരിക്കട്ടെ. എനിക്കു ആവശ്യമുള്ളപ്പോൾ ഞാൻ വാങ്ങി ധരിച്ചുകൊള്ളാം. ഇപ്പോൾ ഇതു് എൻെറ കഴുത്തിൽ അണിയേണ്ട. ഇതു ഇവിടെത്തന്നെ ഇരിക്കാൻ അവിടുന്നു അനുവദിക്കണം." ഇതു കേട്ട് ദേവി സസ്മിതം പറഞ്ഞു:—

"നീ അങ്ങിനെ പറയരുതു്. ഇതു നിൻെറ കഴുത്തിൽതന്നെ എപ്പോഴും പ്രശോഭിച്ചുകാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. അല്ലെങ്കിൽ ചക്രവർത്തി അറിഞ്ഞാൽ കോപിക്കും. അദ്ദേഹത്തിൻെറ സംഭാവനയെ അനാദരിക്കാമോ? അതുകൊണ്ട് നിൻെറ കഴുത്തിൽതന്നെ ശോഭിക്കട്ടെ. അതാണുത്തമം—ആകട്ടെ. നീ ആഹാരം കഴിച്ചില്ലല്ലൊ. വേഗം ഭോജനശാലയിൽ ചെല്ലുക."

ദേവി ഇത്രയും ആജ്ഞാപിച്ച് നദീറയെ ഭോജനശാലയിലേക്ക് യാത്രയാക്കി. സമാധാനചിത്തയായി മണിമഞ്ചത്തിൽ പ്രവേശിച്ച് മയങ്ങുവാൻ ആരംഭിച്ചു. അതാ! പ്രേമചിത്രത്തിനെ ആച്ഛാദനം ചെയ്തിരുന്ന മൂടുപടം അന്നത്തെ അപവാദമാരുതന്റെ വീജനത്തിൽ പാറിപ്പറന്ന് ആ ചിത്രത്തിന്റെ സാരമായ ഒരു ഭാഗത്തെ "കണ്ണുള്ളവർക്ക്—അഥവാ കണ്ണിനു കാഴ്ചയുള്ളവർക്ക്" കാണത്തക്കവണ്ണം പ്രത്യക്ഷമാക്കി.

---



## പന്ത്രണ്ടാം അദ്ധ്യായം.

ഡില്ലിസാമ്രാജ്യത്തിന്റെ തലസ്ഥാനനഗരിയിൽനിന്നും ഉദ്ദേശം നൂററിഅമ്പതു നാഴിക വടക്കുകിഴക്കു മുഗൾസേനാനായകന്മാർ അനേകം പ്രാവശ്യം പാളയമടിച്ചു ഗൂഢമായി താമസിച്ചിരുന്ന ഒരു നിർജ്ജനപ്രദേശം ഭീകരമായവിധത്തിൽ സ്ഥിതിചെയ്യുന്നുണ്ടു്. ഈ സ്ഥലത്തു സിന്ധുനദിയുടെ ഉപശാഖയായ ഒരു നദിയും, നദിയുടെ ഇരുഭാഗങ്ങളിലും ഭയങ്കരമായ അരണ്യവും സ്ഥിതിചെയ്യുന്നു. അവിടങ്ങളിൽ യുദ്ധകാലത്തു ഭടന്മാർ പാളയമടിച്ചു താമസിക്കുക പതിവായിരുന്നെങ്കിലും, കലാപങ്ങളില്ലാത്ത കാലങ്ങളിലെല്ലാം അവിടെ വനജീവികളല്ലാതെ മററാരും താമസമുണ്ടായിരുന്നില്ല. സാധാരണയായി പകൽസമയംപോലും അവിടെക്കൂടി ജനങ്ങൾ സഞ്ചരിക്ക പതിവുണ്ടായിരുന്നില്ല. ഹിമാലയമഹാരണ്യത്തിന്റെ ഭയങ്കരാകൃതി എന്താണെന്നുദാഹരിക്കത്തക്കവിധത്തിൽ പടർന്നുപിടിച്ചിരുന്ന ഈ പർവ്വതപംക്തി നദീതീരത്തിൽ സൂര്യരശ്മി വ്യാപിക്കരുതെന്ന കരുതലോടുകൂടിയോ എന്നു തോന്നുമാറു നദിയുടെ ഇരുഭാഗങ്ങളിലും പ്രകൃതിയാൽ നിർമ്മിതമായ പ്രാകാരംപോലെ ദൃഢമായി, നിരന്ധ്രമായി സ്ഥിതിചെയ്തു. അനേകം ശതാബ്ദകാലമായി, ഒരു രാജാവിന്റേയും അനുഗ്രഹത്തിനു പാത്രമാകാതെ, ക്രൂരമൃഗങ്ങൾക്കും മൃഗതുല്യന്മാരായ മനുഷ്യർക്കും മാത്രം സങ്കേതസ്ഥാനമായിരുന്ന ഈ സ്ഥലം ഉദ്ദേശം നൂററിഎൺപതു നാഴിക വിസ്തീർണ്ണമുള്ള കൊടുങ്കാടു തന്നെയായിരുന്നു. ഈ കാടിന്റെ-വനത്തിന്റെ-അവസാനത്തിൽ-നദീതീരത്തിൽനിന്നും മുപ്പതു നാഴിക തെക്കു് അതിവിസ്തൃതമായ ഒരു മണലാരണ്യം, സഹാറയുടെ അംശംപോലെ പരിലസിച്ചു. പട്ടാളങ്ങൾക്കു പാളയമടിച്ചു താമസിക്കാനായി പ്രകൃതിദേവി ഒഴിച്ചിട്ടിരുന്നതും ഒരുക്കിഇട്ടിരിക്കുന്നതുമായ രണഭൂമിപോലെ, ആ മണലാരണ്യം—ഒരു തൃണം പോലും ഇല്ലാതെ ധവളമായി പരിലസിച്ചിരുന്ന ആ വിജനപ്രദേശം-ഘോരമായ വനപ്രദേശത്തേക്കാൾ ഭയങ്കരമായിരുന്നു. ജീവരാശികളിൽ ഒന്നെങ്കിലും ഇല്ലാതിരുന്ന മണൽക്കാട് വാസ്തവത്തിൽ അനേകം ജന്തുക്കളുള്ള വനത്തേക്കാൾ ഭയങ്കരംതന്നെയാണു്. ഈ മണലാരണ്യത്തിന്റെ അവസാനത്തിൽ രാജപുത്രന്മാരുടെ രക്ഷയെ ഉദ്ദേശിച്ചു, യമുനാനദിയോടു് അടുത്തു വളരെ ധനം ചിലവുചെയ്തു നിർമ്മിച്ചിരുന്നതും ആറു അടിയിൽ കൂടുതൽ പൊക്കമുള്ളതും ആയ ഒരു കരിങ്കൽ കോട്ട "സിന്ധു ദുർഗ്ഗം" എന്ന നാമത്തോടുകൂടി

പരിലസിച്ചിരുന്നു. മുഗൾസേനകൾ പലവുരു ആക്രമിച്ചിട്ടും പിടിച്ചടക്കുവാൻ സാദ്ധ്യമല്ലാതെ പിന്തിരിഞ്ഞിട്ടുള്ള ഒരു കോട്ടയായിരുന്നു, രാജപുത്രന്മാർ അഭയം പ്രാപിച്ചിരുന്ന ഈ ദുർഗ്ഗം. ആഗ്രായിൽനിന്നും ഈ ദുർഗ്ഗത്തിലേക്കു നൂറിരുപത്തു നാഴിക മാത്രമേ ദൂരമുണ്ടായിരുന്നുള്ളൂ. അക്ബർ ചക്രവർത്തി സിംഹാസനാരൂഢനായിക്കഴിഞ്ഞപ്പോൾ തന്റെ സാമ്രാജ്യത്തിലുൾപ്പെട്ട ഓരോ രാജ്യത്തേയും പ്രത്യേകം ഭാഗിച്ച ഭരണസ്ഥാപനങ്ങൾ നിർമ്മിക്കയും നഗരങ്ങൾ സ്ഥാപിക്കയും ചെയ്തിരുന്നെങ്കിലും മേൽപറയപ്പെട്ട വനപ്രദേശം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ലേശവും അനുകമ്പയെ ഉളവാക്കിയില്ല. യുദ്ധകാലത്തും മരണം പ്രാപിക്കുന്ന അനേകായിരം വീരന്മാരുടെ പ്രേതങ്ങളെ അടക്കം ചെയ്യുന്നതിന് ആ സ്ഥലം നന്നാണെന്നു മാത്രം ഒരിക്കൽ അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ട്. ഒരു കാലത്ത് ആ സ്ഥലം വിശിഷ്ടന്മാരായ പല തപോധനന്മാരുടേയും ലാളനക്കും സ്നേഹത്തിന്നും പാത്രമായിരുന്നുവെന്ന് ഇന്നറിയുന്നവർ അധികം പേർ ആഗ്രായിൽ ഇല്ലെന്നു തന്നെ പറയാം. ഈ ഭയങ്കരവനത്തിന്റെ ഒരു ഭാഗത്തു നദീതീരത്തിന്റെ അരികിലായി ഒരു ഹിന്ദുക്ഷേത്രത്തിന്റെ അവശിഷ്ടം ഇന്നും കാണുന്നുണ്ട്. ഭയങ്കരങ്ങളായ തരുനികരങ്ങളാലും പാറക്കെട്ടുകളാലും ആവൃതമായി ഒററയടിപ്പാതപോലും ഇല്ലാതെ നരിക്കും നായാടിക്കുംകൂടി ഭയോദ്ദീപകമായി സ്ഥിതിചെയ്തിരുന്ന ഈ വനത്തിന്റെ അധീശ്വരിയായി വാണിരുന്ന ചണ്ഡിക ഏതുയുഗത്തിലാണ് അവിടെ ആഗതയായി പള്ളിവാസമുറപ്പിച്ചതെന്നു വേദവേദ്യന്മാൎക്കുകൂടി അറിവാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും പൌരാണികകാലം മുതല്ക്കു് അവിടെ ദേവിയുടെ പരിചാരകന്മാരായും ഭക്തോത്തമന്മാരായും ഉള്ള കാപാലികന്മാർ സ്വൈരമായി താമസിച്ചിരുന്നു. അക്ബർ സിംഹാസനാരൂഢനായപ്പോൾ. കാപാലികന്മാരുടെ ക്രൂരപ്രവൃത്തികളെപ്പററി മനസ്സിലാക്കി അവരെ നിശ്ശേഷം നിർദ്ദയം നിഗ്രഹിക്കുന്നതിനായി നിർദ്ദയന്മാരായ പല അനുചരന്മാരേയും നിയോഗിക്കയും കാപാലികന്മാരിൽ പലരേയും ബങ്കാളത്തുവെച്ചും, നൎമ്മദാതീരത്തിൽവെച്ചും, ആരവല്ലീസാനുക്കളിൽവെച്ചും കണ്ടുപിടിച്ചു നിഗ്രഹിക്കയും ചെയ്തു. എന്നാൽ അവരിൽ ഒരുകൂട്ടർ ഗൂഢമായി മുൻപറഞ്ഞ ദുർഗ്ഗാക്ഷേത്രത്തിൽ താമസിച്ചിരുന്ന വിവരം അക്ബൎക്കു മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അദ്ദേഹത്തിന്റെ സ്നേഹാദരങ്ങൾക്കു പാത്രീഭൂതനായിരുന്ന വിദ്യാപതി കാപാലികന്മാരുടെ വാസമെവിടെയാണെന്ന് അന്വേഷിച്ചറിഞ്ഞിരുന്നതിനാൽ അക്ബൎക്ക്

അദ്ദേഹത്തിന്റെ ഉദ്ദേശം നിറവേറുവാൻ കഴിഞ്ഞിരുന്നു. എങ്കിലും ദുർഗ്ഗാക്ഷേത്രത്തിലെ വിവരങ്ങൾ ഒന്നും തന്നെ വിദ്യാപതിക്കും അറിവാൻ കഴിഞ്ഞിരുന്നില്ല. ഹിന്ദുമതാനുഷ്ഠാനങ്ങളിൽ കടന്നുകൂടിയിട്ടുള്ള പൈശാചികപ്രവൃത്തികളെ നിറുത്തൽ ചെയ്യണമെന്നുദ്ദേശിച്ച് വിദ്യാപതി അക്കാലങ്ങളിൽ അതിയായ ശ്രമം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹവും അദ്ദേഹത്തിന്റെ പുത്രനായിരുന്ന ശിവപ്രസാദും ആശ്രമത്തിൽതന്നെ അവരുടെ ജീവിതം ചിലവഴിക്കയും ചെയ്തു. അക്ബറുടെ ഉദ്ദേശത്തെപ്പറ്റി അവക്ക് നല്ലതുപോലെ അറിയാമായിരുന്നതിനാൽ അവർ ഗൂഢമായി കാപാലികന്മാരുടെ വാസസ്ഥാനങ്ങളെപ്പറ്റി അന്വേഷിച്ച് മുഗൾസാമ്രാജ്യത്തിലെവിടേയും ചരിച്ചിരുന്നു.

ക്രിസ്ത്വാബ്ദം 1566-ൽ നടന്നിട്ടുള്ള ഒരു സംഭവത്തെപ്പറ്റിയാണ് ഇനി ഇവിടെ പ്രസ്താവിക്കാൻ പോകുന്നത്. ജയപ്പൂർ രാജ്ഞിയായിരുന്ന വിമലാദേവിയുടെ പുത്രൻ പ്രഭാകരസിങ്ങ് തന്റെ മാതാവിന്റെ അടുക്കൽനിന്നും പിണങ്ങി ആമട് നഗരത്തിൽ വന്നു താമസം തുടങ്ങിയിട്ട് ഇപ്പോൾ അനേകവഷങ്ങൾ കഴിഞ്ഞിരുന്നുവെങ്കിലും ആമട് നഗരത്തിലെ അധീശ്വരിയായി, ധിരവതിയായി, നാടുവാണിരുന്ന ചന്ദബീബിയെ അദ്ദേഹം വിവാഹം ചെയ്തിട്ട് അധികദിവസമായില്ല. പരസ്പരാനുരാഗത്തിന്നു വശംവദരായിത്തീൎന്ന ആ യുവതിയുവാക്കന്മാരുടെ വിവാഹബന്ധം അക്ബൎക്ക് തീരെ രസിക്കാത്തതുകാരണം അദ്ദേഹം ആമട് നഗരത്തെ, അവരുടെ വിവാഹദിവസംതന്നെ ആക്രമിക്കാൻ തീൎച്ചപ്പെടുത്തിയിരുന്നു. ഈ വിവരം അറിഞ്ഞു വിവാഹം നടത്തിയ അന്നുതന്നെ പ്രഭാകരസിങ്ങ് അക്ബറുടെ രാജധാനിയെ ആക്രമിക്കണമെന്നുദ്ദേശിച്ച്, വിവാഹാനന്തരം ഒരു മാത്രപോലും ആമട് നഗരത്തിൽ താമസിക്കാതെ ആരായിരം രാജപുത്രന്മാരുമൊരുമിച്ച് ആഗ്രായിലേക്കു പുറപ്പെട്ടു. പതിനാറു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ആ രാജവധു തന്റെ പ്രാണേശ്വരന്റെ വിജയത്തിനായി പല പൂജകൾ ചെയ്തു കൊട്ടാരത്തിൽ വിരഹാതുരയായി താമസിച്ചിരുന്നു. ഈ സംഭവം നടന്നതു 1566-ൽ തന്നെയാണ്. സേനകളുമൊന്നിച്ച് യുദ്ധോദ്യുക്തനായി പുറപ്പെട്ട പ്രഭാകരസിങ്ങ് നേരെ പോയതു മുൻപറഞ്ഞ വിജനപ്രദേശത്തേക്കായിരുന്നു. അക്ബർ ചക്രവൎത്തി സേനകളെ ശേഖരിക്കുന്നുണ്ടെന്ന് അറിഞ്ഞ് അല്പദിവസം ഗൂഢമായി താമസിക്കാമെന്നു കരുതി പ്രഭാകരസിങ്ങ് മുൻപറയപ്പെട്ടിട്ടുള്ള വനപ്രദേശത്തിൽ രണ്ടാഴ്ചക്കാലം താമസിച്ചു.

അവർ അവിടെ താമസിക്കുമ്പോൾ ദുർഗ്ഗാക്ഷേത്രത്തിൽ ഒരു സംഭവം നടന്നു.

അന്നൊരു വെള്ളിയാഴ്ചയായിരുന്നു. പൌർണ്ണമിയായിരുന്നതിനാൽ സൂര്യാസ്തമനത്തോടുകൂടിത്തന്നെ നദീജലം പാൽക്കുഴമ്പുപോലെ ധവളമായി പ്രവഹിച്ചു. ഭയങ്കരമായ ആ കാനനാന്തരത്തിൽ ചന്ദ്രികക്കു പ്രവേശിക്കുവാൻ മാർഗ്ഗമില്ലായിരുന്നെങ്കിലും നദീതീരത്തിലെ ക്ഷേത്രവും, മണൽത്തട്ടും ഭംഗിയായി പരിലസിച്ചു. ഇടക്കിടക്ക്, നദീജലത്തിൽ തത്തിക്കളിച്ച ചില ഭയങ്കരമത്സ്യങ്ങളുടെ പതലും, (നീന്തലും) വെള്ളം പാറകളുടെ ഉപരി പ്രവഹിക്കുമ്പോൾ ഉണ്ടാകുന്ന ധ്വനിയും, ഗുഹകളിൽ വസിക്കുന്ന പുലികളുടേയും മററും ഗർജ്ജനവും, ആ വിജനദേശത്തിന്റെ പ്രശാന്തതയെ ഭഞ്ജിച്ചിരുന്നു. ആ രാത്രി ഉദ്ദേശം പത്തുനാഴികയോളം ഇരുട്ടായപ്പോൾ, അവിടെ ഉണ്ടായിരുന്ന ദുർഗ്ഗാക്ഷേത്രത്തിന്റെ മുൻവശത്തു ചില ഭയങ്കരരൂപികൾ പ്രത്യക്ഷപ്പെട്ടു. ക്ഷേത്രത്തിന്റെ മുൻവശത്ത് ഒരാൾക്കു ശയിക്കത്തക്കവിധത്തിൽ വിസ്തൃതമായ ഒരു കരിങ്കൽമണ്ഡപം ഉണ്ടായിരുന്നതിന്റെ ചുററും ഉദ്ദേശം പത്തുപേരോളം നില്പുണ്ടായിരുന്നു. അവരെല്ലാവരും തന്നെ അതിദീർഘകായന്മാരും, സ്ഥൂലിച്ചകളേബരന്മാരും ആയിരുന്നതിനും പുറമെ എല്ലാവരുടെയും കൈകളിൽ, ഓരോ പച്ചിലക്കമ്പും ഓരോ ഖഡ്ഗവും ഉണ്ടായിരുന്നു. അവരെല്ലാവരും കൂടി ക്ഷേത്രത്തിനകത്തു പ്രവേശിച്ചു അവിടെ ഉണ്ടായിരുന്ന ഒരു ഗൂഢമായ കവാടത്തെ തുറന്നു. അല്പം കഴിഞ്ഞപ്പോൾ അവരിൽ പ്രധാനിയായ ഒരുവൻ ക്ഷേത്രത്തിനു പുറത്തേക്കു വീണ്ടും വന്നു. അയാൾ ആ നദീതീരത്തിൽ വന്ന് എന്തോ ഒരു സാധനത്തെ മണ്ണിൽനിന്നും കുഴിച്ചെടുക്കുവാൻ ശ്രമിച്ചു. ഏകദേശം ഒരു നാഴികയോളം കഴിഞ്ഞപ്പോൾ മൂന്നു പേർകൂടി ആ സ്ഥലത്തെത്തി. അവരിൽ പ്രധാനി ഇപ്രകാരം ചോദിച്ചു:—"പ്രിയരേ! എന്താണു വിശേഷം! ഇതു ചീഞ്ഞിട്ടുണ്ടെന്നാണ് തോന്നുന്നത്. എങ്കിലും പീഠത്തിൽ നിക്ഷേപിക്കാൻ കപാലം കൂടാതെ കഴികയില്ല. ഇതുതന്നെ വെട്ടിയിടുക്കാം" ഇത്രയും പറഞ്ഞു അവർ നാലുപേരും കൂടി ഒരു മൃതശരീരത്തെ ആ മണ്ണിനടിയിൽ നിന്നും എടുത്തു. ഈ സമയം ക്ഷേത്രത്തിലെ സ്ഥിതിയെന്താണെന്നു നോക്കാം. ക്ഷേത്രത്തിന്റെ സകലവാതിലുകളും തുറക്കപ്പെട്ടിരുന്നു. എന്നു മാത്രമല്ല അവിടെ പലഭാഗങ്ങളിലുമായി അഗ്നികുണ്ഡങ്ങൾ ജ്വലിക്കുന്നുണ്ടായിരുന്നു. മുൻവശത്തുണ്ടായിരുന്ന മണ്ഡപത്തിന്റെ അടുക്കൽ നാലുവശങ്ങളിലുമായി

അനേകം പന്തങ്ങൾ പ്രോജ്ജ്വലിച്ചു. മണ്ഡപത്തിൻെറ ഒരു വശത്തു് ക്ഷേത്രത്തിനഭിമുഖമായി ഒരു മണ്ഡപത്തിനോടൊപ്പം ഉയരമുള്ള ഒരു പീഠവും ആ പീഠത്തിൻെറ ഇരുവശങ്ങളിലും കമണ്ഡലുകൾ, കപാലങ്ങൾ, വൃക്കൾ, എന്നു തുടങ്ങി പല സാധനങ്ങളും ഒരുക്കിയിരുന്നു. ഇതിനും പുറമെ വളരെ നീളമുള്ള ഒരു വാൾ ആ മണ്ഡപത്തിൽ ഭംഗിയാക്കി വച്ചിട്ടുണ്ടു്. അഗ്നികുണ്ഡങ്ങളുടെ മുൻവശത്തു് ഓരോ പീഠവും സ്ഥാപിച്ചിരുന്നു. ക്ഷേത്രത്തിനുള്ളിൽ ഒരു കരിങ്കൽവിഗ്രഹം ഭംഗിയായി അലങ്കരിച്ചു സൂക്ഷിച്ചിട്ടുണ്ടു്. ഇടക്കിടക്കു് അതിനുള്ളിൽ നിന്നും മണിനാദവും പുറപ്പെടുന്നുണ്ടായിരുന്നു. ക്ഷേത്രത്തിൽ ഇത്രയുമെല്ലാം ഒരുങ്ങിക്കഴിഞ്ഞപ്പോൾ നദീതീരത്തിൽനിന്നു, ഒരു മനുഷ്യശിരസ്സിനെ വെട്ടി എടുത്തുകൊണ്ടു് അവർ നാലുപേരും ക്ഷേത്രത്തിൽ പ്രവേശിച്ചു. പ്രധാനി കപാലവും എടുത്തുകൊണ്ടു് അവിടെ വന്നപ്പോൾതന്നെ മററുള്ളവർ ഏററവും വിനീതരായി വണങ്ങി ഒതുങ്ങിനിന്നു. ഭയങ്കരസ്വരൂപിയായിരുന്ന ആ കാപാലികൻ ഇപ്രകാരം ചോദിച്ചു:—"ഏകദേശം അർദ്ധരാത്രിയായിക്കഴിഞ്ഞു. ഇനി നിങ്ങളെല്ലാവരും സ്നാനം കഴിച്ചു വരുക; ബലിക്കുള്ള സമയമായി" ഇത്രയും പറഞ്ഞ ഉടൻ തന്നെ ശിഷ്യന്മാരെല്ലാവരും കൂടി നദിയിലേക്കു സ്നാനത്തിനായിപ്പോയി. അവർ ക്ഷണനേരം കൊണ്ടു സ്നാനം കഴിഞ്ഞു മടങ്ങി വന്നു. അപ്പോൾ പ്രധാനി ചോദിച്ചു:—"അകത്തെ പൂജ എല്ലാം കഴിഞ്ഞ സ്ഥിതിക്കു് ഇനി ബലിക്കാരംഭിക്കാം. ദേവിയുടെ അനുഗ്രഹം നല്ലതുപോലെ ഉണ്ടെന്നതിൽ തർക്കമില്ല. എന്നാൽ കൊണ്ടുവരട്ടെ" ഇത്രയും പറഞ്ഞു് അയാൾ മണ്ഡപത്തിനു് അടുക്കൽ ഉണ്ടായിരുന്ന ബലി പീഠത്തിൽ ചമ്രം പടിഞ്ഞിരുന്നുകൊണ്ടു് കപാലത്തെ മുമ്പിൽ വെച്ചു ചില മന്ത്രങ്ങൾ ഉച്ചരിച്ചു പൂജക്കാരംഭിച്ചു. തത്സമയം ക്ഷേത്രത്തിൻെറ ഉള്ളിൽനിന്നും ഒരുഗർജ്ജനം മുഴങ്ങി. കാപാലികന്മാർ തുള്ളിത്തുടങ്ങി. അയാൾ പറഞ്ഞു:—"എൻെറ പ്രീതിക്കുവേണ്ടി നിങ്ങൾ ചെയ്തിട്ടുള്ളതെല്ലാം ഞാൻ സസന്തോഷം സ്വീകരിക്കുന്നു. വേഗം ബലി നടത്തട്ടെ. എനിക്കു ദാഹം വർദ്ധിക്കുന്നു" ചണ്ഡികയുടെ ആവേശംകൊണ്ടു് ഒരാൾ ഇത്രയും തുള്ളിപ്പറഞ്ഞപ്പോൾ ഉത്സാഹഭരിതരായി ചമഞ്ഞ കാപാലികന്മാർ ക്ഷേത്രത്തിൻെറ അന്തർഭാഗത്തുണ്ടായിരുന്ന ഗൂഢകവാടത്തെ തുറന്നു. ആ ഗൂഢകവാടത്തിനുള്ളിൽ നിന്നും, അവരെല്ലാവരുംകൂടി, ഒരുസ്ത്രീയെ ബന്ധിച്ചു പുറത്തു കൊണ്ടുവന്നു. അർദ്ധനഗ്നയായിരുന്ന ആ യുവതി അതിശയനീയമായ രൂപ

ലാവണ്യത്തോടുകൂടിയവളായിരുന്നു. അവളുടെ കൈയ്കാലുകൾ ബ
ന്ധിക്കപ്പെട്ടിരുന്നതിനും പുറമെ അവളുടെ കണ്ഠത്തിൽ ഒരു കപാല
ത്തെ കെട്ടിത്തൂക്കിയിരുന്നു. സുന്ദരിയായ ആ യുവതി യാതൊരു ക്ലേ
ശവും താൻ അനുഭവിക്കുന്നില്ലെന്ന രീതിയിൽ മന്ദസ്മിതം തൂകികൊ
ണ്ടാണു് പുറത്തുവന്നതു്. അവളുടെ കണ്ഠത്തിൽ ഒരു പൂമാല ധരി
പ്പിച്ചുകൊണ്ടു് പ്രധാനി ഇപ്രകാരം അരുളി "ഭദ്രേ! ഇന്നു് ചണ്ഡി
ക വളരെ പ്രീതിപ്പെട്ടിരിക്കുന്നു. ദേവിക്കു ദാഹം വർദ്ധിച്ചിരിക്കുന്നുഎ
ന്നാണെല്ലാം വിളിച്ചുപറഞ്ഞതു്. അതുകൊണ്ടു് നീ വേഗം ദേവിയു
ടെ പ്രീതിക്കു പാത്രമാകുക." ഇത്രയും പറഞ്ഞ ഉടൻതന്നെ കാപാ
ലികന്മാരിൽ ഒരാൾ വീണ്ടും തുള്ളി. അയാൾ പറഞ്ഞു "ശരിയാണു്.
ഞാൻപ്രീതിപ്പെട്ടിരിക്കുന്നു. വേഗമാകട്ടെ" ഇതു കേട്ടഉടൻ തന്നെ
ആ കൌപീനധാരിയായിരുന്ന കാപാലികൻ ഇപ്രകാരം ആജ്ഞാപി
ച്ചു. "അതി! ചണ്ഡിക വീണ്ടും വെളിവായിരിക്കുന്നു. ഇവളെ പ്രദ
ക്ഷിണം വെയ്പിച്ചു് ബലിമണ്ഡപത്തിൽ കിടത്തട്ടെ. പന്തങ്ങളെല്ലാം
കൊളുത്തട്ടെ! മണിനാദംമുഴങ്ങട്ടെ. മന്ത്രങ്ങൾ ഉച്ചരിക്കട്ടെ" പ്രധാ
നിയുടെ ആജ്ഞാനുസരിച്ചു് പൂർണ്ണനഗ്നയാക്കിനിർത്തിയ ആ യുവതി
യെ കാപാലികന്മാർ ആക്ഷേത്രത്തിനു് പ്രദക്ഷിണംവെയ്പിച്ചു് ബലിമ
ണ്ഡപത്തിനടുക്കൽ കൊണ്ടുവന്നു. അസമയം ആയുവതിയുടെ സകല
ബോധങ്ങളുംനശിച്ചിരുന്നു. കാപാലികന്മാർ അവളെ എടുത്തു് ബലി
പീഠത്തിൽകിടത്തി; പ്രധാനി അവിടെ വെച്ചിരുന്ന വാളിനെ കൈ
യ്യിൽഎടുത്തു. പന്തങ്ങൾഉജ്ജ്വലിച്ചു. കപാലങ്ങളിൽ ഹോമദ്രവ്യങ്ങൾ
ഇട്ട ആ സ്ത്രീയിൽ യാഗങ്ങൾ ആരംഭിച്ചു; ക്ഷേത്രത്തിൻെറ അകത്തു
നിന്നും അട്ടഹാസങ്ങൾ കേട്ടുതുടങ്ങി; മണിനാദം മുഴങ്ങി. മന്ത്രോ
ച്ചാരണങ്ങൾ എങ്ങും കേട്ടുതുടങ്ങി; പ്രധാനി ഇപ്രകാരം ഉ
ച്ചരിച്ചു.

ഭോദിതാഹോ! വിദിതാഹോ!
കജ്ജലദ്രുപേശു ആ കാഞ്ചി
ഉജ്ജ്വലദ്രുപേശു ആ വാണി"

"ദേവി ദേവേശ യക്ഷേശ രുദ്രേശ വാഗീശ കോണേശ വാശ്വഗ്നിമാ
ണിക്യ സംശ്ലിഷ്ടി കോടീര ബാലാതപോദ്ദാമലാക്ഷാരസാരുണ്യ ല
ക്ഷ്മീഗൃഹീതാംഘ്രി പത്മേ-മഹിദ്ധ്യമെ"—പ്രധാനി ഇപ്രകാരം
ചൊല്ലി തൻെറ കണ്ണടച്ചു ധ്യാനത്തിലിരിക്കയും, ഇതു പ്രവൃത്തിക്കു
ന്നതു കണ്ടു് എല്ലാവരും കണ്ണടച്ചു ധ്യാനത്തിനാരംഭിക്കയും ചെയ്തു.

ഓടച്ചുകണ്ണുകൾ തുറക്കുന്നതിനുമുമ്പ് ഉദ്ദേശം അരമണിക്കൂറിൽപരം രാജ
പുത്രന്മാർ അവിടെ പ്രവേശിക്കയും കാപാലികന്മാരെ എല്ലാം അവർ
ആ രാത്രിതന്നെ ബലികഴിക്കയും ബലിപീഠത്തിൽകിടത്തിയിരുന്ന യു
വതിയെ എടുത്തുകൊണ്ടു ക്ഷണനേരത്തിനുള്ളിൽ വനത്തിൽനിന്നും
പോകയും ചെയ്തു. ഒരു ബലികൊണ്ടു പ്രീതിപ്പെടാൻ ഉദ്ദേശിച്ച ച
ണ്ഡിക അന്നു പത്തു നരബലി സ്വീകരിച്ചു തൃപ്തിയെ പ്രാപിച്ചു. കാ
പാലികന്മാരുടെ കപാലങ്ങൾകൊണ്ടുതന്നെ ക്ഷേത്രം പരിശുദ്ധമാ
യിത്തീൎന്നു. ഇപ്രകാരം അവിടെ വന്ന സേനകൾ പ്രഭാകരസിംഗി
ന്റെ അനുചരന്മാരായിരുന്നു. അവർ രക്ഷിച്ച ആ സ്ത്രീരത്നം പ്ര
ഭാകരസിംഗിന്റെ ധൎമ്മപത്നിയായിരുന്ന ചന്ദ്രബിംബിയല്ലാതെ മ
റ്റാരുമായിരുന്നില്ല. ആ രാജ്ഞി എപ്രകാരമാണു കാപാലികന്മാരു
ടെ കൈകളിൽ അകപ്പെട്ടതെന്നും, രാജപുത്രസേന ആ വിവരം ഗ്ര
ഹിച്ചതെങ്ങിനെയാണെന്നും, 1666-ൽ നടന്ന ഈ സംഭവത്തി
ന്റെ അനന്തരഫലങ്ങൾ നമ്മുടെ കഥയെ എപ്രകാരം ബാധിക്കു
ന്നുവെന്നും ഇനി ഒരവസരത്തിൽ വ്യക്തമാകുന്നതാണ്. ഏതായാ
ലും കാപാലികന്മാരുടെ നരബലി കാപാലികന്മാരുടെ ബലിയായി
ത്തന്നെ പരിണമിച്ചു. അതോടുകൂടി കാപാലികന്മാരുടെ വംശവും ഭാ
രതത്തിൽനിന്നും മാഞ്ഞു.

# പതിമൂന്നാം അദ്ധ്യായം.

സെലിം രാജകുമാരന്റെ രത്നമാല്യം നദീറയുടെ കണ്ഠത്തിൽ പ്രശോഭിച്ചു തുടങ്ങിയതിനു ശേഷം ആറു പൂർണ്ണചന്ദ്രന്മാർ കാലാബ്ധിയിൽ അസ്തമിച്ചുകഴിഞ്ഞു. ഇതിനിടയിൽ കൊട്ടാരത്തിലും അന്തഃപുരത്തിലും, നമ്മൾക്കു ഇതുവരെ പരിചയപ്പെട്ടിട്ടുള്ള നായികാനായകന്മാരിലും വിശേഷിച്ചു വലിയ മാററങ്ങളൊന്നും സംഭവിച്ചിട്ടില്ല. എന്നാൽ അന്നു തളിർത്തിരുന്ന വൃക്ഷങ്ങളും ചെടികളും ഇന്നു പുഷ്പിക്കയും, അന്നു ഇലകൊഴിഞ്ഞു നിന്നവയെല്ലാം ഇന്നു തഴച്ചു തളിർത്തു നില്ക്കുകയും ചെയ്യുന്നു. പ്രകൃതിയിലുള്ള മാററങ്ങൾ അനിവാര്യങ്ങളായതുകൊണ്ടു കാലചക്രത്തിന്റെ പരിഭ്രമണം അനുസരിച്ചു പ്രകൃതിക്കധീനമായ വസ്തുക്കളിലെല്ലാം മാററം സംഭവിച്ചിട്ടുണ്ടെന്നു പറയാതെ കഴിയുകയില്ല. പൊടിപ്പുകളെല്ലാം മൊട്ടുകളാകയും, മൊട്ടുകളെല്ലാം വികസിക്കയും ചെയ്യുന്നു. ഇതും പ്രകൃതിയുടെ മറെറാരു ഭാവഭേദം തന്നെയാണ്. എന്നാൽ ഏതാണ്ടു പ്രേമത്തിനും ഇതുപോലെയുള്ള അവസ്ഥാഭേദങ്ങളുണ്ടെന്നു് ഈ ആറുമാസക്കാലത്തെ നദീറയുടെ ജീവിതരീതി വ്യക്തമാക്കി. അല്ലെങ്കിൽ, അവളും പ്രകൃതിയിൽ ഉൾപ്പെട്ട ഒരു നിസ്സർഗ്ഗവസ്തു തന്നെയാണെന്നു വ്യവഹരിക്കുന്നതിൽ എന്തു തെററാണുള്ളതു്?

സെലിംരാജകുമാരനും നദീറയും തമ്മിൽ എന്തു ബന്ധമാണുണ്ടായിരുന്നതെന്നോ — അല്ലെങ്കിൽ — അവർ തമ്മിൽ ഉള്ള ബന്ധമെന്താണെന്നോ എനിക്കു നിശ്ചയമില്ല. മാന്യവായനക്കാർ — ലോകപരിചയം സിദ്ധിച്ചിട്ടുള്ള വായനക്കാർ — അതിനെ എപ്രകാരമെങ്കിലും വിചാരിച്ചുകൊള്ളുന്നതു് ഈ ഗ്രന്ഥകാരനു സന്തോഷപ്രദവും ചാരിതാർത്ഥ്യജനകവുമാണ്. അനുരാഗമെന്നോ, പ്രണയമെന്നോ, പ്രേമമെന്നോ, സ്നേഹമെന്നോ, പ്രീതിയെന്നോ, വാത്സല്യമെന്നോ, അതൊന്നുമല്ലെങ്കിൽ പച്ചമലയാളത്തിൽ വെറും വേഴ്ചയെന്നോ "ഇഷ്ടം" — എന്നോ — എന്തൊക്കെപ്പറയുന്നതായാലും ഗ്രന്ഥകർത്താവിനു നിരാശക്കവകാശമില്ല. ഇപ്രകാരമൊരു വസ്തു ഈ ലോകത്തിലില്ലെന്നാണ് ഈ നായികയെപ്പററി അറിയുന്നതുവരെ ഞാൻ വിചാരിച്ചിരുന്നതു്. മായയെന്നും, കള്ളമെന്നും, മിരട്ടെന്നും, പിരട്ടെന്നും, പിത്തലാട്ടമെന്നും, "ഉഡാൻസെ"ന്നും മററും സംജ്ഞകളായി സ്ത്രീ ചിത്തത്തിൽ പുരുഷനോടുള്ള ബന്ധത്തെപ്പററി ചില വേദാന്തി

കരം പരിഹസിക്കാറുള്ളതെല്ലാം പരമാൎത്ഥമാണെന്നു തലകുലുക്കി സമ്മതിച്ച ഒരു കാലം എനിക്കുമുണ്ടായിരുന്നു. എന്നാൽ ഈ ദിക്കിലും വിദിക്കിലും എല്ലാം "അപ്പുറത്തു" വിശ്രുതമായി, വിശദമായി, വിസ്തൃതമായി, വിശാലമായി, അവൎണ്ണ്യമായി, അപ്രമേയമായി, അനന്തമായി, അപ്രതിഹതമായി, ഒരു ശക്തി ഉണ്ടെന്നും, അതാണു യഥാൎത്ഥമായ സൃഷ്ടിയേയും—അല്ലാ—മനുഷ്യലോകത്തെതന്നെയും ഈ ലോകത്തിൽ നിലനിൎത്തുന്നതെന്നും, അതുതന്നെയാണു പലരൂപം കൈക്കൊണ്ടു ദയയായും കരുണയായും, ധൎമ്മമായും, ജ്ഞാനമായും എല്ലാം പ്രത്യക്ഷപ്പെടുന്നതെന്നും, അതുതന്നെയാണു സൎവ്വശക്തന്മാരെക്കൂടിയും ബന്ധിച്ചു് അടിമയാക്കിത്തീൎക്കുന്നതെന്നും ഈ ഗ്രന്ഥകാരനു മനസ്സിലായതു നദീറയുടെ ഈ ഗൃഹവാസത്തെ ജീവിതരീതിയിൽനിന്നും മാത്രമാണു്. പ്രേമത്തിന്റെ യഥാൎത്ഥസ്ഥിതിയെപ്പറ്റി ഗ്രഹിക്കാൻ കഴിയാത്തവർ അതിനെപ്പറ്റി തെറ്റിദ്ധരിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. എന്റെ ഈ നായികയുടെ ലഘുജീവിതത്തിൽ ഇത്ര മഹത്തായ ദിവ്യഭാവം സ്ഥിതിചെയ്യുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കിയ പ്രകാരം വായനക്കാരെ ധരിപ്പിക്കേണ്ടതു് എന്റെ കടമതന്നെയാണല്ലോ. എന്തായാലും ഈ കാലത്തിനിടയിൽ നദീറയുടെ ഹൃദയം കടന്നുപോയിട്ടുള്ള അനുഭവവീഥികളെപ്പറ്റി വിവരിച്ചു വിശദപ്പെടുത്തുവാൻ എന്നാൽ സാദ്ധ്യമല്ലെന്നു പറയുവാൻ നിവൃത്തിയുള്ളൂ.

കൊട്ടാരത്തിൽനിന്നും, ചക്രവൎത്തി അനുമോദിച്ചയച്ചതിനു ശേഷം നദീറക്കു ഉണ്ടായ അനുഭവം അത്ഭുതകരമായിരുന്നു. ഒന്നാമതു സെലിംരാജകുമാരന്റെ ദൃഷ്ടിയിൽ ഉൾപ്പെടുവാൻ തനിക്കു സാധിച്ചതിനെപ്പറ്റിയും രണ്ടാമതു ആത്യന്തമായ അപഘാതത്തിനെ രക്ഷിക്കുന്നതിനു തനിക്കു അവിചാരിതമായി ലഭിച്ച ഭാഗ്യത്തെപ്പറ്റിയും അവൾ സ്വയം അഭിനന്ദിച്ചു. ഇനി നമുക്കു സെലിം രാജകുമാരന്റെ മനസ്ഥിതിയെപ്പറ്റി ഒന്നാലോചിക്കാം. സെലിമിന്റെ ജീവിതരീതിയെപ്പറ്റിയും മറ്റും പറഞ്ഞാൽ അതിനു അവസാനമില്ല. അദ്ദേഹത്തിന്റെ ജീവിതരീതിയെപ്പറ്റി വിമൎശനം ചെയ്യുവാൻ, "പ്രിൻസ് റീജന്റ്" എന്നു പ്രസിദ്ധിസമ്പാദിച്ച ഇംഗ്ലണ്ടിലെ രാജാവായിരുന്ന ജാൎജ്ജ് നാലാമന്റെ ജീവിതത്തെ, "ലണ്ടൻകൊട്ടാരത്തിലെ രഹസ്യങ്ങളെ"ന്നു അഭിധാനമുള്ള ആഖ്യായികാപരമ്പരകളാൽ നിഷ്കരുണം നിരൂപണംചെയ്തു, ജാൎജ്ജ് വില്യം റെയിനാൾഡ്സ് തന്നെ ഇനി ജനിച്ചാലും അസാദ്ധ്യമെന്നു കരുതി ഉപേക്ഷിച്ചതിന്റെ അപ്രാ

ഷ്ടിയെപ്പററി ശപിക്കുവാനേ നിവൃത്തിയുള്ളു. പലകാൎയ്യങ്ങൾകൊ
ണ്ടും മറെറാരു പ്രിൻസ് റീജൻറായിരുന്നു സെലിം എന്നുപറഞ്ഞാൽ
വിടതപത്തിൻെറ നാരകീയാവസ്ഥയൊ നഗ്നാവസ്ഥയൊ അദ്ദേഹം
പ്രത്യക്ഷപ്പെടുത്തിയിരുന്നില്ലയെന്ന വൈശിഷ്ട്യത്തിനു സെലിം അ
ൎഹനായിരുന്നു. അക്ബർചക്രവൎത്തിയുടെ വാത്സല്യപാത്രമായിരു
ന്ന ഈ സീമന്തപുത്രനിൽ വ്യാപിച്ചിരുന്ന "രാഗരോഗം" മാററു
വാൻ ചക്രവൎത്തിതിരുമനസ്സിലെ നിന്നും ചതുരുപായങ്ങളും നോക്കി വി
ഷമിച്ചിരിക്കയാണു. ബാല്യവിവാഹംകൊണ്ടെങ്കിലും പുത്രൻ നന്നാ
കുമെന്നു വിചാരിക്കുവാൻ വിശേഷിച്ചു ന്യായങ്ങളില്ലായിരുന്നതിനാൽ
ചക്രവൎത്തി ആദ്യം ആലോചിച്ചിരുന്നതുപോലെ സെലിമിൻെറ വി
വാഹം നടത്തിയില്ല. എങ്കിലും സെലിമിനു ഇരുപത്താറുവയസ്സു
പ്രായമായപ്പോൾ ചക്രവൎത്തിതന്നെ ആമെർനഗരത്തിലെ രാജ്ഞി
യായിരുന്ന അംബികാകുമാരിയെ സെലിമിൻെറ പട്ടമഹിഷിയാക്കി.
അനേകവൎഷങ്ങളായി അക്ബറെ കീഴടങ്ങാതെ ശേഷിച്ചിരുന്ന ആ
രാജസ്ഥാനത്തിൻെറ അധിപതിയായിരുന്ന രാജ്ഞി ചന്ദബീബിമൃ
തയായി തീൎന്നതിനുശേഷം അവരുടെ ഏകസന്താനമായി ശേഷിച്ചി
രുന്ന അംബികാകുമാരിയെ അക്ബർ യുദ്ധംചെയ്തു നിഗ്രഹിക്കാതെ
രാജപുത്രന്മാരുമായുള്ള മൈത്രിയെ നിലനിൎത്തുവാൻവേണ്ടി തൻെറ പു
ത്രനു വിവാഹംചെയ്തുകൊടുത്തതിനുശേഷം ആമെർനഗരത്തെയും ഡി
ല്ലിസാമ്രാജ്യത്തിൻെറ ഒരു ഭാഗമാക്കിത്തീൎത്തു. വിവാഹംനടക്കുന്ന
കാലത്തു ഈ രാജ്ഞിക്കു ഇരുപത്തൊന്നുവയസ്സു പ്രായമുണ്ടായിരുന്നു.
രൂപഗുണത്തിലും സ്വഭാവവൈശിഷ്ട്യത്തിലും ഒരുപോലെ അദ്വിതീ
യയായിരുന്ന ആ രാജ്ഞി ചിറ്റൂർ രാജ്ഞിയായിരുന്ന വിശ്വവിശ്രുത
യായ പത്മിനിയുടെ പൌത്രിയും, ആമെർനഗരാധീശയായിരുന്ന ച
രിത്രപ്രസിദ്ധയായ ചന്ദബീബിയുടെ പുത്രിയും ആയിരുന്നുവെന്നറി
യുന്നപക്ഷം അവരിൽ ഉണ്ടായിരുന്ന മഹത്വത്തെപ്പററി ഊഹിക്കു
വാൻ കഴിയുന്നതാണല്ലൊ. എന്നാൽ നയജ്ഞനായിരുന്ന ചക്രവ
ൎത്തി രാജപുത്രകന്യകയെ വിവാഹംചെയ്യിച്ചിട്ടുള്ളതു രാജ്യത്തിൽ
സമാധാനപരിപാലനത്തിനു അതു ഉത്തമോപായമായിത്തീരുമെന്ന
നിശ്ചയത്തോടുകൂടിയായിരുന്നു. അക്ബറുടെ തന്ത്രം സഫലമാകുക
യുംചെയ്തു. വിവാഹത്തിനുശേഷം കുമാരൻ അന്തഃപുരത്തിൽ സമ
സ്തനായി കുറച്ചുകാലം കാമകേളീഗേഹത്തിൽ നിന്നും പ്രേമലീലയിലേ
ക്കു പ്രയാണംചെയ്തു സംതൃപ്തിപ്രാപിച്ചു. പക്ഷെ ഇതെല്ലാം ഈശപര
ഭക്തയും, വിദുഷിയുമായിരുന്ന റാണി ഉള്ള പൊള്ളയായ സുഖാനുഭ

വങ്ങളിൽ തല്പര അല്ലാതിരുന്നതിനാലും, വേശ്യോചിതമായ രതിലീലകളിൽ പ്രാവീണ്യംനേടിയിരുന്ന രാജകുമാരനെ തൃപ്തിപ്പെടുത്തുവാൻമാത്രം പ്രൌഢതയും ചാതുര്യവും ശീലിച്ചിരുന്നിട്ടില്ലാത്തതിനാലും കുമാരനു 'പുറത്തേക്കുള്ള പോക്ക്' വീണ്ടും ഉത്സാഹമായിത്തോന്നി. തന്റെ അപ്രഗത്ഭതയെപ്പററി അറിവുണ്ടായിരുന്ന റാണി, കുമാരന്റെ കാമചാപല്യത്തിനു ഇരയായിരുന്ന സ്ത്രീജനങ്ങളോടു യാതൊരു അസൂയയും പ്രത്യക്ഷപ്പെടുത്തിയിരുന്നില്ല. ആ സമയങ്ങളിലെല്ലാം ദേവി ഈശ്വരാച്ചനയിൽ സമയം ചിലവഴിച്ചു സച്ചിദാനന്ദം അനുഭവിച്ചു. വിവാഹാനന്തരം അഞ്ചു സംവത്സരക്കാലത്തോളം കഴിഞ്ഞിരിക്കുന്നുവെങ്കിലും ദേവിക്കു ഒരു സന്താനം ഉണ്ടായികാണുവാനുള്ള ആഗ്രഹം സഫലമായില്ല. ഇപ്പോഴും ദേവി അപ്രകാരംതന്നെ വന്ധ്യയായി സ്ഥിതിചെയ്യുകയായിരുന്നു.

സെലിംരാജകുമാരൻ 1598-ൽ ജയപ്പൂർരാജ്യത്തെ ആക്രമിക്കാനായി യുദ്ധസന്നാഹങ്ങളോടുകൂടി പുറപ്പെട്ടുവെന്നു ഇതിനുമുൻപു പറഞ്ഞിട്ടുണ്ടല്ലോ. യുദ്ധവേളയിൽ അദ്ദേഹത്തിനെതിരായി അശ്വാരൂഢകളായി ഒരു പ്രൌഢയും ഒരു യുവതിയും യുദ്ധം ചെയ്യുന്നുണ്ടായിരുന്നു. യുദ്ധത്തിൽ ബദ്ധശ്രദ്ധനായിരുന്ന അദ്ദേഹം പ്രൌഢയെ വെട്ടിവീഴ്ത്തി കോട്ട പിടിച്ചടക്കിയെങ്കിലും ഭയവിഹ്വലയാകാതെ യുവതി വീണ്ടും യുദ്ധസന്നാഹങ്ങളോടുകൂടി സെലിമിനോടു എതിർത്തു. ആ യുവതിയുടെ രൂപവൈശിഷ്ട്യത്തേയും യുദ്ധസാമർത്ഥ്യത്തേയും പററി അറിഞ്ഞ സെലിം അത്ഭുതചിത്തനായി അവളോടു തന്റെ ഹൃദയത്തിലുണ്ടായിരുന്ന പ്രേമത്തെ പ്രസ്പഷ്ടമാക്കി. സെലിമിനോടു തനിക്കുണ്ടായിരുന്ന പ്രേമത്തെ ആ പോരാളിയും വ്യക്തമാക്കി. യുദ്ധാനന്തരം, ആ യുവതിയെ സെലിം ഗൂഢമായി ആഗ്രായിൽകൊണ്ടുവന്നു പാപ്പിച്ചു. അവളുടെ രാജ്യത്തെ അക്ബർ ചക്രവത്തിയുടെ സാമ്രാജ്യത്തോടു ചേക്കുകയും ചെയ്തു. ഇപ്രകാരം ചക്രവത്തിയുടെ അറിവും അനുമതിയും കൂടാതെ കൊട്ടാരത്തിൽ പാപ്പിച്ചിരുന്ന സ്ത്രീരത്നമാകുന്ന 'മെഹർ' എന്ന നാമത്താൽ ഈ ആഖ്യായികയിൽ ഇതുവരെ അറിഞ്ഞിട്ടുള്ളതു്. മെഹറിനെപ്പററി ഇനിയും പല രഹസ്യസംഗതികളും വ്യക്തമാകുവാനുള്ളതുകൊണ്ടു് ഇപ്പോൾ നാം അവളെപ്പററി ഇത്രയും മാത്രം അറിയുന്നതിനേ പ്രാപ്തന്മാരാകുന്നുള്ളു.

മെഹറിനേയും അംബികാകുമാരിയേയും ഒരുപോലെ സന്തോഷിപ്പിക്കുവാൻ സെലിം ഉദ്ദേശിച്ചിരുന്നെങ്കിലും രണ്ടുപേരും പ്രത്യേകമനസ്ഥിതികളോടുകൂടിയവരായിരുന്നതിനാൽ സെലിമി

ന്റെ ആഗ്രഹം പൂൎണ്ണമായി സാധിച്ചിരുന്നില്ല. അംബികാദേവി ഏററവും പ്രൌഢയും എന്നാൽ വളരെ ശാന്തയുമായിരുന്നു. അംബികയിൽ സെലിമിനു ഭയവും ഭക്തിയും ഉണ്ടായിരുന്നെങ്കിൽ മെഹറിൽ അദ്ദേഹത്തിന്നു ആദരവും വാത്സല്യവുമുണ്ടായിരുന്നു. രാജപുത്രന്മാരിൽ സൎവ്വസാധാരണയായി കളിയാടിക്കൊണ്ടിരുന്ന വീൎയ്യശൌൎയ്യാദിഗുണഗണങ്ങൾ അംബികയിൽ പ്രശോഭിച്ചിരുന്നെങ്കിൽ, ആ വിശിഷ്ടന്മാരുടെ അകലുഷമായ സ്വാതന്ത്ര്യവീൎയ്യം മെഹറിൽ ഉജ്വലിച്ചിരുന്നുവെന്നുതന്നെ പറയാം. അംബികാദേവി പ്രേമോജ്വലയായിരുന്നെങ്കിൽ മെഹർ രൂപോജ്വലയായിരുന്നു. അംബിക സെലിമിനെ പ്രാണേശ്വരനായി കരുതിയിരുന്നെങ്കിൽ മെഹർ അദ്ദേഹത്തെ പ്രണയേശ്വരനായി വരിച്ചിരുന്നു. അംബിക അദ്ദേഹത്തെ ഭൎത്താവെന്ന നിലയിൽ ആരാധിച്ചിരുന്നെങ്കിൽ, മെഹർ, തനിക്കു സൎവ്വഥാ അൎഹനെന്നു വിചാരിച്ചിരുന്ന കുമാരനെ ഒരു സഖാവിനെപ്പോലെ കരുതിയിരുന്നു. അംബികയുടെ പ്രേമം ഭൌതികശൈലത്തിൽനിന്നും ഉത്ഭവിച്ചു ആത്മീയസാഗരത്തിൽ ലയിച്ചിരുന്നെങ്കിൽ മെഹറിന്റെ പ്രേമം ആത്മീയശൈലത്തിൽനിന്നും ഉത്ഭവിച്ചു ഭൌതികസാഗരത്തിൽ ലയിച്ചു. അംബികയുടെ പ്രേമം അവരെ തന്നെയും ഭയപ്പെട്ടിരുന്നെങ്കിൽ മെഹറിന്റെ പ്രേമം ആരേയും ഭയപ്പെട്ടിരുന്നില്ല. അംബികയുടെ പ്രേമം പ്രശാന്തമായ പന്ഥാക്കളിൽക്കൂടി പ്രവഹിച്ചു ഒരു പുണ്യപുരുഷന്റെ ഹൃദയസിന്ധുവിൽ എത്തിച്ചേൎന്നുവെന്നു് ആ സാധ്വി വിചാരിച്ചിരുന്നെങ്കിൽ മെഹറിന്റെ പ്രേമം ഉജ്വലവും പരുഷവും ആയ ദുൎഘടമാൎഗ്ഗങ്ങളിൽക്കൂടി പ്രവഹിച്ചു് ഒരു വീരപുരുഷന്റെ ഹൃദയസിന്ധുവിൽ എത്തിച്ചേൎന്നുവെന്നു് ആ സതി തീൎച്ചപ്പെടുത്തി. അംബികയെ സെലിം വിവാഹത്തിന്നു ശേഷം മനസ്സിലാക്കി സംതൃപ്തി പ്രാപിച്ചിരുന്നെങ്കിൽ മെഹറിനെ അദ്ദേഹം മനസ്സിലാക്കിയതിനു ശേഷം വിവാഹം ചെയ്തു സംതൃപ്തി പ്രാപിച്ചു. അംബികയുടെ പ്രേമത്തെ അദ്ദേഹം യഥാൎത്ഥസംഗീതം പോലെ ആസ്വാദനീയമായി കരുതിയിരുന്നെങ്കിൽ മെഹറിന്റെ പ്രേമത്തെ യഥാൎത്ഥസാഹിത്യം പോലെ ആരാധനീയമായി വിചാരിച്ചിരുന്നു.

അംബികാദേവിയുടെ പ്രേമം ഉൽഫുല്ലമായ കാന്തിയും സൌമ്യമായ സൌരഭ്യവും കലൎന്നിട്ടുള്ള പനിനീർപ്പൂവായിരുന്നെങ്കിൽ മെഹറിന്റെ പ്രേമം വൎണ്ണോജ്വലവും സൌരഭ്യസമ്പൂൎണ്ണവും ആയ ചെമ്പകപ്പൂവായിരുന്നു. അംബികയുടെ പ്രണയം പൂൎണ്ണചന്ദ്രന്റെ ധാവള്യവും കുളൎമ്മയും ചേൎന്നതായിരുന്നെങ്കിൽ മെഹറിന്റെ പ്ര

ണയം സൂൎയ്യന്റെ പ്രകാശത്തേയും ആതപത്തേയും വഹിച്ചിരുന്നു. അംബികയുടെ അനുരാഗം സ്വൎണ്ണത്തിന്റെ വൎണ്ണമായിരുന്നെങ്കിൽ മെഹറിന്റെ അനുരാഗം വൈഡൂൎയ്യത്തിന്റെ കാന്തിയായിരുന്നു. ദേവിയുടെ സ്നേഹം കമലം പോലെ നിസൎഗ്ഗമായിരുന്നെങ്കിൽ മെഹറിന്റെ സ്നേഹം കൈരവം പോലെ നിൎമ്മലമായിരുന്നു. അവയിൽ ഒന്നു മാൻപേടയെപ്പോലെ തത്തിക്കളിച്ചിരുന്നെങ്കിൽ മററതു മയിൽപ്പേടയെപ്പോലെ അഹങ്കാരസൌന്ദൎയ്യത്തെ പ്രസ്പഷ്ടമാക്കി ആടിക്കഴിഞ്ഞു. അവയിൽ ഒന്നു കോകിലത്തെപ്പോലെ പാടിത്തെളിഞ്ഞെങ്കിൽ മററതു പൈങ്കിളിയെപ്പോലെ കൊഞ്ചിക്കഴിഞ്ഞു. അംബികയുടെ പ്രേമം പ്രഭാതത്തിന്റെ പാവനമായ പ്രശാന്തതയോടുകൂടി ഉജ്ജ്വലപ്രകൃതിയിലേക്കു പ്രയാണം ചെയ്തെങ്കിൽ മെഹറിന്റെ പ്രേമം മോഹനമായ കാന്തിയോടുകൂടി അന്തിയുടെ തേജഃകന്ദളങ്ങളെ വിതറി നിസൎഗ്ഗമായി പരിലസിച്ചു. അതിൽ ഒന്നു ലക്ഷ്മീദേവിയെപ്പോലെ ഐശ്വൎയ്യസമ്പൂൎണ്ണമായിരുന്നെങ്കിൽ മററതു സരസ്വതീദേവിയെപ്പോലെ സാരസ്യസമ്പൂൎണ്ണമായിരുന്നു. അതിലൊന്നു പാലാഴിയായിരുന്നെങ്കിൽ മററതു കൈലാസമായിരുന്നു. അതിൽ ഒന്നു ശ്രീരാമനായിരുന്നെങ്കിൽ മററതു ശ്രീകൃഷ്ണനായിരുന്നു. അംബിക രുഗ്മിണിയായിരുന്നെങ്കിൽ മെഹർ സത്യഭാമയായിരുന്നു.

മെഹറുമായുള്ള സലിമിന്റെ വേഴ്ച, അംബികാകുമാരിക്കു ലേശവും അസൂയാജനകമായിരുന്നില്ല. അവർ മെഹറിനെ തന്റെ ഒരു സഹോദരിയെപ്പോലെയോ അഥവാ തന്നെപ്പോലെതന്നെയോ കരുതിയിരുന്നു. ചക്രവൎത്തിയുടെ ഉഗ്രശാസനയെപ്പററി അറിഞ്ഞപ്പോൾ മെഹറിനെക്കാൾ ഖേദിച്ചതു് അംബികാകുമാരിയായിരുന്നു. തന്റെ ഭൎത്താവിന്റെ സുഖം തന്നെയാണു തന്റെ സൌഖ്യമെന്നു പതിവ്രതോചിതമായ മനസ്ഥിതിയോടുകൂടിയ ദേവിക്കു ചക്രവൎത്തിയുടെ ശാസന എത്ര ഭയങ്കരമായിരുന്നുവെന്നു് ഊഹിക്കാവുന്നതാണല്ലോ. ഇപ്രകാരമുള്ള മനസ്ഥിതി ഇക്കാലത്തു് ഒരുപക്ഷേ കാണുവാൻ വിഷമമായിരിക്കാം. എന്നാൽ രാജപുത്രസ്ത്രീകളുടെ മനശ്ശുദ്ധി ചരിത്രപ്രസിദ്ധമാകയാൽ അതിനെപ്പററി കൂടുതൽ വിവരിക്കേണ്ട ആവശ്യമില്ല.

മെഹറിന്റെ രൂപലാവണ്യം ദേവിയുടെ സൌന്ദൎയ്യത്തെ പരാജയപ്പെടുത്തിയിരുന്നെങ്കിൽ ദേവിയുടെ ഹൃദയസൌകുമാൎയ്യം മെഹറിന്റെ ഹൃദയസൌന്ദൎയ്യത്തെ അതിശയിപ്പിച്ചിരുന്നു. അംബികയു

ടെ മനസ്ഥിതിക്കായിക്കൊണ്ട് സെലിം സാഷ്ടാംഗനമസ്കൃതി ചെ
യ്തിരുന്നെങ്കിൽ മെഹറിൻെറ രൂപലാവണ്യത്തിനായിക്കൊണ്ട് അദ്ദേ
ഹം പരഃസഹസ്രം പ്രാവശ്യം പ്രണമിച്ചിരിക്കണം. എന്നാൽ മെ
ഹറിൻെറ രൂപലാവണ്യവും ദേവിയുടെ മനസ്ഥിതിയും ഒത്തുചേൎന്ന്
ഒരാളിൽ കാണുമെന്നു സെലിം രാജകുമാരൻ ഒരിക്കലും ഉദ്ദേശിച്ചിരു
ന്നില്ല. അപ്രകാരം ഒരു സൃഷ്ടിയുണ്ടായാൽ പിന്നെ ലോകത്തിൻെറ
സ്ഥിതിയെന്തായിരിക്കുമെന്ന് അദ്ദേഹം അതിശയിക്കയാണു ചെയ്തി
ട്ടുള്ളത്. പക്ഷെ ഈശ്വരസൃഷ്ടിയിൽ അസംഭാവ്യമായി യാതൊന്നു
മില്ലെന്നു സെലിം രാജകുമാരന് മനസ്സിലായതു നദീറയുമായി പരി
ചയപ്പെട്ടതിനു ശേഷമാണ്.

ചക്രവൎത്തി, നദീറക്കു തൻെറ രത്നമാല്യം സമ്മാനിച്ചതു
അവൾ തൻെറ ജീവനെ സമ്മാനിച്ചതിൻെറ പ്രതിഫലമായിട്ടല്ലെ
ന്ന് സെലിം ദൃഢമായി വിശ്വസിച്ചിരുന്നു. അവളുടെ ഓരോ അംഗ
വും, ഓരോ നോട്ടവും, ഓരോ വാക്കും, സൗന്ദൎയ്യസമ്പൂൎണ്ണമാണെ
ന്ന് അദ്ദേഹത്തിനു തോന്നി. പ്രകൃതിയുടെ അകൃത്രിമസൌന്ദൎയ്യ
ത്തെപ്പററി, കൃത്രിമാഡംബരങ്ങളിൽ വൈദഗ്ദ്ധ്യം സമ്പാദിച്ച കുമാ
രനു മനസ്സിലായതു നദീറയിൽനിന്നും മാത്രമാണ്. തൻെറ പ്രാണ
നെ രക്ഷിച്ച—തൻെറ അഭിമാനത്തെ പുലൎത്തിയ—തൻെറ സന്തോ
ഷത്തെ പരിപാലിച്ച—ആ ദിവ്യകന്യകയെപ്പററി ഇതിനു മുമ്പ്
ഒരിക്കലും തോന്നിയിട്ടില്ലാത്തവിധത്തിൽ ഒരു നവീനമനോഭാവം
സെലിം രാജകുമാരൻെറ ഹൃദയാന്തരത്തിൽ ഉദിച്ചുയൎന്നു. അവൾ—
അല്ല, അവളും കേവലം ഒരു പരിചാരികയായിരുന്നെന്ന് അദ്ദേഹം ഓ
ൎത്തില്ല. ആവക പതിതത്വമൊന്നും പ്രേമത്തിനില്ലെന്നു കുമാരൻ ഇതി
ന്നു മുമ്പുതന്നെ തെളിയിച്ചിട്ടുള്ളതാണല്ലോ. തൻെറ ദൃഷ്ടിപഥത്തിൽ
നിന്നും രത്നമാല്യത്തോടുകൂടി അന്തൎദ്ധാനം ചെയ്ത ആ ലളിതാംഗിയു
ടെ വാക്കുകൾ കേൾക്കുന്നതിന് അദ്ദേഹം വീണ്ടും വീണ്ടും ആഗ്രഹി
ച്ചിരുന്നു. അവളുടെ ആ പരിശുദ്ധ മുഖകമലം ഒന്നുകൂടി കാണുന്ന
തിന്ന് അദ്ദേഹത്തിൻെറ നയനങ്ങൾ ഉൽക്കണ്ഠാപൂൎണ്ണങ്ങളായി ഉ
ഴറിത്തുടങ്ങി. എന്തായാലും അവളെ കാണണമെന്ന് ആഗ്രഹിച്ച
വിവരം ആരെയും ഗ്രഹിപ്പിക്കുവാൻ സെലിം പ്രാപ്തനായില്ല! എങ്കി
ലും പിറെറദിവസം മുതൽ അദ്ദേഹം അംബികാദേവിയുടെ അന്തഃപു
രത്തിൽ സായാഹ്നസമയം ഹാജരാകുക പതിവായിരുന്നു. അപ്പോ
ഴെല്ലാം, അല്പം ദൂരെ ഒതുങ്ങിനില്ക്കുന്ന അനാൎക്കലിയെകണ്ടു കണ്ണുയ
ക്കുവാൻ ദേവിയുടെ സാന്നിദ്ധ്യം പ്രതിബന്ധമായിരുന്നെങ്കിലും പ്രേ

മം, അദ്ദേഹത്തിന്റെ നയനങ്ങളെ ആ സുന്ദരിയുടെ ദേഹത്തിലേക്കു നയിപ്പിച്ചു. എന്നാൽ പരിശുദ്ധയായ ദേവിയാകട്ടെ, രാജകുമാരനു നദീറയോട് ഏതെങ്കിലും രീതിയിൽ അന്യായമായ പ്രതിപത്തി ഉണ്ടായിരുന്നുവെന്ന് ഊഹിക്കപോലും ചെയ്തില്ല. മെഹറിനോടുള്ള കുമാരന്റെ പ്രേമത്തെപ്പറ്റി ക്ഷമിക്കുവാനൊ, അഭിനന്ദിക്കുവാനൊ ദേവി പ്രാപ്തയായിരുന്നിരിക്കാം. പക്ഷെ തന്റെ ഒരു പരിചാരികയിൽ തന്റെ പ്രാണനാഥന് — ഭാവി ചക്രവർത്തിക്ക് — വല്ല അനുരാഗവും ഉണ്ടായിരുന്നാൽ അതിനെപ്പറ്റി ശാസിക്കുവാനും, ഒരുപക്ഷെ ഗൗരവപ്പെടുവാനും ദേവി ശക്തയായിരുന്നിരിക്കാം. ഏതായാലും ദേവിയിൽ ഈവക നീചസംശയങ്ങൾ ഉണ്ടാകുവാൻ വഴിയില്ലല്ലൊ. രാജകുമാരൻ നദീറയെ കാണുന്ന അവസരങ്ങളിലെല്ലാം അവളുടെ മനോഭാവം പ്രത്യക്ഷപ്പെട്ടിരുന്നു. എങ്കിലും തനിക്ക് അർഹമല്ലാത്ത ഒരു സാധനത്തെപ്പറ്റി — സ്ഥാനത്തെപ്പറ്റി, ആശിക്കുന്നതിലുള്ള അനൗചിത്യം എത്രത്തോളം നാശകരമാണെന്ന് അവൾക്കറിവുണ്ടായിരുന്നതുകൊണ്ടു തന്റെ പ്രേമം പ്രസ്പഷ്ടമാകാതിരിക്കുന്നതിന് അവൾ പ്രത്യേകം ശ്രദ്ധിച്ചുവന്നു.

ഒരു ദിവസം അന്തഃപുരത്തിൽ നദീറ തനിയെ ഇരിക്കുകയായിരുന്നു. ദേവി നദീസ്നാനത്തിനായി എഴുന്നള്ളി ഇരുന്നതുകൊണ്ട് അവൾ സ്വതന്ത്രയായി ദേവിയുടെ മണിയറയിൽ പ്രശോഭിച്ചിരുന്ന മണ്ഡപത്തിൽ ഇരുന്നു. അവൾക്കെതിരായി, ഒരു ഭിത്തിയിൽ, സെലിം രാജകുമാരന്റെ ഛായാപടം സ്ഥിതിചെയ്യുന്നതുകണ്ട് അവൾ തന്റെ കഴുത്തിൽ കിടന്ന രത്നമാല്യത്തെ ഊരി എടുത്ത് ആ പടത്തിൽ തൂക്കി ഒന്നു മന്ദഹസിച്ചു. അവൾ ഇപ്രകാരം പറഞ്ഞു. “ഹാ, മാല്യമേ! നിന്റെ യോഗ്യത തികഞ്ഞതിപ്പോഴാണ്. എന്റെ ഈ പരട്ടുകഴുത്തിൽ നീ “കഴിച്ചുകൂട്ടുന്നതു” വളരെ സങ്കടത്തോടുകൂടിയാണെന്ന് എനിക്കറിയാം.” അവൾ ഇത്രയും പറഞ്ഞു കൊണ്ടിരുന്നപ്പോൾ പെട്ടെന്നു മണി അറയിൽ ആരുടെയോ കാലടിയുടെ ശബ്ദം കേട്ട് അവൾ പിന്തിരിഞ്ഞു. അപ്പോൾ അവളുടെ മുമ്പിൽ നില്ക്കുന്നതായി കണ്ടതു് ആ ഛായാപടത്തിന്റെ സജീവപ്രതിമയായ സെലിം രാജകുമാരൻ തന്നെയായിരുന്നു. കുമാരനെ കണ്ട ഉടൻ തന്നെ ഒഴിഞ്ഞുമാറിനിന്നു രാജകുമാരനെ ഉപചരിച്ചു. നദീറയുടെ വിവർണ്ണമായി ചമഞ്ഞ മുഖഭാവം കണ്ട് സെലിം ചോദിച്ചു. “അനാർക്കലീ! ഭവതി എന്റെ സന്നിധാനത്തെ വെറുക്കുന്നുണ്ടോ

ബാഷ്പമണ്ഡപം.



"ഹാ! മാല്യമേ! നാണെൻറ യോഗ്യത തികഞ്ഞതിപ്പോഴാണ്."

(Copy-right.)

Page 162.

യിരിക്കാം; എങ്കിൽ ക്ഷമിക്കണം. ചക്രവർത്തി നിനക്കു നൽകിയ രത്നമാല്യം എവിടെ?"

കുമാരന്റെ ഈ അനേകഭാവപൂർണ്ണമായ വാക്കുകൾ കേട്ടു് പെട്ടെന്നു പരിഭ്രമചിത്തയായിത്തീർന്ന നദീറ വ്രീളാനിവാരിതയായി അവിടെത്തന്നെ നിന്നു. അപ്പോൾ സെലിം രാജകുമാരന്റെ ഛായാപടത്തിലേക്കു സൂക്ഷിച്ചു നോക്കുന്നുണ്ടായിരുന്നു. നദീറയുടെ നയനങ്ങൾ ഉൽക്കണ്ഠയോടുകൂടി നോക്കുന്നതു കണ്ടപ്പോൾ സെലിം അവളുടെ മുഖലാവണ്യത്തെ നോക്കിക്കൊണ്ടു് ഒന്നു മന്ദഹസിച്ചു. മധുരസ്വരത്തിൽ വീണ്ടും ഇപ്രകാരമരുളി. "ഹാ! എന്റെ സൌഭാഗ്യം! ആ രത്നമാല്യത്തെ നീ എന്റെ കണ്ഠത്തിൽത്തന്നെ അണിഞ്ഞിരിക്കുന്നുവല്ലോ. എന്നോടു യാതൊന്നും പറയാതെനിന്നതു ഞാൻ അപരാധിയായതുകൊണ്ടായിരിക്കാം." ഇത്രയും കേട്ടപ്പോൾ അശ്രുപൂർണ്ണങ്ങളായ ആ ബാലികയുടെ നയനങ്ങളിൽ നിന്നും രണ്ടു തുള്ളി ബാഷ്പം സ്ഫടികഗണ്ഡങ്ങളിലേക്കു രണ്ടു മുത്തുമണികൾ പോലെ പതിച്ചു. ഇതു കണ്ടു്, ആ മണിമയമായ സൌന്ദര്യമഞ്ചത്തിൽ ഉപവിഷ്ടനായിരുന്ന കുമാരൻ ചാടി എഴുന്നേറ്റു് അവളുടെ അടുക്കൽ ചെന്നു. അദ്ദേഹം അവളുടെ അശ്രുബിന്ദുക്കളെ തന്റെ കൈയിലുണ്ടായിരുന്ന നീലാംബരവസനത്താൽ തുടക്കുവാനാരംഭിച്ചു. ഉടനെ തന്നെ പുറകോട്ടു് ഒഴിഞ്ഞു നിന്നു നദീറ വിനയമാധുര്യത്തോടുകൂടി മൊഴിഞ്ഞു. "തിരുമേനി അടിയന്റെ അപരാധങ്ങളെല്ലാം പൊറുക്കണം—ഹാ! ജഗദീശ്വരാ!" ഇത്രയും പറഞ്ഞപ്പോഴേക്കും യാതൊരു വിധ ഉദാസീനതയും, സങ്കോചവും ലജ്ജയും കൂടാതെ തന്റെ കൈകൾ കൊണ്ടു് ആ ബാലികയെ—ആ കോമളവല്ലിയെ—താങ്ങി എടുത്തു വീണ്ടും അദ്ദേഹം മഞ്ചത്തിൽ ഉപവേശിച്ചു "ഹാ! സ്വർഗ്ഗമേ! നിന്റെ ആഗമനം ഒരു നിമിഷം കൊണ്ടു മനുഷ്യരെ അനശ്വരന്മാരാക്കുന്നുവല്ലോ! അവസരമേ! നിന്റെ ആഗമനം രാജാധിരാജന്റെ പദവിയേയും അധികാരത്തേയും ഒരു പരിചാരികയുടെ മടിത്തട്ടിൽ സമർപ്പിക്കുന്നുവല്ലോ!"

അന്നു ആ രാത്രിയിൽ താൻ വിചാരപരമ്പരകളാൽ ബദ്ധപ്പെട്ടു സ്വപ്നമാർഗ്ഗത്തിൽ കൂടി ഉറ്റു നോക്കിയപ്പോൾ കണ്ടു് സന്തോഷിച്ചു് എന്തൊരു സൌഭാഗ്യമാണു്—ദൈവമേ അനുഭവിച്ചു എന്തൊരു ദിവ്യാനന്ദമാണു്, ഇതാ, പെട്ടെന്നു എനിക്കു ലഭിച്ചുവെന്നു്, ഒരു മാത്ര മുമ്പുവരെ കേവലം പരിചാരികയായിരുന്ന നദീറ ആഹ്ളാദിച്ചു്? എന്തൊരു ദിവ്യാനന്ദത്തിലേക്കാണു് ഒരു നിമിഷം കൊണ്ടു

പ്രാപിച്ചതെന്നു ഓൎക്കുവാൻ കൂടി അവൾ ശക്തയാകാതിരുന്നതു്.? ഹാ! ആ ദിവ്യാനന്ദം തന്റെ ബുദ്ധികൊണ്ടും ഹൃദയം കൊണ്ടും അനുഭവിക്കുവാൻ അവൾക്കു സാദ്ധ്യമാകാതിരുന്നതു് എന്തുകൊണ്ടായിരിക്കാം.? അല്ല, അവൾ മോഹിതയായി കിടക്കുകയാണു്! ആനന്ദം! പരമാനന്ദത്തിന്റെ പരമപദത്തെ പ്രാപിച്ച നദീറെ! ...അനാൎക്കലീ!, ഭവതി തന്നെയാണു് അംബികാദേവിയെക്കാൾ ഭാഗ്യവതി. നീ തന്നെയാണു മെഹറിനേക്കാൾ സൌഭാഗ്യവതി!! അല്പനേരത്തേക്കു യാതൊരു ചേഷ്ടയുമില്ലാതെ മോഹിതയായി കിടന്ന നദീറ പെട്ടെന്നു കണ്ണുകൾ തുറന്നു നോക്കിയപ്പോഴാണു താൻ സെലിം രാജകുമാരന്റെ അങ്കതലത്തിൽ ശയിക്കുകയാണെന്നു് അവൾ അറിഞ്ഞതു്! പെട്ടെന്നു ഭയവിഹ്വലയായി എഴുന്നേല്ക്കുവാൻ ഭാവിക്കവെ, കുമാരൻ സ്വാധികാരപ്രമത്തതകൊണ്ടു് അവളുടെ വദനപങ്കജത്തിൽ ഒന്നു ചുംബിച്ചു; ഹാ! പരിപാവനമായ ചുംബനമേ നീ അനന്തവും ദിവ്യവുമായ ആകാശത്തട്ടിൽ അക്ഷരമായ ഒരു നക്ഷത്രമായി തീൎന്നു കഴിഞ്ഞല്ലൊ! ലോകമുള്ളിടത്തോളം കാലം അകലുഷമായ ആ പ്രേമമുദ്ര ആകാശത്തിൽ നൈസൎഗ്ഗികപ്രണയത്തിന്റെ അനശ്വരത്തെ പ്രസ്പഷ്ടമാക്കി പ്രകാശിക്കട്ടെ. അല്ല, അതു പ്രകാശിച്ചു കഴിഞ്ഞല്ലൊ. ഭാഗ്യവതി! നിന്റെ മനസ്സു് ഇത്ര ദൃഢമൊ? കേവലം അല്പ ദിവസങ്ങൾകൊണ്ടു നിന്റെ വ്രതം സഫലമാക്കിയതു് ഏതു ദിവ്യശക്തിയാണു്? അതിനെപ്പററി നീ തന്നെ ഒന്നു പറയുക. പ്രേമം സഫലമാകാതെ വലയുന്ന നിൎമ്മലകളായ അനേകം ബാലികമാർ ഈ ലോകത്തിൽ നിരാശയോടുകൂടി ജീവിക്കുന്നുണ്ടല്ലൊ. അവൎക്കെല്ലാം നിന്റെ വൃത്താന്തം ഒരു വലിയ സഹായമായിരിക്കും. ആശ്വാസകരമായിരിക്കും! നിന്റെ വ്രതത്തിനു ലക്ഷ്യമായിരുന്ന ദേവനെപ്പററി അറിഞ്ഞാൽ ആ പാവനാംഗികളുടെ ജീവിതം നിനക്കു് എന്നെന്നേക്കും കടപ്പെട്ടിരിക്കുമെന്നതിൽ സംശയമില്ല. ഒരു പരിചാരികക്കു് ഒരു ചക്രവൎത്തിയോടുള്ള പ്രേമം ഇത്ര പെട്ടെന്നു സാധിച്ചു സഫലമാക്കിയ ആ ദിവ്യശക്തി ഏതാണെന്നു് ആൎക്കറിയാം. ആ പേലവമായ കവിൾത്തട്ടിൽ—മററാരും—അതെ—ഒരു പുരുഷനും—അധരപുടങ്ങൾകൊണ്ടു സ്പൎശിക്കയൊ ആശ്ലേഷിക്കയൊ ചെയ്തിട്ടില്ലാത്ത ആ ഇടത്തുപരിശുദ്ധമായ കവിൾത്തട്ടിൽ—രാജകുമാരൻ തന്റെ പ്രേമാങ്കുരത്തെ പാകിയതോടുകൂടി, ആലോലമായ ഗണ്ഡത്തിൽ ഒരു ഭാരം വൎദ്ധിച്ചതായി നദീറക്കു തോന്നി. അല്ലയോ ഗണ്ഡമേ! ഒരു മാത്രകൊണ്ടു നിന്റെ നിറം മാറ,

ഒരു നൊടിയിടകൊണ്ടു നീ അസ്വതന്ത്രയായി! അല്ലയോ സുന്ദരമായ ഗണ്ഡമേ! നിന്റെ പരിശുദ്ധിയുടെ മാററ് ഇപ്പോൾ കുറഞ്ഞിരിക്കണം! ഒരു പക്ഷെ തനിക്കു പററിയ കാലുഷ്യത്തെപ്പററി വിചാരിച്ചായിരിക്കുമൊ ആ കവിൾത്തടു ചുവന്നു പുളകസമ്പൂർണ്ണമായിത്തീൎന്നതു്? ആയിരിക്കും. അതിനും ജീവനുള്ളതാണല്ലൊ. അഥവാ പ്രേമാങ്കുരമായിരിക്കാം അപ്രകാരം കോൾമയിർക്കൊള്ളിച്ചതു? അതുമല്ലെങ്കിൽ പ്രേമനാടകത്തിന്റെ നാന്ദിയാടിയതു് ആ പരിശുദ്ധരംഗത്തിൽ വെച്ചാണല്ലൊ. ഇനി ഭരതവാക്യംവരെ ആ രംഗം തന്നെ ആടിക്കൊള്ളട്ടെ. ഇനി ലജ്ജയാകുന്ന യവനികകൊണ്ടു് ആ രംഗത്തെ മറക്കേണ്ട കാൎയ്യമില്ല. അതു ഇരുട്ടടഞ്ഞു നശിക്കാതിരിക്കട്ടെ! ആൎക്കറിയാം സുപ്രശാന്തനിശ്ചയം? ഏതായാലും നിന്റെ ഭാഗ്യം അസൂയാജനകം തന്നെയാണ്. നദീറയുടെ പ്രേമസൂൎയ്യന്റെ ഉദയത്തെ കാണിക്കുന്ന ഉഷഃകാലം പോലെ പരമായ ആരക്തിമയെ അവളുടെ നിൎമ്മലമായ വദനത്തിൽ പ്രചരിപ്പിച്ചു. അവൾ ലജ്ജകൊണ്ടു മൗനം അവലംബിച്ചു.

രാജകുമാരൻ, തനിക്കു മനഃപാഠമായിരുന്ന പ്രേമകാൎയ്യപരിപാടി അനുസരിച്ച് ആശ്ലേഷത്തിന് സ്വാഗതമരുളിയതിനുശേഷം കരപങ്കജംകൊണ്ടു അവളെ മെല്ലെ മെല്ലെ തലോടിത്തുടങ്ങി. അവൾ അദ്ദേഹത്തിന്റെ രാജഭോഗസൂചകമായ കരാധികാരത്തെ നിഷേധിച്ചു. അദ്ദേഹം ഇപ്രകാരം പറഞ്ഞു. "നദീറ! ഭവതിയുടെ ജീവനോടു ഇതാ സെലിം ലയിച്ചു കഴിഞ്ഞു. എന്നെ ഇനിയും നീ രക്ഷിക്കണെ! എന്റെ ചാപല്യം പൊറുക്കുക. സദയം ക്ഷമിക്കണെ!" ഇത്രയും കേട്ടഉടൻ തന്നെ തന്റെ പരിചാരികാത്വത്തെപ്പററി വിസ്മരിച്ചുപോയ നദീറ മറുപടി നൽകി:—

"തിരുമേനി! ഇതാ ഈ അഗതിയുടെ ജീവിതം സഫലമായിക്കഴിഞ്ഞു. ഇനി എനിക്കു മരിച്ചാലും സന്തോഷം തന്നെ. എന്റെ ജീവിതം സൌഭാഗ്യസമ്പൂൎണ്ണം തന്നെ. അവിടുന്നു ഈ ദാസിയെ രക്ഷിച്ചു. ഇനി അവിടുന്നു ഇവളെ പോവാൻ അനുവദിക്കണം."

സെലിം—ഓമനെ! അപ്രകാരം പറയരുതു്! സെലിമിന് ഇന്നുമാത്രമാണ് ദിവ്യോത്സവം! ഇതാ! ഇന്നുവരെ സെലിം പ്രേമം എന്താണെന്ന് അറിഞ്ഞിരുന്നില്ല. ഇന്നു ഞാൻ അതെല്ലാം അറിഞ്ഞു.

നദീറ—എന്റെ തിരുമേനി! അവിടുന്നു ഇവളെ പോവാൻ അനുവ

ടിക്കാത്തപക്ഷം ഞാൻ അപരാധിനിയാകും. ദേവി ഉടൻ മടങ്ങി എഴുന്നള്ളും!

സെലിം— നദീറേ! അനാർക്കളി! ഭവതി എന്തിനാണ് ഞാൻ ഇവിടെ ഉള്ളപ്പോൾ ഭയപ്പെടുന്നതു്? നീ ദേവിയിൽ എത്രയോ ഉപരിയായി സ്ഥിതിചെയ്യുന്നു. നീ പോയാൽ—ഹാ! സെലിം! പിന്നെ ജീവിച്ചിരിക്കുന്നതെങ്ങിനെ? ഹാ! കാമമേ! പ്രേമമേ! നീ എങ്ങും പോകേണ്ട. എന്നെ വിട്ടു പിരിയേണ്ട.

നദീറ—അവിടുന്നു് ഇപ്രകാരമരുളരുതെ! അനർഹയെങ്കിലും അതിഭാഗ്യത്താൽ സിദ്ധിച്ച ഈ പദവി—ഈ ഇരുപ്പിൽ നിന്നും എഴുന്നേൽക്കുവാൻ ഇവൾക്ക് വളരെ മടിയുണ്ട്. പക്ഷെ തിരുമേനി! അടിയൻ പറയുന്നതു് ദയവായി കേൾക്കണേ! അവിടത്തെ നില എന്തു്? ഇവളുടെ ജീവിതമെന്തു്? തിരുമേനി എന്നെ രക്ഷിക്കണേ! അതാ! ദേവി എഴുന്നള്ളുന്നുണ്ടെന്നുതോന്നുന്നു. തെരുവിൽ പട്ടാളക്കാർ അണി നിരന്നു. അയ്യോ തിരുമേനി!—"

സലിം—ഓമനെ! ഞാൻ ഒരു ലക്ഷം പ്രാവശ്യം ഭവതിയെ മടിയിൽ ഇരുത്തി മും—മ്മ കൊള്ളട്ടെ—നദീറെ!—അനാർക്കളി!—"

സെലിമിന്റെ മുഖഭാവം പകർന്നു. പെട്ടെന്നു് അശക്തങ്ങളായി ഭവിച്ച കുമാരന്റെ ഭുജാമൃണാളങ്ങളുടെ പിടിവിട്ടു നദീറ വിടച്ചെഴുന്നേററു. വീണ്ടും ഒരു ആശ്ലേഷത്തിനുകൂടി സെലിം അത്യധികമായി ആശിച്ചിരുന്നെങ്കിലും ആ സാധുബാലിക, ദേവിയുടെ എഴുന്നള്ളത്തിനു മുൻപു് വെളിയിൽ ഇറങ്ങി പോകണമെന്നു കരുതി "തിരുമേനി! ക്ഷമിക്കണെ! നാളെ ആരാമത്തിൽ—" ഇത്രയും മാത്രം പറഞ്ഞ് അദ്ദേഹത്തിന്റെ മുൻപിൽ നിന്നും അന്തർദ്ധാനം ചെയ്തു. സെലിമിന്റെ ഹൃദയത്തിൽ ക്ഷണനേരംകൊണ്ട് ഉദിച്ചുയന്ന വികാരങ്ങൾ എന്തെല്ലാമെന്നു പറഞ്ഞറിയിക്കുക സാദ്ധ്യമല്ല. പ്രേമത്തിന്റെ പാദങ്ങളിൽ കുമ്പിടാത്ത ഏതുരാജശിരസ്സാണ് ഈ ലോകത്തിലുള്ളതു്? ഹാ! മനുഷ്യജീവിതത്തിലെ ചില മാത്രകൾ ഒരു യുഗത്തിന്റെ വിസ്തൃതമായ സംഭവബാഹുല്യത്തെ വഹിക്കുന്നു! ഒരു നിമിഷത്തിന്റെ വില ഒരു യുഗത്തിന്റെ വിലയെ അതിശയിക്കുന്നു! ഒരു ഞൊടിയുടെ ഘനം ഒരു ജീവിതത്തിന്റെ ഘനത്തെ അതിക്രമിക്കുന്നു!!

നദീറ പെട്ടെന്നു എഴുന്നേററുപോയതുകൊണ്ടു ഛായാപടത്തിൽ നിന്നും രത്നമാല്യത്തെ എടുത്തുകൊണ്ടുപോകുവാൻ മറന്നു പോയി.

രാജകുമാരനും അതിനെപററി സൂക്ഷിച്ചില്ല. ഏതു വിടനേയും ചാരിത്രശാലിയാക്കുന്നതിനും ഏതു ചപലനേയും സ്ഥിരചിത്തനാക്കുന്നതിനും യഥാൎത്ഥ പ്രേമത്തിന് സാധിക്കുമെന്നതിൽ യാതൊരു തക്കവുമില്ല. സെലിമിൻെറ ഹൃദയം മാറിപ്പോയി. അതെ! അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഒരു നവീനശക്തി ഉദിച്ചുയൎന്നു. അദ്ദേഹം മണിമഞ്ചത്തിൽ തന്നെ വിവിധവിചാരങ്ങളോടുകൂടി ശയിച്ചു. പെട്ടെന്നുണ്ടായ ആനന്ദലബ്ധിയിൽ ആറാടിയ ചിത്തം, അദ്ദേഹത്തെ മയക്കത്തിലേക്കു തള്ളിവിട്ടു.

നദീറ അന്തഃപുരത്തിൽ നിന്നും നേരേ ആരാമത്തിലേക്കാണു പോയതു്. അവൾ ദേവിയുടെ വരവിനെ കാത്തുകൊണ്ട് പുറത്തു നിന്നു. ദേവിയുടെ സ്വൎണ്ണപ്പല്ലക്ക് അന്തഃപുരത്തിൻെറ നടയിൽ പ്രവേശിച്ചതായി അവൾ കണ്ടു. ഈ നിമിഷംവരെ ദേവിയുടെ അടുക്കൽ പോകുന്നതിന് യാതൊരുദാസീനതയുമില്ലാതിരുന്ന നദീറക്ക് ഇപ്പോൾ ആ പരിശുദ്ധയെ കാണുന്നതിനു തീരെ മനസ്സില്ല. അവൾ തുലോം ഭീരുവായിക്കഴിഞ്ഞു. അവളുടെ പാദങ്ങൾ ആ സ്ഥലത്തേക്ക് ചരിക്കുവാൻ മടിക്കുന്നതുപോലെ അവൾക്ക് തോന്നി. "ഞാൻ ദേവിയുടെ മുഖത്തു് എപ്രകാരം നോക്കും? ഞാൻ കുററക്കാരിയല്ലേ? ഞാൻ ദ്രോഹിയല്ലേ! ഒരുപക്ഷെ ദേവി വല്ലതും സംശയിച്ചെങ്കിൽ—" ഏവം വിധങ്ങളായ പല സംശയങ്ങളും അവളിൽ അങ്കുരിച്ചു ഇതിനിടക്കാണ് രത്നമാലയുടെ കായ്യം അവൾ ഓൎത്തതു്. പെട്ടെന്നു അവളുടെ ദേഹം ഭയം കൊണ്ട് വിറച്ചു. താൻ മാല്യത്തെ കുമാരൻെറ ഛായാപടത്തിൽ ചാൎത്തിയിരിക്കുന്നതായി ദേവി കണ്ടു കഴിഞ്ഞാൽ പിന്നെ ഉണ്ടായേക്കാവുന്ന അനൎത്ഥങ്ങൾ എന്തെല്ലാമെന്നൂഹിക്കുവാൻ അവൾക്ക് സാധിച്ചിരുന്നു. അവൾ അവളെ തന്നെ ഉഗ്രമായി ശപിച്ചു.

ദേവി മണിയറയിൽ പ്രവേശിച്ചപ്പോൾതന്നെ പതിവിനു വിപരീതമായി അന്നു കുമാരൻ അവിടെ ശയിക്കുന്നതായി കണ്ടു അത്ഭുതപ്പെടാതിരുന്നില്ല. സെലിം ഉറങ്ങുകയായിരിക്കാമെന്നു കരുതി ദേവി വേറെ ഒരു മഞ്ചത്തിൽ പോയിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ സെലിം കണ്ണുതുറന്നു. ഉടൻതന്നെ ദേവി അടുക്കൽചെന്നു ഇപ്രകാരംചോദിച്ചു. "അവിടേക്കിന്നു ആലസ്യംപോലെ ഇരിക്കുന്നു. മുഖത്തു വളരെ വല്ലായ്മ കാണുന്നുവല്ലൊ"

സെലിം—ഒന്നുമില്ല. ഉറങ്ങിയതുകൊണ്ടു ക്ഷീണംതോന്നിക്കയാണ്.

ഇന്നു കതിരസ്സവാരി അധികംനേരമുണ്ടായിരുന്നു. ക്ഷീണം അതുകൊണ്ടുതന്നെയായിരിക്കണം.

സെലിം ഇത്രയുംപറഞ്ഞഉടൻതന്നെ ഭിത്തിയിലിരുന്ന ഛായാപടത്തിലേക്കു തന്റെ ദൃഷ്ടിയെ ഉയത്തുകയും ദേവിയും ഉടൻതന്നെ അദ്ദേഹത്തിന്റെദൃഷ്ടിലക്ഷ്യത്തെ കാണുകയും രത്നമാല്യം ഛായാപടത്തിൽ പ്രശോഭിക്കുന്നതുകണ്ടു അത്ഭുതത്തോടുകൂടി ചോദിക്കയുംചെയ്തു. "അല്ലാ! നദീറയുടെ മാല അവിടെ വന്നതെങ്ങിനെ?"

സെലിം—അവൾതന്നെ അവിടെ വെച്ചതായിരിക്കാം. അതിവിടെ സൂക്ഷിച്ചുകൊള്ളുക.

ഇത്രയുംപറഞ്ഞു സെലിം മഞ്ചത്തിൽനിന്നും എഴുന്നേറ്റു. അദ്ദേഹം ദേവിയുടെ മണിയറയിൽനിന്നും നേരെ സ്വകാര്യമുറിയിലേക്കുപോയി. അവിടെ ചെന്നു ഒരു കത്തെഴുതി കൈയ്യിൽവെച്ചുകൊണ്ടു ആരാമത്തിൽ വന്നു. തത്സമയം നദീറ മണ്ഡപത്തിൽ ഇരിക്കുന്നുണ്ടായിരുന്നു അദ്ദേഹം കത്തിനെ ഏല്പിച്ചുകൊണ്ടു ഇപ്രകാരംപറഞ്ഞു. "നിന്റെ മാല ദേവിയുടെ കൈവശമുണ്ട്. അതിനെ നീ തന്നെ അവിടെ സൂക്ഷിച്ചിരിക്കയാണെന്നു പറഞ്ഞാൽ മതി. ബാക്കികാര്യങ്ങൾ കത്തിലുണ്ട്" ഇത്രയും അറിയിച്ചതിനുശേഷം സെലിം വീണ്ടും അദ്ദേഹത്തിന്റെ മണിമന്ദിരത്തിലേക്കു യാത്രയായി.

സെലിം പോയിക്കഴിഞ്ഞ ഉടൻതന്നെ ദേവി നദീറയെപ്പറ്റി അന്വേഷിച്ചു. ഒരു പരിചാരിക ഈ വിവരം ആരാമത്തിൽ നിന്നിരുന്ന നദീറയെ ഗ്രഹിപ്പിച്ചു. കത്തു കൈയിൽകിട്ടിയ ഉടൻതന്നെ വായിക്കുവാനുള്ള അസൌകര്യംനിമിത്തം അതിനെ അവൾ കഞ്ചുകത്തിനുള്ളിൽ ഭദ്രമായി സൂക്ഷിച്ചു. ദേവി കല്പിക്കുന്നുവെന്നു പരിചാരിക പറഞ്ഞ ഉടനെ ഏററവും വദ്ധിച്ച ഭയത്തോടുകൂടി അവൾ അന്തഃപുരത്തിൽചെന്നു. ഉടനെതന്നെ ദേവി ചിരിച്ചുകൊണ്ട് ചോദിച്ചു:—

"നദീറെ! നീ ഈ മാല എന്തിനാണു ഊരിയതു? അതു ഭദ്രമായി സൂക്ഷിക്കേണ്ടതല്ലെ?" ഇത്രയുംപറഞ്ഞു ദേവി രത്നമാല്യത്തെ തിരിച്ചു നദീറയെ ഏല്പിച്ചു. തന്റെ സംഗതികളൊന്നും ദേവി അറിഞ്ഞിട്ടില്ലെന്നു ആശ്വസിച്ചു നദീറ മണിയറയിൽ വേണ്ട ഒരുക്കങ്ങൾ ചെയ്തശേഷം അവൾ വീണ്ടും ആരാമത്തിൽവന്നു. കുമാരന്റെ എഴുത്തു വായിക്കുവാനുള്ള ഉൽക്കണ്ഠയോടുകൂടി അവൾ അതിനെ കഞ്ചുകത്തിനുള്ളിൽനിന്നും എടുത്തു. "ആരോ വിട്ടൊരു ചുട്ടകത്തിതു ദൃഢം ചൂടുള്ളതല്ലെങ്കിലത്താരോടൊത്ത കരളുപയത്തിലിതെടുത്തപ്പോൾ





‘ആരോപിട്ടൊരു ‘ചൃട്ട’കത്തിനുദ്ദേശം
ചൃട്ടുള്ളതല്ലെങ്കിൽനിൻ
താരോടൊത്തകരദ്വയത്തിനിതെട-
ത്തപ്പോൾ വിയപ്പ്പോലുമോ?’

വിയപ്പോലുമോ?" എന്ന മട്ടിൽതന്നെ അവൾക്കുതോന്നി. ആ ചെറിയ തുണ്ടിൽ ഇപ്രകാരം എഴുതിയിരുന്നു:—

"ഓമനേ! ഇതാ ഇന്നു സെലിമിൻെറ ഭാഗ്യോദയമായി. ഞാൻ നിൻെറ നാമത്തെപ്പററി വിചാരിച്ചു രസിക്കാത്ത ഒരു മാത്രയും ഇല്ല. പ്രേമം എന്താണെന്നു എനിക്കു മനസ്സിലായി. അനാർക്ക്ലി! ഇന്നുതന്നെ ആരാമത്തിൽ വരണം. മണ്ഡപത്തിലെ ദീപങ്ങൾ നേരത്തെ തന്നെ അണയുന്നതാണ്. രത്നമാല്യത്തെ ഛായയിൽ അണിഞ്ഞതിനുശേഷം മറന്നുപോയതു നന്നായില്ല. ഭവതിക്കു ഒരായിരം ചും— —നം സെലിം വിനീതനായി അർപ്പിക്കുന്നു പറഞ്ഞതുപോലെ. എന്നു ഭവതിയുടെ സെലിം"

ഈ കത്തിനെ സാധാരണ പ്രേമസമ്പൂർണ്ണകളായ യുവതികളെപ്പോലെ, അവൾ എത്രപ്രാവശ്യം വായിച്ചുവെന്നും, എത്രപ്രാവശ്യം ചുംബിച്ചുവെന്നും കണക്കെടുത്തു തീച്ചപറവാൻ സാദ്ധ്യമല്ല. ചിലർ ചുംബനംകൊണ്ടു കടലാസ്സ് നനഞ്ഞു അക്ഷരം മായുന്നതുവരെ കാമലേഖനങ്ങളെ ആശ്ലേഷിക്കുന്ന പതിവുണ്ടായിരിക്കാമെങ്കിലും നദീറ അപ്രകാരമൊന്നും ചെയ്തിരിക്കയില്ല.

അവൾ ആ കത്തിനെ വീണ്ടും തൻെറ ഏററവും ഭദ്രമായ മാത്തട്ടിൽതന്നെ സൂക്ഷിച്ചു. ഹാ! കഞ്ചുകമേ! നിൻെറ ഭാഗ്യം അസൂയാജനകമാണെന്നു ആ നയനങ്ങൾ ധരിക്കുന്നുണ്ട്. അതിനെ കണ്ടതിൽ മതിയെന്നൊരു ഭാവം കണ്ണുകൾക്കു വന്നിട്ടില്ല.

രാജകുമാരൻെറ കത്തു വായിച്ചുതീന്നതോടുകൂടി നദീറയുടെ മുഖഭാവം പകന്നു. അവളുടെ ആശങ്കകൾ പ്രേമത്തോടൊരുമിച്ചുതന്നെ വധിച്ചുവന്നു. അവൾ ഇപ്രകാരം വിചാരിച്ചു:—"ഞാൻ എത്ര ഭാഗ്യവതി! ഇന്നു എൻെറ ആശങ്കകളുടെ അതിരെന്താണെന്നു ഞാൻ അറിഞ്ഞു. കുമാരൻെറ മുഖം ഇന്നു പതിച്ച അടയാളം എൻെറ കവിൾത്തട്ടിൽതന്നെ പതിഞ്ഞുകിടക്കുന്നുവല്ലോ. എത്ര സൌമ്യമായിട്ടാണ് കുമാരൻ വത്തമാനം പറഞ്ഞതു്? പക്ഷെ ഇതെല്ലാം എൻെറ മൌഢ്യമാണ്. കുമാരനു ഇതെല്ലാം കേവലം ഒരു കളിയാണ്! അദ്ദേഹം എല്ലാവരെയും സ്നേഹിക്കുന്നുണ്ടല്ലോ. ഇതെല്ലാം എന്തോചില കാര്യങ്ങൾ നടക്കുവാൻവേണ്ടി മാത്രം അദ്ദേഹം പറഞ്ഞതായിരിക്കാം. ഛേ! അല്ലെങ്കിൽ അദ്ദേഹത്തിനു എന്നെക്കൊണ്ടു എന്തുകാര്യമാണു നടക്കുവാനുള്ളതു? ഒരിക്കലും അദ്ദേഹം അങ്ങിനെ ചെയ്കയില്ല. അദ്ദേഹത്തിൽ നീചവിചാരങ്ങൾ ഉണ്ടാകുന്നതെങ്ങിനെ? അഥവാ അദ്ദേഹംഎന്നെ മലിനപ്പെടുത്താൻ തുടങ്ങിയാൽ

എന്തുകൊണ്ടു എനിക്കു അതിനെ തടുത്തുകൂടാ? അദ്ദേഹം ഒരിക്കലും അങ്ങിനെ ചെയ്കയില്ല. പക്ഷെ ഞാൻ അഗതിയല്ലേ? എന്റെ പ്രേമത്തിന്റെ പരിണാമമെന്താണ്? അതു വെറും അപവാദത്തിനു മാത്രം കാരണമാണ്. അല്ലാതെ സഫലമാകുന്നതെങ്ങിനെ? ഹാ! ആ സുന്ദരിയെ-മെഹറിനെ ഉപേക്ഷിക്കയോ? ദേവിയെ അവിശ്വസിക്കയോ? ഞാൻ അതിനൊന്നും അദ്ദേഹത്തെ പ്രേരിപ്പിക്കയില്ല. എന്റെ നില എന്തു? ചക്രവർത്തി അറിഞ്ഞാൽപിന്നെ ജീവൻകൂടി കിട്ടുകയില്ല". അവൾ ഇപ്രകാരം വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ദേവി അവളെ അന്വേഷിക്കുന്നതായി അറിഞ്ഞു അവൾ അന്തഃപുരത്തിലേക്കു യാത്രയായി. അതാ! ദുഷ്കാലത്തിന്റെ കൂട്ടുകെട്ട് അവിടെ പ്രത്യക്ഷമാകുന്നു.

ധൃതഗതിയായി അവൾ അന്തഃപുരത്തിലേക്കു നടന്നപ്പോൾ അവളുടെ കഞ്ചുകത്തിനുള്ളിൽ ഒളിച്ചുവെച്ചിരുന്ന കത്തു അന്തഃപുരത്തിന്റെ നടയിൽ വീണുപോയ പരമാർത്ഥം അവൾ അറിഞ്ഞില്ല. ദേവിയുടെ സന്നിധാനത്തിൽ എത്തുവാനുള്ള വേഗതകൊണ്ടും, ഹൃദയത്തിലെ വികാരവിചാരങ്ങളുടെ സമ്മർദ്ദംകൊണ്ടും കത്തിന്റെ കാര്യം അവൾ ഓർത്തില്ല. ഈവക ഘട്ടങ്ങളിൽ ഓർമ്മക്കുറവു ക്ഷന്തവ്യമാണതാനും! അഹോ! സൂക്ഷ്മക്കുറവേ! നീ എന്തെല്ലാം അനർത്ഥങ്ങൾക്കു കാരണമാണ്? നിന്റെ ക്രൂരതയും അസൂയയും അതിരുകടന്നതുതന്നെ സംശയമില്ല. അല്പമായ സൂക്ഷ്മക്കുറവു അനല്പമായ അപവാദങ്ങൾക്കും, അപകടങ്ങൾക്കും, അപമാനങ്ങൾക്കും കാരണമായിത്തീരുന്നു. പക്ഷെ സൂക്ഷ്മക്കുറവു ലോകത്തിന്റെ ഒരു പഴഞ്ചൊല്ലുതന്നെയാണല്ലൊ? മനുഷ്യൻ ഓരോ സംഗതിയിലും സൂക്ഷ്മമുള്ളവനായിരുന്നെങ്കിൽ ഈ ലോകത്തിൽ നിന്നും സകല ദുഃഖങ്ങളും ഒളിച്ചോടിപ്പോകുമായിരുന്നു. ദുഃഖങ്ങളെല്ലാം പോയാൽപിന്നെ സുഖംകൊണ്ടു എന്തു പ്രയോജനം?

ധൃതഗതിയായി അന്തഃപുരത്തിൽ ചെന്നതിനുശേഷം നദീറ ഭോജനശാലയിലേക്കുപോയി. അപ്പോൾ സോഫി പല്ലുറുമ്മിക്കൊണ്ടു ദേഷ്യഭാവത്തിൽ അവിടെ നില്ക്കുന്നുണ്ടായിരുന്നു. അവർ പരസ്പരം ഒന്നു നോക്കുകയല്ലാതെ വിശേഷിച്ചു യാതൊരു വർത്തമാനവും പറഞ്ഞില്ല. നദീറ ഭോജനശാലയിലേക്കു പോയഉടൻതന്നെ സോഫി അന്തഃപുരത്തിൽനിന്നും ഇറങ്ങി ആരാമത്തിലേക്കു നടന്നു. അന്നേദിവസം നദീറ ധാരാളം ആഹാരം കഴിച്ചിരിക്കണം. പക്ഷെ സെലിമിനു തീരെ വിശപ്പുണ്ടായിരിക്കയില്ല.

## പതിനാലാം അദ്ധ്യായം.

പ്രേമോജ്ജ്വലകളായ സ്ത്രീപുമാന്മാർ അവരുടെ പ്രേമം അവരെ ദാമ്പത്യത്തിലേക്കു നയിക്കുന്നതുവരെ സ്വാതന്ത്ര്യമായി ആനന്ദമനുഭവിക്കുന്നതു സ്വപ്നസങ്കേതങ്ങളിലാകുന്നുവെന്ന് സന്ദേഹം കൂടാതെ പ്രസ്താവിക്കാവുന്നതാണ്. കുമാരനുമായി ആരാമത്തിൽവെച്ചു കണ്ടു സല്ലപിച്ചതിനുശേഷം നദീറ അവിടെനിന്നും അവളുടെ ശയനമുറിയിൽ വന്നുചേൎന്നു. കുമാരനെ കണ്ടഉടൻതന്നെ അദ്ദേഹത്തിൻെറ എഴുത്തിനെപ്പററി നദീറ ഓൎത്തു. പക്ഷെ അതെവിടെപ്പോയിയെന്നു അവൾക്കു നിശ്ചയമുണ്ടായിരുന്നില്ല. ആരാമത്തിലും അന്തഃപുരത്തിലുംമററും വെളിച്ചവുംകൊണ്ടു്, അന്യന്മാർ അറിയാത്ത രീതിയിൽ അവൾ അതിനെ തേടിനടന്നു. കുമാരൻെറ ലിഖിതം കൈയ്യോശംവന്നതിൽവെച്ചു വരാവുന്ന അപകടങ്ങളെപ്പററി അവൾ നല്ലതുപോലെ അറിഞ്ഞിരുന്നെങ്കിലും അദ്ദേഹത്തെ ഈ വിവരം ധരിപ്പിക്കുന്നതിന് അവൾ അപ്രാപ്തയായിരുന്നു. അവൾ ഇപ്രകാരം വിചാരിച്ചു:—

"അതെവിടെപ്പോയിരിക്കാം. ഹാ! ഞാൻ അതിനെ കീറിക്കളഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നു. ഇനി ഞാൻ എവിടെ അന്വേഷിച്ചാലാണ് അതിനെ കണ്ടുകിട്ടുന്നതു്. ഒരുപക്ഷെ അതു എവിടെയെങ്കിലും കിടക്കുന്നുണ്ടായിരിക്കാം. നാളെ പ്രഭാതത്തിൽ തന്നെ അതു ഒന്നുകൂടി അന്വേഷിക്കണം."

ഏവംവിധങ്ങളായ ചിന്തകളോടുകൂടി അവൾ നിദ്രയെ പ്രാപിച്ചു. എന്നാൽ അനേകദിവസങ്ങളായി സുഖനിദ്രയില്ലാതെ കഴിഞ്ഞിരുന്ന ആ കുമാരിക്കു ആ രാത്രി നിദ്രാദേവിയുടെ ആശ്ലേഷം വളരെ നേരത്തേതന്നെ ലഭിച്ചു. അവൾ ഗാഢനിദ്രയിൽ ക്ഷണനേരംകൊണ്ടു ആമഗ്നയായിക്കഴിഞ്ഞു. "നിദ്രേ! നീ യഥാൎത്ഥസൌഖ്യസങ്കേതമാണു. നീ ഈ ലോകത്തിൽ ഇല്ലായിരുന്നെങ്കിൽ മനുഷ്യരുടെ സ്ഥിതിയെന്തായിരിക്കും? പ്രണയലാഭത്തിനുമുൻപു യുവതീയുവാക്കന്മാർ അനുഭവിക്കുന്ന വിരഹക്ലേശംപോലെ പരമാനന്ദദായകമായ ഒരവസരം, വിവാഹം കഴിഞ്ഞാൽകൂടി അവൎക്കു ലഭിക്കുന്നില്ല. അതിലും വിശേഷിച്ചു ജീവിതമാകുന്ന വലയിൽ, മനോവൃത്തികളാകുന്ന കണ്ണികൾ അത്യന്തം ബന്ധമുള്ളവയാണെങ്കിലും അവയിൽ ചിലതിൻെറ ദുൎബ്ബലമായ കൊളുത്തുകൾ ഉറപ്പിക്കുവാനും, ചായംപുരട്ടി മിനുക്കുവാനും ഈത്തരം രാത്രികൾ ഏററവും ഉപകാര

പ്രദമായിരിക്കുന്നു. നിദ്രയും മരണവുംതമ്മിൽ ബന്ധുക്കൾതന്നെയാണ്. മരണത്തെ ശാശ്വതനിദ്രയെന്നാണല്ലൊ വേദാന്തികൾ വ്യവഹരിക്കാറുള്ളതു. പക്ഷെ പ്രണയാർദ്രചിത്തകളുടെ നിദ്ര പ്രശാന്തമല്ല. അതിൽ വിവിധങ്ങളായ വർണ്ണങ്ങൾ ഇടകലർത്തുവാൻ സ്വപ്നത്തിനു ശക്തിയുണ്ട്. സുഷുപ്തിയും സ്വപ്നവും സംയോജിക്കുന്ന അവസരം ഇതുതന്നെയാണ്!

നദീറ നിദ്രയിൽ ആമഗ്നയായിക്കഴിഞ്ഞതിനുശേഷം അവൾ ഒരു സ്വപ്നംകണ്ടു. അവൾ ഒരു നദീതീരത്തിൽ ഏകാകിനിയായി വിശ്രമിക്കുന്നു. പ്രശാന്തമായ പ്രഭാതവാതം ആ നദിയുടെ തരംഗങ്ങളെ സൈകതത്തിലേക്കു മെല്ലെമെല്ലെ ആനയിപ്പിച്ചു. അവൾ ഏകാകിനിയെങ്കിലും പ്രകൃതീദേവിയുമൊത്തു വിഹരിക്കുന്നതുപോലെ അവൾക്കു തോന്നി. അപ്രകാരം തനിയെ ഇരിക്കുമ്പോൾ അവളുടെ പുറകുവശത്തുള്ള വൃക്ഷച്ഛവട്ടിൽ ആരുടേയോ കാലടിയുടെ ശബ്ദംകേട്ടു പിന്തിരിഞ്ഞുനോക്കി. അപ്പോൾ "നദീറേ! നദീറേ!" എന്നു മധുരസ്വരത്തിൽ ഒരാൾ അവളെ വിളിച്ചു. ഇത്ര മധുരമായ സംബോധന ഇതിനുമുൻപു ഒരിക്കൽമാത്രം, ആഗ്രാദേവാലയത്തിൽ വെച്ചു അവൾ കേട്ടിട്ടുണ്ട്. അല്പംകഴിഞ്ഞപ്പോൾ രണ്ടുപേർ അവിടെ ആഗതരായി. അവരിൽ ഒരാൾ, രണ്ടാമദ്ധ്യായത്തിൽ വിവരിക്കപ്പെട്ടിട്ടുള്ള യോഗീശ്വരനും, മറേറആൾ കീറിപ്പറിഞ്ഞ വസനങ്ങളോടുകൂടിയ ഒരു യാചകനുമായിരുന്നു. നദീറ യോഗിയുടെ പാദങ്ങളിൽ പ്രണമിച്ചു. ഉടനെ ആ ശാന്തൻ ഇപ്രകാരമരുളുന്നതുപോലെ അവൾക്കു തോന്നി!

> "നദീറേ! നിൻെറ മാതാവു പറഞ്ഞയച്ചിട്ടാണു ഞാൻ വന്നതു്. നിൻെറ വിവരങ്ങളെല്ലാം ഞങ്ങൾ അറിഞ്ഞുകൊള്ളാം. പക്ഷെ നീ എവിടെയാണെന്നു നല്ലതുപോലെ ഓർക്കണം. ഇതാ സെലിം വരുന്നു. ഭാഗ്യവതി! ഞങ്ങൾ പോകുന്നു."

ഇത്രയും പറഞ്ഞു ആ ദിവ്യനും യാചകനും മറഞ്ഞപ്പോൾ സെലിം ഒരു കുതിരപ്പുറത്തു കയറി അവളുടെ അടുക്കൽ വന്നതായി തോന്നി. അവളുടെ കൈയിൽനിന്നും പോയ കത്തു സെലിമിൻെറ കൈയിൽ ഇരിക്കുന്നതു കണ്ടു് അവൾ ചോദിച്ചു:—"ഇതെന്തന്യായം! ആ കടലാസ്സ് ഞാൻ എവിടെയെല്ലാം അന്വേഷിച്ചു. അതു കീറിക്കളയണം" ഇതു കേട്ടു് സെലിം പറയുന്നതുപോലെ അവൾക്കു തോന്നി. "ഓമനേ! അതാ! നമ്മുടെ രാജ്യം ശത്രുക്കൾ ആക്രമിക്കുന്നു. ഞാൻ ശത്രുക്കളോടു യുദ്ധം ചെയ്വാൻ പോകയാണ്. നീയും

വരുക" ഉടൻ താനും ആ കുതിരപ്പുറത്തുതന്നെ കയറി ഒരു കോട്ടയുടെ അടുക്കൽ ചെന്നു. യുദ്ധത്തിൽ സെലിമിനെ ഒരു ഭടൻ വെട്ടിയതുപോലെ തോന്നി. പൊട്ടിക്കരഞ്ഞു. സ്വപ്നത്തിൽനിന്നും അവൾ ഞെട്ടി ഉണരുകയും ചെയ്തു.

അല്പനേരത്തേക്കു താൻ എവിടെയാണു നില്ക്കുന്നതെന്നു വിചാരിക്കുന്നതിനുപോലും അവൾ അശക്തയായിരുന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ മാത്രമാണു താൻ കൊട്ടാരത്തിലെ ശയനമുറിയിൽ തന്നെ വിശ്രമിക്കുകയാണെന്ന ബോധം അവൾക്കുണ്ടായുള്ളു. എങ്കിലും അവളുടെ ദേഹം വിറച്ചു; കവിൾത്തടം കണ്ണീർകൊണ്ടു നനഞ്ഞു തണുത്തു; അവളുടെ ധൈര്യം കുറഞ്ഞു; അവൾക്കു ഭയം വല്ലതുപോലെ ഉണ്ടായിരുന്നു; കൂടുതൽ ഉറങ്ങുന്നതിനും അവൾ ഇഷ്ടപ്പെട്ടില്ല. ഏതെങ്കിലും രീതിയിൽ പ്രഭാതമായാൽ മതിയെന്നു മാത്രം അവൾ ആശിച്ചു. അവളുടെ സ്വരം ഗദ്ഗദംകൊണ്ടു അടഞ്ഞിരുന്നതായി അവൾക്കു തോന്നി. താൻ കണ്ട സ്വപ്നം ഒന്നുകൂടി ഓർത്തുനോക്കുവാൻ അവൾക്കു ശക്തി ഉണ്ടായിരുന്നില്ല. അവൾ ഇപ്രകാരം വിചാരിച്ചു.

"ഹാ! ദൈവമേ! ഇതെല്ലാം എന്തർത്ഥത്തിൽ പറഞ്ഞിട്ടുള്ളതാണ്? ഞാൻ അദ്ദേഹത്തോടൊന്നിച്ചു കുതിരപ്പുറത്തു കയറി യുദ്ധം ചെയ്തുവെന്നല്ലേ അറിഞ്ഞതു്. അതു വെറും മൌഢ്യം തന്നെയാണ്! പക്ഷെ കടലാസ്സ് അദ്ദേഹത്തിന്റെ കൈയിൽ ഞാൻ കണ്ടല്ലൊ. ഇതെല്ലാം ഞാൻ പകൽസമയം അതിനെപ്പറ്റി വിചാരിച്ചതുകൊണ്ടു സ്വപ്നത്തിൽ കണ്ടതാണ്. പക്ഷെ എനിക്ക് ഉറങ്ങുവാൻ ഭയമാകുന്നു."

ഇപ്രകാരം വിചാരിച്ച്, ആ സാധു മഞ്ചത്തിൽതന്നെ എഴുന്നേററിരുന്നു. പലതും ചിന്തിച്ചുകൊണ്ടു ആ രാത്രി വല്ല തരത്തിലും "തള്ളിനീക്കി" വെളുപ്പിക്കാൻ തീർച്ചപ്പെടുത്തി. എന്നാൽ രണ്ടു രാത്രിയുടെ സമയം കഴിഞ്ഞതുപോലെ തോന്നിയെങ്കിലും നേരം വെളുത്തില്ല. ഹൃദയശല്യത്തിനു കാരണമായിട്ടുള്ള കിനാവുകൾ മനുഷ്യനെ ഒരിക്കലും സുഖനിദ്രയിലേക്കു നയിക്കുന്നില്ലെന്ന് എല്ലാവക്കും അറിയാവുന്ന ഒരു പരമാർത്ഥമാണല്ലോ. വിവിധവിചാരങ്ങളുടെ സമ്മർദ്ദനത്താൽ ആ സാധുവിനു ലേശവും വിശ്രമസുഖമുണ്ടായിരുന്നില്ല. അവൾ ഒരുവിധത്തിൽ പ്രഭാതംവരെ ഇരുന്നുതന്നെ കഴിച്ചുകൂട്ടി. പ്രഭാതത്തിന്റെ ആദ്യകിരണങ്ങൾ ആകാശത്തിന്റെ പൂർവ്വദിങ്മുഖത്തിൽ വ്യാപിച്ചതോടുകൂടി നസീറ അവളുടെ ശയനമു

റിയിൽനിന്നും ഇറങ്ങി പുറത്തുവന്നു. അന്തഃപുരത്തിൽ ചെന്നപ്പോൾ അവിടെ ആരുംതന്നെ ഉണൎന്നിട്ടില്ലാതിരുന്നതിനാൽ, ദേവിയുടെ നിദ്ര കഴിഞ്ഞതിനുശേഷം മാത്രം മണിയറയിൽ പ്രവേശിച്ചാൽ മതിയെന്നു തീൎച്ചപ്പെടുത്തി ആരാമത്തിൽ വന്നു തലേദിവസം പോയ കത്തിനെപ്പററി അന്വേഷിച്ചു. അവൾ അതിനെ ഒരു തിലഖണ്ഡത്തിനെ എന്നപോലെ അതിസൂക്ഷ്മമായി ആരാഞ്ഞു. പക്ഷെ ഒരു ഫലവും ഉണ്ടായില്ല. ഉടൻതന്നെ, ഏതായാലും, തന്റെ മാതാവിന്റെ ഗാഢതനിദ്രാസങ്കേതമായ ദേവാലയംവരെ ഒന്നു പോകണമെന്നു അവളിൽ ഒരുൽക്കണ്ഠയുണ്ടായി. എന്നു മാത്രമല്ല, ഫാത്തിമയോടു വേർപെട്ടതിനുശേഷം അനേകദിവസങ്ങൾ കഴിഞ്ഞിരുന്നുവെങ്കിലും തന്റെ സഖിയായിരുന്ന അവളെ എപ്പോഴും കണ്ടുകൊള്ളാമെന്നു, ചെയ്തിരുന്ന പ്രതിജ്ഞയെപ്പററി അവൾ ഓൎക്കയും, അന്നെങ്കിലും ഒന്നു പോയി കാണണമെന്നു തീൎച്ചപ്പെടുത്തി, കൊട്ടാരത്തിൽനിന്നും പുറത്തിറങ്ങി ദേവാലയത്തെ ലക്ഷ്യമാക്കി നടക്കുകയും ചെയ്തു. തത്സമയം സോഫി അന്തഃപുരത്തിലേക്കു പോകുവാനായി തെരുവിൽകൂടി അവൾക്കഭിമുഖമായി വരുന്നുണ്ടായിരുന്നു. നദീറയെ കണ്ട ഉടൻതന്നെ ഒരു വിജയഹസിതം അവളുടെ മുഖത്തു് ഉജ്ജ്വലിച്ചു. ഒരുപക്ഷെ അതു, തന്നെ പരിഹസിക്കുവാൻ വേണ്ടി ഭാവിച്ചതായിരിക്കാമെന്നു നദീറ ഉദ്ദേശിക്കാതിരുന്നില്ല. നദീറ സോഫിയോടു് ഇപ്രകാരം ചോദിച്ചു:—

"ഇന്നലെ അന്തഃപുരത്തിൽവെച്ചു കണ്ടപ്പോൾ യാതൊന്നും തന്നെ സംസാരിക്കാതിരുന്നതു ക്ഷമിക്കണം. ഞാൻ പെട്ടെന്നു ആരാമത്തിലേക്കു പോകയായിരുന്നു."

സോഫി. മതിയെടീ! കൊച്ചമ്മേ! മതി—എല്ലാം മതി. വളരെ സന്തോഷം. ഇപ്പോൾ രാജ്ഞിയുടെ പദവിയാണല്ലോ? പിന്നെ എന്തുവേണം?

നദീറ—അവിടുന്നു് ഇപ്രകാരം പറയരുതു്. ഞാൻ എങ്ങിനെയാണു രാജ്ഞിയായതു്? എന്നെ എന്തിനാണു പരിഹസിക്കുന്നതു?

സോഫി—എടീ! ഞാൻ ഈ കൊട്ടാരത്തിൽ ഇന്നും ഇന്നലെയും മററും വന്നതല്ല. നീ ഇന്നലത്തെ മഴക്കു് ഇന്നു കിളുത്ത തകരയാണു്. നീ കാരണം ഞാൻ വളരെ ചീത്തയായി. ആകട്ടെ മതി. എല്ലാം മതി.

നദീറ—ഞാൻ കാരണം അവിടുന്നു ചീത്തയായതെങ്ങിനെയെന്നു് എനിക്കു മനസ്സിലായില്ല. ഞാൻ യാതൊന്നും പ്രവൎത്തിച്ചിട്ടില്ലല്ലോ

സോഫി— മതിയെടീ! ഇപ്പോൾ നിന്നെ എങ്ങോട്ടാണ കെട്ടി എടുക്കുന്നതു്? ആരാമത്തിൽ പോകേണ്ടേ? അല്ലെങ്കിൽ ഇനി ഇപ്പോൾ പോകേണ്ടായിരിക്കാം. മുഖത്തു ക്ഷീണം വളരെ ഉണ്ടല്ലൊ?

നദീറ— ഇന്നലെ ഞാൻ തിരെ ഉറങ്ങിയില്ല. ദുസ്സ്വപ്നങ്ങൾ കണ്ടു പരിഭ്രമിച്ചു കഴിച്ചുകൂട്ടുകയാണ ചെയ്തതു്.

സോഫി— അതേ! സ്വപ്നങ്ങൾ കാണുന്ന കാലമാണിതു്? എനിക്കു നിന്നെപ്പോലെ സ്വപ്നങ്ങൾ കണ്ടു കഴിച്ചുകൂട്ടിയാൽപോരം. ചക്രവൎത്തി ശ്ലോകം തരും; കുമാരൻ മാല തരും. പിന്നെ എന്തു വേണം?"

ഇത്രയും പറഞ്ഞു പല്ലുറുമ്മിക്കൊണ്ടു സോഫി കൊട്ടാരത്തിലേക്കു പോയി. സോഫിയുടെ വാക്കുകളിൽ അന്തൎഭവിച്ചിരുന്ന ഗൂഢാൎത്ഥങ്ങളെ മനസ്സിലാക്കുന്നതിനു് അന്നേദിവസം നദീറ അപ്രാപ്തയായിരുന്നില്ല. അവൾക്കു സോഫിയെപ്പററി ബലമായ സംശയങ്ങൾ ഉണ്ടായി. എങ്കിലും യാതൊന്നും ഉച്ചരിക്കാതെ അവൾ ദേവാലയത്തിലേക്കു തന്നെ ഗമിച്ചു. നദീറ ദേവാലയത്തിന്റെ നടയിൽ എത്തിയപ്പോൾതന്നെ അവളുടെ നയനങ്ങൾ അശ്രുപൂൎണ്ണങ്ങളായി. ആഗ്രാപട്ടണത്തിൽ അവൾ ആദ്യമായി കാലെടുത്തു കുത്തിയപ്പോൾ അവളുടെ ഭാവിയെ ദ്യോതിപ്പിച്ച ആ ദിവ്യസങ്കേതത്തിന്റെ മുൻവശത്തു തന്റെ മാതാവുമൊത്തു വിശ്രമിച്ച വൃക്ഷത്തണൽ കണ്ടസമയം അവളുടെ സൌഖ്യങ്ങളും സൌഭാഗ്യങ്ങളും എല്ലാം അസ്തമിച്ചതുപോലെ അവൾക്കു തോന്നി, സെലിം രാജകുമാരന്റെ പ്രണയത്തേക്കൂടി വിസ്മരിച്ചുപോയി. കൊട്ടാരത്തിലെ ആനന്ദങ്ങളെല്ലാം ദുഃഖസമ്പൂൎണ്ണങ്ങളാണെന്നു അവൾ വിചാരിച്ചു. ആ പാവത്തിന്റെ ഹൃദയം തുടിച്ചു; ഗണ്ഡങ്ങൾ തുടുത്തു; ഒരുവിധത്തിൽ അവൾ ദേവാലയത്തിന്റെ ഉള്ളിൽ പ്രവേശിച്ചു. ഹാ! അവളുടെ നയനങ്ങൾ കാണുന്ന കാഴ്ചയെന്താണു? അവളുടെ മാതാവു സുഖനിദ്രകൊള്ളുന്ന മണ്ഡപം— അനേകം സായാഹ്നങ്ങളിൽ നിൎമ്മലമായ ബാഷ്പധാരയാൽ താൻ പ്രക്ഷാളനം ചെയ്തു വിശുദ്ധമാക്കിയിട്ടുള്ള ആ ദിവ്യമണ്ഡപം— അന്നത്തേപ്പോലെതന്നെ അവിടെ സ്ഥിതി ചെയ്യുന്നു. കാലപ്രയാണത്തിൽനിന്നും സംഭവിച്ചിട്ടുള്ള ചില കേടുപാടുകൾ അതിന്റെ ഇരുവശങ്ങളിലും പ്രത്യക്ഷമാകാതിരുന്നില്ല. അതു കണ്ട ഉടൻതന്നെ അവൾ ആ മണ്ഡപത്തിലേക്കു കയറിച്ചെന്നു. തന്റെ കരവല്ലിയാൽ തന്റെ വസ്ത്രംകൊണ്ടുതന്നെ അതിനെ ഭംഗി

യായി തുടച്ചു; അവൾ അതിൻെറ ഉപരി ഉപവേശിച്ചു തോരാതെ കണ്ണീർ വാൎത്തു. അല്പനേരം അവിടെ ഇരുന്നപ്പോൾ ഫാത്തിമ ആ സ്ഥലത്തേക്കു ഓടിവന്നു. അവിചാരിതമായി, മണ്ഡപത്തറയിൽ ദണ്ഡനമസ്കൃതി ചെയ്തുകൊണ്ടിരിക്കുന്ന ബാലികയെക്കണ്ടു ഉടൻതന്നെ (വായനക്കാർ ക്ഷമിക്കണേ! ഇപ്പോൾ യുവതിയെങ്കിലും ഫാത്തിമ അവളെ, ഒന്നരസ്സംവത്സരങ്ങൾക്കു മുമ്പു കണ്ട, ബാലികയെന്നേ കരുതുന്നുള്ളു) അത്ഭുതത്തോടുകൂടി ഇപ്രകാരം ചോദിച്ചു:—

"ഇതാരാണു? എൻെറ നദീറയോ? ഈ വഴി നീ മറന്നുപോയിരിക്കുമെന്നു ഞാൻ ഉദ്ദേശിച്ചു."

തൻെറ സഖിയുടെ—തൻെറ അഭ്യുദയത്തേയും, സൌഖ്യത്തേയും, ആകാംക്ഷിക്കുന്ന ഏകസഖിയുടെ—വാക്കുകൾ കേട്ടു പെട്ടെന്നു സന്തോഷചിത്തയായിബ്ഭവിച്ച നദീറ ഇപ്രകാരം പറഞ്ഞു:—

"സഖിയുടെ വാക്കുകൾ എന്നെ കൊല്ലുന്നുണ്ടു്. എൻെറ ഔദാസീന്യം—അല്ല ഞാൻ ചെയ്ത അപരാധം—അക്ഷന്തവ്യം തന്നെയാണു്. പക്ഷെ പല കാരണങ്ങളുണ്ടു."

ഇത്രയും പറഞ്ഞു നദീറ ഫാത്തിമയുടെ അടുക്കൽചെന്നു അവളുടെ കൈയ്കൾ പിടിച്ചു ആശ്ലേഷിച്ചു. അവർ രണ്ടുപേരുംകൂടി പി ന ം മണ്ഡപത്തറയിൽതന്നെ വന്നിരുന്നു. തത്സമയം, ഒരു യാചകൻ ദേവാലയത്തിൻെറ നടയിൽ കയറി ഇപ്രകാരം യാചിച്ചു:—

"അമ്മോ! കണ്ണുള്ള കൊച്ചമ്മമാരേ! ഫാക്കിറിനു വല്ലതും തരണേ. വിശന്നു പ്രാണൻ പോകാറായി." ഇതുകേട്ടു ഫാത്തിമ ഒരു വെള്ളിനാണയം കൊടുത്തു പറഞ്ഞു:—"എന്നും എന്നും ഇങ്ങിനെ ഇവിടെ കയറിവന്നാൽ ഞാൻ യാതൊന്നും തരുകയില്ല. താൻ ഒരു ഉപദ്രവിയാണു്. ഒരു ഗൃഹത്തിൽ വന്നാൽ എല്ലാവരുടേയും അടുക്കൽനിന്നും ധർമ്മം വാങ്ങിയെങ്കിലല്ലാതെ തനിക്കു സമാധാനമില്ലല്ലൊ. ഇനി പൊയ്ക്കൊള്ളൂ."

ഫാക്കിർ—പിച്ചക്കാരനു നടക്കാൻ പാടില്ല കൊച്ചമ്മേ! അവിടെയെങ്ങാനും കിടന്നുറങ്ങിക്കൊള്ളാം ഇവിടെ ആൎക്കും ഉറങ്ങാവുന്ന സ്ഥലമാണല്ലൊ.

ഫാത്തിമ—താൻ ഉറങ്ങിക്കൊള്ളു. അതിനു വിരോധമില്ല.

ഫാത്തിമ ഇത്രയും അനുവദിച്ചപ്പോൾ ആ പിച്ചതെണ്ടി ദേവാലയത്തിൻെറ നടയിലുണ്ടായിരുന്ന വരാന്തയിൽ തൻെറ ദണ്ഡും ഭാണ്ഡവും നിക്ഷേപിച്ചു നിദ്രയാരംഭിച്ചു. ഉറക്കത്തിനിടയിൽ ആ സാധു കൂൎക്കം വലിക്കുമ്പോൾ ഉത്ഭവിച്ച ശബ്ദംകേട്ടു ഫാത്തിമ നദീറയോ

ട പറഞ്ഞു. "ഈ നാശം മണ്ഡപം മുഴുവനും വലിച്ചു മൂക്കിനുള്ളിൽ കയറുമെന്നാണ് തോന്നുന്നതു." പാവം ക്ഷീണംകൊണ്ടുറങ്ങിപ്പോയി.

നമീം—വാസ്തവമാണ് പക്ഷെ അയാൾ ഭാഗ്യവാനാണ്. ലോകത്തെപ്പററി യാതൊരു ക്ലേശവും അയാൾക്കില്ലല്ലൊ. പക്ഷെ അയാൾ ചെറുപ്പക്കാരനാണല്ലൊ. ഭാര്യയും കുട്ടികളും മററും ഉണ്ടായിരിക്കാം. പാവത്തിന്റെ മുഖമെല്ലാം വരണ്ടു വിണ്ടിരിക്കുന്നു.

ഫാത്തിമ—അയാൾക്കു ഭാര്യയും മററും ഇല്ല. കുഷ്ഠരോഗിയാണ്. അതുകൊണ്ടാണ് മുഖത്തെല്ലാം പാടുകാണുന്നതു. അതുകട്ടെ. ഇത്രയും നാളായിട്ടു നടന്ന വിശേഷങ്ങൾ എല്ലാം പറയൂ. ഞാൻ ഒന്നു കാണണമെന്ന് ആഗ്രഹിച്ചിരുന്നു.

നമീം—ഞാൻ കൊട്ടാരത്തിൽ പരിചാരികയാണെന്നറിയാമല്ലൊ.

ഫാത്തിമ—അതെല്ലാം മനസ്സിലായി. ചക്രവത്തി ബിരുദം തന്നതുമെല്ലാം കാസിം ഇവിടെവന്നു അറിയിച്ചു. പിന്നീടുള്ള സംഭവങ്ങൾ പറഞ്ഞാൽ മതി.

നമീം—പിന്നീട് വിശേഷിച്ചു യാതൊന്നുമുണ്ടായില്ല.

ഫാത്തിമ—അതല്ല, എന്തിനാണ് എന്നെ കളിപ്പിക്കുന്നതു. നിന്റെ മുഖഭാവം ഒന്നു മാറിയിട്ടുണ്ട്. സംശയമില്ല. അല്ല, ദേഹംതന്നെയും തളിത്തു പൂത്തല്ലൊ!

നമീം—എന്തു? തളിത്തു പൂക്കുകയോ? ഞാൻ ചെടിയൊ മരമൊ ആണോ?

ഫാത്തിമ—നീ ചെടിയല്ലെങ്കിലും ലതയാണ്. എന്തോ മാററം വന്നിട്ടുണ്ട്. പരമാത്ഥം പറയുക ഏതു തേന്മാവാണ് ഈ ലതയെ പടത്തുവാൻവേണ്ടി വാച്ചുവളരുന്നതു്.

നമീം—നീ എന്തെല്ലാം അസംബന്ധമാണീപ്പറയുന്നതു. തേന്മാവോ!

ഫാത്തിമ—അല്ലാ, തെററിപ്പോയി! ഏതു താമരപ്പൊയ്കയാണു ഈ ഹംസത്തിനു് സ്ഥിരവാസമായിത്തീന്നതു്.

നമീം—നീ ക്രൂരതന്നെയാണ്. എന്നെ നീ അകാരണമായി അപഹസിക്കുന്നതെന്തിനു്? പണ്ടു പറഞ്ഞിട്ടില്ലാത്തതൊക്കെ ഇപ്പോൾ പറയുന്നുവല്ലൊ.

ഫാത്തി—അതെ! പണ്ടു കണ്ടിട്ടില്ലാത്തതെല്ലാം ഇപ്പോൾ കാണുന്നുവല്ലൊ. എന്നോടു പരമാത്ഥം പറയുക. ഏതു കാമ്മേഘമാണ് ഈ ചാതകിയെ ഉൽക്കണ്ഠാപൂണ്ണയാക്കിയതു്. അഥവാ വിഷമിപ്പിക്കുന്നതു്.

നമീം—ഫാത്തിമേ! നിന്റെ വാക്കുകൾ അതിരുകടന്നവയാണ്!

എന്തിനാണ് ഈവക അലങ്കാരങ്ങളെല്ലാം പ്രയോഗിക്കുന്നത്.

ഫാത്തി—കൊള്ളാം! പറയുക! നീ എന്തിനാണ് എന്നെ മറച്ചുവെയ്ക്കുന്നതു്? ഏതു ഭൃംഗോത്തമനാണ് ഈ പത്മാകരത്തെ ചുററി വലയം വെയ്ക്കുന്നത്; അഥവാ വലയ്ക്കുന്നത്.

നമീറ—നീ കൌശലക്കാരിയാണ്. നീ എന്തുമാതിരി വത്തമാനമാണ് പറയുന്നതെന്നാലോചിക്കുക. എന്നെ നീ കാമാതുരയാക്കിതീക്കുന്നുവല്ലൊ.

ഫാത്തി—അതുതന്നെയാണ് ഞാൻ ചോദിച്ചതു! ഞാൻ നിന്നെ കാമാതുരയാക്കിയില്ല. അപ്രകാരമാക്കിയതാരാണെന്നു ഇനി തെളിച്ചു ചോദിച്ചേക്കാം!

നമീറ—ഛീ! നീ എന്നെ പരിഹസിക്കുന്നു. ഞാൻ പോകയാണ്!

ഫാത്തി—അദ്ദേഹം അവിടെ കാത്തുനിൽപുണ്ടോ? ഉണ്ടെങ്കിൽ ഇങ്ങോട്ടു വിളിക്കുക. ഞാൻ ഒന്നുപചരിക്കട്ടെ.

നമീറ—അദ്ദേഹമോ! ഏതദ്ദേഹം? നിന്നെ അന്വേഷിച്ചുവന്ന ആൾ അതാ ആ നടയിൽകിടന്നു കൂക്കിവിളിക്കുന്നു.

ഫാത്തിമ—ശരി. ഞാൻ അതുകൊണ്ട് തൃപ്തിപ്പെട്ടുകൊള്ളാം. പിച്ചക്കാരിക്കു പിച്ചക്കാരൻ യോജിക്കും. പക്ഷെ അദ്ദേഹത്തെ എവിടെ നിത്തിയിരിക്കുന്നു.

നമീറ—ഫാത്തിമേ! ഞാൻ ഇന്നലെ ഒരു സ്വപ്നം കണ്ടു. വളരെ ഭയങ്കരം.

ഇത്രയും പറഞ്ഞു നമീറ, താൻ തലേരാത്രികണ്ട സ്വപ്നമെല്ലാം സവിസ്തരം ഫാത്തിമയെ പറഞ്ഞു കേൾപിച്ചു. ഇതുകേട്ട ഫാത്തിമ ചോദിച്ചു. "നീ യുവരാജാവിൻെറ പട്ടമഹിഷിയാകുമെന്നു ഞാൻ നേരത്തേ പറഞ്ഞിട്ടില്ലേ?"

നമീറ ഈ വാക്കുകൾ കേട്ടപ്പോൾ ലജ്ജകൊണ്ട് അവളുടെ മുഖം കുനിച്ചു. ഫാത്തിമ ഇത്ര വെളിവായി സംഗതികൾ പറയുമെന്നു നമീറ ഒരിക്കലും ഓത്തിരുന്നില്ല. തൻെറ രഹസ്യങ്ങൾ ഇത്ര വെട്ടെന്നു ഫാത്തിമ അറിഞ്ഞതെങ്ങിനെയാണെന്നു നമീറ അത്ഭുതപ്പെട്ടു. നമീറയുടെ മുഖഭാവം മാറിയതുകണ്ട് ഫാത്തിമ അവളെ തലോടികൊണ്ട് ആശ്വസിപ്പിച്ചു.

"നമീറേ! നിൻെറ പുതിയ പേരെന്താണ്? അനാക്കളിയെന്നോ? ആകട്ടെ പരമാത്ഥം പറയുക. നിൻെറ ഭാവം പകന്നിട്ടുണ്ട്. ഈ നിമ്മലമായ പ്രഭാതത്തിൽ ആരാണ് തങ്കച്ചാറു് പിഴിഞ്ഞൊ

ഴിച്ചതു്? ആ ആദിത്യൻ വാസ്തവത്തിൽ അദ്ദേഹം തന്നെ യാണോ?''

ഹാത്തിമയുടെ വാക്കുകൾ നദീറയെ വല്ലാതെ പരിഭ്രമിപ്പി ച്ചുവെങ്കിലും സംഗതികൾ പറയാതെ ഗത്യന്തരമില്ലെന്നു നിശ്ചയി ച്ചു നദീറ തന്റെ പ്രണയത്തിന്റെ സകല ചരിത്രങ്ങളും അവളെ വ്യക്തമായി പറഞ്ഞു കേൾപ്പിച്ചു. നദീറ ഇടക്കിടക്കു ലജ്ജാനിമഗ്ന തയായി തന്റെ വത്തമാനത്തിന്റെ രസച്ചരടു പൊട്ടിച്ചിരുന്നുവെ ങ്കിലും, എല്ലാം സംഗതികളും സമ്പൂണ്ണമായി കേൾക്കുന്നതിന് അ ത്യാഗ്രഹത്തോടുകൂടി ചെവി കൂർമ്പിച്ചു നിന്നിരുന്ന ഹാത്തിമ അവ ളെ അനാവശ്യപ്രശ്നങ്ങൾകൊണ്ടു് ഉപദ്രവിച്ചില്ല. നദീറ ഇപ്രകാരം അവസാനിപ്പിച്ചു.

''പക്ഷെ ആ എഴുത്തുപോയി. ആരാണെടുത്തതെന്നുമറിഞ്ഞി ല്ല. ഞാൻ കണ്ട സ്വപ്നം പരമാത്ഥമാണെങ്കിൽ അതു രാജകുമാര ന്റെ കൈയ്‌വശം തന്നെ ഉണ്ടായിരിക്കണം. അല്ലെങ്കിൽ പിന്നെ എന്റെ സ്ഥിതിയെന്താണ്? ഞാൻ ഇനി അങ്ങോട്ടു പോകേണ്ട എ ന്നു തീരുമാനിച്ചെങ്കിലോ?'' ഇതു കേട്ടു് ഹാത്തിമ ഇപ്രകാരം പറ ഞ്ഞു.

''നദീറേ! നീ ഇതുകൊണ്ടൊന്നും പരിഭ്രമിക്കേണ്ട. നിനക്ക് സ കലതും ശ്രേയസ്സായിരിക്കും. പക്ഷെ പലതും സൂക്ഷ്മമായി നടത്തേ ണ്ടകാര്യമുണ്ട്. നിനക്ക് അവിടെത്തന്നെ പല വിരോധികളുമുണ്ടാ യിരിക്കും.''

നദീറ—ശരിയാണ്. സോഫി എന്റെ വിരോധിയാണ്.

ഹാത്തിമ—അവൾ മറ്റൊരു അയേഷയാണെന്ന് പുരോഹിതൻ ത ന്നെ ഇവിടെപ്പറയാതിരുന്നില്ല. ഞാൻ മുത്തിയുടെ കാര്യം നി ന്നോടു മുൻപു പറഞ്ഞിട്ടുള്ളതു് നീ ഓക്കുന്നുണ്ടോ.

നദീറ—ഉവ്വ്. ഈ അയേഷയേതായിരുന്നു. ആ വിവരമൊന്നും നീ അന്നു പറഞ്ഞില്ലല്ലോ.

ഹാത്തിമ—അതെല്ലാം രഹസ്യമാണ്. നീ ഒന്നും തന്നെ പുറത്തുപറ യരുതു്. അയേഷ എന്നു പറഞ്ഞവൾ എന്റെ പിതാവിന്റെ ആ ദ്യത്തെ ഭാര്യയുടെ പുത്രിയായിരുന്നു.

നദീറ—ഇപ്പോൾ അവൾ എവിടെയാണ്?

ഹാത്തിമ—അവൾ മരിച്ചുപോയി. അവൾ കാരണമാണ് എന്റെ പിതാവു് ഞങ്ങളെ ദ്രോഹിച്ചതു. അവളല്ലേ എന്റെ ജ്യേഷ്ഠത്തി

യെ ചെറുപ്പത്തിൽ കൊന്നുകളഞ്ഞതു്. രാജ്യം കിട്ടാൻവേണ്ടി പ്രവൎത്തിച്ചതാണ്. ചക്രവൎത്തിയുടെ ആചാൎയ്യനെ തീവെച്ചുകൊന്നതും അവൾതന്നെയാണ്. സ്വപ്നപ്പെട്ടി മോഷ്ടിച്ചതും എല്ലാം അവൾതന്നെയാണ്. അതുപോലെ രഥോത്സവം കാണിക്കാമെന്നും പറഞ്ഞ് കൊട്ടാരത്തിൽനിന്നും എന്നെ പെരുങ്കാട്ടിൽ തള്ളിയതും മറ്റാരുമല്ല. അന്നെനിക്ക് പത്തുവയസ്സേ പ്രായമുണ്ടായിരുന്നുള്ളൂ.

നദീറ—നിന്നെ രക്ഷിച്ചതും മററും ആരാണ്?

ഫാത്തിമ—ഒരു യോഗീശ്വരനാണ്. ഇവിടത്തെ പുരോഹിതനും, കുമാരസേനൻ എന്നൊരു ഭടനും തത്സമയം ആ വനത്തിൽ ഉണ്ടായിരുന്നു. കുമാരസേനനു ഈ വിവരങ്ങളെല്ലാം അറിയാം. പക്ഷെ ചക്രവൎത്തിയുടെ ആജ്ഞ അനുസരിച്ച് മാത്രമല്ലേ അദ്ദേഹത്തിനു പ്രവൎത്തിപ്പാൻ അധികാരമുള്ളൂ.

നദീറ—ആ യോഗീശ്വരൻ ഇപ്പോൾ എവിടെയാണ്.

ഫാത്തിമ—ആരു കണ്ടു? അദ്ദേഹത്തിനെ ഇവിടെ എവിടെയെങ്കിലും വെച്ചുകണ്ടാൽ കൊന്നുകളയുവാൻ ചക്രവൎത്തിയുടെ ആജ്ഞ ഉണ്ട്.

നദീറ—ചക്രവൎത്തി ഇത്ര ക്രൂരനോ? ഞാൻ അദ്ദേഹത്തെ ലേശവും ഭയപ്പെടാറില്ല.

ഫാത്തിമ—ക്രൂരനെന്നോ? കുമാരസേനനോടു പലതും പറഞ്ഞിട്ടുണ്ടെന്നു പുരോഹിതൻ പറകയുണ്ടായി. പക്ഷെ അദ്ദേഹം വേണ്ട തെളിവുകൾ ശേഖരിക്കാനായി നടക്കുകയാണ്.

നദീറ—അങ്ങിനെയാണെങ്കിൽ എല്ലാം നേരെയാകുമല്ലോ. പക്ഷെ ആ ദുഷ്ടയായ അയേഷ മരിച്ചുപോയെങ്കിൽ പിന്നെ എന്തു തെളിവെടുക്കാനാണ്.

ഫാത്തിമ—അതൊന്നും എനിക്കു നിശ്ചയമില്ല. എന്നെ അറിയിച്ചിട്ടുമില്ല. എൻെറ ജ്യേഷ്ഠത്തി ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ ഞാൻ എത്ര ഭാഗ്യവതിയാകുമായിരുന്നു.

നദീറ—നിൻെറ മാതാവെവിടെ?

ഫാത്തിമ—മാതാവിനെ സെലിം രാജകുമാരൻ യുദ്ധത്തിൽ നിഗ്രഹിച്ചുവെന്നും മററും പുരോഹിതൻ പറഞ്ഞു. പക്ഷെ നീ അതൊന്നും പുറത്തു പറയുകയില്ലെന്നു പ്രതിജ്ഞ ചെയ്യണം.

നദീറ—ഇതാ ഞാൻ പ്രതിജ്ഞ ചെയ്തിരിക്കുന്നു. അതെല്ലാം ഞാൻ

അറിഞ്ഞിട്ടുണ്ട്. കുമാരസേനൻ പലസംഗതിയും അറിവാൻ ശ്ര മിക്കുന്നുണ്ടെന്നു എനിക്കറിയാം. അതിനെപ്പററിയെല്ലാം ഞാൻ പിന്നീട പറയാം. പുരോഹിതൻ എവിടെപ്പോയി.

ഫാത്തിമ—അദ്ദേഹം മിക്കപ്പോഴും ഇവിടെനിന്നും ഇറങ്ങിപ്പോകാറു ണ്ട്. എങ്ങോട്ടാണു പോകുന്നതെന്നു നിശ്ചയമില്ല.

നദീറ—എനിക്കു അദ്ദേഹത്തെ കണ്ടാൽകൊള്ളാമെന്നു വളരെ മോ ഹമുണ്ട്.

ഫാത്തിമ—അദ്ദേഹത്തിനു നിന്നെപ്പററിയും അങ്ങിനെതന്നെയാണ്. നീ കാസിമിൻെറ അടുക്കലേക്കുപോയ ആ രാത്രി അദ്ദേഹം വള രെ കരഞ്ഞു. നിന്നെ ഒരു പുത്രിയെപ്പോലെയാണ് അദ്ദേഹം ക രുതിയിട്ടുള്ളതു്.

നദീറ—ഞാൻ അദ്ദേഹത്തെ എൻെറ പിതാവിനേപ്പോലെ തന്നെ കരുതിയിട്ടുണ്ട്. എനിക്കു പോകാൻ സമയമായി. അല്ലെങ്കിൽ ഞാൻഇവിടെത്തന്നെ കിടന്നുറങ്ങുമായിരുന്നു. സമയത്തിന് അ വിടെ ചെന്നില്ലങ്കിൽ വല്ലവരും എന്നെപ്പററി അന്തഃപുരത്തിൽ തെററി ധരിപ്പിച്ചേക്കും. എന്നാൽ താമസിയാതെ വന്നു കണ്ടു കൊള്ളാം.

പരിതപ്തചിത്തയെങ്കിലും നദീറ അല്പം ആശ്വാസത്തോടുകൂടി, ഫാത്തിമയോടു, യാത്ര പറഞ്ഞു പിരിഞ്ഞു. ഫാത്തിമ തന്നോടു പറ ഞ്ഞ വർത്തമാനങ്ങൾ ഏററവും അത്ഭുതകരങ്ങളായി നദീറക്കു തോ ന്നി. അതിലെല്ലാം എന്തോ ഗൂഢമായി സ്ഥിതിചെയ്യുന്നുണ്ടെന്നും അവൾ ഓക്കാതിരുന്നില്ല. എന്നാൽ യാതൊരു സംഗതിയെപ്പററി യും അറിവാൻ അപ്രാപ്തയായിരുന്ന അവൾ ഫാത്തിമയുടെ ഓരോ വാക്കും വീണ്ടും വീണ്ടും മനസ്സിൽ ഓർത്തുകൊണ്ടിരുന്നു. പല വിധ ത്തിലുള്ള വിചാരങ്ങൾ ഹൃദയത്തിൽ നിറഞ്ഞുവഴിഞ്ഞിരുന്നതിനാൽ വഴിയുടെ ദൂരം അവൾ തീരെ അറിഞ്ഞില്ല. അന്തഃപുരത്തിനക ത്തു കടന്നപ്പോൾ തന്നെ ദേവി അവളെ പലപ്രാവശ്യവും അന്വേ ഷിച്ചതായി പല പരിചാരികമാരും അവളെ ധരിപ്പിച്ചു. അന്തഃ പുരത്തിലേക്കുള്ള മാർഗ്ഗം കണ്ടു ഉടൻതന്നെ അവളുടെ നയനങ്ങൾ തൻെറ കൈയിൽനിന്നും പോയ കത്തിനെ സൂക്ഷിച്ചു നോക്കിത്തുട ങ്ങി. പക്ഷെ അവളുടെ ശ്രമം വിഫലമായതേയുള്ളു. അതിൻെറ ഗതിയെപ്പററി യാതൊന്നും ഊഹിക്കുവാൻകൂടി അവൾക്കു സാധിച്ചി ല്ല. അവൾ അന്തഃപുരത്തിൽ ചെന്നപ്പോൾ ദേവി എന്തോ ഒരു സ്വ കാര്യക്കത്തെഴുതിക്കൊണ്ടിരിക്കയായിരുന്നു. അവൾ ദൂരെ ഒതുങ്ങിനി ന്നു. നദീറയെ കണ്ടഉടനെ ദേവി ഇപ്രകാരം ചോദിച്ചു:—

"അനാക്കളി! ഞാൻ നിന്നെകണ്ടിട്ട രണ്ടുമൂന്ന ദിവസങ്ങളായി യെന്ന തോന്നുന്നുവല്ലൊ? നീ എവിടെയാണ പോയിരുന്നതു? നിന്നെ ഞാൻ ഇവിടെ അന്വേഷിച്ചല്ലൊ? ഇന്ന നീ വളരെ ക്ഷീണിച്ചിരിക്കുന്നുവെന്ന തോന്നുന്നു.

നദീം — ദേവി! അടിയന്റെ അപരാധം പൊറുക്കണം. ദേവാലയംവരെ പോയിരുന്നു. രാവിലെതന്നെ ഇവിടെ വന്നിരുന്നുവെങ്കിലും ദേവി പള്ളിക്കുറിപ്പുണർന്നിട്ടുണ്ടായിരുന്നില്ല.

ദേവി — അങ്ങിനെയൊ? സോഫി പറഞ്ഞതു നീ അവളുടെ ഗൃഹത്തിലേക്ക പോയിയെന്നാണല്ലൊ. അവൾ പറഞ്ഞതിനെ ഞാൻ വിശ്വസിച്ചു.

നദീം — അടിയൻ അങ്ങോട്ട കയറിയതേയില്ല. നേരെ പോയതു ദേവാലയത്തിലേക്കാണ. അവിടെ അടിയന്റെ മാതാവിന്റെ ശവക്കല്ലറ തേച്ചു വൃത്തിയാക്കിയതിനുശേഷം ഇങ്ങോട്ട പോരുകയാണ ചെയ്തതു്.

ദേവി — ആകട്ടെ. നിന്റെ പക്കൽ ഞാൻ ഒരു കത്തുതരാം. അതു നീ ഭദ്രമായി മെഹറിനെ ഏല്പിക്കണം. അങ്ങോട്ടുള്ള വഴി നിനക്കറിയാമല്ലൊ. പക്ഷെ വളരെ സൂക്ഷിച്ചു പോകണം. അല്ലെങ്കിൽ അബദ്ധംപറ്റും. ഇതു അവിടെ കൊടുത്തതിനുശേഷം വിവരം ഇവിടെവന്നു പറയണം. എന്നാൽ നീ വേഗം പോയി തിരിച്ചുവരുക.

ദേവിയുടെ ആജ്ഞ അനുസരിച്ചു നദീം കത്തിനെ വാങ്ങി മെഹർ പാർത്തിരുന്ന ഗൂഢമുറിയിലേക്ക യാത്രയായി. ആമുറിയുടെ സകല കവാടങ്ങളും ഭദ്രമായി ബന്ധിക്കപ്പെട്ടിരുന്നെങ്കിലും, അകത്തു, മൃദുസ്വരത്തിൽ ആരോ പാട്ടുപാടുന്നുണ്ടായിരുന്നു. ശബ്ദം മെഹറിന്റേതുതന്നെയാണെന്നു മനസ്സിലാക്കുവാൻ നദീമിന്ന വിഷമമുണ്ടായിരുന്നില്ല. അവൾ പുറത്തുനിന്നു ഒന്നു ശബ്ദിച്ചു. ഉടനെതന്നെ വാതിൽ തുറന്നു മെഹർ പുറത്തേക്ക നോക്കി. അപ്പോൾ താൻ ഇതിനുമുൻപു കണ്ടിട്ടില്ലാത്ത രൂപലാവണ്യത്തോടുകൂടിയ ഒരു യുവതിയെയാണ മെഹർ കണ്ടതു. വേഗം അവളെ അകത്തേക്ക വരുവാനായി ആംഗ്യംകാണിച്ചു വാതിൽ വീണ്ടും ബന്ധിച്ചു മെഹർ ഇപ്രകാരം ചോദിച്ചു.

"ബാലികേ! നീ ഏതാണ്?

നദീം — ഞാൻ ഒരു ദാസിയാണ്. നദീം-എന്നാണ് എന്റെ പേര്.

മെഹർ — നീ അംബികാദേവിയുടെ സഹോദരിയോ പരിചാരികയോ?

നദീം—ഞാൻ നിങ്ങൾ രണ്ടുപേരുടെയും ദാസിയാണ്.

മെഹർ—നീ തന്നെയല്ലേ അനാർക്കളി!

നദീം—അതെ.

മെഹർ—ഈ ഗൂഢമുറിയിൽ നീ എങ്ങിനെ വന്നുചേൎന്നു?

നദീം—അംബികാദേവി അരുളി തന്നതാണ്. ഈ കത്തു ഇവിടെ ഏല്പിക്കാൻ ആജ്ഞാപിച്ചിട്ടുണ്ട്. ഇത്രപറഞ്ഞു തന്റെ കൈവശമുണ്ടായിരുന്ന കത്തിനെ മെഹറിന്റെ അടുക്കൽ കൊടുത്തു. മെഹർ അത്യൽക്കണ്ഠയോടുകൂടി അതു വാങ്ങി നോക്കി മനസ്സിലാക്കി. അതിൽ അടങ്ങിയിരുന്ന സംഗതി ഏററവും ഗൌരവമുള്ളതായിരുന്നുവെന്നു, കത്തു വായിച്ചതിന്നു ഉടനെതന്നെ വിവൎണ്ണമായിച്ചമഞ്ഞ മെഹറിന്റെ മുഖഭാവത്തിൽനിന്നു നദീം മനസ്സിലാക്കി. മെഹർ ഇപ്രകാരം പറഞ്ഞു.

“അനാർക്കളി! നിന്നോടു ഞാൻ വളരെ നന്ദിപറഞ്ഞുകൊള്ളുന്നു. ചക്രവൎത്തിക്കു നിന്നോടു വളരെ കരുണയുണ്ടെന്നുള്ള പരമാൎത്ഥം അറിഞ്ഞതിൽ ഞാൻ ഏററവും അത്ഭുതപ്പെടുന്നു. ഞാൻ താമസിയാതെ കണ്ടുകൊള്ളാമെന്നു നീ ദേവിയോടു പറയുക. എന്നാൽ ഇനി നിനക്കു പോകാം. നീ എന്നെ കണ്ടവിവരം ആരോടും പറയരുതു.” നദീം ഇതെല്ലാംകേട്ടു ആ ഗൂഢമുറിയിൽനിന്നും പുറത്തേക്കിറങ്ങി. അവിടെ എങ്ങും ആരുംതന്നെ ഉണ്ടായിരുന്നില്ല. നദീം തിരിയെ അന്തഃപുരത്തിൽവന്നു ദേവിയെക്കണ്ടു വിവരങ്ങൾ ധരിപ്പിച്ചു. ദേവി വളരെ തൃപ്തിയോടുകൂടി ഇപ്രകാരമരുളി.

“അനാർക്കളി! നിന്റെ മഹത്വം അസ്സാദൃശംതന്നെ. നീ ആ ഗൂഢമാൎഗ്ഗത്തെപ്പററി ആരോടും പറയരുതു. അതു വലിയ അനൎത്ഥമായിത്തീരും.

നദീം—ഒരിക്കലും ആ തരത്തിലുള്ള അവിവേകം അടിയനിൽനിന്നും ഉണ്ടാകുമെന്നു അവിടുന്നു കരുതേണ്ട. അവിടുത്തെ ആജ്ഞയെ ലംഘിക്കുന്നതു മഹാപാപമാണെന്നു് അടിയന്നു് നിശ്ചയമുണ്ടു്.

ദേവി—ആകട്ടെ. നിന്നോടു് എനിക്കു ചില പ്രത്യേകസംഗതികൾ പറയുവാനുണ്ടു്. അതു പിന്നീടായിക്കൊള്ളാം. നീ ഭോജനശാലയിലേക്കു ചെല്ലുക.

ദേവിയുടെ ആജ്ഞ അനുസരിച്ചു നദീം മണിയറയിൽനിന്നും പുറത്തേക്കിറങ്ങി. അവളുടെ വദനത്തിൽ അത്യധികമായ ആമയത്തിന്റെ നിഴൽ വ്യാപിച്ചിരുന്നു. അവളുടെ കൈയിൽനിന്നും നഷ്ടപ്പെട്ട കത്തെവിടെപ്പോയിരിക്കാമെന്നു അവൾ ആലോചിച്ചുകൊ

ണ്ടിരുന്നു. "വിശേഷിച്ചും ദേവി, അവസാനമായി "ചില പ്രത്യേക സംഗതികൾ പറയുവാനുണ്ടെന്നു" പറഞ്ഞതെന്തിനെ ഉദ്ദേശിച്ചായിരിക്കാം! തൻെറ കത്തിനെ പററിയായിരിക്കുമോ? അപ്രകാരമാണെങ്കിൽ ദേവി എന്തുകൊണ്ട് നേരത്തേതന്നെ ആ വിവരങ്ങളൊന്നും എന്നെ ധരിപ്പിച്ചില്ല? ഛേ! അങ്ങിനെയായിരിക്കയില്ല." ഇപ്രകാരം പല ആക്ഷേപസമാധാനങ്ങൾ മനസ്സിൽ ഉറച്ച അവൾ മന്ദംമന്ദം ഭോജനശാലയിലേക്കു നടന്നു. സോഫി തത്സമയം അവിടെ നില്ക്കുന്നുണ്ടായിരുന്നു. വയറുനിറയെ പലഹാരവും, മനസ്സുനിറയെ പരകാര്യവും നിറഞ്ഞുവഴിഞ്ഞു ഉമ്പാരവത്തോടിടകലൎന്ന ഹുങ്കാരധ്വനിയോടുകൂടി ആ അഭിനവമന്ഥരഗന്ധവാഹനെ ക്ഷണിച്ചു വരുത്തികൊണ്ടവിടെ നിന്നു.

നദീറയെ കണ്ട ഉടൻതന്നെ ഒന്നു മന്ദഹാസിച്ചുകൊണ്ട് ആ സുന്ദരി ഇപ്രകാരം പറഞ്ഞു. "സക്കീട്ടെല്ലാം കഴിഞ്ഞല്ലൊ. എന്നാൽ ഇനി ചെല്ലാം—അല്ല, ചെലുത്താം. ചക്രവൎത്തി ഇവിടെവന്നു പ്രത്യേകം പറഞ്ഞിട്ടുണ്ട്. "അനാകംളി ഇവിടെ വന്നാലുടൻതന്നെ പാചകശാലക്കാർ സകലതും ഭംഗിയായി തയാറാക്കി കൊടുത്തുകൊള്ളണ"മെന്ന്. ഇതു കേട്ടപ്പോൾ അല്പമൊന്നു ക്ഷോഭിച്ച നദീറ കോപം അടക്കുവാൻ കഴിയാതെ പറഞ്ഞു. "നിങ്ങൾ എന്നെ ഇനിമുതൽ അധിക്ഷേപിച്ചാൽ ഞാനും വല്ലതുമൊക്കെ പറയും. അല്ലെങ്കിൽ ഞാൻ ഈ വിവരമെല്ലാം തിരുമുമ്പിൽ നിശ്ചയമായും അറിയിക്കും"

സോഫി—എൻെറ പൊന്നുതമ്പുരാട്ടിയല്ലേ! തിരുമുമ്പിൽകൂത്തു നിനക്കു കൂട്ടമെന്നു എനിക്കറിയാം. എൻെറ അടുക്കൽ വൎത്തമാനം പറയുവാൻ നിനക്കു നാക്കുറക്കുമോ? എന്നാൽ കാണട്ടെ? എടീ ദ്രോഹീ!!

നദീറ—നിങ്ങൾ എന്നെ ചീത്ത പറയരുത്. നിങ്ങൾക്ക് എന്നോടു വൎത്തമാനം പറയേണ്ട കാൎയ്യമില്ല.

സോഫി—പിന്നെ! നിന്നോടു വൎത്തമാനം പറയണമെങ്കിൽ തിരുമുമ്പിൽനിന്നും നീട്ടു വാങ്ങേണ്ടമായിരിക്കും. എടീ കുരുട്ടുപെണ്ണേ! വഴിതോറും ആടിക്കുഴഞ്ഞു നടക്കുകയല്ലാ എൻെറ പതിവു്. നീ സോഫിയെ അറിയുകയില്ല. നിന്നെ ഞാൻ ഇതിനു പാഠം പഠിപ്പിക്കാതിരിക്കുമോ? അമ്പമ്പോ! മിണ്ടല്ലേ! നോക്കല്ലേ! എന്തൊരു വില, എന്തൊരു വലിപ്പം! എടീ അംബികാദേവികുട്ടി ഇന്നു സോഫിയെ ഭയപ്പെട്ടാണിരിക്കുന്നതെന്നു നീ അറിയുന്നുണ്ടോ? മൂഢേ! ദുഷ്ടേ!! നീ ചക്രവൎത്തിയോടു പറയും, ഇല്ലേ? നിൻെറ കള്ളിപ്പിള്ളയോ അക്ബർ ചക്രവൎത്തി. സൂക്ഷിച്ചിരുന്നുകൊള്ളണം.

നദീറ — നിങ്ങൾ ഇനി വൎത്തമാനം നിറുത്തുക. ഞാൻ നിങ്ങളുടെ കാൎയ്യങ്ങൾ യാതൊന്നും അന്വേഷിക്കുന്നില്ലല്ലൊ. പിന്നെ നിങ്ങളെന്തിനാണ് വെറുതെ ഉഴറുന്നത്.

സോഫി — എടീ നില്ക്ക നിന്നാൽമതി. എനിക്ക മനസ്സിലായി. ഞാൻ അവസരം വരുമ്പോൾ കാണിച്ചു തന്നുകൊള്ളാം. ഇപ്പോൾ നീ വെറുതേയിരി; നിന്നെ ഞാൻ ഇവിടെനിന്നും ഇറക്കി വഴിനീളെ തെണ്ടിച്ചേക്കാം. നീ കുമാരനേക്കൂടി വഞ്ചിക്കുന്നു. ഇല്ലേ. അല്ലെങ്കിൽ, തൂണിൽ തൂണി ചുററിയിരിക്കുന്നതുകണ്ട് കാമിക്കുന്ന വിടന്മാർ കണ്ട തെണ്ടിപ്പെൺപിള്ളേരുടെ പിറകെപോയി ദാസ്യപ്രവൃത്തിയെടുക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. നിനക്ക നീ ഒരു സുന്ദരിയാണെന്ന ഭാവമുണ്ട്.

നദീറ — നിങ്ങൾ കൊച്ചുതിരുമേനിയെപ്പററി പറഞ്ഞതൊന്നും അത്ര നന്നായില്ല. നിങ്ങൾ കഴിക്കുന്ന ആഹാരം ഇത്ര ചീത്തയാണെങ്കിൽപിന്നെ എന്തിനാണ് ഇവിടെ താമസിക്കുന്നത്. നിങ്ങൾ രാജദ്രോഹിയാണ്.

സോഫി — എടീ ദ്രോഹി! നീ പറഞ്ഞുപറഞ്ഞു കയറുന്നല്ലൊ.

നദീറ — "അതു നിങ്ങളാണ്. എനിക്ക നിങ്ങളെപ്പോലെ നാവിന്റെ എല്ലു തകൎന്നിട്ടില്ല."

ഇത്രയുംപറഞ്ഞ് നദീറ അവിടെനിന്നും ഭോജനശാലയിലേക്ക പോയി. സോഫി പിറുപിറുത്തുകൊണ്ട് അന്തഃപുരത്തിലേക്കും നടന്നു. സോഫിയുടെ വൎത്തമാനങ്ങൾ കേട്ടതോടുകൂടി നദീറയുടെ ഹൃദയശല്യം വൎദ്ധിച്ചു. അവൾ വല്ലാതെ പരിഭ്രമിച്ചു. ഒരുവിധത്തിൽ ഭോജനശാലയിൽനിന്നും പുറത്തുവന്നു നദീറ ആരാമത്തിലേക്ക തിരിച്ചു. അവൾ ഇപ്രകാരം വിചാരിച്ചു.

"സൎവ്വേശ്വരാ! കൊട്ടാരത്തിലെ ജീവിതം വളരെ വിഷമംതന്നെ. കുമാരൻ ഇവിടെ ഇല്ലായിരുന്നെങ്കിൽ ഞാൻ ഇവിടംവിട്ട് എവിടെ എങ്കിലും പൊയ്ക്കൊള്ളുമായിരുന്നു കഷ്ടം! എത്രപേരുടെ അസൂയക്ക് ഞാൻ പാത്രമാകണം! ഫാ! ഫാത്തിമേ! നിന്നേയും ചതിച്ചത് ഒരു സ്ത്രീയാണെന്നു നീ പറഞ്ഞല്ലൊ. ഇതാ! ഇന്നെനിക്ക ശത്രുവായിത്തീൎന്നതും ഒരു സ്ത്രീതന്നെയാണല്ലൊ. കഷ്ടം! സ്ത്രീകൾ ഇത്ര ചപലകളും ദുൎബ്ബലകളുമായിത്തീൎന്നല്ലൊ."

ഇപ്രകാരമെല്ലാം വിചാരിച്ചുകൊണ്ട് ആ സാധു ആരാമത്തിലെ മണ്ഡപത്തിൽതന്നെ കിടന്നു ഒന്നു മയങ്ങുവാൻ ആരംഭിച്ചു.



## പതിനഞ്ചാം അദ്ധ്യായം.

---

അന്നൊരുദിവസം പതിവുപോലെ അംബികാകുമാരി ഒരു മതഗ്രന്ഥവും വായിച്ചുകൊണ്ടു തന്റെ മണിയറയിൽ ഇരിക്കയായിരുന്നു. സെലിം രാജകുമാരൻ ഏതോ ഒരു രാജ്യത്തിൽ ചില കലാപങ്ങൾ ഉണ്ടെന്നു കേട്ടിട്ടു പിറേറദിവസം യാത്രക്കൊരുങ്ങിയിരിക്കുന്നുവെന്ന വിവരം ദാസിമാർ അവിടെ അറിയിച്ചിരുന്നു. ഈ വിവരം അറിഞ്ഞു സോഫിയെ വിളിച്ചുകൊണ്ടുവരുവാൻ ആജ്ഞാപിച്ചശേഷം ദേവി അവിടെത്തന്നെ ഇരുന്നു. സോഫി വന്നപ്പോൾ ദേവി ഇപ്രകാരം പറഞ്ഞു.

“ആഗ്രായിലെ പ്രധാനസത്രത്തിൽ ഒരു ദിവ്യൻ വന്നിട്ടുണ്ടെന്നു ഞാൻ കേട്ടു. സന്താനോല്പാദനത്തിനു വേണ്ട പുണ്യകർമ്മങ്ങൾ ചെയ്തിട്ടും ഞാൻ കേവലം ഒരു വന്ധ്യയായിത്തീർന്നിട്ടുള്ളതു് എന്തു പാപംകൊണ്ടാണെന്നു ആ പുണ്യാത്മാവിനോടു ചോദിച്ചാൽ അറിയാവുന്നതാണ്. നീ ഏതായാലും അദ്ദേഹം അവിടെത്തന്നെ ഉണ്ടോ എന്നു ഗൂഢമായി അന്വേഷിച്ചറിയണം. അതിനുശേഷം മാത്രമേ തിരുമേനിയോടു് ഈ വിവരങ്ങൾ പറയുവാൻ സാധിക്കയുള്ളു. അദ്ദേഹം നാളെ ഡക്കാനിലേക്കോ മറേറാ പോകുന്നുവെന്നു ഞാൻ അറിഞ്ഞു. കുമാരൻ പോയിക്കഴിഞ്ഞാൽ പിന്നെ അന്തഃപുരത്തിൽനിന്നും പുറത്തിറങ്ങുന്നതു വിഹിതമല്ല.”

സോഫി ഇതുകേട്ടു് ഇപ്രകാരം പറഞ്ഞു:—

“ദേവി! അയാൾ ഒരു മൂഢനാണെന്നാണ് എന്റെ അറിവു്. വയറുപിഴപ്പിനു വേണ്ടി കാഷായവസ്ത്രങ്ങളും ധരിച്ചു, വഴിനീളെ “ഭിക്ഷാം ദേഹി” എന്നു മുറവിളികൂട്ടി മറിമാന്ത്രിക്കാർ മുക്കിലും മൂലയിലും നടക്കുന്ന കാലമാണിതു്. വിശേഷിച്ചും ചക്രവർത്തി ഒരു യോഗിയെപ്പററി അന്വേഷിക്കുന്നുണ്ടു്. അയാൾ തന്നെയായിരിക്കാം ഈ യോഗി. അയാളെ ഇങ്ങോട്ടു ക്ഷണിച്ചു വരുത്തുന്നതുതന്നെ വലിയ പാപമാണ്.

ദേവി—നീ എന്താണീപ്പറയുന്നതു്. അദ്ദേഹം ദിവ്യനാണെന്നു പലരും പറയുന്നുണ്ടല്ലോ. അദ്ദേഹത്തിന്റെ കൂടെ ശിഷ്യഗണങ്ങളും ഉണ്ടെന്നല്ലേ പറയുന്നതു്.

സോഫി—ശരിയാണു. കമണ്ഡലു താങ്ങാനും കൌപീനം പിഴിയാനും ചില പട്ടിണിക്കുന്നവന്മാർ കൂട്ടത്തിൽ കൂടിയിട്ടുണ്ടു്. ഇവരൊ

ഒക്കെ ദിവ്യന്മാരാണെന്നു പറഞ്ഞാൽ വിഷമിക്കും. അയാൾക്കു ലോകത്തിനെപ്പറ്റിയുള്ള ചിന്തയല്ലാതെ മറ്റൊന്നുമില്ല.

ദേവി—അതു ഞാൻ വിശ്വസിക്കുന്നില്ല. അദ്ദേഹം വിശിഷ്ടനാണ്. ഇവിടെ പല സ്ത്രീകളും അദ്ദേഹത്തെച്ചെന്നു കണ്ടു അനുഗ്രഹം വാങ്ങിച്ചല്ലൊ.

സോഫി—ഉവ്വ്. അനുഗ്രഹത്തിന്റെ രീതിയെല്ലാം പ്രത്യേകമാണ്. സ്ത്രീകൾ ചെന്നാൽ ആ വേദാന്തി പറയുന്നതെല്ലാം രതിരഹസ്യങ്ങളാണ്. അതുമല്ല, രാവിലെ തേച്ചുകളി, ക്ഷീരപാനം മുതലായതും മദ്ധ്യാഹ്നത്തിൽ ചതുർവ്വിധ വിഭവങ്ങളോടുകൂടി ഭോജനവും, ഹംസതൂലശയ്യയിൽ പ്രഭാതം വരെ നിദ്രയും ആ യോഗിക്കു ഉപേക്ഷിക്കത്തക്കതല്ല. പിന്നെ വല്ലപ്പോഴുമൊക്കെ മറ്റു സംഗതികളും കണ്ടേക്കും.

ദേവി—നീ അതിരുകടന്നു സംസാരിക്കുന്നു. വിശിഷ്ടന്മാരെ അധിക്ഷേപിച്ചാൽ അനുഭവമെന്താണെന്നു നിനക്കു നിശ്ചയമുണ്ടോ?

സോഫി—അടിയൻ അറിഞ്ഞു. ചക്രവർത്തി തിരുമനസ്സിലേക്കും, അവിടേക്കും അപ്രീതി ഉണ്ടാകാതിരുന്നാൽ അടിയനിങ്ങനെയൊക്കെത്തന്നെ താങ്ങിയും തടഞ്ഞും കഴിച്ചുകൂട്ടികൊള്ളാം. എനിക്കു സന്താനങ്ങളില്ലെങ്കിലും ഞാൻ അയാളെ കാണുന്നില്ല. അവിടെ ചെന്നാൽ ഉടൻതന്നെ ചില പുഞ്ചിരികൊഞ്ചലും മറ്റും കാണണം. സന്യാസിയല്ലേ—ഫക്കീർഅല്ലേ—എന്നും മറ്റും പറഞ്ഞാലതിലെല്ലാം ആത്മവഞ്ചകൻ എന്നേ അർത്ഥമുള്ളു. ചക്രവർത്തിയുടെ പദവിയാണ് ആ ത്യാഗിക്ക്. എന്തു ചെയ്യാം. യോഗിയുടെ യോഗം!

ദേവി—നീ മഹാ പാപിയാണ്. പരമദുഷ്ടയാണ്. നീ അദ്ദേഹത്തെ അധിക്ഷേപിക്കുന്നതെന്തിനു? നിന്നോടു പറഞ്ഞ സംഗതി വേഗം നിറവേററുക. ഉടൻ ഇവിടെവന്നു അറിയിക്കണം." ദേവി ഗൌരവത്തോടുകൂടി ഇത്രയും പറഞ്ഞപ്പോൾ "കല്പനപോലെ" എന്നു പറഞ്ഞു സോഫി അന്തഃപുരത്തിൽനിന്നും ഇറങ്ങിപ്പോയി. അവൾ ഇങ്ങിനെ വിചാരിച്ചു.

"കണ്ടമൂഢന്മാരെല്ലാം കയറിവരും. ഏതാണ് ഈ യോഗി. ഒരു പക്ഷെ ആ ദ്രോഹിയായിരിക്കാം. എന്നാൽ തന്നെ എനിക്കെന്താണ്. ചക്രവർത്തി അറിഞ്ഞു പിടിച്ചു കൊന്നുകൊള്ളും. ദേവിക്കു സന്താനങ്ങളെ കൊടുക്കാൻ യോഗമുള്ളവർ വേണം. ഇതെന്തു നാശം. മച്ചിപ്പശുവിനെ മാററികെട്ടിയതുകൊണ്ടു് എന്തു ഫലം! എന്തായാ

ല്പം ഇതെല്ലാം നമ്മുടെ തലയിലെഴുത്തിൻെറ ശക്തിതന്നെയാണ്. അല്ലെങ്കിൽ പിന്നെ കുമാരസേനൻ ആ കത്തിനെ എൻെറ കൈയിൽനിന്നും പിടിച്ചുവാങ്ങിയതെന്തിനു? അതു കൊടുക്കേണ്ടായിരുന്നു. അതു വല്ല രീതിയിലും തിരിച്ചു വാങ്ങണം.'' ഇപ്രകാരമെല്ലാം പകുതി പറഞ്ഞും പകുതി പറയാതേയും അവൾ ആ സത്രത്തിൻെറ പാൎശ്വങ്ങളിൽ കൌപീനം മാത്രം ധരിച്ചിട്ടുള്ള ചില ബാലന്മാർ ഭസ്മലിപ്തകളേബരന്മാരായി നില്ക്കുന്നുണ്ടായിരുന്നു. അവരോടു ചില വൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടു ഒരു യാചകനും നിൽപുണ്ട്. ഉടൻ തന്നെ സോഫി ആ യാചകനോടു ചോദിച്ചു.

''ഇവിടെ ആരെല്ലാം ഉണ്ട്? ഈ നഗ്നരൂപികളുടെ തലവൻ എവിടെയാണിരിക്കുന്നത്.''

യാചകൻ—മുസൽമാന്മാരും, ഫാക്കീറന്മാരും, യോഗീശ്വരന്മാരും, ഭോഗേശ്വരന്മാരും, സന്യാസികളും മഹൎഷിമാരും ബ്രഹ്മചാരികളും, വ്യ— ചാരികളും, ഒക്കെ ഉണ്ടു.

സോഫി—നിന്നോടു ഞാൻ അതൊന്നും ചോദിച്ചില്ല. ഇവരുടെ രാജാവെവിടെയാണ്?

യാചകൻ—അതൊന്നും ഹാക്കിമിന് അറിഞ്ഞുകൂടാ. പക്ഷെ ഇവിടെനിന്നും ഇന്നലെ തലവാൻകടന്നുകളഞ്ഞു. ഇനി ഈ ''മൈനർമാരേ'' ഉള്ളു

സോഫി—എടാ നാശമേ! ഞാൻ പറഞ്ഞതു നീ മനസ്സിലാക്കിയില്ല. ആ കാളമാടൻ സന്യാസിയെ അന്തഃപുരത്തിൽ.........കൊടുക്കാൻ വിളിക്കുന്നു.

യാചകൻ—അന്തഃപുരത്തിൽ കുട്ടിയെകൊടുക്കാനൊ? എന്നാൽ ഞാൻ ആ ബാലന്മാരോടു അങ്ങോട്ടു ചെല്ലാൻ പറയാം.

സോഫി—നീ ഒരു നല്ല കഴുതയാണു. ആകട്ടെ ഞാൻ അകത്തു കയറി നോക്കട്ടെ. ഇത്രയും പറഞ്ഞു സോഫി സത്രത്തിൻെറ അകത്തു പ്രവേശിച്ചു. അവിടെ ഒരു പീഠത്തിൽ, വെളുത്തുചുവന്നു മേദുരമായ മാംസഖണ്ഡങ്ങളോടും, മുണ്ഡനം ചെയ്ത ശിരസ്സോടും, അരുണാംബരത്താൽ ആവൃതമായ ഉടലോടുംകൂടി ഒരു സന്യാസിവൎയ്യൻ ഇരിപ്പുണ്ടായിരുന്നു. സോഫി യാതൊരുപചാരവും ചെയ്യാതെ, അദ്ദേഹത്തിൻെറ മുമ്പിൽ ആഗതയായി ഇപ്രകാരം ചോദിച്ചു.

''നിങ്ങളെ അന്തഃപുരത്തിൽ ചെല്ലാൻ കല്പിച്ചിട്ടുണ്ട്. വരാമൊ?

സന്ന്യാസി—നാം അന്തഃപുരത്തിലേക്കോ? ഒരു പക്ഷെ ഗുണപാഠമാ യിരിക്കും

സോഫി—ഇനി നിങ്ങൾക്കു കുഷപാതമുണ്ടോ? അദ്ദേഹം എവിടെ യിരിക്കുന്നു?

സന്ന്യാസി—അദ്ദേഹം ഇന്നലെത്തന്നെ ഇവിടംവിട്ടുപോയി. വ ന്നാൽ അങ്ങോട്ടു പറഞ്ഞയക്കാം.

ഇതുകേട്ടു "വളരെ സന്തോഷം" എന്നു പറഞ്ഞു സോഫി സ ത്രത്തിൻെറ വെളിയിൽ വന്നു. തത്സമയം ആ യാചകൻ അവി ടെത്തന്നെ നില്പുണ്ടായിരുന്നു. സോഫി പുറത്തുവന്ന ഉടൻതന്നെ അയാൾ അവളുടെ അടുക്കൽ ചെന്നു. "എന്താ കണ്ടുവോ? നമുക്ക് ആരും ഒന്നും തരുകയില്ല."

സോഫി—ഞാൻ അവിടെ ഒരു മാംസഃഗോളത്തിനെ കണ്ടു. അതു "നാം"എന്നു ശബ്ദിക്കുന്നുണ്ട്. ചക്രവൎത്തിയുടെ രാജ്യം മുഴവനും തിന്നുമുടിക്കുന്നതിന്ന ഈ "കാഫിറ"ന്മാരെ ആട്ടിരാടിക്കാൻ ആ മൂഢനു കഴിയുന്നില്ലല്ലൊ—എന്തു ചെയ്യാം!

യാചകൻ—ഫാക്കിമിനു ഇതെല്ലാം അറിയാം. തെരുവിലെല്ലാം കൊച്ചമ്മ പറഞ്ഞ വാക്കുകൾ ഞാൻ എത്രയോപ്രാവശ്യം കേട്ടുക ഴിഞ്ഞു. അദ്ദേഹം ഇങ്ങനെ മൂഢനായല്ലൊ?

സോഫി—പിന്നെയല്ല! കണ്ട വേശ്യകൾക്കും സന്ന്യാസികൾക്കും പോ രെങ്കിൽ ശ്ലോകമെഴുതുന്നവൎക്കും നാടുമുഴവനും പണയപ്പെടുത്തി. കഷ്ടം! ആ സെലിം വേഗം രാജാവായിട്ടു വന്നിരുന്നെങ്കിൽ നമ്മ ൾക്കു വല്ല ഗുണവും ലഭിക്കുമായിരുന്നു. മററു ചത്തൊഴിയുന്നു മില്ലല്ലൊ.

ഫാക്കിം—ആ ദുഷ്ടൻ എന്തിനിങ്ങനെ ജീവിച്ചിരിക്കുന്നു! ഫാക്കിമിനു ഇതിലൊന്നും കാൎയ്യമില്ലെങ്കിലും നിങ്ങളെപ്പോലെയുള്ള വലിയ വർ പറയുന്നതെല്ലാം ഇങ്ങിനെതന്നെയാണ്. ചക്രവൎത്തി പെ ണ്ണുങ്ങൾക്കു ധാരാളം പണം കൊടുക്കുന്നുണ്ടെന്നു ആൎക്കാണറിവാൻ പാടില്ലാത്തതു.

സോഫി—താൻ വരുന്നുണ്ടൊ! ഞാൻ പോകട്ടെ.

ഫാക്കിം—ഫാക്കിമിനു കൊച്ചമ്മമാരേ, വല്ലതും തരു. നല്ലതുപോ ലെ വിശക്കുന്നുണ്ടു്.

സോഫി—താൻ വന്നാൽ അവിടെ വല്ലതുമുണ്ടൊ എന്നു നോക്കിപ്പ റയാം. വല്ലതും കണ്ടേക്കും. തന്നെ നാറുന്നല്ലൊ. തനിക്കു എ ന്തോരോഗമുണ്ട്.

ഹാക്കിം—എനിക്കു വലിയ രോഗങ്ങളൊന്നുമില്ല. വിശപ്പാണ് വലിയരോഗം. പിന്നെ കുറച്ചു കഷ്ടവുമുണ്ട്. അതു വിശപ്പുകൊണ്ടു വന്നിട്ടുള്ളതാണ്. ഇതൊക്കെയാണെങ്കിലും ഹാക്കിം ഭംഗിയായി ഭാഗ്യംപറയും.

സോഫി—എന്ത്! താൻ ഭാഗ്യംപറയുമൊ. എന്നാൽ എന്റെ ഭാഗ്യംപറയണം.

ഹാക്കിം—അവിടേക്കു ഒരു രാജ്ഞിയോഗമുണ്ട്. ഇനി പിന്നീടുപറയാം. ഞാൻ വല്ലതും കഴിക്കട്ടെ.

ഇത്രയുംപറഞ്ഞു ഹാക്കിം സോഫിയുമൊരുമിച്ചു നടന്നുതുടങ്ങി. സോഫി വീണ്ടും പറഞ്ഞു:—

“കണ്ടില്ലേ! വഴിനീളെ തെണ്ടിനടന്ന പെണ്ണിനെവിളിച്ചു രത്ന മാലകൊടുത്തത്. ചക്രവർത്തിക്കു ഇപ്പോൾ അവളെയാണിഷ്ടം! കാലത്തിന്റെ വൈഭവം!

ഹാക്കിം—അയ്യോ! ഫള്ളാതന്നെ അറിയട്ടെ!! ഇങ്ങിനെയുമായോ. വല്ലവരും ഈ രാജ്യമൊന്നാക്രമിച്ചാലും മതിയായിരുന്നു.

സോഫി—നീ ഇതൊന്നും പുറത്തുപറയരുതു. അയാൾ വലിയ മുൻകോപിയും ശൂരനുമാണ്. അറിഞ്ഞാൽപിന്നെ നമ്മുടെ കഥകഴിയും.

ഹാക്കിം—അതും ശരിയാണ്. പക്ഷെ ദുഷ്ടന്മാരെ ഹാക്കിം വന്ദിക്കയില്ല. നമുക്കു ഏതായാലും ഇവരൊന്നും യാതൊരു വസ്തുവും തരുകയില്ല. അയാളെ ആരെങ്കിലും വധിച്ചാൽ മതിയായിരുന്നു. ഒരുപക്ഷെ മകൻതന്നെ അതു ചെയ്യേക്കും!

സോഫി—ഞാൻ ഇന്നു പറഞ്ഞാൽമതി. സോഫിയുടെ ഒററവാക്കു മതി. ഞാൻ പറയാതിരിക്കുന്നതു അല്പംകൂടി കഴിയട്ടെ എന്നുവിചാരിച്ചിട്ടാണ്.

ഹാക്കിം—സെലിമിനൊടൊന്നിച്ചു കൂടികഴിയട്ടെ' യെന്നാണോ?

സോഫി—അല്ല, ഒരു വങ്കനാണ്. അല്പം സമയംകഴിക്കട്ടെ എന്നാണ് പറഞ്ഞത്. സെലിം എന്റെ കൈപ്പിടിക്കുള്ളിലാണിരിക്കുന്നതു. ഇന്നു ഞാൻ പറയുന്നതുപോലെ പ്രവർത്തിക്കാൻ സെലിം ഒരുക്കമാണ്.

ഹാക്കിം—അതു വളരെ നന്നായി. സെലിംകുമാരനും എവിടെയൊക്കെയൊ ചില സ്ത്രീകളുമായി ചില “ഡ്യൂക്കിഡ്യൂകൾ” ഉണ്ടെന്നു കേട്ടിട്ടുണ്ട്. രാജാവല്ലേ. സ്ത്രീകളല്ലേ. അങ്ങിനെയൊക്കെ കിടക്കും

സോഫി—ഒരു തെണ്ടിപ്പെണ്ണുണ്ട്. മെഹർ എന്നു പറഞ്ഞാൽ ഇത്ര ചീത്തയായി ഒരു പെണ്ണു ലോകത്തിലില്ല. ഏതോ ഒരു രാജ്യത്തിൽ അലഞ്ഞുകിടന്ന പെണ്ണാണ്!

ഹാക്കിം—അവൾ എവിടെ താമസിക്കുന്നു. അന്തഃപുരത്തിലായിരിക്കാം അല്ലേ?

സോഫി—ഏതുപുരത്തിലോ? ഞാൻ അവിടെഎങ്ങും കണ്ടിട്ടില്ല. പക്ഷെ അതിനെ എവിടെയോ താമസിപ്പിച്ചിട്ടുണ്ടോ എന്തോ? ആക്കറിയാം.

ഈവിധത്തിൽ വത്തമാനം പറഞ്ഞുകൊണ്ടു അവർ സോഫിയുടെ ഗൃഹത്തിൻെറ മുൻവശത്തെത്തിച്ചേന്നു. അവൾ അകത്തുകയറി ഒന്നുരണ്ടു പഴങ്ങൾ എടുത്തു ഹാക്കിമിനുകൊടുത്തിപ്രകാരം ആജ്ഞാപിച്ചു. "താൻ ഇതു കൊണ്ടുപൊയ്ക്കൊള്ളുക. ഇവിടെ എങ്ങും തന്നെ നില്ക്കേണ്ട" യാചകൻ, പഴങ്ങൾ, ഭക്തിപുരസ്സരം വാങ്ങി ഉപചാരംചെയ്തു യാത്രയായി. ഹാക്കിം പോയതിനുശേഷം സോഫി കുറച്ചുനേരംകൂടി അവിടെനിന്നു. തത്സമയം കാസിം എവിടെയൊ പോയി വിയത്തൊലിച്ചു സോഫിയുടെ മുൻപിലെത്തി. കാസിമിനെ കണ്ടഉടൻ സോഫി ഗജ്ജിച്ചു.

"നേരം വെളിച്ചമായാൽ പുറത്തിറങ്ങി തെണ്ടിത്തുടങ്ങും. തനിക്കു ഇവിടെനിന്നു വേണ്ട വേലകൾചെയ്യാൻ പാടില്ലായിരുന്നു ഇല്ലേ? ഇവിടെ എല്ലാം അടിച്ചുതളിത്തു് വൃത്തിയാക്കിവെയ്ക്കാൻ പാടില്ലാത്തവിധം തനിക്കു രാജ്യഭാരമുണ്ടായിരുന്നോ?"

കാസിം—ഞാൻ എങ്ങും പോയില്ല. മലമൂത്രവിസജ്ജനത്തിനു പോകാതെ കഴിയുമോ. ഇതെല്ലാം വിധിതന്നെയാണ്.

സോഫി— താൻ ഇനിമുതൽ എന്നോടു ചോദിക്കാതെ വിസജ്ജനം ചെയ്തുപോയെങ്കിൽ എനിക്കറിയാം

ഇപ്രകാരം ശാസിച്ചതിനുശേഷം അവൾ അന്തഃപുരത്തിൽചെന്നു. അന്തഃപുരത്തിൽ സോഫിയെ കാത്തുകൊണ്ടു ദേവി സോൽകണ്ഠമിരിക്കുന്നുണ്ടായിരുന്നു. സോഫി ആഗതയായ ഉടൻതന്നെ ദേവി ചോദിച്ചു.

"നീ പോയില്ലേ? അദ്ദേഹം അവിടെ ഇല്ലേ?"

സോഫി—ഞാൻ അവിടെ ചെന്നപ്പോൾ പിപ്പന്നിയെപ്പോലെ ഒരു പവ്വതസ്വരൂപി അവിടെ ഇരിക്കുന്നുണ്ടായിരുന്നു. കുരുപാതര് അവിടെ ഇല്ലത്രെ!

ദേവി—എടി അസത്തേ! നിന്നെ ഞാൻ ഇന്നു ശാസിക്കുന്നുണ്ട്. നീ

എന്നെ നിന്ദിക്കുന്നോ? നിന്നോടു ഞാൻ വിവരിക്കാനും വൎണ്ണിക്കാനും പറഞ്ഞോ! നിന്നോടു ഞാൻ അഭിപ്രായം പറയുവാൻ അറിയിച്ചോ! നിന്നെ എനിക്കു കാണേണ്ട. വേഗം അന്തഃപുരത്തിനു വെളിയിൽ പൊയ്ക്കൊള്ളണം.

ഇത്രയും പറഞ്ഞ് കോപോജ്ജ്വലയായ ദേവി "ആരവിടെ" എന്നു വിളിച്ചു. ഉടൻതന്നെ രണ്ടു തവണക്കാർ തിരുമുമ്പിൽ ആഗതരായി. ദേവി അവരോടു പറഞ്ഞു. "ഇന്നുമുതൽ ഇനി നാം ആജ്ഞാപിക്കുന്നതുവരെ സോഫിയെ അന്തഃപുരത്തിൽ കയററിക്കൂടാ" ഇപ്രകാരം കല്പിച്ചതിനുശേഷം ദേവി മണിയറയിലേക്കു പോയി.

പതിവിനു വിപരീതമായി, ഇതിനു മുമ്പ് ഒരിക്കലും കണ്ടുംകേട്ടും അറിവില്ലാത്ത രീതിയിൽ ദേവിയുടെ ശാസന കേട്ട ഉടൻ തന്നെ സോഫി അവിടെ നിന്നും പുറത്തേക്കിറങ്ങി. അവളുടെ ഡംഭിന് അല്പ ശമനം വന്നതുപോലെ കാണികൾക്കു തോന്നി. കഴുത്തിനുചുററും നാവുണ്ടെന്ന് അഭിമാനിച്ചിരുന്ന ആ സാധു വല്ലാതെ പരിഭ്രമിച്ചു. താൻ സ്വാതന്ത്ര്യമായി എപ്പോഴും പലനേരമ്പോക്കുകളും ആക്ഷേപവാക്കുകളും പറഞ്ഞിരുന്നാലും കേവലം ഒന്നു മന്ദഹസിക്കയല്ലാതെ, കഠിനമായി ഒരു വാക്കുപോലും പറഞ്ഞിട്ടില്ലാത്ത ദേവി അന്നു കോപോജ്ജ്വലയായിക്കണ്ടപ്പോൾ സോഫി ഭയംകൊണ്ടു വിറച്ചു. എന്നാൽ സെലിം രാജകുമാരൻ തന്റെ കൈവശമുള്ളിടത്തോളം കാലം തനിക്ക് രക്ഷയുണ്ടെന്ന് വിശ്വസിച്ച സോഫി അദ്ദേഹത്തെ അന്വേഷിച്ചു പോയി. എങ്കിലും തല്ക്കാലം അവിടെ ചെന്നാൽ "മയ"ത്തിനു വൎത്തമാനം പറഞ്ഞ് ദേവിയുടെ കോപത്തെ അടക്കുവാൻ രാജകുമാരനെ നിയോഗിക്കുന്നതിന് സാദ്ധ്യമല്ലെന്നു കരുതി അവൾ നേരേ തന്റെ ഗൃഹത്തിൽ വന്നു ലജ്ജകൊണ്ടും കോപംകൊണ്ടും വിവൎണ്ണമായി ചമഞ്ഞ സോഫിയുടെ മുഖംകണ്ട ഉടൻ തന്നെ കാസിം ഭയന്നുപോയി. വല്ല തരത്തിലും അവിടെനിന്നും പോകുന്നതാണ നന്നെന്ന് തീൎച്ചപ്പെടുത്തി അയാൾ കുറച്ചു പഴങ്ങളുമെടുത്തുകൊണ്ട് യാത്രയായി. അവർ തമ്മിൽ പരസ്പരം കണ്ടതല്ലാതെ യാതൊന്നുമുച്ചരിച്ചില്ല.

സോഫിയെ കഠിനമായി ശാസിച്ചതിനുശേഷം ദേവി മണിയറയിൽ ചെന്ന് നദീറയെ വിളിച്ച് ഇപ്രകാരം ആജ്ഞാപിച്ചു.

"ഇന്നു രാജകുമാരൻ സ്വകാൎയ്യമുറിയിൽ എഴുന്നള്ളിയിരിക്കയാണ്. ഏതോ ഒരു യുദ്ധകാൎയ്യത്തെപ്പററി ഗൌരവമായി കാൎയ്യവിചാരണ ചെയ്തു ഇരിക്കുന്നതുകൊണ്ട് പതിവുപോലെ ലഘുഭക്ഷണശാലയിൽ എഴുന്നള്ളുകയില്ല. സോഫിയെ ഞാൻ ശാസിച്ചിട്ടുള്ളതുകൊണ്ട്

ണ്ടു് അവൾ ഇവിടെ ഉണ്ടായിരിക്കയില്ല. ഇന്നു നീ പാലും പലഹാരവും കൊണ്ടുകൊടുക്കണം."

ദേവിയുടെ കല്പനകേട്ടു സന്തുഷ്ടയായി ഭവിച്ച നദീറ ഉടൻതന്നെ പാചകശാലയിൽ പ്രവേശിച്ചു് രാജകുമാരൻെറ ലഘുഭക്ഷണത്തിനു വേണ്ട സാമഗ്രികൾ എടുത്തുകൊണ്ടു് വള്ളിയറയിലേക്കു യാത്രയായി.

നദീറപലഹാരവും എടുത്തുകൊണ്ടു് സ്വകാര്യമന്ദിരത്തിൻെറ വാതുക്കൽ എത്തിയപ്പോൾതന്നെ അവിടെ നില്പുണ്ടായിരുന്ന കാവണക്കാരൻ ആ വിവരം രാജകുമാരനെ അറിയിച്ചു. ഉടനേതന്നെ അദ്ദേഹം അവളോടു് അടുത്തുള്ള മറെറാരു മുറിയിലേക്കു പൊയ്ക്കൊള്ളുവാനായി ആജ്ഞാപിച്ചതിനു ശേഷം സ്വകാര്യമന്ദിരത്തിൽ നിന്നും ഇറങ്ങി ആ മണിയറയിൽ ചെന്നു. ആ മണിയറയിൽ അവരിരുവരുമല്ലാതെ മററാരുമുണ്ടായിരുന്നില്ല. പതിവിനു വിപരീതമായി, സോഫിക്കുപകരം, നദീറ പലഹാരവും കൊണ്ടു് വന്നതുകണ്ടു് അൽഭുതപ്പെട്ടുവെങ്കിലും, ഒരു കനകാവസരം കരഗതമായിയെന്നു് ആഹ്ലാദിച്ചുകൊണ്ടു് സെലിം ഇപ്രകാരം ചോദിച്ചു.

"ഇതാരാണു? എൻെറ നദീറയോ? ഇന്നു നീ തനിയേ ഇതെല്ലാം താങ്ങിക്കൊണ്ടു് വന്നതെന്തിനു? സോഫി എവിടെപ്പോയി."

രാജകുമാരൻെറ സംബോധന കേട്ടപ്പോൾത്തന്നെ വിവശിതയായി ഭവിച്ച നദീറയുടെ മുഖം ഒന്നു വിളറി. സെലിം ആകട്ടെ, പലഹാരം കൈയ്യിൽ വഹിച്ചുകൊണ്ടു നില്ക്കുന്ന നദീറയുടെ അടുക്കൽ ചെന്നു് അവയെല്ലാം തനിയേതന്നെ വാങ്ങി ഒരു മാർബിൾമേശമേൽ വെച്ചു്, അവളുടെ കരപല്ലവത്തെ സ്വഹസ്തത്താൽ താങ്ങിക്കൊണ്ടു് പറഞ്ഞു.

"കാമനേ*******അന്നു് ആരാമത്തിൽ നിന്നും നീ പരിഭ്രമിച്ചു എഴുന്നേററുപോയതെന്തുകൊണ്ടാണു്? എതായാലും ഇന്നു് കാണുവാൻ സാധിച്ചതു് വളരെനന്നായി. ഞാൻ നാളെ ഇവിടെ ഉണ്ടായിരിക്കയില്ല. ഒരു പക്ഷേ മററന്നാൾ തിരിച്ചു് വന്നേക്കും. ഇന്നു കണ്ടു സംസാരിക്കാൻ അവസരം ലഭിച്ചതു് എൻെറ ഭാഗ്യം തന്നെയാണു്."

സെലിം രാജകുമാരൻെറ സുധാനിഝരിയിൽ ആമഗ്നയായി ഭവിച്ച നദീറയെ താങ്ങിഎടുത്തു പതിവുപോലെ മഞ്ചതലത്തിൽ ഉപവേശിപ്പിച്ചു, മെല്ലെ, തൻെറ വലത്തുകൈയ്കൊണ്ടു്, അദ്ദേഹം

ശ്വാസവേഗത്താൽ നിമ്നോന്നതഭാവം പൂണ്ട ആ ഇളംകൊങ്കമൊട്ടുകളെ, തലോടുവാൻ ആരംഭിച്ച തത്സമയം നദീറ ഇപ്രകാരം പറഞ്ഞു.

“തിരുമേനി! അവിടേക്കു അനൎഹയായ ഈ പാപിയെ എന്തിനാണു വെറുതെ ആശ്ലേഷിക്കുന്നതു്. ഞാൻ ഒരു മഹാപാപിയാണു്. അവിടത്തെ അടുക്കൽ പലതും പറയുവാനുണ്ടെങ്കിലും ഞാൻ അതിനെല്ലാം അധീരയായി തീൎന്നിരിക്കുന്നു. ഹാ! പ്രേമമേ! നീ എന്റെ സ്വരൂപത്തെത്തന്നെയും ഭേദപ്പെടുത്തിയെന്നു സഖിമാർ പരിഹസിക്കുന്നുവല്ലൊ?”

നദീറയുടെ വാക്കുകൾകേട്ടു് ഏറ്റവും കുതുകിയായിച്ചമഞ്ഞ കുമാരൻ ഇപ്രകാരം അവളെ ആശ്വസിപ്പിച്ചു:—

“അതെ! അതുവാസ്തവം തന്നെയാണു്. ഞാൻനിന്നോടു പരമാൎത്ഥം പറയാം. അംബികയുടെ മനസ്ഥിതിയും മെഹറിന്റെ രൂപലാവണ്യവും ഒന്നുചേൎന്നു സമ്പൂൎണ്ണമായി നിന്നിൽ കണ്ടു് ഞാൻ അൽഭുതപ്പെടുകയാണു് ചെയ്യുന്നതു്. എന്നുമാത്രമല്ല, നീ അംബികയേപ്പോലെതന്നെ ഇരിക്കുന്നു. നിന്നോടുള്ള എന്റെ ബന്ധം എന്നേ എത്രയോ നല്ലവനാക്കി തീൎക്കുന്നുണ്ടെന്നു നീ ഒരു പക്ഷെ അറിയുന്നില്ലായിരിക്കാം.”

രാജകുമാരന്റെ കണ്ണുകൾ വീണ്ടും മനോസാമ്രാജ്യത്തിന്റെ തലസ്ഥാനനഗരികളുടെ അതിരുനിൎണ്ണയിക്കുന്നതുപോലെ തോന്നി. നദീറ, പെട്ടെന്നു് തടുത്തുകൊണ്ടു് പറഞ്ഞു:— “തിരുമേനി അവിടുന്നു ഇവളെ ചീത്തയാക്കുകയാണെന്നു പറഞ്ഞാൽ എന്നോടു കോപിക്കയില്ലല്ലൊ. മതി! അവിടുന്നു് ഇനി ഇവളെ മോചിപ്പിക്കണം. ഞാൻ മാറിനില്ക്കട്ടെ. അവിടേയ്ക്കു് ഇപ്പോൾസ്വാതന്ത്ര്യമുള്ളസ്ഥലങ്ങളിൽ പ്രവേശിച്ചാൽ മതി.” ഇതുകേട്ടു് ചിരിച്ചുകൊണ്ടു രാജകുമാരൻ പറഞ്ഞു.

“ഞാൻ ചക്രവൎത്തിയായാൽ പിന്നെ അധികാരവും പ്രവേശനവും വൎദ്ധിക്കുമല്ലൊ?”

നദീറ — ശരിയാണു്; അന്നു പ്രവേശിച്ചാൽ പരാതി കുറയും. ശത്രുക്കളെ ഭയപ്പെടുകയും വേണ്ട. അതുകൊണ്ടു് തല്ക്കാലം ഞാൻ മാറിനില്ക്കട്ടെ.

ഇത്രയും പറഞ്ഞു് അവൾ അദ്ദേഹത്തിന്റെ അങ്കതലത്തിൽ നിന്നും എഴുന്നേൽക്കുന്നതിനു ഭാവിച്ചപ്പോൾ കുമാരൻ, അദ്ദേഹത്തിന്റെ കായദാൎഢ്യം മുഴുവനും ഭുജങ്ങളിൽ വ്യാപിപ്പിച്ചു ആ കനക

ലതയെ ഒന്നു മുറുകെ ആശ്ലേഷിച്ചു. ആ കവിൾത്തട്ടിൽ ഒന്നുകൂടി ചുംബിച്ചു. അതു മറെറാരു ശാശ്വതതാമമായിക്കഴിഞ്ഞിരിക്കണം! ഉടൻതന്നെ കുമാരൻെറ അടുക്കൽനിന്നും പിന്മാറി, അവൾ ആ മാർബിൾമേശയുടെ അടുക്കൽ ചെന്നുനിന്നു പറഞ്ഞു.

“തിരുമേനി! പലഹാരങ്ങൾ സ്വീകരിച്ചു കഴിഞ്ഞാൽ ഈ സ്വർണ്ണപ്പാത്രങ്ങൾ ഞാൻ ഭോജനശാലയിൽ ഏൽപിച്ചു കൊള്ളാമായിരുന്നു.” നദീറയുടെ അപേക്ഷ അനുസരിച്ചു രാജകുമാരൻ പലഹാരങ്ങൾ ഓരോന്നായിയെടുത്തുനോക്കി. അതേ പാത്രങ്ങളിൽ നിന്നുതന്നെ അവളും പലഹാരങ്ങൾ എടുത്തു ഭക്ഷിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. ഹാ! എന്തൊരു ഭാഗ്യം! ഇന്നുവരെ അംബികാദേവിക്കോ, മെഹറിനോ സാധിച്ചിട്ടില്ലാത്ത ഒരു ദിവ്യാവകാശമാണ് തനിക്കു തരുവാനായി കുമാരൻ ഇഷ്ടപ്പെടുന്നതെന്നു അറിഞ്ഞ് അവൾ ഇപ്രകാരം പറഞ്ഞു:—

“ആ പാത്രങ്ങളിൽനിന്നും, അവിടത്തോടൊന്നിച്ചു പലഹാരങ്ങൾ എടുത്തു ഭക്ഷിക്കുവാൻ എനിക്ക് എന്തൊരവകാശമാണുള്ളത്? ഞാൻ അപ്രകാരം പ്രവൎത്തിക്കുന്നതു എത്രയോ കഠിനമായിരിക്കും. അതു ഞാൻ ചെയ്കയില്ല.” ഇതുകേട്ടു അല്പം നിരാശപൂണ്ടു സെലിം പലഹാരത്തിൽ ഒരു കഷണം അവളുടെ കരത്തിൻെറ സഹായമാവശ്യപ്പെടാതെ ആ പേലവമായ അധരപുടങ്ങളിൽ ഏൽപിച്ചു. എന്നിട്ടിങ്ങിനെ പറഞ്ഞു.

“ഞാൻ പറയുന്നതു നീ കേൾക്കുക. അല്ലാതെ പെരുമാറിയാൽ എനിക്കു ദേഷ്യം വരും. നിൻെറ അവകാശങ്ങളെപ്പററി നിശ്ചയിക്കേണ്ടതു ഞാനല്ലേ? അതിനെപ്പററി നിനക്കു പറയേണ്ട കാൎയ്യമില്ല.”

സെലിം പ്രണയപാരവശ്യത്താൽ കലുഷചിത്തനായി കലഹിക്കുവാൻ പോകയാണെന്ന് മനസ്സിലാക്കിയ നദീറ അദ്ദേഹം ആവശ്യപ്പെട്ടതുപോലെ ആ പാത്രത്തിൽ നിന്നുതന്നെ പലഹാരങ്ങൾ എടുത്തു തിന്നുന്നതുകണ്ട് സന്തോഷിച്ചു സെലിം ഇങ്ങിനെ പറഞ്ഞു.

“അനാൎക്കലീ! ഞാൻ ദേഷ്യപ്പെട്ടതു നീ സദയം ക്ഷമിക്കണം. നിൻെറ അനാവശ്യഭയം ഇല്ലാതെയാക്കുവാൻ ഇപ്രകാരമേ സാധിക്കയുള്ളുവെന്ന് അറിഞ്ഞതുകൊണ്ടാണ് ഞാൻ ദേഷ്യപ്പെട്ടത്.”

നദീറ—തിരുമേനി! അവിടന്നു ഈ ദാസിയെ ദേഷ്യപ്പെട്ടെങ്കിലും ഒരു വാക്കുകൊണ്ട് ആനന്ദിപ്പിക്കണമെന്നേ എനിക്ക് അപേക്ഷയുള്ളു.

ഇപ്രകാരം സല്ലപിച്ചുകൊണ്ട്, അവർ രണ്ടുപേരുംകൂടി പലഹാരം മുഴുവനും തിന്നുതീൎത്തു. പതിവിൽ കൂടുതൽ പലഹാരം താൻ

തിനുവെന്നു പറഞ്ഞുകൊണ്ടു സെലിം വീണ്ടും ഒരു പ്രേമമുദ്ര ആ പാവനാംഗിയുടെ വദനബിംബത്തിൽ പതിപ്പിക്കുവാൻ ആരംഭിച്ചു. അവളുടെ ശക്തിയും ശാന്ത്യവും എല്ലാം അവളെ വിട്ടുപിരിഞ്ഞു. രാജകുമാരന്റെ വലത്തുഭാഗത്തു നില്ക്കുന്ന ആ സുകുമാരി അറിയാതെതന്നെ അവളുടെ കരപങ്കജങ്ങൾ അദ്ദേഹത്തിന്റെ ഇരുണ്ടു ചുരുണ്ട കേശപ്പടപ്പിനെ ഭംഗിയായി ഒതുക്കിത്തുടങ്ങി. അവൾ അതാ! ആ ശിരസ്സിൽ ഒന്നു ചുംബിക്കുന്നു. സെലിം! ഇതാ ഇപ്പോൾ ഭവാനും ഭാഗ്യവാനായി! ഡല്ലീസാമ്രാജ്യത്തിന്റെ അവകാശിയെന്ന നിലയിൽ രത്നകിരീടം ധരിക്കേണ്ട ആ ശിരസ്സിന് ഇതാ മറെറാരു രത്നകിരീടം ലഭിച്ചുകഴിഞ്ഞു. ഇനി അവിടേക്കു സാമ്രാജ്യത്തിന്റെ കിരീടം ലഭിച്ചില്ലെങ്കിലും നിരാശപ്പെടുവാനില്ല. നിമ്മലവും അനർഘവും ആയ പ്രേമത്തിന് അവിടുന്ന് അധിപതിയായിക്കഴിഞ്ഞു. ഇതുവരെ ആ സാമ്രാജ്യം സെലിമിന് അനധീനമായിരുന്നു. നദീറ സെലിമിന്റെ അനുവാദമോ യാതൊന്നും നോക്കാതെ അദ്ദേഹത്തിന്റെ അങ്കതലത്തിൽ ഉപവേശിച്ചു. കേവലം ഒരു പൈതലിനെപ്പോലെ, അവൾ, അദ്ദേഹത്തിന്റെ മാറത്തു തൂങ്ങിക്കിടന്ന രത്നമാലകളിൽ കാരോന്നും തന്റെ കരാംഗുലികളാൽ തലോടിക്കൊണ്ടും ഇടസ്സിടക്കു ആ വിസ്തൃതവക്ഷസ്സിൽ ചുംബിച്ചുകൊണ്ടും രാജകുമാരനെ സ്വപ്നപഥങ്ങളിൽക്കൂടി പ്രയാണം ചെയ്യിപ്പിച്ചു. സെലിമിന്റെ ആത്മാവുകൂടി അതാ അവളുടെ അധരപുടങ്ങളിൽ പതിഞ്ഞിരിക്കുന്നു. വക്ഷസ്സിൽ ചുംബിച്ചാൽ ഹൃദയത്തേക്കൂടി അധരത്തിൽ വലിച്ചെടുക്കുവാൻ നിഷ്കളങ്കപ്രേമത്തിനു സാധിക്കുമെന്ന് ഇപ്പോൾ വ്യക്തമായി. അല്ലയോ പാവനാംഗി! നിന്നിൽ പരിചാരികാത്വത്തിന്റെ ഒരു ലക്ഷണവും കാണുന്നില്ലല്ലൊ. ഇപ്പോൾ നീ അതികോമളയും ചതുരയും, സരസയും ആയ ഒരു രാജകുമാരി തന്നെയാണ്! സെലിം രാജകുമാരന്റെ പട്ടമഹിഷി നീ തന്നെയാണ്! ഛേ! അല്ല, ല്ല, ദേവി അംബികാകുമാരിയുടെ പരിചാരിക മാത്രമല്ലേ, നീ!! നിന്നോ, പലഹാരം കൊണ്ടുകൊടുക്കുവാൻ മാത്രമല്ലേ ദേവി നിയോഗിച്ചിട്ടുള്ളു? അല്ലാതെ ദേവിയുടെ സ്ഥാനത്തേയോ, അവകാശത്തേയോ അപഹരിച്ചുകൊള്ളുവാൻ നിന്നെ അനുവദിച്ചിട്ടുണ്ടോ? ഒരിക്കലുമില്ല. പക്ഷേ പ്രേമത്തിന് ആവക മുഖം നോട്ടമില്ലല്ലൊ. ആ ഒരു വിശിഷ്ടവസ്തുവിന്റെ ശക്തി അപ്രമേയംതന്നെ. അതുള്ളകാരണം നീ ഇതാ റാണിയെക്കാൾ ഭാഗ്യവതിയായിത്തീർന്നു. മതി നിർത്തുക! അതാ! ആ

സ്വർണ്ണപാത്രങ്ങളിൽ നിൻെറഛായ പ്രതിഫലിക്കുന്നു! കുമാരൻെറ അങ്കതലത്തിൽ നീ ഇരിക്കുന്ന, ഈ ഇരിപ്പ് അവ ഇതുപോലെതന്നെ പ്രകാശിപ്പിക്കുന്നുണ്ട്. ഒരു പക്ഷെ അവ നിൻെറമേൽ അസൂയയുള്ളതായിരിക്കാം. വേഗം എഴുന്നേൽക്കുക! അല്ലെങ്കിൽ, ദേവി ഈ പാത്രങ്ങൾ കൈയിൽ എടുക്കുമ്പോൾ ആ ഛായ കാണുന്നപക്ഷം, പരമാർത്ഥമെല്ലാം ഒരു ദൃക്‌സാക്ഷിയിൽ നിന്നെന്നതുപോലെ ഗ്രഹിക്കാതിരിക്കയില്ല. പക്ഷെ അതു നിഴലാണല്ലൊ? അതു നീ നിശ്ചയിക്കേണ്ട! നിഴലും ലോകത്തിൽ ശാശ്വതമാണ്.

അല്പനേരം സെലിമിനെ സന്തോഷിപ്പിച്ചുകൊണ്ട് അവിടെ ഇരുന്നതിനു ശേഷം "അയ്യോ! എനിക്കു നേരംവൈകി; ദേവി അന്വേഷിക്കും; ഞാൻ പോകട്ടെ" എന്നു പറഞ്ഞു അവൾ അവിടെ നിന്നും പാത്രങ്ങൾ എടുത്തുകൊണ്ടു ധൃതി അപ്രത്യക്ഷയായി. നദീറ, യാതൊന്നും പറയാതേയും, യാതൊരു ഭാവഭേദവും കാണിക്കാതേയുമാണ് അവിടെനിന്നും പോയതു്. സ്ത്രീചുംബനങ്ങളാൽ തഴമ്പുപിടിച്ച സെലിമിൻെറ മാർത്തട്ടിൽ, നദീറയുടെ ലോലമായ കരാംഗുലികളുടെ സ്പർശനംകൊണ്ട്, അങ്കുരിച്ച പുളകങ്ങൾ ഇതാ! ഇനിയും അടങ്ങിയിട്ടില്ല. സെലിം ഇപ്രകാരം വിചാരിച്ചു:—

"ഹാ! എന്തൊരു സൌന്ദര്യം! ഇവൾ മെഹറിനെ അതിശയിക്കുന്നു! അവൾ അംബികയെപ്പോലെ ഇരിക്കുന്നവളല്ലൊ. എന്തൊരു സംഭാഷണം! എത്രമധുരം! എത്രയോ വിലാസഭംഗിയുള്ള നോട്ടങ്ങൾ! ആ നോട്ടങ്ങളിൽ അടങ്ങിയിരിക്കുന്ന രാജത്വം അവൾ നിശ്ചയമായും ഒരു രാജകന്യകയാണെന്നല്ലേ തെളിയിക്കുന്നതു? എന്തൊരു മുഖപ്രസന്നത! അതാ! അവൾ പുഞ്ചിരിക്കൊള്ളുന്നതുപോലെ തോന്നുന്നു. എന്തൊരു പുഞ്ചിരി! മുല്ലമൊട്ടുകൾപോലുള്ള ദന്തങ്ങൾ ചുവന്ന അധരോഷ്ഠങ്ങളുടെ ഇടക്കു വ്യക്തമാകുമ്പോൾ കാണുന്ന ഭംഗി ഇതിനു മുമ്പു സെലിം ഒരിടത്തും കണ്ടിട്ടില്ല. നിശ്ചയം! ഇതാണു സ്ത്രീചാതുര്യം! ഇവളാണ് ലോകത്തിലുള്ള സകലസ്ത്രീകളേയും ഭരിക്കേണ്ടവൾ! ഹാ! മററാരുടേയും കരസ്പർശമെത്തിയിട്ടില്ലാത്ത ആ കനകമാർത്തട്ടിൽ ഞാൻ തൊട്ടപ്പോൾ അവളുടെ മുഖത്തു പടർന്നുപിടിച്ച ലജ്ജ എത്രയോ ആനന്ദകരമായിരുന്നു. ഹാ! കാമനേ! ആ അംഗങ്ങളുടെ സമ്പൂർണ്ണതക്കു സെലിംതന്നെയാണുടമസ്ഥൻ! നീ പോയതു എത്ര കഷ്ടമായി. ഞാൻ അംബികയേയും ചക്രവർത്തിയേയും പറഞ്ഞു സമ്മതിപ്പിച്ചുകൊള്ളാം. അല്ലെങ്കിൽ എനിക്കു ഈ സാമ്രാജ്യത്തിൻെറ ആവശ്യമേ ഇല്ല. നീ ഇല്ലാത്ത സാമ്രാജ്യം എനിക്കു നരക

മാണ! നിന്നോടുകൂടിയ നരകം എനിക്ക ഭാരതസാമ്രാജ്യത്തേക്കാൾ ആനന്ദപ്രദവുമാണ്."

ഇപ്രകാരമെല്ലാം വിചാരിച്ചുകൊണ്ടിരുന്നപ്പോൾ സെലിം അറിയാതെതന്നെ അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നും രണ്ടുമൂന്നുതുള്ളി ആനന്ദബാഷ്പം ആ മാർബിൾമേശമേൽ വീണു. അതാ! സെലിമിന്റെ ഭാഗ്യം പൂൎണ്ണമായി. സെലിമിന്റെ ആനന്ദം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചു. നിൎമ്മലമായ അശ്രുബിന്ദുക്കളേ! നിങ്ങൾ പ്രേമത്തിന്റെ വൈശിഷ്ട്യം പ്രസ്പഷ്ടമാക്കിക്കൊണ്ടു ഈ ലോകം നശിക്കുന്നതുവരെ ആ വെൺകല്ലുകല്ലിൽ പ്രകാശിക്കുക! നദീറയോടു വേണ്ടവിധത്തിൽ യാത്രപറഞ്ഞു പിരിയുവാൻ സെലിമിനു സാധിച്ചിരുന്നില്ല. അതിൽവെച്ചു അദ്ദേഹത്തിനു വളരെ കുണ്ഠിതമുണ്ടായിരുന്നെങ്കിലും, യാത്ര പിറേറദിവസം വൈകുന്നേരത്തേക്കു മാററിവെയ്ക്കാമെന്നു, സാധാരണ വിയോഗവേളയിൽ യുവാക്കന്മാർ ചെയ്യാറുള്ളതുപോലെ, തീൎച്ചപ്പെടുത്തി സമാധാനപ്പെട്ടു. അതിനു മുമ്പു നദീറയെ ഒന്നുകൂടി കാണണമെന്നും അദ്ദേഹം ആഗ്രഹിച്ചു.

നദീറ പത്രങ്ങൾ എടുത്തുകൊണ്ടു ഭോജനശാലയിൽ എത്തിച്ചു. തിരുശേഷം ദേവിയുടെ സ്നാനത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്യിക്കാനായി യാത്രയായി. അന്നേദിവസം ദേവി സ്നാനത്തിന്നായി വളരെ നേരത്തേതന്നെ പോകുന്നുണ്ടെന്നു അവൾ അറിഞ്ഞിരുന്നു. പക്ഷേ പതിവുപോലെ സോഫിയെ അവിടത്തെ തിക്കിലും തിരക്കിലും ഒന്നും കാണാതിരുന്നതുകൊണ്ടു നദീറക്കു അല്പം വല്ലായ്മ ഉണ്ടായിരുന്നു. താൻകാരണമാണു സോഫിക്കു ഇപ്രകാരമെല്ലാം പററിയതെന്നോ മറേറാ അവൾവിചാരിച്ചാൽ തനിക്കു വളരെ ക്ലേശങ്ങൾ സംഭവിച്ചേക്കാമെന്നു അവൾ ശങ്കിക്കാതിരുന്നില്ല. എന്നാൽ ഇനി സോഫിയുടെ ഇന്നത്തെ സ്ഥിതിയെന്താണെന്നു നമ്മൾക്കു നോക്കാം.

അവൾ തനിക്കു പററിയ അബദ്ധത്തെപ്പററി വിചാരിച്ചും തന്റെ ജീവിതത്തിൽ ഇന്നുവരെ താൻ അറിഞ്ഞിട്ടില്ലാത്ത ശകാരവൎഷം തനിക്കു ലഭിച്ചതിനെപ്പററി പരിതപിച്ചും ഗൃഹത്തിൽതന്നെ മൌനമായിരുന്നു. അവളുടെ മുഖം നല്ലതുപോലെ വാടിയിരുന്നു. അവളുടെ ശൗൎയ്യവും ശകാരവുമെല്ലാം എവിടെയോപോയി ഒളിച്ചു. ആ പാവത്തിന്റെ മനസ്സിലെ ഗൎവ്വം, അഹങ്കാരവുമെല്ലാം ക്ഷണനേരംകൊണ്ടു അവസാനിച്ചു. കൊട്ടാരത്തിൽ പലപ്രാധാന്യവും തനിക്കു കരസ്ഥമാണെന്നു അവളിൽ ഉണ്ടായിരുന്ന മിഥ്യാഭിമാനങ്ങളെല്ലാം

എവിടെയോപോയി മറഞ്ഞു. ദേവിയുടെ അതൃപ്തിക്കു പാത്രമായാൽ അതു സെലിമിൻെറ പ്രീതിക്കുതന്നെ പാത്രമാക്കിക്കൊള്ളുമെന്നു വിചാരിക്കുവാൻ യാതൊരു ന്യായവും അവൾ കണ്ടില്ല. കാണുന്നവരെ ഒക്കെ ശകാരിക്കയും, ഇല്ലാത്ത അഭിമാനങ്ങളും വലിപ്പങ്ങളുമെല്ലാം വെച്ചു വാഴ്ത്തുകയും, ചെയ്തുകൊണ്ടിരുന്നതിൻെറ ഫലമെല്ലാം ഒററ നിമിഷത്തിൽതന്നെ താൻ അനുഭവിക്കേണ്ടിവരുമെന്നു ആ മൂഢ, ലേശവും ഓർത്തിരുന്നില്ല. ദേവിയോടു പകവീട്ടത്തക്ക യാതൊരു പദവിയും തനിക്കില്ലെന്നും, ദേവിയുടെ ഒററവാക്കു തൻെറ ജീവിതത്തേക്കൂടി ഭസ്മീകരിക്കുമെന്നും അവൾ അറിഞ്ഞതിപ്പോഴാണു. താൻ എന്തു കളിവാക്കുപറഞ്ഞാലും ചിരിക്കാറുള്ള ദേവി, കേവലം ഒരു മൂഢയാണെന്നോ, തന്നെപ്പോലെതന്നെ അന്തഃസാരവിഹീനയാണെന്നോ ആ സാധു വിചാരിച്ചതിൽ കൂടുതൽ അബദ്ധം വേറെ ഉണ്ടോ? ദേവിയുടെ അധികാരവും മനശ്ശക്തിയും എത്രത്തോളമുണ്ടെന്നു അവൾ ഓർത്തില്ല. ഇപ്പോൾ ഇതാ! അന്തഃപുരത്തിൽ കടക്കരുതെന്നുള്ള നിരോധനാജ്ഞയെക്കൂടി അവൾ പാത്രമായികഴിഞ്ഞു. എന്തായാലും സെലിംരാജകുമാരനെ കണ്ടെങ്കിലല്ലാതെ യാതൊരു അനുഭാവത്തിനും സാദ്ധ്യമല്ലെന്നുവിചാരിച്ചു അവൾ അങ്ങോട്ടു പോകുവാൻ തീർച്ചയാക്കി.

സ്വതവേതന്നെ സൌന്ദൎയ്യം അപാരമായി പരിലസിക്കുന്ന ആ മനോഹരി, രാജകുമാരൻെറ മുമ്പിൽ ആഗതയാകുന്ന സന്ദർഭങ്ങളിലെല്ലാം, എത്രയെല്ലാം കൃത്രിമരീതികളാൽ, ശൃംഗാരപ്പെട്ടു സമ്പൂൎണ്ണമാക്കുവാൻ കഴിയുമോ ആവക സകല രീതികളും അപാകമെന്നിയെ അനുകരിക്കുക പതിവായിരുന്നു. അവളുടെ യൌവനത്തിൻെറ പകൽ ഏതാണ്ടു കഴിയാറായതുപോലെ അവൾക്കു തോന്നിയിരുന്നെങ്കിലും കൃത്രിമപ്രഭാതം നിൎമ്മിക്കുന്നതിനു വിദഗ്ദ്ധയായ ആ സ്ത്രീ മനസ്സിരുത്തിച്ചമഞ്ഞാൽ അതിൽ സെലിം മയങ്ങാത്ത ഒരുസന്ദർഭവും ഉണ്ടായിരുന്നതായി അവൾ ഓർത്തില്ല. വയസ്സു് അധികമില്ലെങ്കിലും, താരുണ്യത്തെ, രതിയുടെ ബലിപീഠത്തിൽവെച്ചുതന്നെ, സംഹരിക്കുന്നതിനു തയാറായിരുന്ന അവളുടെ അംഗങ്ങളിൽ വാൎദ്ധക്യത്തിൻെറ ഛായ പതിയാതിരുന്നില്ല. താരുണ്യകാലത്തിൽ അവളെപ്പോലെ വിഷയസുഖമനുഭവിച്ചിട്ടുള്ള ഒരു സ്ത്രീയും പൌരാണികകാലത്തിലും, അഭിനവകാലത്തിലും, സ്വൎഗ്ഗത്തിലും ഭൂമിയിലും വേറെ ഇല്ലെന്നതും തീർച്ചതന്നെയാണു്. എന്നാൽ കൃത്രിമപ്രയോഗങ്ങളാൽ യൌവനാരംഭത്തിൽതന്നെ വന്ധ്യാത്വം സമ്പാദിച്ചിരുന്ന, അവളുടെ

സ്വരൂപം ഇന്നും ആകർഷണീയമായിരുന്നു. പ്രസവംകൊണ്ടോ, ദാരിദ്ര്യംകൊണ്ടോ, മനഃക്ലേശംകൊണ്ടോ, സ്ത്രീകളുടെ പ്രകൃത്യാ ഉള്ള സൌന്ദൎയ്യം കുറയുവാൻ മാൎഗ്ഗമുണ്ടെങ്കിലും സോഫിയിൽ ആവക ദുരിതങ്ങൾ ഒന്നുംതന്നെ കടന്നിട്ടില്ല. തന്മൂലം അവളിൽ സൌന്ദൎയ്യലക്ഷ്മി കളിയാടിക്കൊണ്ടിരുന്നു. വിശേഷിച്ചും വേഷഭൂഷാദ്യാഡംബരങ്ങൾ വേണ്ടതുപോലെ അണിയുന്നതിനും, പ്രായാധിക്യം തോന്നിക്കുന്നതോ ആലസ്യത്തെ സ്പഷ്ടീകരിക്കുന്നതോ ആയ അംഗങ്ങളെ ചായത്തിൽ മുക്കിയോ മറ്റുവല്ല രീതിയിലുമോ ഇളതാക്കുവാനും അവൾ വൈദഗ്ദ്ധ്യത്തോടുകൂടിത്തന്നെ പഠിച്ചിട്ടുണ്ട്. തലമുടിയുടെ കറുപ്പ് തിരുപ്പൻകൊണ്ടും, നയനങ്ങളുടെ തേജോനഷ്ടം മഷികൊണ്ടും അധരങ്ങളുടെ നഷ്ടപ്രായമായ ആരക്തിമ താംബൂലചൎവ്വണംകൊണ്ടും, മുഖപ്രസന്നതയുടെ അഭാവം പുഞ്ചിരികൊണ്ടും, വീണുപോയ മുലക്കുടങ്ങളെ ഇറുങ്ങിയ കഞ്ചുകംകൊണ്ടും, അവയുടെ യഥാൎത്ഥസൌന്ദൎയ്യത്തോടുകൂടി യഥാസ്ഥാനങ്ങളിൽ സ്ഥാപിക്കുന്നതിനു ഇന്നത്തെ സ്ത്രീകൾക്കു സാധിക്കുമെങ്കിൽ, ഇതിൽ എത്രയോ വൎദ്ധിച്ച കൃത്രിമാഡംബരങ്ങൾകൊണ്ടു പുരുഷസ്പൎശമേശിട്ടില്ലാത്ത ഒരു സുകുമാരിയുടെ വേഷംകെട്ടുന്നതിനു സോഫിക്കു യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. വിശേഷിച്ചും അവളുടെ തങ്കവൎണ്ണം, അതിഭയങ്കരമായ അവളുടെ രതിരണങ്ങളിലൊന്നുംതന്നെ തേഞ്ഞുമാഞ്ഞുപോകാത്ത വിധത്തിൽ, തൊട്ടുതേയ്ക്കുകമാത്രം ചെയ്തിട്ടുള്ളതല്ലാതിരുന്നതിനാൽ, ആകാരസൌഷ്ഠവത്തിനു അതു് ഇന്നും ഏറ്റവും പ്രയോജനകരമായി ഭവിച്ചു. സുഗന്ധതൈലങ്ങൾ തേച്ചു, പനിനീരിൽ മജ്ജനംചെയ്തു വീണ്ടും അത്തർ, വില്ല്യ എന്നിത്യാദി സൌരഭ്യരസായനങ്ങൾ പുരട്ടി, കചഭാരത്തെ പുറകിൽ കെട്ടിവെച്ചു, അതിനുപരി നീലനീരാളംകൊണ്ടുള്ള മൂടുപടംധരിച്ചു, "നീണ്ടിടംപെട്ട മൈക്കണ്ണുകൾ മിനുക്കി, അപാംഗശസ്ത്രങ്ങളെ മൂൎച്ചപ്പെടുത്തി, താംബൂലചൎവ്വണംകൊണ്ടു "ചോപ്പിരട്ടിച്ച" അധരോഷ്ഠങ്ങളെ കൂടെക്കൂടെ നാവിനാൽ നനച്ചു, ഉരുണ്ടുകൊഴുത്ത കൈത്തണ്ടുകൾ "ഈസുമട്ടിൽ" ഇരുഭാഗവും തൂക്കിയിട്ടു, ഇടക്കിടക്കു സാരിയുടെ തുമ്പിനെ പാറിപ്പറത്തിക്കൊണ്ടു, പച്ചനിറമുള്ള കഞ്ചുകത്തിനുള്ളിൽ തിരുകി ഉത്തുംഗാവസ്ഥ ചേൎന്നിട്ടുള്ള കുചകുംഭങ്ങളെ ഉറപ്പിച്ചു, നിൎമ്മലവസ്ത്രങ്ങൾ ധരിച്ചു, ആടിച്ചുമഞ്ഞു, കൊഞ്ചിക്കുഴഞ്ഞു വിലസുന്ന സോഫിയെകണ്ടാൽ സെലിമല്ല, സെലിമിനെപ്പോലെ നൂറുനൂറായിരം ഭാവിചക്രവൎത്തിമാർ ആ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു രതിഭിക്ഷയോടു തങ്ങൾക്കുള്ള

വിനീതഭാവത്തേയും ദാസ്യപ്രവൃത്തിയേയും പ്രത്യക്ഷമാക്കാതിരിക്കയല്ല!! അതാ! ഒരു നിമിഷംകൊണ്ടു അത്തരം ഒരു വേഷംകെട്ടി സോഫി മെല്ലെമെല്ലെ, അവളുടെ ഗൃഹത്തിൽനിന്നും പുറത്തേക്കിറങ്ങി. സെലിമിനേക്കൊണ്ടു് തനിക്കു ഏററവും ഗൌരവമേറിയ ഒരു സംഗതി സാധിക്കേണ്ടതിനാൽ, അന്നു് അവൾ തനിക്കു തന്നെ എത്രത്തോളം മോടിപിടിപ്പിക്കുവാൻ കഴിയുമോ അതിൻെറ പരിധി വ്യക്തമാക്കിയിരുന്നു. ഇതുപോലെ ഒരുദിവസവും അവൾ ചമഞ്ഞിട്ടില്ല; ഇതുപോലെ ഒരുദിവസവും അവൾ ആഭരണങ്ങൾ അണിഞ്ഞിട്ടില്ല; ഇതുപോലെ ഒരുദിവസവും അവൾ "തയാറെടുത്തിട്ടില്ല;" ഹാ! മോഹനാംഗി! നിൻെറ പുഞ്ചിരിയിൽ മുഗൾസാമ്രാജ്യമിതാ ഇപ്പോൾ ആറാടുമല്ലോ! അല്ലയോ സുന്ദരി! നിൻെറ കണ്ണിണകളിൽ ഇതാ! ഭാരതസാമ്രാജ്യത്തിൻെറ ഭാവിഭാഗ്യകമെല്ലാം ഒരു മാത്രകൊണ്ടു അണയുമല്ലോ? എന്തിനധികം! നിൻെറ മുൻവശം കണ്ടു് ജന്മസാഫല്യം അണയുവാൻ സാധിക്കാത്ത കണ്ണുകൾ നിൻെറ നിതംബം കണ്ടെങ്കിലും പുണ്യമടയട്ടെ! വിസ്തൃതവും ഭാരസമ്പൂർണ്ണവും ആയ ഈ നിതംബമണ്ഡപത്തിൽ നമസ്കരിക്കാൻ പോകുന്നതാരാണു? ഹാ! സൌന്ദര്യമേ! കൃത്രിമസൌന്ദര്യമേ!! പൌരുഷത്തെ ബലികഴിക്കുവാനുള്ള ബലിക്കല്ലു ആ നിതംബത്തിൽ സ്ഥാപിച്ച നിന്നെ ഞാൻ വെറുക്കുന്നു!— അല്ല, ആ സ്രഷ്ടാവിനേ ഞാൻ അനാദരിക്കുന്നു! അതാ! ഭാവിചക്രവർത്തിയുടെ ശിരസ്സിനെ കമ്പിടിവിക്കുവാനുള്ള പാദങ്ങൾ കൊട്ടാരത്തിനുള്ളിൽ കയറി മറഞ്ഞു കഴിഞ്ഞു. കൊട്ടാരത്തിനുള്ളിൽ കയറിയതിനുശേഷം സോഫി പതുക്കെ പതുക്കെ നടന്നു അന്തഃപുരത്തിൻെറ പുറകുവശത്തുകൂടി രാജകുമാരൻ വിശ്രമിക്കുന്ന മണിമന്ദിരത്തിലെത്തി. ദേവി അവിടെനിന്നും നദീസ്നാനത്തിനായി നേരത്തേതന്നെ പോയിയെന്നു അവൾ മനസ്സിലാക്കി കുമാരൻെറ മണിമന്ദിരത്തിൽ ചെന്നു. അവൾ ആ വാതുക്കൽ മറഞ്ഞുനിന്നു. അദ്ദേഹം ഒരു സ്വർണ്ണമഞ്ചത്തിൽ മയങ്ങുന്നുണ്ടായിരുന്നു. അദ്ദേഹത്തെ ഈ സ്ഥിതിയിൽ ഇതിനു മുൻപു സോഫി കണ്ടിട്ടില്ല. എങ്കിലും അല്പനേരം അവിടെ സംശയിച്ചുനിന്നതിൻെറശേഷം അവൾ ധൈര്യമവലംബിച്ചു അകത്തുപ്രവേശിച്ചു. മണിമന്ദിരത്തിൽ കയറിയതിനുശേഷം അവൾ തുറന്നുകിടക്കുന്ന ജാലകങ്ങളിൽ ഒരെണ്ണമൊഴികെ ബാക്കിയുള്ളതെല്ലാം ഭദ്രമായി അടച്ചു ബന്ധിച്ചു. ഈ ശബ്ദംകേട്ടു കുമാരൻ ഞെട്ടിഉണർന്നു. അപ്പോൾ തൻെറ മുൻപിൽ സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീ നില്ക്കുന്നതു

പോലെതോന്നി "അസാക്കുളി! നീ ഇതുവരെപ്പോയില്ലേ?" എന്നു ചോദിച്ചു. ഉടൻതന്നെ പലതുകൊണ്ടും പരിഭ്രമചിത്തയായ സോഫി പറഞ്ഞു:—"ഇതു ഞാനാണു! സോഫിതന്നേ." ഇതുകേട്ടു കുമാരൻ അവളോടു ജാലകങ്ങൾ തുറക്കുവാൻ ആജ്ഞാപിച്ചു. അവൾക്കു അതിനു തീരേ മനസ്സില്ലായിരുന്നു. എങ്കിലും ഒരു വിധത്തിൽ അവയിൽ ഒന്നുരണ്ടു എണ്ണം തുറന്നു. സെലിം ഇപ്രകാരം ചോദിച്ചു. "നീ എവിടെപ്പോകുവാനാണു ഒരുങ്ങി ഇറങ്ങിയതു. ഇന്നു വേഷം മോടിയായിരിക്കുന്നുവല്ലോ. ഇന്നു നീ എന്തുകൊണ്ടാണു പലഹാരങ്ങൾ കൊണ്ടുവരാതിരുന്നതു്?"

ഇതുകേട്ടപ്പോൾ ഹൃദയം ഒന്നു കുളുത്തു മന്ദസ്മിതത്തോടുകൂടി സോഫി ഇപ്രകാരം പറഞ്ഞു.

"അതെ ഇപ്പോൾ അസാക്കുളിമതിയല്ലോ. പിന്നെ ബാക്കിയുള്ളവർക്കു പ്രായവും വർദ്ധിച്ചുവല്ലോ. പണ്ടത്തെ പകിട്ടെല്ലാം ഇപ്പോൾ പോയി. സോഫിയെ ആർക്കുവേണം!" ഇത്രയും പറഞ്ഞു സോഫി മെല്ലെ മെല്ലെ അടുത്തു തുടങ്ങി. ഇതിനു മുൻപു സോഫിയെക്കണ്ടാൽ ആ നിമിഷത്തിൽതന്നെ ഈവക സമയങ്ങളിൽ കാണുന്ന മാത്രയിൽ തന്നെ, സെലിം അവളെ ചുംബിക്കയും മററു കോലാഹലങ്ങളിലേക്കു ഉദ്യുക്തയാക്കുകയും പതിവായിരുന്നു. എന്നാൽ അന്നാകട്ടെ അദ്ദേഹം അചഞ്ചലനായിരിക്കുന്നതുകണ്ടു ആ ചഞ്ചലാക്ഷിതന്നേ അങ്ങോട്ടടുത്തുതുടങ്ങി. സെലിം വീണ്ടും ഇപ്രകാരം ചോദിച്ചു:—

"നീ ഇപ്പോൾ വന്നതെന്തിനാണു. വേഗം പറയുക."

സോഫി—എന്നെ ഇത്ര പെട്ടെന്നു വെറുത്തു കഴിഞ്ഞുവോ? ഞാൻ വേണമെങ്കിൽ പൊയ്ക്കൊള്ളാം. ഇന്നു ദേവ എന്നെ കൊട്ടാരത്തിൽനിന്നും ബഹിഷ്കരിച്ചു." ഇത്രയും പറഞ്ഞപ്പോൾ അവൾ പതുക്കെ മഞ്ചത്തിൻെറ അടുക്കലേക്കു നടന്നു ചെന്നു. ഇതു കേട്ടു കുമാരൻ ചോദിച്ചു."എന്തിനാണു നിന്നെ ബഹിഷ്കരിച്ചതു. ദേവിക്കു ഭ്രാന്തുണ്ടോ? നീ വല്ല കുററവും ചെയ്തിരിക്കുമോ?"

സോഫി—ഞാൻ ഒരു കുററവും ചെയ്തില്ല. അവിടത്തെ മുഖം വാടിയിരിക്കുന്നുവല്ലോ. ഞാൻ ഒന്നു വീശട്ടെ." എന്നു പറഞ്ഞു താലവൃന്തവും കൈയ്യിൽ എടുത്തു അവൾ മഞ്ചത്തിൽ ഉപവേശിച്ചു. ഇത്രയെല്ലാമായിട്ടും യാതൊരുവിധത്തിലും ഉള്ളു ചലിക്കാതെ സെലിം അവിടെത്തന്നെ കിടക്കുന്നതുകണ്ടു അൽഭുതപ്പെട്ടു സോഫി

പതുക്കെ വീശിത്തുടങ്ങി. ഇതുകണ്ടു അവളുടെ ശ്രമത്തെ തടുത്തുകൊണ്ടു സെലിം പറഞ്ഞു.

"നീ ആയാസപ്പെടേണ്ട; ഇന്നു എനിക്കു അധികസമയം ചിലവഴിക്കാനില്ല. നിനക്കു പറയുവാനുള്ളതെല്ലാം വേഗം പറയുക. ഞാൻ പോകട്ടെ"

സെലി [illegible]

കേട്ട [illegible]

തോന്നി. അവൾ ഒരു കള്ളക്കരച്ചിലോടെ സംഭ്രമത്തോടെ [illegible] കഴിഞ്ഞു. സോഫിയുടെ ഉദ്യമം സഫലമാകാറായിയെന്നറിഞ്ഞപ്പോൾ സെലിം തുടന്നു.

"നീ എന്തിനാണു വന്നതെന്നു പറയുക. നിന്നെ ബഹിഷ്കരിച്ചെങ്കിൽ ഞാൻ വേണ്ടതു നോക്കിക്കൊള്ളാം. നീ കരയാതെ വേഗം പോകണം. ഞാൻ ദേവിയെക്കണ്ടു പറഞ്ഞുകൊള്ളാം"

കുമാരൻ ഇത്രയും പറഞ്ഞപ്പോൾ കണ്ണീർ തുടച്ചുകൊണ്ടു സെലിമിന്റെ കവിൾത്തടത്തിൽ ഒന്നു ചുംബിക്കുവാൻ ആരംഭിച്ചു. ഉടൻതന്നെ മഞ്ചത്തിൽ നിന്നും എഴുന്നേറ്റു അദ്ദേഹം ഇപ്രകാരം പറഞ്ഞു.

"സോഫി! നീ ഉപദ്രവിക്കരുതു. വേഗം പൊയ്ക്കൊള്ളുക, ഇന്നു എനിക്കു നിന്നോടു സംസാരിപ്പാനില്ല. നിന്റെ കാര്യങ്ങളെല്ലാം ഞാൻ ഭംഗിയായി നിർവ്വഹിച്ചുകൊള്ളാം." ഇത്രയും പറഞ്ഞതിനു ശേഷം അദ്ദേഹം മണിയറയിൽ നിന്നും പുറത്തേക്കിറങ്ങിപ്പോയി. ഉദ്ദേശം പത്തു സംവത്സരക്കാലമായി തന്നോടു ഇതുവരെ ഇങ്ങോട്ടു സന്ദർഭങ്ങളെ യാചിച്ചുവന്നിരുന്ന കുമാരന്റെ അടുക്കലേക്കുള്ള യാത്ര വിഫലമായതിൽനിന്നും അവൾക്കുണ്ടായിരുന്ന കുസ്സിതം അവളെ വെട്ടിനിഗ്രഹിക്കുവാൻ അദ്ദേഹം തുനിഞ്ഞിരുന്നാൽ കൂടി അവൾക്കുണ്ടാകുന്നതല്ലായിരുന്നു. ഇതെല്ലാം ഇന്നത്തെ കണിഫലം എന്നു വിചാരിച്ചും, നദിറയെ എത്രയും ഉഗ്രമായ രീതിയിൽ ശപിച്ചും, മ്ലാനവദനയായി, നിസ്തേജയായി, നിരുൽസാഹയായി, ശാന്തയായി, തപ്തഹൃദന്തയായി ആ ബന്ധുരാംഗി, അവളുടെ അംഗങ്ങളേയും ആഭരണങ്ങളേയും, തിരുമ്മി ഞെരടിക്കൊണ്ടും കഠിനമായി ശ്വാസിച്ചുകൊണ്ടും മണിയറയിൽനിന്നും നിരാശയോടുകൂടി പുറത്തിറങ്ങി നേരെ അവളുടെ ഗൃഹത്തിലേക്കു യാത്രയായി. നിരാശയുടെ ഒരു ചിത്രംകൂടി സോഫിക്കു ഇന്നു പ്രത്യക്ഷപ്പെട്ടിരിക്കണം.

## പതിനാറാം അദ്ധ്യായം.

സ്നാനത്തിനായി നദീതീരത്തിലേക്കു പോയിരുന്ന അംബികാ ദേവി നദീറയുമൊരുമിച്ചു തിരിച്ചു അന്തഃപുരത്തിലെത്തി. അന്തഃപുരത്തിൽ സെലിം നില്ക്കുന്നുണ്ടായിരുന്നു. രാജകുമാരനെക്കണ്ടഉടൻ തന്നെ നദീറ അങ്ങോട്ടുപോകാതെ, ആരാമത്തിലേക്കുപോയി. ദേവി മണിയറയിൽ പ്രവേശിച്ചപ്പോൾ കുമാരനും അവിടെച്ചെന്നു. സെലിം ഇപ്രകാരം ചോദിച്ചു:—

"ഇന്നു ദേവിയുടെ മുഖഭാവമെല്ലാം മാറിയിരിക്കുന്നു. ഒരുപക്ഷേ ഞാൻ പോകുന്നതുകൊണ്ടായിരിക്കാം. ഇത്രമാത്രം സങ്കടമുണ്ടെങ്കിൽ ഞാൻപോകുന്നില്ലെന്നു തീരുമാനിക്കാം."

ദേവി—തിരുമേനി! അവിടുത്തെ വിയോഗം ഇവൾക്കു അസഹനീയം തന്നെ, പക്ഷേ സാമ്രാജ്യത്തെ പരിപാലിക്കുന്നതിനു ഉത്തരവാദിയായ അവിടുന്നു കേവലം ഒരു സ്ത്രീയുടെ പ്രണയത്തെമാത്രം ഉദ്ദേശിച്ചു രാജ്യകാര്യങ്ങളെപ്പറ്റി വിസ്മരിക്കുന്നതോ, അനാദരിക്കുന്നതോ ഉചിതമല്ല.

സെലിം—ശരിയാണു. പക്ഷേ ദേവി ഇന്നു മ്ലാനവദനയായിട്ടാണല്ലോ ഇരിക്കുന്നതു! ഇന്നു അന്തഃപുരത്തിൽ വല്ല അനിഷ്ടസംഭവങ്ങളും ഉണ്ടായിരിക്കുമോ? ആരെങ്കിലും ധിക്കാരം പ്രവൎത്തിച്ചുവോ?

ദേവി—അന്തഃപുരത്തിൽ യാതൊരനിഷ്ടസംഭവവും ഉണ്ടായിട്ടില്ല. പക്ഷേ ഇന്നു സോഫിയെ ഞാൻ അല്പം ശാസിച്ചു. അവളെ ഞാൻ ശകാരിച്ചു

സെലിം—ആകട്ടെ. സംഗതി എന്തായിരിക്കാമെന്നു പറയുന്നതിൽ വിരോധമുണ്ടോ?

ദേവി കുമാരന്റെ ചോദ്യം കേട്ട്, അവിടെ നടന്ന സംഭവങ്ങളെല്ലാം വിവരമായിധരിപ്പിച്ചു. രാജകുമാരൻ സോഫിയുടെ ധാൎഷ്ട്യത്തെപ്പറ്റി മനസ്സിലാക്കിയിരുന്നതെല്ലാം പരമാൎത്ഥമായിരുന്നുവെന്നുമനസ്സിലാക്കുകയും ചെയ്തു. എന്നാൽ സോഫിയോട് ആന്തരമായിട്ടുണ്ടായിരുന്ന വേഴ്ച, അദ്ദേഹത്തിന് ഒരിക്കലും വിസ്മരിക്കാൻ കഴിഞ്ഞില്ല. ഇന്നുവരെ തന്റെ കാമസമ്പൂൎത്തിക്ക് ഒരു വലിയ ഭാഗഭാക്കായിരുന്ന സോഫിയെ വീണ്ടും അന്തഃപുരത്തിൽ പ്രവേശിപ്പിക്കുന്നതിൽ അദ്ദേഹത്തിനു വളരെ താല്പൎയ്യമുണ്ടായിരുന്നു. എന്നാൽ ദേവിയുടെ ആജ്ഞയേയോ ആഗ്രഹത്തേയോ നശിപ്പിക്കുവാൻ, സെലി

മിന് ദേവിയോടുണ്ടായിരുന്ന പ്രേമാദരവ് അനുവദിച്ചുമില്ല. ഇത്തരത്തിലും സെലിം വിഷമിച്ചുനില്ക്കുമ്പോൾ ദേവി പറഞ്ഞു. 'തല്ക്കാലം അവൾ ഒരു പാഠം പഠിക്കണമെന്നു മാത്രമേ എനിക്കു ആഗ്രഹമുള്ളു. അതിപ്പോൾതന്നെ കഴിഞ്ഞിരിക്കും. ഇനി, അവൾ അന്തഃപുരത്തിൽ വന്നുകൊള്ളട്ടെ. എനിക്ക് അതിൽ ലേശവും വിരോധമില്ല. ഞാൻ ഇപ്പോൾതന്നെ ആളയച്ച് അവളെ വരുത്തിക്കൊള്ളാം. ദേവിയുടെ വാക്കുകൾ കേട്ട് സെലിം ഒന്നു പുഞ്ചിരിക്കൊള്ളുക മാത്രം ചെയ്തു. സോഫിക്ക് വീണ്ടും അന്തഃപുരത്തിൽ പ്രവേശം കിട്ടുമെന്നു മനസ്സിലാക്കിയപ്പോൾതന്നെ സെലിമിന് ആശ്വാസമുണ്ടായി. കാര്യങ്ങൾ കഴിഞ്ഞ്, കണ്ടില്ലെന്ന് വിചാരിക്കുന്ന മനഃസ്ഥിതി അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഹൃദയം കരുണസ്സ് ആകാരമായിരുന്നുവെന്നു ദേവി നേരത്തേതന്നെ അറിഞ്ഞിട്ടുണ്ട്. വിശേഷിച്ചും സോഫിയോടുള്ള സെലിമിന്റെ വേഴ്ചയെപ്പറ്റി ദേവി അറിയാതിരുന്നിട്ടില്ല. എങ്കിലും അവളുടെ ധംഷ്ട്ര ഒന്നു നിൽക്കണമെന്നു മാത്രമേ ദേവിക്ക് ആഗ്രഹമുണ്ടായിരുന്നുള്ളു. അതു തനിക്കു സാധിച്ചുവെന്നു ദേവി സമാധാനിക്കുയും ചെയ്തു. സെലിം അവിടെനിന്നു തൃപ്തനായിട്ടു ആരാമത്തിലേക്കു ചെന്നപ്പോൾ നദീറവിടെ ഉണ്ടായിരുന്ന മണ്ഡപത്തിൽ ഇരിക്കുന്നുണ്ടായിരുന്നു.

നേരം സന്ധ്യയായി. അന്നു പൌർണ്ണമിയായിരുന്നതിനാൽ ഭൂമിയും ആകാശവും ഒരുപോലെ പാൽപ്പുഴയിൽ ആറാടുവാൻ ആരംഭിക്കുന്നതിനെ ദ്യോതിപ്പിച്ചുകൊണ്ടു നിർമ്മലമായ ആകാശത്തിന്റെ പൂർവ്വദിഗന്തരത്തിൽ ഒരു വെള്ളിത്തളിക ഉയർന്നുവന്നു. ആരാമവും പരിസരപ്രദേശങ്ങളും ഏററവും രമ്യമായി ചമഞ്ഞുകഴിഞ്ഞു. അന്തിക്കു വിടരുന്ന കുസുമങ്ങളുടെ ശോഭ കാണേണ്ടതു ആ സന്ദർഭത്തിൽതന്നെയാണെന്നു സെലിമിനു തോന്നി. ദിവ്യമായ പ്രണയസങ്കേതമേ നിന്റെ ജന്മം സഫലമാണ്; ചാരിതാർത്ഥ്യജനകമാണ്; പുണ്യസമ്പൂർണ്ണമാണ്. പരസ്പരം അനുരാഗബദ്ധരായ യുവതീയുവാക്കന്മാരുടെ പ്രേമലത പടരുന്നതും തഴക്കുന്നതും പൂക്കുന്നതും കായ്ക്കുന്നതുമെല്ലാം പ്രകൃതീദേവിയുടെ ചൈതന്യം നിറഞ്ഞുവഴിയുന്ന ഇത്തരം പുണ്യപ്രദേശങ്ങളിൽവെച്ചാണെങ്കിൽ, ആ പ്രേമം കലുഷമാകുന്നതെങ്ങിനെ? അതു നഷ്ടമാകുന്നതെങ്ങിനെ? പ്രകൃതിയെ സാക്ഷിയാക്കി ചെയ്യുന്ന പ്രവൃത്തികൾ യാതൊന്നും നശിക്കുന്നില്ല. പക്ഷെ അതിമഹത്തായ പ്രേമത്തിന് ഈ ലോകത്തിൽ വല്ല സ്ഥാനവുമുണ്ടോ എ

ന്ന് മാത്രമേ സംശയിക്കേണ്ടതുള്ളൂ. കുമാരൻ തന്റെ അടുക്കലേക്കു വരുന്നതു കണ്ടു നദീറ വളരെ വിനയത്തോടും വണക്കത്തോടും കൂടി ദൂരെ മാറിനിന്നു. ലജ്ജയോടുകൂടി കുണുങ്ങിനില്ക്കുന്ന ബാലികയെ കണ്ടപ്പോൾ സെലിമിന്റെ കരളും കണ്ണുകളും കൗതുകംപൂണ്ടു കുതിച്ചുചാടിത്തുടങ്ങി. അദ്ദേഹം മെല്ലെ "അനാക്കളി! അനാക്കളി" എന്നു രണ്ടു പ്രാവശ്യംവിളിച്ചു. അതിനുശേഷം സെലിം തന്റെചുറ്റുമൊന്നു നോക്കി. അദ്ദേഹത്തിന്റെ പ്രത്യേകവിശ്രമങ്ങൾക്കായും, ദേവിയുമായുള്ള നർമ്മസല്ലാപങ്ങൾക്കായും വേണ്ടി നിർമ്മിക്കപ്പെട്ടിരുന്ന ആ ആരാമത്തിൽ മറ്റാരുടേയും സാന്നിദ്ധ്യമോ പ്രവേശമോ ഉണ്ടായിരുന്നില്ല. പക്ഷെ പ്രേമം അത്രയും ഭയപ്പെടുകയില്ല. അഥവാ അതിനു കണ്ണില്ലെന്നുതന്നേ പറഞ്ഞേക്കാം. അദ്ദേഹം അനാക്കളിയുടെ മന്ദഹാസം കേട്ട് അവളുടെ അടുക്കൽ ചെന്നു പറഞ്ഞുതുടങ്ങി. "ഓമനേ! നിന്റെ ദാസനായ എന്നെ നീ എന്തിനാണ് കൊട്ടാരത്തിലെ ഉപചാരവാക്യങ്ങൾകൊണ്ടു ദണ്ഡിപ്പിക്കുന്നതു്. ഇപ്രകാരം അസ്വതന്ത്രയാണെന്നു നീ വിചാരിക്കുന്നതു വലിയ കഷ്ടമാണു."

നദീറ— തിരുമേനി! അവിടുത്തെ സംഭാഷണം ഏറ്റവും സരസംതന്നെ. പക്ഷെ എത്രയായാലും ഞാൻ അടിമയാണ്. ഞാൻ പാർക്കുന്നതു ദില്ലീസാമ്രാജ്യത്തിന്റെ രാജധാനിയിൽ— അക്ബർ ചക്രവർത്തിയുടെ അന്തഃപുരത്തിൽതന്നെയാണ്. അപ്പോൾ, ഞാൻതന്നെ എന്റെ നില എന്താണെന്നു ഓർക്കേണ്ടതല്ലേ? അല്ലെങ്കിൽ വരുന്ന നാശങ്ങൾക്കു ഞാൻ ഉത്തരവാദിയല്ലേ? ചക്രവർത്തി ഇതിനെപ്പറ്റി വല്ലതുമറിഞ്ഞാൽ പിന്നെ എന്റെ ഭാവി എത്ര ഭയങ്കരമാണെന്നു വിചാരിക്കാൻകൂടി സാദ്ധ്യമല്ല.

സെലിം— നിന്നെ ഞാൻ കരുതിയിട്ടുള്ളതു് മറ്റുള്ള സ്ത്രീകളെപ്പോലെയാണെന്നു നീ ധരിക്കുന്നുണ്ടോ? സെലിം ഒരു രാജ്ഞിയേയോ രാജപുത്രസ്ത്രീയേയോ യഥാർത്ഥമായി സ്നേഹിക്കുന്നില്ല. എന്നാൽ ഏതു സ്ത്രീകളായാലും പ്രേമം എവിടെസ്ഥിതിചെയ്യുന്നുവോ ആ സങ്കേതത്തെ— ആ ഹൃദയത്തെ അ ഹൃദയത്തിനുടമസ്ഥയായ സ്ത്രീയെ സെലിം ബഹുമാനിക്കുന്നു; സ്നേഹിക്കുന്നു. അപ്രകാരമുള്ള ഒരു സ്ത്രീ ഈ ലോകത്തിൽ ഉണ്ടായിരിക്കുമെന്നു നീയുമായി പരിചയപ്പെടുന്നതുവരെ സെലിം വിചാരിച്ചില്ല. എന്നാൽ ഇന്നിതാ എന്റെ സകലസൌഭാഗ്യങ്ങളും നിന്റെ പാദങ്ങളിൽ സമ

പ്പിച്ച് സെലിം യാചിക്കുന്നതു നീ എന്നെ ഉപേക്ഷിക്കരുതെന്നു മാത്രമാണ്.”

സെലിം രാജകുമാരൻെറ ഈ വാക്കുകൾ കേട്ട് മോഹാന്ധയായിത്തീൎന്ന നദീറ യാതൊന്നും ഉച്ചരിക്കാതെ അവിടെത്തന്നെ നിന്നു. തൻെറ വാക്കുകൾ അതിരുകടന്നവയാണെന്നു സെലിമിനു ബോധമുണ്ടായതു പിന്നീടാണ്. അത്തരം വാക്കുകൾ, തുലോം നിൎമ്മലയായ ആ സാധുവിനെ സന്തോഷിപ്പിക്കയില്ല, ദുഃഖിപ്പിക്കയേ ഉള്ളു എന്നു സെലിമിനു നേരത്തേതന്നെ മനസ്സിലാക്കുവാൻ വിഷമമുണ്ടായിരുന്നില്ല. എന്നാൽ സെലിമിൻെറ അന്ധതയാണ് ഇപ്രകാരം നദീറയെ മോഹിതയാക്കിയതെന്നു അറിവാനുള്ള സമാധാനചിത്തത അദ്ദേഹത്തിനു തല്ക്കാലം ഉണ്ടായിരുന്നുമില്ല. നിസ്തബ്ധയായി നില്ക്കുന്ന നദീറയുടെ ഗാത്രം പൂൎണ്ണചന്ദ്രൻെറ മന്ദഹാസത്താൽ ക്ഷീരസേചനംകൊണ്ടു മിനുങ്ങിത്തുടങ്ങി; അവളുടെ സൌന്ദൎയ്യം അതിൻെറ ഉൽകൃഷ്ടാവസ്ഥയെ പ്രാപിച്ചു. അദ്ദേഹം അടുത്തുചെന്ന് അവളെ തൻെറ കൈകൾക്കുള്ളിൽ “കോരി” എടുത്തു. ആരാമത്തിൽനിന്നും ആ കനകലതയെ വഹിച്ചുകൊണ്ടു അദ്ദേഹം, അതിനടുത്തുണ്ടായിരുന്ന സ്വന്തം മണിയറയിലേക്കു പോയി. അല്പനേരം കഴിഞ്ഞപ്പോൾ അവളുടെ ആലസ്യം തീൎന്ന് അവൾ നയനങ്ങൾ തുറന്നു. താൻ സെലിമിൻെറ അങ്കതലത്തിൽ ആനന്ദമനുഭവിക്കുകയാണെന്ന് അവൾ അറിഞ്ഞതു ആ സമയം മാത്രമാണ്. എങ്കിലും ഉടൻതന്നെ അന്തഃപുരത്തിൽ പോകേണ്ടതായ കാൎയ്യമവൾക്കുണ്ടായിരുന്നതുകൊണ്ടും, സമയത്തിന് അവിടെ ചെല്ലാതിരുന്നാൽ ദേവി വല്ലതും സംശയിച്ചെങ്കിലോ എന്നു ഭയപ്പെട്ടതുകൊണ്ടും അവൾ സെലിമിനോട് ഇപ്രകാരം പറഞ്ഞു.

“അന്തഃപുരത്തിൽ എന്നെ അന്വേഷിക്കുന്നുണ്ട്. സംശയമില്ല; ഞാൻ അങ്ങോട്ടു പോയിവരാം”

സെലിം മനസ്സില്ലാമനസ്സോടെ അവളെ യാത്രയാക്കി. നദീറ നിരുത്സാഹയായി അന്തഃപുരത്തിൽ ചെന്നു. അന്തഃപുരത്തിൻെറ പുറകുവശത്തു സോഫി നില്ക്കുന്നുണ്ടായിരുന്നു. സോഫി, നദീറയെ കണ്ട ഭാവംകൂടി നടിച്ചില്ല. എങ്കിലും നദീറ ഇപ്രകാരം ചോദിച്ചു:- “ഇന്നു വല്ലാതെയിരിക്കുന്നുവല്ലോ, അന്തഃപുരത്തിലെങ്ങുംതന്നെ കണ്ടുമില്ല.” ഇതു കേട്ട് സോഫി ഒന്നു ചിരിച്ചുകൊണ്ടു പറഞ്ഞു: “ആവൂ! ഇവളോടൊന്നു മിണ്ടാനെങ്കിലും ഭയവുണ്ടായല്ലോ, ദേവി

ആളയച്ചിട്ടു ഞാൻ വന്നതാണ്. നീ അകത്തേക്കു പോകുന്നുണ്ടെങ്കിൽ ഞാൻ കാത്തുനില്ക്കുന്ന വിവരം ഒന്നറിയിക്കുമോ?"

നദീറ—അതിനെന്താണ് വിഷമം! ഞാൻ ഇപ്പോൾതന്നെ ഈ വിവരം അവിടെ അറിയിക്കാം. ആകട്ടെ, ദേവി ഇന്നെന്താണു കലഹിച്ചിരിക്കുന്നത്?

സോഫി—എന്തുചെയ്യാം! പറയുന്നിടത്തെല്ലാം നായേപ്പോലെ ഓടണം; കല്പിക്കുന്നതെല്ലാം ചെയ്കയും വേണം. ദുഷ്ടകളുടെ സ്നേഹിച്ചാൽ ഫലം കഷ്ടകാലമാണ്. പിന്നെ എന്തുചെയ്യാം!"

സോഫിയുടെ ഈ വാക്കുകൾ കേൾക്കുന്നതിനു നദീറ ലേശവും ആഗ്രഹിച്ചിരുന്നില്ല. എങ്കിലും "ഞാൻ വിവരം അറിയിക്കാം" എന്നു പറഞ്ഞ് അവൾ അന്തഃപുരത്തിൽ പ്രവേശിച്ചു. നദീറ അവിടെ ചെന്നപ്പോൾ ദേവി മഞ്ചത്തിൽ ഇരിപ്പായായിരുന്നു. നദീറയെ കണ്ട ഉടൻ ദേവി ചോദിച്ചു:—

"നദീറേ! ഞാൻ സോഫി ഇവിടെ വരുവാൻ ആളയച്ചിട്ടുണ്ടായിരുന്നു. അവളെ വിളിച്ചു കൊണ്ടുവന്നുവോ എന്ന് അന്വേഷിക്കുക."

നദീറ—പുറത്തു നില്പുണ്ട്. അനുവാദം ഇല്ലാത്തതുകൊണ്ട് അവിടെ കാത്തുനില്ക്കുന്നു.

ദേവി—ആകട്ടെ, അവളെ ഉടൻ കടത്തിവിടുവാൻ കാവൽക്കാരോടു പറയട്ടെ.

നദീറ കല്പനപോലെ, പുറത്തുവന്നു സോഫിയോടു വിവരം പറഞ്ഞു. അവർ രണ്ടുപേരുംകൂടി ഒരുമിച്ച് അന്തഃപുരത്തിൽ പ്രവേശിച്ചു. ദേവിയെക്കണ്ടമാത്രയിൽത്തന്നെ സോഫി തന്റെ "മായാവേഷം" ആരംഭിച്ചു. ദേവിയാകട്ടെ, സോഫിയുടെ സങ്കടഭാവം കണ്ട്, പരിതപിച്ചും പശ്ചാത്തപിച്ചും ഇപ്രകാരമരുളി. "നിന്നെ ശിക്ഷിക്കേണ്ടിവന്നതിൽ നിന്നെക്കാൾ കുണ്ഠിതം ഇവിടെയുണ്ട്. നീ സമയം നോക്കി വൎത്തമാനം പറവാൻ പഠിക്കാത്തതാണ് ഇതിന്റെ കാരണം. എന്തുചെയ്യാം! ഏതായാലും ഇതാ നാം നിനക്ക് മാപ്പു തന്നിരിക്കുന്നു. വേഗം അന്തഃപുരത്തിൽ വേണ്ട കാൎയ്യങ്ങൾ ചെയ്യുക."

ദേവിയുടെ അനുകമ്പാസമ്പൂൎണ്ണമായ വാക്കുകൾ കേട്ട് തൃപ്തയായ സോഫി വിനയഭാവത്തോടുകൂടി തുടൎന്നു:—

"തിരുമേനി! അടിയന്റെ സകല അപരാധങ്ങളും ക്ഷമിക്കണെ! അറിവില്ലാതെ അടിയൻ വല്ലതും പറകയോ പ്രവൎത്തിക്കയോ ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിക്കണേ!" സോഫിയുടെ വിനീതസ്വരത്തിലുള്ള അഭ്യൎത്ഥന കേട്ട് അകക്കാമ്പലിഞ്ഞു ദേവി അവളെ തലോടിക്കൊണ്ട് ആശ്വസിപ്പിച്ചു.

"ആകട്ടെ, നീ പോയി ജോലികൾ മുഴു നിൎവ്വഹിക്കണം. നിന്നോട് എനിക്കു യാതൊരു അപ്രീതിയുമില്ല." ദേവിയുടെ സാന്ത്വനവചനങ്ങൾ കേട്ടപ്പോൾ തന്റെ ഭാഗ്യങ്ങൾ വീണ്ടും ഉച്ചത്തിലായെന്നും, നദീറയെ പാഠം പഠിപ്പിക്കുവാനുള്ള സമയം തനിക്കു നഷ്ടമായിട്ടില്ലെന്നും സമാധാനിച്ചുകൊണ്ട് അവൾ അന്തഃപുരത്തിൽനിന്നും ഭോജനശാലയിലേക്കു പോയി. അന്നേദിവസം ഭോജനശാലയിലുള്ള പാചകന്മാർ സോഫിയുടെ പ്രഭാവപ്രദൎശനം ഇല്ലാത്തതു വളരെ സന്തോഷമായി കരുതിയിരിക്കുമ്പോഴാണ് അവൾ അവിടെ കടന്നുചെന്നതു്.

ഭോജനശാലയിലെ പാചകന്മാരിൽ പ്രധാനിയായിരുന്ന ഒരുവൻ അവിടെ ഉണ്ടായിരുന്നവരിൽവെച്ച് ഏറ്റവും ഭയങ്കരരൂപിയായിരുന്നു. അയാളെപ്പറ്റി കേട്ടിട്ടില്ലാത്തവർ അക്ബറുടെ സാമ്രാജ്യത്തിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. അയാളെപ്പറ്റി ചക്രവൎത്തിക്കുതന്നെയും വളരെ കാൎയ്യമായിരുന്നു. അനേകദിവസങ്ങളായി, പനിനിമിത്തം, കൊട്ടാരത്തിൽനിന്നും അവധി എടുത്തു പുറത്തു താമസിച്ചിരുന്ന ആ ഉദരംഭരിയും അന്ന് അവിടെ ഉണ്ടായിരുന്നു. സോഫി, തന്റെ ജീവിതത്തിൽ തനിക്കു വെല്ലുവാൻ കഴിയാത്ത ഏതെങ്കിലും ഒരുവനെ കണ്ടിട്ടുണ്ടെങ്കിൽ അതു് ഈ വിദ്വാനല്ലാതെ മറ്റാരുമായിരുന്നില്ല. അയാളുടെ വൎത്തമാനം സോഫിയെ വളരെ അസഹ്യപ്പെടുത്തിയിരുന്നു. എന്നാൽ തന്റെ കോപംകൊണ്ടോ, സരസസംഭാഷണംകൊണ്ടോ, മന്ദഹസിതംകൊണ്ടോ, കാമചാപല്യംകൊണ്ടോ, ഒന്നുംതന്നെ അയാളെ വശീകരിക്കാനോ, തോല്പിക്കാനോ സോഫിക്കു കഴിഞ്ഞിരുന്നില്ല. അയാളെപ്പറ്റി പറയുവാനോ വിമൎശിക്കുവാനോ ഒരാൾ തുനിയുന്നപക്ഷം ആദ്യംതന്നെ പറയേണ്ടതു നമ്മുടെ പാചകശാലക്കാരൻ ഒരു ഷണ്ഡനായിരുന്നുവെന്നാണ്. ഷണ്ഡന്മാരെ അന്തഃപുരത്തിൽ താമസിപ്പിക്കുന്നതു ഇന്നും മഹമ്മദൻരാജ്യങ്ങളിൽ നടപ്പിലിരിക്കുന്ന ഒരു പതിവാകയാൽ അയാളുടെ ഈ അധികാരലാഭം അനായാസേന ഉണ്ടായിട്ടുള്ളതായിരുന്നു. എന്നാൽ ഇതിൽ മറെറാരു വിശേഷംകൂടിയുണ്ട്.

അയാളുടെ രാജ്യം ഹിമാലയപൎവ്വതപംക്തികളുടെ അടുക്കലുള്ള നീപ്പാൾരാജ്യമാണെന്നാണ് ഇന്നത്തെ ജനസംസാരം തെളിയിക്കുന്നതു്. അയാളുടെ ചെറുപ്പകാലത്ത് അയാൾക്കുണ്ടായിരുന്ന നാമത്താലല്ലാ ഇന്ന് ആ വിദ്വാനെ അറിയുന്നതെന്നും ഒരു വൎത്തമാനം ആഗ്രായിൽ പരന്നിട്ടുണ്ട്. ഏതായാലും ഇന്നു രണ്ടു നാമങ്ങളാൽ അയാൾ പ്രഖ്യാതനാണ്. "പ്രചണ്ഡഖണ്ഡകംഭാണ്ഡൻ" എന്ന ഒരു നാമം ഇന്നു കൊട്ടാരത്തിൽ അറിയുന്നവർ വളരെ ഇല്ലെങ്കിലും "കംഭോദരസ്വാമി" എന്ന അപരനാമം എല്ലാവൎക്കും അറിയാം. ഈ നാമം അക്ബർ ചക്രവൎത്തി കൊടുത്തിട്ടുള്ളതാണ്. കംഭോദരൻ എന്ന നാമം തനിക്കു ലഭിച്ച മാത്രമുതൽ നമ്മുടെ ഷണ്ഡനായ പ്രചണ്ഡഖണ്ഡകംഭാണ്ഡൻ, അതു തനിക്കു കീൎത്തികരമാണെന്നു ദൃഢമായി വിശ്വസിച്ചു. എന്നാൽ ഇയ്യാൾ ഷണ്ഡനായിത്തീൎന്നതിനെപ്പറ്റി ഒരു കഥ അവിടെ പരന്നിട്ടുണ്ട്. കംഭാണ്ഡൻ ജന്മനാതന്നെ ഷണ്ഡനല്ലായിരുന്നു. അയാൾക്കു ഉദ്ദേശം പതിനാറു വയസ്സ് പ്രായമായപ്പോൾ വീട്ടിൽനിന്നും പുറപ്പെട്ട് കാശിയിലെത്തി. അവിടെ ഒരു ഗൃഹസ്ഥന്റെ വീട്ടിൽ അയാൾ ഭൃത്യവേലയ്ക്കു നിന്നു. എന്നാൽ ഗൃഹനായികയുടെ രൂപലാവണ്യം കംഭാണ്ഡനു തീരെ സഹിക്കുവാൻ പ്രാപ്തിയുണ്ടായിരുന്നില്ല. പരസ്ത്രീസ്പൎശനം പരമപദത്തിലേക്കുള്ള സോപാനമാണെന്ന്, ഹിന്ദുമതത്തിലെ ആരാധനാപാത്രങ്ങളായ ദേവേന്ദ്രൻ, പരാശരൻ, മഹേശ്വരൻ, ശ്രീകൃഷ്ണൻ എന്നിത്യാദി ദേവന്മാരുടെ അപദാനങ്ങളെപ്പറ്റി മനസ്സിലാക്കി അവരിൽ ദൃഢവിശ്വാസമുണ്ടായിരുന്ന കംഭാണ്ഡൻ അവരെ അനുകരിച്ചു യാതൊരുമടിയുംകൂടാതെ തീരുമാനിച്ചുറയ്ക്കുകയും, അവരെപ്പോലെ സാധിച്ചില്ലെങ്കിലും, കഴിയുന്നത്ര ശ്രമിക്കണമെന്നുതീൎച്ചപ്പെടുത്തുകയും ചെയ്തു. ഒരുദിവസം അയാൾ ഗൃഹനായികയോടു തന്റെ കാമചാപല്യം അല്പാല്പമായി വെളിപ്പെടുത്തുവാൻ ആരംഭിച്ചു. ആരാത്രി ഗൃഹനായിക ശയിക്കുന്ന മുറിയിൽ, കംഭാണ്ഡൻ കൂസൽകൂടാതെ കയറിച്ചെന്നു. ഉറങ്ങിക്കിടന്ന സ്ത്രീയെ സ്പൎശിക്കവേ, ഭയവിഹ്വലയായ ആ സ്ത്രീ ഉറക്കെ നിലവിളിക്കുന്നതു കേട്ട് വേറെ ഒരു മുറിയിൽ ശയിച്ചിരുന്ന ഗൃഹനായകൻ അവരുടെ അടുക്കൽ ചെന്നു. കംഭാണ്ഡൻ അവിടെനിന്നും ഓടി രക്ഷപ്പെടുവാൻ ശ്രമിച്ചുവെങ്കിലും ഗത്യന്തരമുണ്ടാകാതെ, മറു ഭൃത്യന്മാരുടെ പിടിയിൽ അകപ്പെട്ടു. കോപിഷ്ഠനായ ഗൃഹനായകൻ അയാളെ ഹിംസിക്കുവാൻ ആജ്ഞാപിക്കുന്നതിനു പകരം, അ

യാളെ ഈശ്വരൻ നിന്ദിതന്മാർക്കു പ്രേരിപ്പിച്ച "പൈശാചികത്വത്തെ" പരിമേരദിക്കവാൻ ആജ്ഞാപിച്ചു. ഭൃത്യന്മാർ യാതൊരു മടിയും കൂടാതെ അപ്രകാരം ചെയ്തു. എന്നാൽ ഈ കൃത്യം നടന്നതായി അറിഞ്ഞ ഗൃഹനായകൻ പശ്ചാത്തപിച്ച് അയാളെ ശുശ്രൂഷിച്ച് കൂടുതൽ രോഗത്തിന് ഇടയാകാതെ രക്ഷിച്ചു. രോഗം ഭേദമായപ്പോൾ അയാൾ യാത്രപറഞ്ഞു പിരിയുകയും ചെയ്തു.

അക്കാലത്താണ് അക്ബർ രാജപുത്രന്മാരെ തോല്പിക്കാനായി സേനകളുമൊരുമിച്ച വിന്ധ്യപർവ്വതത്തിന്റെ സാനുപ്രദേശങ്ങളിൽ പാളയമടിച്ച് പാർത്തിരുന്നത്. നിരാശ്രയനായിത്തീർന്ന കുംഭാണ്ഡൻ ബ്രാഹ്മണകുലത്തിൽ ജനിച്ചവനെങ്കിലും, മഹമ്മദ്മതം സ്വീകരിച്ച് അക്ബറുടെ സേനയിൽ ചേർന്നു. മഹമ്മദനായിത്തീർന്നെങ്കിലും, അയാളുടെ പഴയ പേര് മാത്രമേ തനിക്കാവശ്യമുള്ളുവെന്നു തീർച്ചപ്പെടുത്തിയിരുന്നതിനാൽ യാതൊരു പുതിയ നാമവും സ്വീകരിച്ചില്ല. കുംഭാണ്ഡൻ ഷണ്ഡനാണെന്ന് അറിഞ്ഞ ഉടനെതന്നെ ചക്രവർത്തി അയാളെ അന്തഃപുരത്തിൽ ദാസനായി നിയമിച്ചു. ജോലികൾക്കു വളരെ സാമർത്ഥ്യമുണ്ടായിരുന്നതുകൊണ്ടും, വളരെ ഭക്ഷണപ്രിയനായിരുന്നതുകൊണ്ടും, കുംഭാണ്ഡനെ ചക്രവർത്തി "കുംഭോദര"നാക്കി പാചകശാലാവിചാരിപ്പുകാരനായി നിയമിച്ചു. ഇതാ! ഇന്നും അതേ ഉദ്യോഗത്തിൽതന്നെയാണ് ഇദ്ദേഹം വിജയിക്കുന്നത്. ഇപ്രകാരം രണ്ടു ജാതി, രണ്ടു വംശം, രണ്ടുമതം, രണ്ടു പേര്, രണ്ടുംകെട്ട ലക്ഷണം എന്നിത്യാദി ദ്വിജത്വത്തോടുകൂടി ജീവിക്കുന്ന കുംഭാണ്ഡൻ ഒരു ഭയങ്കരസ്വരൂപിയായിരുന്നു. ഉദ്ദേശം നാല്പതു വയസ്സു പ്രായമുള്ള ഈ മനുഷ്യന്റെ തലയുടെ കേന്ദ്രസ്ഥാനത്ത്, മരുഭൂമിയിലെ കുറ്റിക്കാടുപോലെ കുറച്ചു കറുത്ത രോമങ്ങൾ പടർന്നുപിടിച്ചിട്ടുണ്ട്. അതിനുള്ളിൽ സ്വജനങ്ങളായ ചില പ്രാണികൾ സ്വൈരം വസിച്ചിരുന്നുവെന്ന്, അവയുടെ അതിരുകടന്ന പ്രവേശംമൂലം തല ഉടയ്ക്കുന്ന രീതിയിൽ രണ്ടു കൈകൾകൊണ്ടും മാന്തിപ്പൊളിക്കുന്നതു കാണുമ്പോൾ, ആർക്കും ഉദ്ദേശിക്കുവാൻ കഴിയും. ശിരസ്സിൽ രോമം കുറവായിരുന്നെങ്കിലും, പുരികവും ഗണ്ഡസ്ഥലങ്ങളും ഇരുമ്പുകമ്പികൾപോലെയുള്ള രോമങ്ങളാൽ ആവൃതമായിരുന്നു. തടിച്ചു വിസ്താരമുള്ള ചെവികളും, കുന്നിക്കുരുവിന്റെ ആകൃതിയിലുള്ള കണ്ണുകളും, സമുദ്രങ്ങളിലും മറ്റും കരയിൽനിന്ന് ഉന്തിനില്ക്കുന്ന പാറയുടെ മുനമ്പുപോലെ തോന്നിക്കുന്ന മൂക്കും, തടിച്ച്, ചില സ്ഥലങ്ങളിൽ പാ

ന്ധ്യ, ഒരു കണ്ടിരുന്നാ പൃഷ്ഠം, ചകിരിമെത്തപോലെയുള്ള മാറിടവും, തടിച്ചു കൊഴുത്തു് അനേകം മടക്കുകളുള്ള കഴുത്തും, ഉരുണ്ടു തടിച്ച കൈകളും ആ വിശേഷമനുഷ്യൻെറ ഭയങ്കരാകൃതിയെ മോടിപിടിപ്പിച്ചു. ഉദ്ദേശം 6 അടിയിൽ കുറയാത്ത പൊക്കവും, പത്തടിയിൽ കുറയാത്ത ചുറ്റളവും, ഉള്ള ഉടൽ ആ രൂപിയുടെ വിരൂപതയും ആകൃതിയുടെ വികൃതിയും പ്രസ്പഷ്ടമാക്കി. അയാളുടെ ദന്തനിരയിൽ ഏറിയ കൂറും അതിരുകടന്നവയും, അവയെല്ലാംതന്നെ വെള്ളത്തിൽ കിടക്കുന്ന പുളിങ്കുരുപോലെയുള്ളവയും ആയിരുന്നു. ജീവനുണ്ടായിരുന്ന ആ തടി ഏതാണ്ട് തടിച്ചുകൊഴുത്തു് ഇരുണ്ട് ഉരുണ്ട ഒരു വസ്തു മാത്രമായിരുന്നു. ഏതാണ്ട് പാതാളലോകത്തിലെ പാതകവേഷംപൂണ്ട ആ പരമോദരസ്വാമി പാചകശാലാപാലനം ചെയ്തുവന്നു. അന്തഃപുരത്തിലെ ദാസിമാർ അയാളെ കാണുമ്പോൾ, ഗർദ്ദഭരോദനം കേട്ട മയിൽപ്പേടകൾപോലെ, തീവണ്ടിയുടെ ഹുങ്കാരധ്വനി കേൾക്കുമ്പോൾ പശുക്കിടാവുപോലെ ഭയപ്പെട്ടു വിരണ്ടു. എന്നാൽ കംഭോദരസ്വാമിയാകട്ടെ ആരേയും ദ്വേഷിക്കയാതിലും, ചീത്തപറയുന്നതിലും ഉദാസീനത ഭാവിച്ചിരുന്നുമില്ല. കൊട്ടാരങ്ങളിലെ ആവശ്യത്തിനുള്ള ഭക്ഷണപദാൎത്ഥങ്ങളെല്ലാം വെടിപ്പായും ശുചിയായും തയാറാക്കുന്നതിൽ പാചകസ്വാമിക്കു വളരെ നിഷ്കൎഷയുണ്ടായിരുന്നെങ്കിലും, അവിടെയുണ്ടായിരുന്ന മററാളുകൾക്കു ഭക്ഷണം കൊടുക്കുന്നതിൽ സ്വാമി പല കുടുംകൈയ്യും പ്രവൎത്തിക്കാതിരുന്നിട്ടില്ല. പരിചാരികമാർ ഭോജനശാലയിൽ ചെല്ലുമ്പോൾതന്നെ സ്വാമി കയൎത്തുതുടങ്ങും. നല്ലനല്ല ഭക്ഷണസാധനങ്ങളിൽ കാഞ്ഞിരക്കുരു, കിരിയാത്തു എന്നിത്യാദി കൈയ്പുസാധനങ്ങൾ കൂട്ടി ചേൎത്തല്ലാതെ സ്വാമി പരിചാരികമാൎക്കു കൊടുക്കുക പതിവില്ല. ചക്രവൎത്തിയുടേയും, സ്വാമിക്കു സ്നേഹവും ഭയവും ഉള്ള മററാളുകളുടേയും, സ്വാമിയുടേയും, ഭക്ഷണം കഴിഞ്ഞാൽ ഉടനെ, ആവക ഭക്ഷണസാമഗ്രികളെല്ലാം ഏതെല്ലാം രീതിയിൽ വൃത്തിഹീനങ്ങളാക്കുവാൻ കഴിയുമോ, അപ്രകാരമെല്ലാം, സ്വാമി യാതൊരു കൂസലും കൂടാതെ പ്രവൎത്തിച്ചുവന്നു. എന്നാൽ ഇവയെപ്പററി കുററം പറയുന്നതിനോ മററൊ ആരെങ്കിലും തുനിഞ്ഞാൽ പിന്നെ ഭോജനശാലയിലെ പ്രീതിയും തീൎന്നു. സ്വാമിയുടെ ജനനത്തിനുശേഷം അമരസിംഹന് ജീവിക്കാൻ സാധിച്ചിരുന്നെങ്കിൽ താഴെ കാണുന്ന പൎയ്യായങ്ങൾകൂടി അമരകോശത്തിൽ സ്വാമിയുടെ നാമധേയങ്ങളായി പരിലസിക്കുമായിരുന്നു. എങ്കിലും ഇവ നാമങ്ങളിലേതെങ്കിലും ഒന്നുപയോഗിച്ചാൽ

സ്വാമിയുടെ ശരിയായ സ്വഭാവത്തിന്റെ ഒരു ഭാഗം പ്രത്യക്ഷപ്പെടുന്നതാണ്. അമരകോശത്തിൽ ചേർക്കേണ്ടതായിട്ടുള്ള ഭാഗം ഇതാണ്.

കുംഭോദരോ മഹാഷണ്ഡഃ കുംഭാണ്ഡോ മന്ദഷാധമഃ
മഹോദരോ മഹാപാപീ സ്ത്രീരിപുഃ പാമകഭിജ്ഞഃ.

ഈ ശ്ലോകം അമരത്തിൽ ചേർക്കുവാൻ ആചാര്യന്മാർ മടിക്കുന്നുണ്ടെങ്കിൽ അതുകൊണ്ട് കുംഭാണ്ഡനു യാതൊരു കുറവും വരുവാനില്ലെന്ന് അയാൾ തങ്കളുക്കു സമ്മതിക്കാതെയിരിക്കയില്ല.

ഇപ്രകാരമുള്ള ഈ ഭയങ്കരസ്വരൂപി വല്ല വിധത്തിലും കൊട്ടാരത്തിൽ നിന്നു പോയാൽ മതിയെന്നു സോഫി സർവ്വാത്മനാ പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോഴാണു കുംഭോദരനു പനി വന്നത്. ഉദ്ദേശം മൂന്നിടങ്ങഴിപ്പാലും, ഇരുനാഴി നെയ്യും ചെലുത്താതെ കുംഭോദരസ്വാമി സൂര്യനെ അസ്തമിപ്പിക്കപതിവില്ല. ഒരു ദിവസം സ്വാമി ഈവക ഉരുത്തസാധനങ്ങൾ നിസ്സീമമായി ചെലുത്തുകയും അതു പനിക്കു കാരണമാവുകയും ചെയ്തു. പനി ബാധിച്ചതോടുകൂടി സ്വാമി ഭോജനശാലയിൽ നിന്നും മാറിത്താമസിച്ചു. ഈ വിവരം അറിഞ്ഞു സോഫി വളരെ സന്തോഷിച്ചു. "ഈ നാശത്തിനെ കെട്ടിയിടുക്കണേ! സർവ്വേശ്വരാ!" എന്നു മുടങ്ങാതെ അവൾ പ്രാർത്ഥിക്കയും ചെയ്തിരുന്നു. പക്ഷെ എന്തു ഫലം! അന്നു സോഫി ഭോജനശാലയിൽ ചെന്നപ്പോൾ ആദ്യമായി കണ്ടതു കുംഭോദരസ്വാമിയേയായിരുന്നു. സ്വാമിയെ കണ്ട ഉടൻ തന്നെ അസാമാന്യധീരയായ സോഫി വല്ലാതെ പരിഭ്രമിച്ചുവെങ്കിലും അവൾ ഒന്നു പുഞ്ചിരിക്കൊണ്ടു. തത്സമയം സ്വാമി വക്ത്രഗഹ്വരത്തെ തുറന്നു ശബ്ദിച്ചു തുടങ്ങി. "ഹ്രീം. ഭം. ക്ലീം." നിരർത്ഥകമായ വിധത്തിൽ പഞ്ചാക്ഷരങ്ങൾ തമ്മിൽ യോജിപ്പിച്ചു വലിയ തോക്കിന്റെ ഉള്ളിൽനിന്നും ഉണ്ടപോലെ ഉന്തിത്തള്ളി പുറത്തേക്കുവിട്ട് ഈ ശബ്ദകോലാഹലത്തിൽ ആ സാധു വിരണ്ട് അവിടെ നിന്നു. അവൾ ഇപ്രകാരം പറഞ്ഞു:—

"സ്വാമി! ഇത്രയും നാൾ എവിടെയായിരുന്നു?" സോഫിയുടെ ഈ വാക്കുകൾ കേട്ടു തന്റെ വലത്തു കാലിന്റെ പെരുവിരൽ ഉന്നി ഒന്നു കുത്തിച്ചു, വലത്തു കൈയ്യിന്റെ ചൂണ്ടാണിവിരൽ ചൂണ്ടി അവളോട് ഉത്തരം പറഞ്ഞു.

"ക്ലീം! ഹ്രീം! എന്തിനാണു കൊച്ചുറാണി എഴുന്നള്ളിയതു്?

അമ്മതന്താരയോടീ മൂധേവി! ദ്രോഹി! കള്ളടീ! ചൂടലേ! ടലേ! ലേ! സ്ഫീർ. ർ. ർ. ർ" ഇപ്രകാരം തന്നെ ഭർത്സിക്കുന്നത് ഇന്നാദ്യമായിട്ടല്ലെന്നു നിശ്ചയമുണ്ടായിരുന്ന സോഫി ഇതിനുത്തരം പറയാതെ ഭോജനശാലയിലെ രണ്ടാമത്തെ മുറിയിൽ പ്രവേശിച്ചു. അവിടെ ഒരു പാത്രത്തിൽ കുറെ പാൽ പകൎന്നു വെച്ചിരുന്നതു കണ്ട് അതിൽ നിന്നു കുറെ കുടിച്ചാൽ കൊള്ളാമെന്നു മോഹിച്ചു സ്വാമിയോടു പറഞ്ഞു.

"സ്വാമി! ഞാൻ ഒന്നും കഴിച്ചില്ല. എനിക്കു കുറെ പാൽ തരണം. തിരുമേനി പറഞ്ഞിട്ടുണ്ട് ഇവിടെ നിന്നും കുറെ പാൽ വാങ്ങി കുടിച്ചു കൊള്ളുവാൻ". സോഫിയുടെ അപേക്ഷ കേട്ടപ്പോൾ സ്വാമി തുടൎന്നു "ക്ലീം. ഹ്രീം! കണ്ണേ! മുക്കേ! പാലു കുടിക്കണോടീ ബാലേ! പൊന്നേ! വെള്ളിയേ! രത്നമേ! വൈരമേ! എടീ ലോലേ! ലേ!" ഇത്രയും പറഞ്ഞു സ്വാമി രണ്ടു കൈയ്യും നീട്ടിക്കൊണ്ട് അവളുടെ അടുക്കലെത്തി. "തിരുമേനി പറഞ്ഞിട്ടുണ്ടോ പാൽ കുടിക്കാൻ! എന്നാൽ ഇതു മുഴുവനും ഞാൻ തരാം!" സോഫി, സ്വാമിയുടെ രൌദ്രവേഷം കണ്ട് അയാൾ ഉപദ്രവിച്ചെങ്കിലോ എന്നു കരുതി മാറിനിന്നു. അവൾ പറഞ്ഞു:—

"എനിക്കു പാൽ തരുമെങ്കിൽ തരണം; ഇല്ലെങ്കിൽ പോകട്ടെ." ഇതു കേട്ട് ഇവളെ ഒന്നു കളിപ്പിക്കണമെന്നു കരുതി സ്വാമി മൂന്നാമത്തൊരു മുറിയിൽ കയറി ചെന്നു. എന്നിട്ട് ഇങ്ങിനെ ആജ്ഞാപിച്ചു. "നീ ഈ മുറി നല്ലതുപോലെ വൃത്തിയാക്കണം. ഞാൻ നിശ്ചയമായും പാൽ തരാം" സോഫി ഇതു വിശ്വസിച്ചു കുംഭോദരൻ കാണിച്ച മുറിയിൽ കടന്നു ചെന്നു. സോഫി അതിനുള്ളിൽ പ്രവേശിച്ചുവെന്നു മനസ്സിലായപ്പോൾ സ്വാമി അതിന്റെ വാതിൽ പൂട്ടി പുറത്തേക്കിറങ്ങി. സോഫി തന്നെ സ്വാമി ചതിക്കയാണു ചെയ്തതെന്ന് അറിഞ്ഞപ്പോൾ വളരെ ദേഷ്യപ്പെടുകയും കോപിക്കയും ചെയ്തു അവൾ ശകാരിച്ചു "എടോ മൎക്കടമുഷ്ടേ വാതിൽ തുറക്കുകയാണു നല്ലത്. അല്ലെങ്കിൽ ഞാൻ ഈ വിവരം കൊട്ടാരത്തിൽ അറിയിക്കും. എടോ ദ്രോഹി! രണ്ടുംകെട്ടവനേ! ഇതു തുറക്കുകയാണു ഭേദം!" സോഫിയുടെ ശകാരം കേട്ടു പൊട്ടിച്ചിരിച്ചുകൊണ്ടു സ്വാമി പറഞ്ഞു "ക്ലീം. ക്ലോം. ഹ്രീം. ഞാൻ രണ്ടും കെട്ടവനാണ്! നീ ഒന്നും കെടാതെ അവിടെ നില്ല്." ഇത്രയും പറഞ്ഞ് അയാൾ ഒരു

"തിരുമേനി! അടിയൻ ഈയിടെ അനേകദിവസങ്ങളായി പല ദുസ്സ്വപ്നങ്ങളും കാണുന്നുണ്ട്. ഏതോ ഒരു ദിവ്യൻ എന്റെ അടുക്കൽ എപ്പോഴും വരുന്നതു പോലെ എനിക്കു തോന്നുന്നു. അദ്ദേഹം "സൂക്ഷിച്ചുകൊള്ളണ"മെന്നു് എന്നോടു പല പ്രാവശ്യവും പറയുന്നുണ്ട്. അതുകൊണ്ടു നമ്മുടെ ഈ വേഴ്ച എനിക്കു് നാശകരന്തന്നെയാണു്. സംശയമില്ല. പക്ഷേ അവിടുത്തെ പാദമല്ലാതെ എനിക്കു് ഈ ജന്മത്തിൽ മറ്റൊന്നും ആശ്രയമില്ല. നദീറയുടെ ജീവിതം അവിടത്തെ അങ്കതലത്തിൽ തന്നെ അവസാനിക്കണമെന്നു മാത്രമേ എനിക്കു പ്രാർത്ഥനയുള്ളു. ആ പ്രാർത്ഥനയെ ഈശ്വരൻ ദൈവം നിറവേറ്റിയിരുന്നെങ്കിൽ ഞാൻ എത്രയോ ഭാഗ്യവതിയായിത്തീരുമായിരുന്നു."

സെലിം—ആകട്ടെ. സെലിം ഒരു വിടനാണെന്നു ഭവതി കരുതുന്നുണ്ടോ? എന്റെ സ്വഭാവശുദ്ധമെല്ലാം തന്നെ ഉത്തമോത്തംസമായ നിന്നെ പരിചയമായ ദിനം മുതൽ എന്നെ വെടിഞ്ഞിരിക്കുന്നു. ഹാ! സുകുമാരി! ജീവനാഥേ!"

സെലിം മനസ്സഴിഞ്ഞു് ഇപ്രകാരമുള്ള സംബോധനകൾ പ്രയോഗിച്ചിട്ടുള്ളതായി നാഹരി ഒരിക്കലും കേട്ടിട്ടില്ല. അംബികാദേവിയുമായുള്ള സൈരസല്ലാപങ്ങൾ അനേകം പ്രാവശ്യം അവൾ ശ്രദ്ധിച്ചിട്ടുണ്ട്. എന്നാൽ ഇത്ര ഹൃദയംഗമമായി സെലിം ഒരു വാക്കുപോലും ആ സന്ദർഭങ്ങളിൽ ഉപയോഗിച്ചിട്ടില്ല. അവൾ അല്പനേരംകൂടി അവിടെ നിന്നു. ഉടൻ തന്നെ കയറി ചെല്ലുവാൻ അവൾ ആഗ്രഹിച്ചിരുന്നുവെങ്കിലും ആ പ്രവൃത്തി സെലിമിനു് അനിഷ്ടമായെങ്കിലോ എന്നു കരുതി അവൾ അവിടെത്തന്നെ നിന്നതേയുള്ളു. സെലിം വീണ്ടും പറഞ്ഞു. "എന്നാൽ പറഞ്ഞതുപോലെയാകട്ടെ, നിന്നെ വിട്ടു പിരിയാനുള്ള വൈമനസ്യം മാത്രമാണ് എന്റെ യാത്രയെ തല്ക്കാലം നിർത്തിവച്ചിട്ടുള്ളതു്. ഞാൻ എപ്രകാരം നിന്നെ വിട്ടുപിരിയും. ഒരിക്കലും സെലിം അതിനു പ്രാപ്തനാകയില്ല. ഡക്കാൻ മുഴുവനും മുഗൾസാമ്രാജ്യത്തിൽ നിന്നും ഭിന്നിച്ചു പോയാലും സെലിം അതു കാര്യമായി ഗണിക്കുന്നില്ല. നീയുമായി ഭിന്നിക്കാതെയിരിക്കണമെന്നു മാത്രമേ എനിക്കാഗ്രഹമുള്ളു. നാളെ രാത്രി ഇവിടെ [illegible] കൊള്ളാം." [illegible] ഇത്രയും പറഞ്ഞു വാതിൽ തുറ[illegible] എന്നാൽ [illegible] നില്ക്കുന്ന ആരാമത്തിന്റെ മറുഭാഗത്തു് ആരുടെയോ കാലടികൾ കേട്ടു് അവൾ അങ്ങോട്ടു നോക്കി. കുമാരന്റെ [illegible]

ഹസ്ത്യമന്ദിരത്തിന്റെ പൂമുഖത്തു നിന്നും ആരോ മറ്റുള്ളവരുപോ ലെ സോഫിക്കു തോന്നി. ആയാൾ ഗൂഢമായി കുമാരന്റെ പ്രേമ സല്ലാപങ്ങളെ ശ്രദ്ധിക്കുന്നുണ്ടായിരുന്നുവെന്ന് അവൾ തീർച്ചപ്പെടു ത്തി. പക്ഷെ ആ ആൾ ആരാണെന്നോ, എങ്ങോട്ടാണു പോയതെ ന്നോ അവൾക്കു വളരെ സൂക്ഷിച്ചിട്ടും അറിവാൻ കഴിഞ്ഞില്ല. കുമാ രൻ വാതിൽ തുറന്ന് സഖിയെ യാത്രയാക്കി, വീണ്ടും ആ മുറിയിലു ണ്ടായിരുന്ന മഞ്ചത്തിൽ ഉപവേശിച്ച് അല്പം കഴിഞ്ഞപ്പോൾ സോ ഫി പഴങ്ങളുമായി കയറിച്ചെല്ലുന്ന അവളെ കണ്ടപ്പോൾ സെലിം ചോദിച്ചു:—

“സോഫിക്ക് അന്തഃപുരത്തിൽ പ്രവേശം കിട്ടിയോ? കൊള്ളാം! ദേവി വീണ്ടും പ്രീതിപ്പെട്ടുവെന്നു തോന്നുന്നല്ലോ.”

സോഫി—“എല്ലാം ചെയ്യുന്ന് ഇവരുടെ കല്പനകൾ അപ്രകാരമെല്ലാം ആയിക്കഴിഞ്ഞു. പക്ഷെ പഴകിയവർ പുളിക്കുമെന്നല്ലേ പറയുന്ന ത്? പുതിയവ വരുമ്പോൾ പഴയതിനു സ്ഥാനമില്ല. അതല്ലേ ലോക സ്വഭാവമാണോ?” ഇതു കേട്ട സോഫിയുടെ വാക്കുകളിൽ അന്തർ വിളിച്ചിരുന്ന വ്യംഗ്യാർത്ഥം മനസ്സിലാക്കിയ സെലിം പറഞ്ഞു:—

“നീ എന്തിനാണ് ഈ അർത്ഥമില്ലാത്ത വാക്കുകൾ പറയു ന്നതു? നിന്നെ ഒരുനാളെങ്കിലും അവഗണിച്ചിട്ടുണ്ടോ? ആകട്ടെ നീ ആ പ ഴങ്ങൾ അവിടെ വെക്കുക.”

സോഫി കുമാരന്റെ ആജ്ഞപ്രകാരം പഴങ്ങൾ അവിടെ ഉണ്ടാ യിരുന്ന ഒരു തട്ടത്തിൽ നിക്ഷേപിച്ചു. എന്നിട്ട് പ്രേമകലഹത്തി ലെന്നപോലെ പിറുപിറുത്തു കൊണ്ടു നിന്നു. ഇതു കണ്ടു രസക്ഷയം വന്ന രാജകുമാരൻ അവളോടിങ്ങനെ ചോദിച്ചു.

“നീ എന്തിനാണ് ഇനി ഇവിടെ നില്ക്കുന്നതു? നേരം രാത്രി യായിരിക്കുന്നു. നീ പൊയ്ക്കൊള്ളുക. ഇന്നു ഞാൻ അന്തഃപുരത്തിലേ ക്കു പോകുന്നതാണ്.”

കുമാരന്റെ ഈ വാക്കുകൾ സോഫിയെ എത്രമാത്രം പരിത പിപ്പിച്ചുവെന്നു പറയേണ്ടതില്ലല്ലോ. അവളുടെ ഉദ്ദേശങ്ങളെല്ലാം വിഫലങ്ങളായി പരിണമിച്ചതുപോലെ അവൾക്കു തോന്നി. അവൾ പറഞ്ഞു. “തിരുമേനി! ഇന്നു രണ്ടു പ്രാവശ്യമായിട്ട് അവിടേക്കുള്ള നീരസം എന്തുകൊണ്ടാണെന്ന് അറിഞ്ഞിരുന്നെങ്കിൽ ഞാൻ സ മാധാനപ്പെട്ടു കൊള്ളുമായിരുന്നു.” ഇത്രയും പറഞ്ഞു സോഫി കര ഞ്ഞു തുടങ്ങി. ഉടനെ സെലിം മഞ്ചത്തിൽ നിന്നും എഴുന്നേറ്റ് അവ ളെ ആശ്വസിപ്പിച്ചു. “നീ എന്തിനായിട്ട് കരയുന്നതു? എനിക്കു

ണ്ടുമൂന്നു ദിവസങ്ങളായി മനസ്സിനും ദേഹത്തിനും സുഖമില്ലാത്തതു കൊണ്ടു വല്ലാതെയിരിക്കുന്നുവെന്നേയുള്ളു. ഏതായാലും സംഗതി കൾ വിശദമായി നാളെ പറയാം. ഞാൻ ഒന്നു വിശ്രമിക്കട്ടെ. നീ പൊയ്ക്കൊള്ളുക.”

സെലിമിന്റെ യാത്രപറയൽ സോഫിയെ വളരെ വിഷമിപ്പി ക്കയും വേദനിപ്പിക്കയുംചെയ്തു. ഗത്യന്തരമില്ലാത്തതുകൊണ്ട് അവൾ യാതൊരു അക്ഷരവും ഉച്ചരിക്കാതെ ആ സ്ഥലത്തിൽനിന്നും അന്ത ർദ്ധാനംചെയ്തു. അവളുടെ കോപം, നിരാശമൂലം, പതിന്മടങ്ങു വർദ്ധി ച്ചിരുന്നു. കുമാരന് തന്നോടുണ്ടായിരുന്ന പ്രേമത്തെ നശിപ്പിച്ചത് ന ദീറയാണെന്നു അവൾ തീർച്ചപ്പെടുത്തി. അവളോടു തനിക്കുള്ള പക വീട്ടേണ്ട കാലം അതിക്രമിച്ചിരിക്കുന്നുവെന്ന് അവൾ ഉദ്ദേശിച്ചു. അ തിനായി പ്രവർത്തിക്കേണ്ടതെന്തെല്ലാമാണെന്നും ഒരു മാത്രകൊണ്ട് അവൾ ആലോചിച്ചുറച്ചു.

രാജകുമാരന്റെ അടുക്കൽനിന്നും പോന്ന ഉടൻതന്നെ അവൾ അന്തഃപുരത്തിലേക്കു പോകാതെ അവളുടെ ഗൃഹത്തിലേക്കുതന്നെ തിരിച്ചു. കൊട്ടാരത്തിന്റെ പുറത്തെ വാതിൽ കടന്നപ്പോൾതന്നെ, അവിടെ തെരുവിന്റെ ഒരു ഭാഗത്ത് ഹാക്കിം നില്പുണ്ടായിരുന്നു. ഹാക്കിമിനെ കണ്ടിട്ടും സോഫി യാതൊന്നും മിണ്ടിയില്ല. എന്നാൽ സോഫിയെ കണ്ട ഉടൻതന്നെ ആ യാചകൻ തിരിഞ്ഞുനിന്നു പറ ഞ്ഞുതുടങ്ങി. “കൊച്ചമ്മേ! വല്ലതും തരണേ! എനിക്കു നല്ലതുപോ ലെ വിശക്കുന്നു.” ഇതുകേട്ട് സോഫിതിരിഞ്ഞുനിന്നു. അപ്പോൾ ഹാ ക്കിം അവളുടെ അടുക്കൽചെന്നു. കീറിപ്പറിഞ്ഞ ഒരു കറുത്ത കുപ്പാ യം അയാൾ പാദംവരെ നീട്ടി ധരിച്ചിരുന്നു. തലയിൽ ഒരു വ ലിയ തലപ്പാവു് കെട്ടിയിട്ടുണ്ട്. കയ്യിൽ ഒരു ഭിക്ഷാപാത്രവും ഒരു ഊന്നുവടിയും അയാൾ ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നു. ഉയ്യാളെ കണ്ട ഉടൻ തന്നെ.

“താൻ ആരെയാണ് വിളിക്കുന്നത്. പാതിരയായാലും വല്ല സ്ഥലത്തും പോയി ചരിയാതെ താൻ പ്രേതത്തിന്റെ മാതിരി ഇവി ടെ നില്ക്കുന്നതെന്തിന്?” എന്നു സോഫി ചോദിച്ചു. ഇതുകേട്ടു പൊ ട്ടിച്ചിരിച്ചുകൊണ്ടു യാചകൻ പറഞ്ഞു,—

“അയ്യോ! ഇങ്ങിനെ കോപിക്കരുതെ! കൊട്ടാരത്തിന്റെ വാതു ക്കൽ നിന്നാലെങ്കിലും വല്ലവരും വല്ലതും തരുമെന്നു ഞാൻ കരുതി.

പക്ഷെ എന്തു ചെയ്യാം! ചക്രവത്തിക്ക് ഇത്ര ദയയില്ലല്ലൊ."

സോഫി—പിന്നേ! നിന്നെപ്പോലുള്ള ധൂമകേതുക്കൾ വല്ലസ്ഥലത്തും പഞ്ഞികിടക്കുന്നുണ്ടോ എന്ന് അന്വേഷിക്കുകയല്ലേ ചക്രവത്തിയുടെ തൊഴിൽ! താൻ വരു. ഞാൻ വല്ലതും തരാം. താൻ എല്ലാവരോടും ഇങ്ങിനെ പറയണം. "സോഫി കൊച്ചമ്മ മാത്രമെ ധമ്മം കൊടുക്കുകയുള്ളു. ആഗ്രായിൽ ഇത്ര നല്ല സ്ത്രീയില്ല." എന്ന് നാളെമുതൽ എല്ലാവരോടും പറയുമെങ്കിൽ ഇന്നു ഞാൻ വല്ലതും തരാം. നീ എന്നും വന്ന് എന്നെ ഉപദ്രവിക്കരുത്. നീ എൻെറ ഭാഗ്യം പറയാമെന്നു ഇന്നാൾ പറഞ്ഞതല്ലൊ.

ഫാക്കിം—ഫാക്കിം പാവമല്ലേ? സോഫി കൊച്ചമ്മ മാത്രമേ ധമ്മം കൊടുക്കുകയുള്ളു. ആഗ്രായിൽ ഇത്രനല്ല സ്ത്രീയില്ല എന്നു നാളെ മുതൽ എല്ലാവരോടും പറയുമെങ്കിൽ ഇന്നു ഞാൻ വല്ലതും തരാം.

സോഫി—എടാ മണ്ടക്കഴുതേ! ഇങ്ങനെയാണോ ഞാൻ പറയാൻ പറഞ്ഞത്. ഇതു ഞാൻ നിനക്ക് പറഞ്ഞുതന്നിട്ടുള്ളതാണെന്ന് ആരും അറിയരുത്. നീ പറഞ്ഞതുപോലെ ഇരിക്കണം.

ഫാക്കിം—ഫാക്കിമിന്ന ബുദ്ധിയോ മറ്റൊ ഉണ്ടൊ? എന്നാൽ പിന്നെ പിച്ചതെണ്ടുമൊ? ആ യുവരാജാവിനെ കണ്ടിരുന്നെങ്കിൽ വല്ലതും ചോദിക്കാമായിരുന്നു. ആരുമൊന്നും തരുകയില്ല. പിന്നെ എന്തുചെയ്യും?

സോഫി—പിന്നെ! നിനക്ക് അവിടെവെച്ചിട്ടുണ്ട്. അങ്ങോട്ടുചെല്ല്. കുമാരൻ അവിടെ കിടപ്പുണ്ട്. ഒരു പെണ്ണു വന്നുപോയി. എത്ര നാശമായി! അനാക്കളികാണെങ്കിൽ എന്തും കൊടുക്കും. നിനക്കു യാതൊന്നും തരുകയില്ല. ആകട്ടെ നീ ഇന്നാൾ പറഞ്ഞല്ലൊ എനിക്കു ഒരു രാജകല ഉണ്ടെന്ന്. അതെന്തുകൊണ്ടാണ്?

ഫാക്കിം—രാത്രിയിൽ പത്തുനാഴിക ഇരുട്ടിയാൽ പിന്നെ ഭാഗ്യം പറയാൻ പാടില്ല. അങ്ങിനെ പറഞ്ഞാൽ പിന്നെ ഭാഗ്യം വരുകയില്ലെന്നു എൻെറ അന്ന ഫാക്കിം പറഞ്ഞിട്ടുണ്ട്. എങ്കിലും കുറച്ചു പറയാമെന്നുണ്ട്. നിൻെറ മുഖം കണ്ടാൽ ഒരു രാജലക്ഷണം ഉണ്ടാകയില്ല. അവിടത്തെ ഉദരത്തിനുള്ളിൽ ഒരു കാന്തത വള്ളി കിടപ്പുണ്ട്. അതുകൊണ്ടാണ്.

സോഫി—എടാ മണ്ടീ! രാജ്ഞിമാരുടെ ഉദരത്തിലെല്ലാം തവള ഇരിപ്പുണ്ടോ? അല്ലാതെ പിന്നെ രാജാക്കന്മാരുടെ ഉദരത്തിൽ എന്താണിരിക്കുന്നത്.

ഹാക്കിം—അതല്ല, ഇത്ര വിശേഷമായി എല്ലാവരുടെയും ഉദരത്തിൽ കാണുകയും മ
റ്റുമില്ല. ജനിക്കുമ്പോൾ ഒരു തവള ഒരു കടുകിനോളം അത്രയേ
കാണുകയുള്ളൂ. ആൾക്കു പ്രായമാകുമ്പോൾ അതു ക്രമേണ വലുതാ
യി ഒരു ആമയായിത്തീരും.

സോഫി—ഞാൻ ഇതാദ്യമായിട്ടാണ് കേൾക്കുന്നത്. നീ ഇതു കണ്ടി
ട്ടുണ്ടോ,

ഹാക്കിം—പിന്നെയില്ലേ! ജയപ്പൂർ രാജ്ഞിയായിരുന്ന നൂർ മരിച്ച
പ്പോളും, ആമദ് നഗരത്തിലെ ചന്ദബീബി മരിച്ചപ്പോഴും ഓരോ
ആമയെ ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ അതെല്ലാം വെള്ളത്തവള
യായിരുന്നു. അവിടുത്തെ വയറ്റിൽ കറുത്ത തവളയാണ്. ചില
രാജാക്കന്മാരുടെ വയറ്റിൽ നീർക്കോലിയിരിക്കുമെന്നു കേട്ടിട്ടുണ്ട്.

സോഫി—എടാ ഇങ്ങിനെ പറഞ്ഞാൽ രാജദ്രോഹമുണ്ട്.

ഹാക്കിം—ഹാക്കിം കേട്ടിട്ടുള്ളതിനെപ്പറ്റി പറഞ്ഞതാണ്. ഇങ്ങി
നെ എല്ലാവരുടേയും വയറ്റിൽ കാണുകയും മറ്റുമില്ല. അവിടു
ത്തെപ്പോലുള്ളവരുടെ വയറ്റിലേ ഈ വിശേഷങ്ങൾ കാണുകയു
ള്ളൂ. പിന്നേയും പല ലക്ഷണങ്ങളും പറയാനുണ്ട്.

സോഫി—നീ പറഞ്ഞതു പരമാർത്ഥംതന്നെ ആയിരിക്കാം. എന്നാൽ
എന്റെ വയറ്റിൽ ചിലപ്പോൾ മുഴച്ചുവരാറുണ്ട്. ഒരു പക്ഷേ അ
തുതന്നെയായിരിക്കും. എന്നത്തേക്ക് അതു വലുതാകും?

ഹാക്കിം—അധികതാമസമില്ല. യാചകന്മാരുടെ വയറ്റിലെല്ലാം മു
ള്ളൻപന്നി ഇരിക്കും. ചില യാചകന്മാരുടെ വയറ്റിൽ മുതലക്കു
ഞ്ഞുങ്ങളും കാണും.

സോഫി—ആകട്ടെ, ആ നദീറയുടെ വയറ്റിൽ വല്ലതും ഉണ്ടോ?

ഹാക്കിം—ഞാൻ നോക്കിയിട്ടില്ല. ഒരു മുതലക്കുഞ്ഞിന്റെ ഛായ കാ
ണാതിരിക്കയില്ല. വേണമെങ്കിൽ നാളെ നോക്കിപ്പറയാം.

ഇപ്രകാരം വർത്തമാനം പറഞ്ഞുകൊണ്ട് അവർ രണ്ടുപേരുംകൂ
ടി സോഫിയുടെ ഗൃഹത്തിലെത്തി. അവിടെ ആരോ ചിലർ സംസാ
രിക്കുന്നതായി അവർ കേട്ടു. യാചകനെ പടിക്കൽ നിർത്തിയും വെ
ച്ച് അവർ അകത്തു പ്രവേശിച്ചു. കാസിം അവിടെ നില്ക്കുന്നുണ്ടായി
രുന്നു. പ്രായാധിക്യം തോന്നിക്കുന്ന ഒരു ഫക്കീർ ഗൃഹത്തിന്റെ അ
ന്തർഭാഗത്ത് ഒരു പീഠത്തിൽ ഇരിക്കുന്നു. അദ്ദേഹത്തിന്റെ വേഷം
കണ്ട ഉടൻതന്നെ സോഫിക്കു കോപം ജ്വലിച്ചു. എങ്കിലും തല്ക്കാലം
അവൾ യാതൊന്നും പറയാതെ അകത്തു കയറി ഒന്നുരണ്ട് പഴങ്ങൾ
എടുത്തു ഹാക്കിമിനു കൊടുത്ത് അയാളെ യാത്രയാക്കി. വീണ്ടും അ

വർ കയറിവന്ന ഉടനെ, അവിടെ ഇരുന്ന ദിവ്യൻ പറഞ്ഞുതുടങ്ങി:—

"കാസിം! ഈ സ്ത്രീയാണോ സോഫി—നിങ്ങളുടെ ഭാൎയ്യ?
സോഫി—അതെ. ഞാനാണ് സോഫി ഇപ്പോൾ എന്തുവേണം?

സോഫി ഇത്രയും പറഞ്ഞപ്പോൾ കാസിം അവളുടെ അടുക്കൽ ചെന്ന്, അദ്ദേഹം ഒരു ദിവ്യനാണെന്നും, അദ്ദേഹത്തിന് എന്തെങ്കിലും ആഹാരം തയ്യാറാക്കിക്കൊടുക്കണമെന്നും അറിയിച്ചു. ഇതു കേട്ടപ്പോൾ സോഫിയുടെ കോപം വർദ്ധിച്ചു. അവൾ, അദ്ദേഹം കേൾക്കെത്തന്നെ കാസിമിനെ കഠിനമായി ശകാരിച്ചു. അവൾ ഇങ്ങിനെ പറഞ്ഞു:—

"വല്ല നാശങ്ങളൊക്കെ വലിഞ്ഞുകേറും. അതെല്ലാം ദിവ്യന്മാരാണെന്നും പറഞ്ഞു താൻ എന്നെ തെണ്ടിക്കാൻ തുടങ്ങുകയാണ്. എനിക്ക്, ഇപ്രകാരമാണെങ്കിൽ വലിയ പ്രയാസമാണ്. താൻ വേറായി എല്ലാം ഉണ്ടാക്കിക്കൊടുത്താൽ മതി. ഇവിടുന്ന് ഇപ്പോൾതന്നെ വിളിച്ചുകൊണ്ടു പൊയ്ക്കൊള്ളണം; എനിക്കു കാണേണ്ട!"

സോഫി തന്നേയും കഠിനമായി അധിക്ഷേപിക്കുന്നുണ്ടെന്ന് മനസ്സിലാക്കി, ആ ദിവ്യനിപ്രകാരം കാസിമിനോടു പറഞ്ഞുതുടങ്ങി.

"ഹേ! സഹോദര! ഞാൻ പൊയ്ക്കൊള്ളാം! ഞാൻ പൊയ്ക്കൊള്ളാം! ഞാൻ കാരണം നിങ്ങൾ സങ്കടപ്പെടേണ്ട. നിങ്ങളുടെ ഭാഗ്യവതിയായ ഭാൎയ്യ സൎവ്വാൽകൎഷേണ ജീവിക്കട്ടെ. ഞാൻ ഇതാ പോകുന്നു." ഇത്രയും പറഞ്ഞ് വടിയും മാറാപ്പും സഞ്ചിയും എടുത്തുകൊണ്ട് ആ ദിവ്യൻ ആ സ്ഥലത്തുനിന്നും എഴുന്നേറ്റു. അദ്ദേഹം സോഫിയെ ഒന്നു സൂക്ഷിച്ചുനോക്കി. അവൾ അദ്ദേഹത്തെയും സൂക്ഷിച്ചുനോക്കാതിരുന്നില്ല. എങ്കിലും പരസ്പരമൊന്നും സംസാരിച്ചില്ല. യാതൊരക്ഷരവും പറയാതെ അദ്ദേഹം ഗൃഹത്തിൽനിന്നും പുറത്തേക്കിറങ്ങി. ഫാക്കിർ പുറത്തിറങ്ങിയപ്പോൾ യാചകൻ ആ വഴിയുടെ അരികിൽ നില്പുണ്ടായിരുന്നു. ആ ദിവ്യനെ കണ്ട ഉടനെ യാചകൻ അദ്ദേഹത്തിന്റെ പിന്നാലെ വൎത്തമാനം പറഞ്ഞുകൊണ്ടു നടന്നു. അയാൾ തന്റെകൂടെ ഉണ്ടെന്നുള്ള ഊഹംപോലും ഇല്ലാതെ അദ്ദേഹം മുൻപോട്ടു നടന്നു. യാചകന്റെ യാതൊരു വാക്കും അദ്ദേഹം ശ്രദ്ധിക്കുന്നില്ലെന്നു അയാൾക്കു തോന്നി. എങ്കിലും ഏകദേശം ഒരു നാഴികയോളം നടന്നിട്ടും ആ ഫാക്കിർ ഒരു സ്ഥലത്തും വിശ്രമിക്കാതെ നടക്കുന്നതുകണ്ടു യാചകൻ ഗതി തുടരുവാൻ മടിച്ചു തിരിച്ചുപോന്നു.

ദിവ്യനായ ഹക്കീമിനെ യാതൊരുപചാരവുംകൊണ്ട് സ്വാഗതമരുളി സന്തോഷിപ്പിക്കാതെ പിന്നാക്കി അയച്ചതിൽ കാസിമിന്നു വളരെ സന്താപമുണ്ടായിരുന്നു. തല്ക്കാലം ഉണ്ടായ ദ്വേഷ്യം അടക്കുവാൻ സാധിക്കാതെ താൻ അദ്ദേഹത്തെ ഭണ്ഡിപ്പിച്ചതു് അത്ര നന്നായില്ലെന്നു സോഫിക്കു പിന്നീട് തോന്നാതേയും ഇരുന്നില്ല. എന്നാൽ അദ്ദേഹത്തെ സൂക്ഷിച്ചു നോക്കിയ ആ മാത്രയിൽതന്നെ അവളുടെ ഹൃദയത്തിൽ വളരെ നൂതനങ്ങളായ വിചാരങ്ങൾ തള്ളിക്കയറിത്തുടങ്ങി. തന്റെ ബാല്യകാലം മുതല്ക്കു അവൾ പ്രവൃത്തിച്ചിട്ടുള്ള ദുഷ്പ്രവൃത്തികൾ, ആ ഒരൊററ മാത്രയിൽ ഭയങ്കരസ്വരൂപം കയ്ക്കൊണ്ടു അവളുടെ മുൻപിൽ വ്യക്തമായി പ്രത്യക്ഷപ്പെട്ടു. അവൾ ഇപ്രകാരം വിചാരിച്ചു.

“അദ്ദേഹം ആരായിരിക്കാം. ആ മുഖഭാവം എനിക്കു പരിചയമുള്ളതുപോലെ തോന്നുന്നുവല്ലൊ. പക്ഷെ അദ്ദേഹം ഞാൻ വിചാരിച്ച ആളല്ല. ആരായാലെന്തു്? എനിക്കു യാതൊന്നും വരാനില്ല. ഇന്നു ഹക്കിം പറഞ്ഞതു് ഞാൻ രാജ്ഞിയാകുമെന്നല്ലേ? അവൻ പറഞ്ഞതു ശരിയാണ്. എന്റെ ഉദരത്തിൽ തവളയുണ്ട്. തർക്കമില്ല.”

ഇപ്രകാരമെല്ലാം വിചാരിച്ചുകൊണ്ടു് അവൾ, അന്നു നേരത്തെതന്നെ നിദ്രക്കാരംഭിച്ചു. കാസിമാകട്ടെ, താൻ ആ ദിവ്യനുമായി നടത്തിയിട്ടുള്ള സംഭാഷണത്തിന്റെ ഓരോ ഭാഗത്തേയും വീണ്ടും വീണ്ടും ആലോചിച്ചു. അദ്ദേഹം അയാളോടു ചോദിച്ചിട്ടുള്ള ഓരോ സംഗതിക്കും ശരിയായും സത്യമായും ഉള്ള ഉത്തരങ്ങളും കാസിം മനസ്സിൽ വിചാരിച്ചു. അദ്ദേഹത്തിന്റെ സന്ദർശനത്തിൽ എന്തോ ചില രഹസ്യങ്ങളുണ്ടെന്നും, അയാൾ അറിയാതിരുന്നില്ല. എങ്കിലും ആ സംഭാഷണത്തിൽ ഉൾപ്പെട്ട ഒരു വാക്കു പോലും സോഫിയെ ധരിപ്പിക്കുന്നതിന്നു കാസിം ധൈര്യപ്പെട്ടുമില്ല. അപ്രകാരം ധരിപ്പിക്കേണ്ട ആവശ്യമില്ലെന്നും അയാൾ ദൃഢമായി വിശ്വസിച്ചു. സോഫി, ആ ദിവ്യനെ അധിക്ഷേപിച്ചതു് ഒരു വലിയ അപരാധംതന്നെയാണെന്നും അതിന്റെ അനന്തരഫലങ്ങൾ ഏററവും ഗൌരവമുള്ളവയായിരിക്കുമെന്നും അയാൾ ഉദ്ദേശിക്കാതിരുന്നില്ല.

# പതിനേഴാം അദ്ധ്യായം.

യമുനാതീരത്തിലുള്ള നിൎജ്ജനപ്രദേശത്തെപ്പറ്റി ഇതിനുമുമ്പു ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളതു വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലൊ. നമ്മുടെ കഥ നടക്കുന്ന കാലത്തു, മുൻ പറയപ്പെട്ടിട്ടുള്ള ദേവീക്ഷേത്രത്തിൽ ആരോ ചിലർ താമസമുണ്ടായിരുന്നു. കാപാലികന്മാരുടെ വംശവിച്ഛേദം വന്നതിനുശേഷം ഇപ്പോൾ മുപ്പത്തിഅഞ്ചു സംവത്സരങ്ങളോളം കഴിഞ്ഞിരിക്കുന്നതിനാൽ അവിടെ താമസിക്കുന്നവർ ആ വൎഗ്ഗത്തിലുൾപ്പെട്ടവരല്ലെന്നു നിസ്സംശയം പറയാവുന്നതാണ്. പക്ഷെ അവരുടെ താമസത്തെപ്പറ്റി ആൎക്കുംതന്നെ അറിവുണ്ടായിരുന്നില്ലെന്നു മാത്രമല്ല അതു വളരെ ഗൂഢമായിരിക്കണമെന്നുള്ള നിശ്ചയംകൂടി അവൎക്കുണ്ടായിരുന്നുവെന്ന് അവരുടെ പെരുമാറ്റത്തിൽനിന്നും അറിവാൻ പ്രയാസമുണ്ടായിരുന്നില്ല. ലൌകികസംഗതികളിൽ ഇടപെടുന്നവരോ ഐഹികോൽകൎഷത്തിനുവേണ്ടി പരിശ്രമിക്കുന്നവരോ അല്ലായിരുന്നു അവരെന്നു അവിടത്തെ, അവരുടെ താമസരീതി വെളിപ്പെടുത്തി. ബാലന്മാരും, യുവാക്കന്മാരും ഉൾപ്പെടെ ഉദ്ദേശം പന്ത്രണ്ടു പേരോളം അവിടെ താമസമുണ്ടായിരുന്നു. ദേവാലയത്തിനോട് അടുത്തുതന്നെ ഒരു പൎണ്ണശാലയും, പൎണ്ണശാലക്കു ചുറ്റും തരുലതാദികൾ ഇടകലൎന്നിട്ടുള്ള നികുഞ്ജങ്ങളും വനത്തിൽനിന്നും പ്രത്യേകം തിരിച്ചു അവരുടെ ആവശ്യങ്ങൾക്കു ഉതകത്തക്ക രീതിയിൽ, പരിരക്ഷിക്കപ്പെട്ടിരുന്നു. ചുരുക്കിപ്പറയുന്നതായാൽ ഏതോ ഒരു വിശിഷ്ടയോഗി അനേകം ശിഷ്യപരമ്പരകളുമായി അവിടെ അദ്ധ്യാത്മവിദ്യാശ്രമം സ്ഥാപിച്ചു താമസിക്കയായിരുന്നുവെന്നു നിഷ്പ്രയാസം അറിയാവുന്നതാണ്. സാധാരണയായി അദ്ധ്യാത്മവിദ്യാശ്രമത്തിൽ താമസിക്കുന്നവരുടെ പതിവിൽനിന്നും തുലോം വിഭിന്നമായ രീതിയിലായിരുന്നു ഇക്കൂട്ടരുടെ താമസമെന്നതിൽ സംശയമില്ല. വയറു നിറക്കുവാനും, ആഡംബരത്തിൽ ജീവിക്കുവാനും, പ്രതാപം പ്രദൎശിപ്പിക്കുവാനും അവരാൽ ആരുംതന്നെ ആഗ്രഹിച്ചിരുന്നില്ല. എന്നാൽ അവരിലെല്ലാം ഏതോ ഗൌരവമായ ഒരു കൃത്യനിൎവ്വഹണത്തിനുള്ള ആലോചനകൾ സദാപി കുടികൊണ്ടിരുന്നു.

അങ്ങിനെ ഒരു ദിവസം ആശ്രമവാസികളിൽ രണ്ടു യുവാക്കന്മാർ

നദീതീരത്തിൽ, സ്നാനത്തിനായി വന്നു. അവരിൽ ഒരാൾ മററെ ആളോടായി പറഞ്ഞുതുടങ്ങി:—

"സതീർത്ഥ്യാ! ഗുരുവിനെ കാണുന്നില്ലല്ലൊ. അദ്ദേഹം ആ കാൎയ്യത്തിൽ ബദ്ധശ്രദ്ധനായിത്തന്നെ ഇരിക്കുകയാണ്. അല്ലെങ്കിൽ ഇന്നലെത്തന്നെ വരേണ്ടതായിരുന്നല്ലൊ" ഇതു കേട്ട മററെ ആൾ ഉത്തരം പറഞ്ഞു.

നിങ്ങളുടെ അഭിപ്രായം ശരിയാണ്. ഗുരു ആ കാൎയ്യത്തിൽ വളരെ വിഷമിക്കുന്നുണ്ട്. അദ്ദേഹം കുറച്ചു വൎഷങ്ങളായി വളരെ വിഷമിക്കുന്നുണ്ട്. അതിനായിത്തന്നെ മനസ്സിരുത്തി ശ്രമിക്കുന്നുണ്ടെന്നാണ് അറിയുന്നത്. പക്ഷെ അതിൽ എന്തെല്ലാം സംഗതികൾ അടങ്ങിയിട്ടുണ്ടെന്ന് ആൎക്കും നിശ്ചയമില്ല.

ഒന്നാമൻ—സതീർത്ഥ്യാ! അദ്ദേഹം ആഗ്രായിൽ കൂടെക്കൂടെ പോകാറുണ്ടെന്നും മററും ഇന്നാൾ ഇവിടെ അറിയിച്ചല്ലൊ. പക്ഷെ സംഗതികളുടെ വല്ല ഊഹവും അദ്ദേഹത്തിനു ലഭിക്കാതിരിക്കയില്ല. എങ്കിലും എനിക്കു യാതൊന്നുംതന്നെ മനസ്സിലായിട്ടില്ല. അദ്ദേഹം സൎവ്വസംഗപരിത്യാഗിയാണല്ലൊ. അതിലും വിശേഷിച്ചു കാപാലികന്മാരുടെ യാതൊരു ദുഷ്പ്രവൃത്തിയും നാം അദ്ദേഹത്തിൽ കാണുന്നില്ലല്ലൊ. പിന്നെ ചക്രവൎത്തി അദ്ദേഹത്തെ നിഗ്രഹിക്കണമെന്ന് ആജ്ഞാപിച്ചതെന്തിന്?

രണ്ടാമൻ—ശരിയാണ്. പക്ഷെ അദ്ദേഹം കാപാലികനല്ലെന്നു തെളിയിക്കുന്നതെങ്ങിനെ? അതിനുവേണ്ട തെളിവുകൾ ശേഖരിച്ചുവരുന്നതേയുള്ളു. അദ്ദേഹത്തിന്റെ മതംതന്നെയും പ്രത്യേകമാണ്. മഹമ്മദ് മതത്തിലും അദ്ദേഹത്തിനു വിശ്വാസമുണ്ട്. അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ ആഗ്രായിൽ താമസമുണ്ട്.

ഒന്നാമൻ—അതു വാസ്തവമാണോ? ആഗ്രാദേവാലയത്തിലെ പുരോഹിതനാണ് അദ്ദേഹമെന്നു ഇന്നാൾ ഗുരുതന്നെ അരുളിയതായി ഞാൻ കേട്ടു.

രണ്ടാമൻ—അതെ! അതു പരമാൎത്ഥം തന്നെയാണ്. ഗുരുവിന്റെ പരിശ്രമത്തിൽ വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുന്നതുമദ്ദേഹംതന്നെയാണ്. അദ്ദേഹത്തിന്റെ [കൂടെ] താമസിക്കുകയാണത്രെ ആ പെൺകുട്ടി.

ഒന്നാ—അവൾ ഇന്നും കന്യകയോ? ഗുരുപാദർ ഇങ്ങിനെ ആഗ്രാ

യിൽ നടന്നാൽ ചക്രവൎത്തി അറിയുകയില്ലേ. അതു നാശകാരണമാകയില്ലേ?

രണ്ടാ—അതെ. പക്ഷേ അദ്ദേഹം വളരെ ഗൂഢമായിട്ടാണ് ആഗ്രായിൽ ചെല്ലുന്നതു്. അതുകൊണ്ടു് ചക്രവൎത്തി അറിയാറില്ല. ആ സ്ത്രീ ഇന്നും കന്യകതന്നേയാണ്. അവളെ സംബന്ധിച്ച രഹസ്യങ്ങൾ ആൎക്കുംതന്നെ അറിവില്ല. അവൾക്കും നിശ്ചയമില്ല.

ഒന്നാ—ആകട്ടെ. ഗുരു ഇപ്പോൾ ഈ പ്രതികാരത്തിന് തുനിയുന്നതെന്താണ്. പ്രതികാരം വിശിഷ്ടന്മാൎക്കു യോഗ്യമാണോ?

രണ്ടാ—അല്ല. ഗുരു പ്രതികാരത്തിന് തുനിയുന്നില്ല. അക്രമത്തേയും അധൎമ്മത്തേയും നശിപ്പിക്കണമെന്നു മാത്രമേ ഗുരുവിനു ആഗ്രഹമുള്ളൂ. അതിനു വേണ്ട ശ്രമം മാത്രമേ ഇന്നു അദ്ദേഹം ചെയ്യുന്നുള്ളൂ. അയേഷ എന്നൊരു സ്ത്രീ ജീവിച്ചിരിപ്പുണ്ടെന്നു അദ്ദേഹത്തിനറിയാം. അവളുടെ കൈവശം ചക്രവൎത്തിയുടെ സ്വൎണ്ണപ്പെട്ടി ഇരിപ്പുണ്ടെന്നും അദ്ദേഹത്തിനറിയാം.

ഒന്നാ—അവൾ എവിടെ ജീവിക്കുന്നു. അവളെ കണ്ടുകിട്ടിയെങ്കിൽ പിന്നെ ചക്രവൎത്തിയുടെ അടുക്കൽ ഏല്പിച്ച് വിശേഷങ്ങൾ പറയാമല്ലോ?

രണ്ടാ—അവൾ എവിടേയാണെന്നറിവില്ല. ആ സ്വൎണ്ണപ്പെട്ടിയിൽ, സകല തെളിവുകളും ഉണ്ട്. അയേഷ എഴുതിയിട്ടുള്ള കത്തുകളും പൂജയുടെ ചില രഹസ്യഉടമ്പടികളും ആ പെട്ടിയിൽ തന്നെ ഇരിപ്പുണ്ടെന്നാണറിയുന്നതു്. അയേഷയെ കൊണ്ടുചെന്നാൽ മാത്രം പോരാ. അവൾ കുറ്റക്കാരിയാണെന്നു തെളിയണം. അല്ലെങ്കിൽ ഗുരുപാദർ മരിക്കേണ്ടിവരും. അതിനായിട്ടു കുമാരസേനനും വളരെ ശ്രമിക്കുന്നുണ്ടു.

ഒന്നാ—ഈ കുമാരസേനൻ ഏതാണ്?

രണ്ടാ—അയാൾ ചക്രവൎത്തിയുടെ ഒരു വിശ്വസ്തദാസനാണ്. ആയാളെപ്പറ്റിയും പലതും പറയാനുണ്ടെന്നു യോഗീശ്വരൻ അരുളിയിട്ടുണ്ടു്.

ഒന്നാ—ആകട്ടെ. കഴിഞ്ഞ ഒരു രാത്രിയിൽ നമ്മുടെസഹോദരന്മാർ ആഗ്രായിൽ പോയ സമയം, ഗുരു അവരെ ഒരു സത്രത്തിൽ താമസിപ്പിച്ചതിനുശേഷം എങ്ങോട്ടാണ് പോയതു്?

രണ്ടാ—അതെവിടെയാണെന്നു നിശ്ചയമില്ല.

ഒന്നാ—ഒരു പക്ഷെ അദ്ദേഹം പുരോഹിതനെ കാണ്മാൻ പോയിരിക്കാം.

രണ്ടാ—വാസ്തവമാണ്. എന്തെല്ലാമാണു സംഗതികളെന്നു ആൎക്കും നിശ്ചയമില്ല. ഇവയെപ്പററിയെല്ലാം മനസ്സിലാക്കിയതിനു ശേഷം മാത്രമേ ഇവിടെനിന്നും താമസം മാററുകയുള്ളൂ എന്നാണു അദ്ദേഹത്തിൻെറ നിശ്ചയം.

ഒന്നാ—അതിനു ഇനി വളരെ താമസമുണ്ടായിരിക്കയില്ല. ഒരു പക്ഷെ ആഗ്രായിൽ ഈ പരമാൎത്ഥം അറിഞ്ഞിരിക്കാം.

രണ്ടാ—അതു അങ്ങിനെയൊന്നും അറിയിക്കത്തക്ക സംഗതികളല്ല. ഗുരു വളരെ വിശിഷ്ടനും ദിവ്യനുമാണ്. അദ്ദേഹം പലരേയും ആപത്തിൽനിന്നും രക്ഷിച്ചിട്ടുണ്ടു. പക്ഷെ അദ്ദേഹത്തിൻെറ പിതാവിനെ മാത്രം രക്ഷിക്കാൻ സാധിച്ചില്ല.

ഒന്നാ—അദ്ദേഹത്തിൻെറ പിതാവിനു മരിക്കുമ്പോൾ എന്തു പ്രായമുണ്ടായിരുന്നു? ഗുരുപാദൎക്ക് എത്ര വയസ്സുണ്ട്?

രണ്ടാം—വിദ്യാപതി തൊണ്ണൂററിആറാമത്തെ വയസ്സിലാണു മരിച്ചതു്. ഗുരുപാദൎക്ക് ഇപ്പോൾ എഴുപത്തഞ്ചു വയസ്സു കാണണം.

ഒന്നാ—സതീൎത്ഥ്യാ! ഭവാൻ ഇന്നാൾ എന്താണ് പറഞ്ഞതു്? ദേവി അംബികാകുമാരി വന്ധ്യയായിത്തീൎന്നിട്ടുള്ളതു് ഏതോ ശാപംകൊണ്ടാണെന്നല്ലേ? ഗുരുപാദൎക്ക് ആ സ്ത്രീയും ആയിട്ട് എന്തു ബന്ധമാണുള്ളതു്? ഇന്നാൾ ശിഷ്യഗണങ്ങൾ ആഗ്രാസത്രത്തിൽ താമസിക്കുമ്പോൾ ഒരു പരിചാരിക വന്നു ദേവി അന്വേഷിക്കുന്നതായി അറിയിച്ചല്ലോ. അതെന്തിനായിരിക്കാം. ഒരുപക്ഷെ ആ സ്ത്രീക്കു വിവരങ്ങളെല്ലാം അറിവുണ്ടായിരിക്കാം.

രണ്ടാ—അതിൽ അനേകം കാൎയ്യങ്ങളുണ്ട്. അതൊന്നും ഇപ്പോൾ പറഞ്ഞറിയിക്കുക സാദ്ധ്യമല്ല. അംബികാകുമാരി ആമദ്നഗരത്തിലെ ചാന്ദബീബിയുടെ പുത്രിയാണ്. ചാന്ദബീബിയെ ഇവിടെവെച്ചു കാപാലികന്മാരുടെ കൈയിൽനിന്നും രക്ഷിച്ചതു് ഗുരുപാദരും അദ്ദേഹത്തിൻെറ പിതാവും കൂടിയാണ്.

ഒന്നാ—അതെങ്ങിനെയാണെന്നറിഞ്ഞാൽ കൊള്ളാമായിരുന്നു.

രണ്ടാ—അതു നമ്മൾക്കു പിന്നീടൊരവസരത്തിൽ അറിയാം. അംബികാദേവിക്കു "അംബികാ" എന്ന നാമംതന്നെയും നൾകിയിട്ടുള്ളതു ദുൎഗ്ഗാദേവിയുടെ പ്രീതിക്കു വേണ്ടിയായിരുന്നു. നമ്മൾക്കു

സ്നാനത്തിനു നേരമായി. അതാ ആശ്രമത്തിൽ ആരോ അതിഥി
കൾ വന്നിട്ടുണ്ടെന്നു തോന്നുന്നു. ഗുരുപാദർതന്നെ ആയിരിക്കുമോ?
ഒന്നോ — എന്തു്! ഈ കൊടുങ്കാട്ടിൽ അതിഥികളോ? ഇത്രയും കാല
മായിട്ടും ഇവിടെ ആരും വന്നിട്ടുള്ളതായി നാം അറിയുന്നില്ലല്ലൊ.
അതു അസംഭാവ്യംതന്നെ. ഒരുപക്ഷേ ഗുരുപാദർതന്നെ ആയിരി
ക്കാം. അതുകൊണ്ടു വേഗം സ്നാനം കഴിഞ്ഞു ചെല്ലുകയാണു
വേണ്ടതു."

ഇത്രയും പറഞ്ഞു അവർ രണ്ടു പേരും നദിയിൽ സ്നാനത്തിനാ
യി ഇറങ്ങി. ക്ഷണനേരംകൊണ്ടു സ്നാനം കഴിഞ്ഞു അവർ ഇരുപേ
രും ആശ്രമത്തിൽ ചെന്നു. അവിടെ ഗുരുപാദർ ആഗതനായിരു
ന്നില്ല. എന്നാൽ കാഷായവസ്ത്രധാരികളായ രണ്ടു പേർ, അവിടെ,
പർണ്ണശാലക്കു പുറത്തു മററുള്ള ആശ്രമാംഗങ്ങളുമായി വർത്തമാനം
പറഞ്ഞുകൊണ്ടു നില്ക്കുന്നുണ്ടായിരുന്നു. അതിൽ യുവാവായിരുന്ന ഒ
രാൾ ശിരസ്സുമുണ്ഡനം ചെയ്കയോ മററു സന്യാസനിയമങ്ങൾ അനു
ഷ്ഠിക്കയോ ചെയ്തിരുന്നില്ലെങ്കിലും അയാളും കാഷായവസ്ത്രധാരിയാ
യിരുന്നു. വൃദ്ധനായ മറേറ ആൾ ജീവിതം മുഴുവനും സന്യാസിയാ
യിട്ടുതന്നെ കഴിച്ചുകൂട്ടിയിട്ടുള്ളതുപോലെ അത്രക്കു ദിവ്യത്വം പ്രദർശി
പ്പിക്കുന്നുണ്ടു്. രണ്ടു പേരുടേയും മുഖം വളരെ പ്രസന്നമാണു. അ
വരുടെ കൈയ്വശം ഒരു ചെറിയ ഭാണ്ഡവും ഒരു വലിയ യോഗദ
ണ്ഡും ഉണ്ടായിരുന്നു. അവരിൽ യുവാവു ഇപ്രകാരം പറഞ്ഞു തു
ടങ്ങി:—

"ഗുരുപാദർ ഇവിടെനിന്നും പോയിട്ടു് എത്ര ദിവസങ്ങളായി?
ഞങ്ങൾ ഭിക്ഷാത്ഥം സഞ്ചരിക്കുന്നവരാണു്. ഗുരുപാദരെ കണ്ടതി
നുശേഷം പോകണമെന്നാണു ഉദ്ദേശിക്കുന്നതു്." ഇതു കേട്ടു ആ
ശ്രമവാസികളിൽ 'നിമ്മലൻ' എന്ന പേരോടുകൂടിയ ആളും, മുൻപ്ര
സ്താവിക്കപ്പെട്ടിട്ടുള്ള രണ്ടു പേരിൽ രണ്ടാമനും ആയ ബ്രഹ്മചാരി ഇ
പ്രകാരം പറഞ്ഞു.

"ആചാര്യൻ ഇവിടെനിന്നും പോയതിൽ പിന്നീടു ഒരാഴ്ച ക
ഴിഞ്ഞു. അദ്ദേഹം ഇന്നലെ തിരിച്ചുവരേണ്ടതാണു. നിങ്ങൾ ഗുരു
പാദരെ കാണുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഇവിടെത്തന്നെ താമ
സിക്കാം. പക്ഷെ നിങ്ങൾ ഈ ആശ്രമം കണ്ടുപിടിച്ചതിൽ ഞ
ങ്ങൾക്കു വളരെ അൽഭുതമുണ്ടു്. നിങ്ങളുടെ ആശ്രമമെവിടെയാ
ണു? നിങ്ങൾ ഏതു മണ്ഡലത്തിൽ ചേന്നവരാണു? എവിടെനി
ന്നാണു് ഇങ്ങോട്ടു വന്നിട്ടുള്ളതു്.

നിമ്മലൻ—ഞങ്ങഠം ചോദിക്കുന്നതിൽ നിങ്ങഠംക്കു വിരോധമില്ല ല്ലോ.

യുവാവു—ഞങ്ങളുടെ ആശ്രമം ഹരിദ്വാരത്തിലാണ. ഞങ്ങഠം "കൈലാസമണ്ഡലത്തിൽ" ചേൎന്നവരാണ. ഗുരുപാദരെപ്പററി അനേക വഷങ്ങഠംക്കുമുമ്പുതന്നെ ഞങ്ങഠം കേട്ടിട്ടുണ്ട്. അദ്ദേഹം ഹരിദ്വാരത്തിൽ വളരെ കാലം താമസിച്ചിരുന്നു. ഗുരുപാദരുടെ ആശ്രമം ഇവിടെയായിരിക്കാമെന്നു ഞങ്ങഠം ഉദ്ദേശിച്ചു ഇങ്ങോട്ടു തിരിച്ചതാണ്. ഗുരുപാദർ ഇപ്പോഠം എവിടേയ്ക്കാണ പോയിരിക്കുന്നതു്? അദ്ദേഹം പല സ്ഥലങ്ങളിലും സഞ്ചരിക്കുന്ന ഒരു വിശിഷ്ടനാകയാൽ ഈ ചോദ്യം അനാവശ്യമാണെന്നു ഞങ്ങഠംക്കറിയാം. പക്ഷെ ജിജ്ഞാസകൊണ്ടു മാത്രം ചോദിക്കുന്നതാണ്.

നിമ്മലൻ—നിങ്ങളുടെ ജിജ്ഞാസയെ തൃപ്തിപ്പെടുത്തുവാൻ തല്ക്കാലം സാദ്ധ്യമല്ല. അദ്ദേഹം എവിടെപ്പോയിരിക്കയാണെന്നു തീൎത്തുപറയുവാൻ നിവൃത്തിയുമില്ല. എങ്കിലും ആഗ്രായിലോ മറേറാ ഉണ്ടായിരിക്കാം. പലപ്പോഴും അദ്ദേഹം കശ്മീരം, അറേബ്യ, പേർസ്യാ, മുതലായ സ്ഥലങ്ങളിലേയ്ക്കു പോവുക പതിവുണ്ട്.

യുവാവു — ആകട്ടെ. ഗുരുപാദർ ഇവിടെ താമസമായിട്ടു എത്ര കാലമായിയെന്നും, അദ്ദേഹം ഗുരുപദം സ്വീകരിച്ചതു എന്നാണെന്നും അറിവാൻ ഞങ്ങഠംക്കു വളരെ താല്പൎയ്യമുണ്ട്.

നിമ്മലൻ—അതൊന്നും പറയുവാൻ നിവൃത്തിയില്ല. അദ്ദേഹം അനേക വ്യാഴവട്ടക്കാലമായി സന്ന്യാസിജീവിതത്തെതന്നെ നയിക്കുന്നു. ഇവിടെ താമസം തുടങ്ങിയിട്ട് അധികകാലമായില്ല.

യുവാവു—നിങ്ങളെല്ലാവരും ഗുരുപാദരുടെ ശിഷ്യന്മാരാണോ? അദ്ദേഹത്തിനു വേറെ ശിഷ്യന്മാർ ഇവിടെ എവിടെ എങ്കിലും ഉണ്ടായിരിക്കുമോ?

നിമ്മലൻ—അതേ. അദ്ദേഹത്തിനു ഞങ്ങളെ കൂടാതെ വേറെ അനേകം ശിഷ്യന്മാരുണ്ട്.

യുവാവ്—അദ്ദേഹത്തിനു മഹമ്മദുമതത്തിൽ വിശ്വാസമുണ്ടെന്നും മററും പലരും പറയുന്നുണ്ട്. അതു് എത്രത്തോളം പരമാൎത്ഥമാണ? അപ്രകാരമാണെങ്കിൽ അതു സനാതനധൎമ്മത്തിനു വിപരീതമല്ലെ? അതു പാപകരവുമല്ലേ?

നിമ്മലൻ—പാപകരമാണെന്നു അദ്ദേഹം ഒരിക്കലും വിശ്വസിക്കുന്നില്ല. ഒരുപക്ഷേ അദ്ദേഹം സകല മതങ്ങളും ഒരുപോലെ കരുതുന്നുണ്ടാവാം. അവയിലെല്ലാംതന്നെ അദ്ദേഹത്തിനു വിശ്വാസവും ഉണ്ടായിരിക്കാം.

യുവാവു—ശരി. അതിൽ ഞങ്ങൾക്കു വിപരീതാഭിപ്രായമില്ല. അറിഞ്ഞതിനെപ്പററി ചോദിച്ചു എന്നു മാത്രമേയുള്ളൂ. ആകട്ടെ നിങ്ങൾ ക്ഷമിക്കണം. ഗുരുപാദരുടെ ബന്ധുക്കളിൽ ആരെങ്കിലും ആഗ്രായിൽ താമസമുണ്ടോ?

നിമ്മലൻ—നിങ്ങൾ എന്തു അബദ്ധമാണീപ്പറയുന്നതു? സന്ന്യാസിവയ്യനായ ഗുരുപാദരുടെ ബന്ധുക്കളല്ലാതെ ആരാണു് ഈ ലോകത്തിലുള്ളതു? നിങ്ങളും അദ്ദേഹത്തിന്റെ ബന്ധുക്കളിൽ ഒരാൾ അല്ലേ?

യുവാവു—അതെ. നിങ്ങൾ പറഞ്ഞതു ശരിയാണു്. പക്ഷെ ഗുരുപാദർ സന്ന്യാസവൃത്തി സ്വീകരിക്കുന്നതിനുമുമ്പു അദ്ദേഹത്തിന്റെ വംശത്തിൽ ഉൾപ്പെട്ട ആരെങ്കിലും ഇന്നു ആഗ്രായിൽ താമസമുണ്ടോ എന്നാണു ഞങ്ങൾ ചോദിക്കുന്നതു. ഞങ്ങൾ ദുരുദ്ദേശ്യങ്ങളോടുകൂടി ചോദിക്കുന്നുവെന്നു നിങ്ങൾ കരുതേണ്ടാ. അദ്ദേഹത്തെപ്പററി പൂർണ്ണമായി ഗ്രഹിക്കണമെന്നേ ആഗ്രഹമുള്ളൂ.

നിമ്മലൻ—നിങ്ങളുടെ ഉദ്ദേശം മനസ്സിലായി. പക്ഷെ ഞങ്ങൾക്കു ആ വക സംഗതികളെപ്പററി നിശ്ചയമില്ല. നിശ്ചയമില്ലാത്തതിനെപ്പററി തീച്ച് പറയുന്നതു പാപമാണെന്നു നിങ്ങൾക്കറിഞ്ഞുകൂടെ?

യുവാവു—അതു ശരിയാണു. നിങ്ങൾ പറഞ്ഞല്ലോ അദ്ദേഹം പേർസ്യയിലും മററും പോകാറുണ്ടെന്നു. പേർസ്യയിൽ അദ്ദേഹം എന്തിനാണു പോകുന്നതു? അവിടെ അദ്ദേഹത്തിനു ശിഷ്യന്മാരുണ്ടോ?

നിമ്മലൻ—ഉണ്ടായിരിക്കാം. അദ്ദേഹത്തിനു ശിഷ്യന്മാർ ഇല്ലാത്ത സ്ഥലം വളരെ ചുരുക്കമാണു. വിശിഷ്ടന്മാർ എവിടെ ചെന്നാലും ശിഷ്യന്മാർ ഉണ്ടാകുമെന്നതിൽ എന്തു സംശയമാണുള്ളതു?

യുവാവു—ഗുരുപാദരുടെ പിതാവിനെ ആരോ അഗ്നിക്കിരയാക്കിക്കൊന്നുവെന്നു പറയുന്നതു പരമാത്ഥമാണോ? ആരാണു അങ്ങിനെ പ്രവത്തിച്ചതു്?

നിമ്മലൻ—ഞങ്ങൾക്കു അറിഞ്ഞുകൂടാ. ഒരുപക്ഷെ പരമാത്ഥമായിരിക്കാം

യുവാവ്— അദ്ദേഹം പിതാവിന്റെ മരണകാലത്ത് എവിടെയായിരുന്നു. ഇവിടെ ഉണ്ടായിരുന്നോ?

നിമ്മലൻ— അതും ഞങ്ങൾക്ക നിശ്ചയമില്ല. നിങ്ങൾ ഈ വക കാര്യങ്ങളെല്ലാം അന്വേഷിക്കുന്നതെന്തിനാണ്. ആകട്ടെ, ഞങ്ങൾക്ക് ഇനി പൂജക്ക പോകണം. നിങ്ങൾക്ക സ്നാനമുണ്ടെങ്കിൽ ആ നദിയിൽതന്നെയാകാം. നിങ്ങൾ സ്നാനം കഴിഞ്ഞ് തിരിച്ചുവരുമ്പോൾ ഇവിടെ വല്ല ആഹാരവും ഉണ്ടെങ്കിൽ പങ്കുകൊള്ളാം. എന്നാൽ ഞങ്ങൾ പോയി പൂജ കഴിക്കട്ടെ."

ഇത്രയും പറഞ്ഞ് നിമ്മലനും ശിഷ്യന്മാരും അവരുടെ ആശ്രമത്തിന്റെ അന്തർഭാഗത്തേക്കും, അതിഥികൾ രണ്ടുപേരും നദീതീരത്തിലേക്കും പോയി. നദീതീരത്തിൽ ചെന്നതിനുശേഷം വൃദ്ധനും യുവാവുംകൂടി കുറേനേരം എന്തോ സംസാരിച്ചുകൊണ്ടിരുന്നു. ഒടുവിൽ അവർ രണ്ടുപേരും നദിയിലേക്ക് ഇറങ്ങാതെ, അവിടെ ഉണ്ടായിരുന്ന കൊടുങ്കാട്ടിൽകൂടി വളരെ ക്ലേശമനുഭവിച്ച് നടന്നുതുടങ്ങി.

അതിഥികൾ യാത്രയായതിനുശേഷം ആശ്രമവാസികൾ പൂജക്ക വേണ്ട സാമഗ്രികൾ തയാറാക്കിക്കൊണ്ട് പർണ്ണശാലയിൽ പ്രവേശിച്ചു. പൂജയെല്ലാം കഴിഞ്ഞിട്ടും, സ്നാനത്തിനുപോയ അതിഥികൾ മടങ്ങിവരാത്തതുകണ്ട് ആ സാധുക്കൾ വളരെ പരിഭ്രമിച്ചു. അവർ, അതിഥികളെ കാത്ത് അധികനേരം ആശ്രമത്തിൽതന്നെ, ആഹാരം കഴിക്കാതെ, ഇരുന്നു. ഒടുവിൽ അഞ്ചാറുനാഴിക നേരം കഴിഞ്ഞിട്ടും അതിഥികൾ ആശ്രമത്തിൽ വരാതിരുന്നതുകണ്ട് അത്ഭുതചിത്തന്മാരായി ശിഷ്യഗണത്തിൽ ഓരോരുത്തരും ദീപങ്ങളുമായി നദീതീരത്തിൽ അതിഥികളെ അന്വേഷിച്ചു നടന്നുതുടങ്ങി. അവർ പലതും സംശയിച്ചു. ഒരു പക്ഷെ അപരിചിതന്മാരാകയാൽ വനാന്തരത്തിൽ അകപ്പെട്ടു നട്ടംതിരിയുന്നുണ്ടാവാമെന്ന് ചിലർ പറഞ്ഞു. മറ്റുചിലർ, ഒരു പക്ഷെ അവർ നദിയിൽ വീണു മരിച്ചിരിക്കുമെന്നും പറയാതിരുന്നില്ല. പലപ്രകാരത്തിൽ വനാന്തരം മുഴുവനും തിരഞ്ഞിട്ടും ഫലമുണ്ടാകാതെ നിരാശയോടുകൂടി ശിഷ്യന്മാർ ആശ്രമത്തിൽ വന്നു. അവരുടെ അന്നത്തെ ആഗമനവും സംഭാഷണവും ആശ്രമത്തിൽ പല സംശയങ്ങളേയും ഉളവാക്കാതിരുന്നില്ല. അനേകകാലമായി യാതൊരു മനുഷ്യരുടെയും അറിവുകൂടാതെയാണ് ആശ്രമവാസികൾ അവിടെ പാർത്തിരുന്നത്. എന്നാൽ ആ ഭയങ്കരപ്രദേ

ശത്ത് അപ്രകാരം ചിലർ താമസമുണ്ടെന്ന് അറിഞ്ഞ് അവിടെ വന്ന ആ അദ്ധ്യാഗന്മാർ യഥാർത്ഥത്തിൽ സന്ന്യാസിമാർതന്നേ ആയിരുന്നോ, എന്നും അവർ സംശയിക്കാതിരുന്നില്ല. എന്നു മാത്രമല്ല അതിഥികളിൽ യുവാവിന്റെ സംഭാഷണം ഏററവും സംശയപ്രദമായിരുന്നു. അവർ ഹരിദ്വാരത്തിൽനിന്നും വന്നിട്ടുള്ളവരായിരുന്നെങ്കിൽ എന്തുകൊണ്ട് അവിടെത്തന്നെ വിശ്രമിക്കാതെ ആ രാത്രിയിൽ ഒളിച്ചോടിപ്പോയിയെന്നും ആശ്രമവാസികൾ ധരിക്കാതിരുന്നില്ല. ആ രാത്രി അവർ എങ്ങോട്ടാണ പോയതെന്ന് അറിയാതിരുന്നതു നന്നായില്ലെന്ന് ഒരു കൂട്ടരും, അവർ ഗുരുപാദരുടെ ശത്രുക്കളിൽ ഉൾപ്പെട്ടവരാണെന്ന് വേറെ ഒരു കൂട്ടരും, അവർ ഘാതകന്മാരോ ചാരന്മാരോ ആയിരിക്കാമെന്നു മൂന്നാമതൊരു കൂട്ടരും, പറഞ്ഞു തുടങ്ങി. ഏതായാലും അവരെപ്പററി അന്വേഷിക്കാതിരുന്നതും, അവർ പോയ വഴി ഏതാണെന്ന് ആരായാതെ മൌനം അവലംബിച്ചതും വളരെ ദോഷമായിത്തീരുവെന്നും ചിലർ അഭിപ്രായപ്പെട്ടു. എന്നാൽ ഇതിൽനിന്നെല്ലാം വിഭിന്നമായ മറെറാരു അഭിപ്രായവും അവിടെ അങ്കുരിക്കാതിരുന്നില്ല. അവർ വാസ്തവത്തിൽ സന്ന്യാസികൾ തന്നേയായിരിക്കുമെന്നും, അല്ലാത്ത പക്ഷം സധീരന്മാരായി രാത്രിയിൽ അവിടെ വരുവാനും പോകുവാനും സന്നദ്ധരാവുകയില്ലായിരുന്നുവെന്നും മററു ചിലർ അഭിപ്രായപ്പെട്ടു. ഭയത്തിന്റെ ലേശം പോലും ഇല്ലാതെ രണ്ടു പേർ തനിച്ച് ആ കൊടുംകാടുകളിൽകൂടി യാത്ര ചെയ്യാൻ, സർവ്വവും ത്യജിച്ച സർവ്വേശ്വര സാന്നിദ്ധ്യം ഉണ്ടായിട്ടുള്ള മനസ്വിനികൾക്കല്ലാതെ സാധിക്കയില്ലെന്നായിരുന്നു അക്കൂട്ടരുടെ ന്യായം. ഏതായാലും ആശ്രമത്തിൽ അത്യധികമായ ആശങ്കകൾ ഉണ്ടാകാതേയിരുന്നില്ല. നിർമ്മലൻ ഇപ്രകാരം പറഞ്ഞു. ‘‘ഹേ! ആ യുവാവു സന്ന്യാസിയേയല്ല. അയാളെ കണ്ടില്ലേ? ശുദ്ധ ലൌകികൻ തന്നേയാണ്. വേഷത്തിനും ഭാഷക്കും ചില മാററങ്ങൾ വരുത്തിയിട്ടുണ്ട്. അത്രയുള്ളു. അവർ ചാരന്മാരായിരിക്കണം.

കന്നാമൻ—ശരിയാണ്. വൃദ്ധൻ യാതൊന്നും തന്നെ സംസാരിച്ചില്ലല്ലൊ. ഒരു പക്ഷേ നമ്മൾ അറിഞ്ഞെങ്കിലോ എന്നു കരുതി മൌനം അവലംബിച്ചതായിരിക്കണം.

നിർമ്മലൻ—അതേ! വൃദ്ധൻ യാതൊന്നും തന്നെ സംസാരിച്ചില്ല. വർത്തമാനം പറഞ്ഞതെല്ലാം മറേറ ആളാണ്. ആ വനത്തിന്റെ

ഒരുഭാഗത്ത് ഞാൻ കുതിരക്കുളമ്പിന്റെ പാടു തറഞ്ഞിരിക്കുന്നതായി കണ്ടു. അവർ ചാരന്മാർ തന്നെയാണ്. അന്യന്മാരെപ്പറ്റി അന്വേഷിക്കുകയെന്നതു സാധുക്കൾക്കു യോഗ്യമല്ല. അയാൾ ഗുരുപാദരെപ്പറ്റി ഇത്രയും അന്വേഷിച്ചതെന്തിനാണ്?

ഒന്നാമൻ— അതു തന്നെയാണു ഞാൻ ചോദിക്കുന്നത്. നമ്മൾ അവരെപ്പറ്റി അന്വേഷിക്കാതെയിരുന്നതു വലിയ മൌഢ്യമായിപ്പോയി. ഗുരുപാദരുടെ ശ്രമങ്ങളെ നശിപ്പിക്കുന്നതിന് പല വിരോധികളുമുണ്ടായിരിക്കാം. ചക്രവൎത്തി തന്നേയും അദ്ദേഹത്തിന്റെ വിരോധിയാണല്ലോ. അവരെ പറഞ്ഞയച്ചതു വലിയ നാശമായിത്തീൎന്നു. സംശയമില്ല.

നിൎമ്മലൻ— ഏതായാലും ആചാൎയ്യൻ വന്നു കഴിഞ്ഞാൽ ഉടൻ തന്നെ വിവരം ധരിപ്പിക്കണം. അദ്ദേഹം സംഗതികളുടെ പരമാൎത്ഥം അറിഞ്ഞുകൊള്ളും.''

ഇപ്രകാരം ആശ്രമവാസികളിൽ പലരും അന്ന് അവിടെ ആഗതരായിരുന്ന അതിഥികളെപ്പറ്റി പല സംശയങ്ങളും പ്രകടിപ്പിച്ചു. പക്ഷെ അവർ ആരായിരിക്കാമെന്നോ, അവരുടെ വരവിന്റെ രഹസ്യം എന്തായിരിക്കാമെന്നോ നമ്മളെപ്പോലെ ആ സാധുക്കൾക്കും ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. മനുഷ്യർ പലപ്പോഴും അവൎക്കു വരുന്ന മൌഢ്യങ്ങളെപ്പറ്റി അറിയുന്നതും വിവേകികളായിത്തീരുന്നതും, അബദ്ധങ്ങൾ പ്രവൎത്തിച്ചതിനുശേഷം മാത്രമാണെന്നു ഭാവിയിൽ തത്വജ്ഞാനികളായിത്തീരുവാനുള്ള ആ ശിഷ്യന്മാരെല്ലാവരും ഉത്തമമായ ഒരു ഉദാഹരണം കൊണ്ടു ഹൃദിസ്ഥമായി പഠിച്ചു.

## പതിനെട്ടാം അദ്ധ്യായം.

"പകൽ പകുതി കഴിഞ്ഞു ഭാസ്കരൻ തൻ പ്രകടമരീചികളാൽ" ആഗ്രാപട്ടണത്തിലെ മഹമ്മദൻദേവാലയത്തിന്റെ ഉപരിഭാഗം ഉജ്ജ്വലമായിരിക്കുന്നു. അനേകം നാഴിക വഴിയാത്ര ചെയ്തു ക്ഷീണിച്ച അദ്ധ്വഗന്മാർ ആ ദേവാലയത്തിന്റെ മുൻവശത്തുള്ള വൃക്ഷങ്ങളുടെ ചുവട്ടിൽ വിശ്രമാർത്ഥം സ്ഥലം പിടിച്ചു കഴിഞ്ഞു. ദേവാലയത്തിന്റെ അന്തർഭാഗത്ത് ഒരു മാർബിൾത്തറയിൽ ഫാത്തിമ രാജപാതയിലേക്കു തന്നെ ഉററുനോക്കിക്കൊണ്ട് ഇരിക്കുന്നു. അവൾ ആരേയോ ഉൽക്കണ്ഠാപൂർവ്വം പ്രതീക്ഷിക്കുന്നുണ്ടെന്ന് അവളുടെ ഉഴറോടുകൂടിയ നയനങ്ങൾ പ്രസ്പഷ്ടമാക്കുന്നു. കുറച്ചു നേരം അപ്രകാരമിരുന്നതിനുശേഷം അവൾ ആത്മഗതമായിപ്പറഞ്ഞു. "അവൾ വരേണ്ടസമയം കഴിഞ്ഞിരിക്കുന്നുവല്ലോ. കത്തിൽ എഴുതിയിരുന്നതു ഒന്നുകൂടി വായിച്ചു നോക്കാം" ഇങ്ങിനെ തീരുമാനിച്ച് അവൾ തന്റെ കൈയ്‌വശമുണ്ടായിരുന്ന ഒരു ചെറിയ കത്തിനെ നിവർത്തി ഇപ്രകാരം വായിച്ചു.

"സോദരി! നീ അറിയിച്ചതുപോലെ മദ്ധ്യാഹ്നസമയത്തു ഞാൻ അവിടെ വരുന്നതാണ്. എന്നെ കാത്തു നീ അവിടെത്തന്നെ ഇരിക്കണം. എനിക്ക് അധികസമയം വർത്തമാനം പറയുവാൻ ഉണ്ടാകയില്ല. എങ്കിലും കഴിയുന്നത്ര സമയം ഒരുമിച്ചു ചിലവഴിക്കയും ചെയ്യാം'— എന്നു സ്വന്തം നദീറ"

ഈ കത്തിനെ ഫാത്തിമ പല പ്രാവശ്യവും ഉറക്കെ വായിച്ചു. ഒടുവിൽ അവൾ ഇങ്ങിനെ പറഞ്ഞു. "അവൾ നിശ്ചയമായും വരാതിരിക്കയില്ല. നദീറ പറഞ്ഞാൽ അതുപോലെ തന്നെ പ്രവർത്തിക്കയും ചെയ്യും." ഇത്രയും പറഞ്ഞ് അവൾ വീണ്ടും ആ വഴിയിലേക്കു സൂക്ഷിച്ചുനോക്കി. അവളുടെ ഹൃദയം പലതരത്തിലുള്ള വികാരങ്ങളുടെ സമ്മർദ്ദനം കൊണ്ടു സമാധാനരഹിതമായിരുന്നു. അവളുടെ പൂർവ്വചരിത്രത്തെപ്പററി അനുസ്മരിപ്പിക്കുന്ന പല ചിത്രങ്ങളും ആകാശത്തിൽ പ്രകാശിക്കുന്നതുപോലെ അവൾക്കു തോന്നി. എന്നാൽ തന്റെ ചരിത്രത്തെപ്പററി താൻ ആരോടെങ്കിലും പ്രസ്പഷ്ടമായി പറഞ്ഞിട്ടുണ്ടെങ്കിൽ അതു് അവളെപ്പററി യാതൊന്നും അറിവാൻ പാടില്ലാത്ത നദീറയോടു മാത്രമാണെന്നുള്ള സമാധാനം അവളിൽ നല്ലതുപോലെ ഉണ്ടായിരുന്നു. മനുഷ്യജീവിതത്തിന്റെ ആന്തരമായ ചില രഹസ്യങ്ങളെ

പ്പററി സൂക്ഷ്മമായി ഗ്രഹിക്കുന്നതിനു വളരെ ചെറുപ്പത്തിൽ തന്നെ വിധിവൈപരിത്യം മൂലം തനിക്കു സാധിച്ചല്ലോ എന്ന് അവൾ അഭിമാനിച്ചു. എന്നാൽ, യുഗങ്ങൾ കൊണ്ടു കൂടിയും ഒരുജീവിതത്തെ പ്പററി പരിപൂർണ്ണമായി മനസ്സിലാക്കുവാൻ സാദ്ധ്യമല്ലെന്നും, തനിക്ക് ഇനിയും പലതും അറിയേണ്ടതായിട്ടുണ്ടെന്നും അവൾ വിശ്വസിച്ചിരുന്നു. താൻ കേവലം ഒരു ബാലികയായിരുന്നപ്പോൾ തന്നെ, തന്നെ, അനാഥയാക്കി തീർത്ത്, തന്റെ സൌഖ്യകേന്ദ്രങ്ങളിൽ നിന്നും വേർതിരിച്ച മഹാപാപി ആരായിരിക്കാമെന്നോ, അതിനുള്ള കാരണങ്ങൾ എന്തെല്ലാമായിരിക്കാമെന്നോ ഇനി അന്വേഷിക്കേണ്ട കാര്യമില്ല.

അവൾ ആ മാർബിൾത്തറയിൽതന്നെ അല്പനേരംകൂടി വിശ്രമിക്കുവാൻ തീരുമാനിച്ചു. നസീം അവിടെ വരാതിരിക്കയില്ലെന്നു ദൃഢമായി വിശ്വസിച്ചതിനാലാണ് അവൾ അവിടെ പതിവിനു വിപരീതമായി വിശ്രമിച്ചത്. അവളുടെ വിശ്രമം അവളെ മയക്കത്തിലേക്കു തിരിപ്പിച്ചു. ഉറക്കത്തിന്റെ ആധിക്യമില്ലാതേയും, ജാഗ്രത്തിന്റെ ഉണർവ്വില്ലാതേയും സ്വപ്നരാജ്യത്തിലെ സുഖപദങ്ങളിൽ കൂടി അവൾ ചരിച്ചുകൊണ്ടിരുന്നപ്പോൾ ആ ദേവാലയത്തിലേക്ക് ആരോ കയറിവരുന്ന പാദശബ്ദം കേട്ടതുപോലെ അവൾക്കു തോന്നിയെങ്കിലും, കണ്ണുകൾ തുറക്കുന്നതിനു മാത്രമുള്ള ഉണർവ്വ് അവൾക്കില്ലായിരുന്നതിനാൽ അവൾ അവിടെത്തന്നെ അനങ്ങാതെ കിടന്നതേയുള്ളു. അവിടെ ആഗതനായ ആൾ അവളുടെ അടുക്കൽ വന്നു.

“ആരാണ് ഈ കിടക്കുന്നത്? ഇവിടെ പുരോഹിതനുണ്ടോ?” എന്നു ചോദിച്ചു. ആഗതന്റെ ശബ്ദം ശ്രവിച്ച മാത്രയിൽതന്നെ കണ്ണുകൾ തുറന്ന്, അവൾ അവിടെനിന്നും എഴുന്നേററു; വന്ന പുരുഷനെ വളരെ വിനയത്തോടുകൂടി ഒന്നു നോക്കി അവൾ അയാളോട് ഇങ്ങിനെ പറഞ്ഞു:—

“അദ്ദേഹം ഇവിടെ ഇല്ല. ഇന്നുവരികയും ഇല്ല. ഞാൻ ഇവിടത്തെ ഒരു പരിചാരികയാണ്. അവിടുന്ന് ആരാണെന്നു പറഞ്ഞാൽ അന്വേഷിച്ച വിവരം ഞാൻ, അദ്ദേഹം വരുമ്പോൾ അറിയിക്കാം.” ഇത്രയും പറഞ്ഞ് അവൾ യാതൊരു സങ്കോചവും കൂടാതെ അവിടെ നിന്നു. ഫാത്തിമയുടെ നിർദ്ദോഷമായ നിലയും, സൌമ്യമായ

വാക്കുകളും ഹൃദയംഗമമായി അഭിനന്ദിച്ചുകൊണ്ട് ആഗതൻ ഇങ്ങിനെ മറുപടി പറഞ്ഞു.

"ഞാൻ ആരാണെന്നു നിങ്ങളെ അറിയിച്ചാൽ വിശേഷിച്ചു ഗുണങ്ങളൊന്നും ഉണ്ടാകാനില്ല. എന്നാൽ എനിക്ക് പുരോഹിതനേക്കണ്ടു പറയേണ്ട സംഗതികൾ—" ഇങ്ങിനെ പറഞ്ഞ് അയാൾ അർദ്ധോക്തിയിൽ വിരമിച്ചു. ഉടൻതന്നെ ഫാത്തിമ ചോദിച്ചു. "ശരിയാണ്. എനിക്ക് നിങ്ങൾ ആരാണെന്നു അറിവാനുള്ള മോഹംകൊണ്ടു ചോദിച്ചതല്ല. നിങ്ങളുടെ വരവിനെപ്പററി അദ്ദേഹത്തെ ധരിപ്പിക്കണമെങ്കിൽ, നിങ്ങളെപ്പററിയുള്ള വിവരം ആവശ്യമായതുകൊണ്ടു മാത്രം ചോദിച്ചതാണ്."

ആഗതൻ—അതെനിക്കു മനസ്സിലായി. പക്ഷെ ഞാൻ അദ്ദേഹത്തെ കണ്ടുപറഞ്ഞുകൊള്ളാം. നിങ്ങൾ ഏതാണെന്നും പേർ എന്താണെന്നും പറയുവാൻ വിഷമമുണ്ടോ?

ഫാത്തിമ—എൻെറ പേരും മററും നിങ്ങൾ അറിഞ്ഞതുകൊണ്ടും വിശേഷിച്ചു ഗുണങ്ങളൊന്നും ഉണ്ടാകാനില്ല. പിന്നെ എന്തിനാണ് അതെല്ലാം അന്വേഷിക്കുന്നതു്?

ആഗതൻ—ചിലപ്പോൾ ഗുണമുണ്ടായെന്നും വരും.

ഫാത്തിമ—എന്നാൽ ചിലപ്പോൾ ദോഷമുണ്ടായിയെന്നും വരും.

ആഗതൻ—നിങ്ങൾ ഒരുമാതിരി വത്തമാനം പറയുമല്ലോ.

ഫാത്തിമ—മനുഷ്യരായാൽ അങ്ങിനെ ചില ദോഷങ്ങളുണ്ട്. കുറേശ്ശ വത്തമാനം പറയും.

ആഗതൻ—ഞാൻ ആരാണെന്നു നിങ്ങൾക്കു മനസ്സിലായില്ല.

ഫാത്തിമ—സ്നേഹമുണ്ടായിട്ട് അതിഞ്ഞോട്ടു പറയുകയും വേണ്ട.

ആഗതൻ—പറയുന്നതു സ്നേഹമുണ്ടാകാനാണെങ്കിലോ?

ഫാത്തിമ—ഇല്ല, ആ കച്ചവടം ഈ മതിൽകെട്ടിനുള്ളിൽ നടത്താറുപതിവില്ല.

ആഗതൻ—നിങ്ങൾ ഒരു സ്ത്രീയല്ലേ?

ഫാത്തിമ—നിങ്ങൾ ഒരു പുരുഷനല്ലേ?

ആഗതൻ—നിങ്ങൾക്കു മര്യാദ വേണ്ടേ?

ഫാത്തിമ—നിങ്ങൾക്കു മാനം വേണ്ടേ?

ആഗതൻ—ഒരു മാതിരി നല്ല സാധനങ്ങൾ കണ്ടാൽ അതിനെപ്പററി ചോദിക്കയോ ഒരുപക്ഷെ ആഗ്രഹിക്കയോ ചെയ്യുന്നതു സാധാരണമല്ലേ?

ഫാത്തിമ—അങ്ങിനെ ചോദിക്കയോ ആഗ്രഹിക്കയോ ചെയ്യാൽ വല്ലതുമൊക്കെ നല്ല സമ്മാനങ്ങൾ വാങ്ങിക്കൊണ്ടുപോകയും സാധാരണമല്ലേ?

ആഗതൻ . ഞാൻ നിങ്ങളോട വേറൊന്നും ചോദിച്ചില്ല.

ഫാത്തിമ—ഞാൻ നിങ്ങളോട വേറൊന്നും പറഞ്ഞില്ല.

ആഗതൻ—നിങ്ങൾ പുരുഷന്മാരോട പെരുമാറാൻ പഠിച്ചിട്ടില്ല.

ഫാത്തിമ—എനിക്ക് അതൊന്നും പഠിക്കേണ്ട. നിങ്ങൾ പഠിപ്പിക്കയും വേണ്ട.

ആഗതൻ— ആകട്ടെ; ഞാൻ ആരാണെന്നു നിങ്ങൾക്ക് അറിയാമോ?

ഫാത്തിമ—ഉവ്വ്, ഇപ്പോൾ മനസ്സിലായി. നിങ്ങൾ ഒരു നല്ല വണ്ടിക്കാളയാണെന്നു എനിക്കു മനസ്സിലായി. അല്ലെങ്കിൽ ഹിന്തു പുരാണത്തിലെ ഹനുമാൻെറ ജാതിക്കാരനായിരിക്കണം.

ആഗതൻ—നിങ്ങൾ എന്നെ അധിക്ഷേപിച്ചാൽ അനുഭവം അറിയാമോ?

ഫാത്തിമ—അറിയാം. നിങ്ങൾ എൻെറ ഭത്താവാകുക എന്ന നിർഭാഗ്യമെനിക്ക് ഉണ്ടാകയില്ലെന്ന് എനിക്കറിയാം.

ആഗതൻ—ശരി, നിങ്ങൾ അപ്രകാരമുള്ള നിർഭാഗ്യത്തിൽ ചെന്നു ചാടാതിരിക്കട്ടെ. ഞാൻ പറഞ്ഞതെല്ലാം ക്ഷമിക്കണം. എന്നാൽ പോകട്ടെ.''

ഇത്രയും പറഞ്ഞ് ആഗതൻ അവിടെനിന്നും മറഞ്ഞു. അദ്ദേഹം അവിടെനിന്നും പോയ ഉടൻതന്നെ ഫാത്തിമയുടെ ഉള്ളിൽ പല സംശയങ്ങളും ഉണ്ടായി. ആഗതൻെറ മുഖം അവൾക്കു തുലോം പരിചയമുള്ളതുപോലെ തോന്നി. ഒരു മഹമ്മദൻെറ വേഷമാണ് അയാൾ ധരിച്ചിരുന്നതെങ്കിലും, അയാൾ ഒരു ഹിന്തുവിനെപ്പോലെ ഭാഷ ഉപയോഗിച്ചിരുന്നതായി അവൾ അറിഞ്ഞു. വ്യായാമംകൊണ്ടു തടിച്ചുകൊഴുത്ത ദേഹം അദ്ദേഹമൊരു വീരയോദ്ധാവായിരിക്കാമെന്നു വിളിച്ചുചൊല്ലി. കായ്യയിൽ സുമുഖനും, പ്രസന്നഭാവത്തോടുകൂടിയവനും ആയ ആ യുവാവിനോട താൻ പറഞ്ഞ വാക്കുകളെല്ലാം അയാളെ വേദനിപ്പിച്ചിരിക്കാമെന്നു വിചാരിച്ചു ഫാത്തിമ പശ്ചാത്തപിക്കാതിരുന്നില്ല. അദ്ദേഹം അത്രപെട്ടെന്ന് അന്തദ്ധാനം ചെയ്യുമെന്നും അവൾ വിചാരിച്ചില്ല. അല്പനേരംകൂടി അദ്ദേഹവുമായി വത്തമാനം പറയേണ്ടതായിരുന്നുവെന്നും, അദ്ദേഹം

ചോദിച്ചതിനെല്ലാം സൌമ്യമായി ഉത്തരം പറയേണ്ടതു തൻെറ ക
ടമയായിരുന്നുവെന്നും അവൾ പിന്നീടു വിചാരിച്ചു. പക്ഷെ കാൎയ്യം
കഴിഞ്ഞു കരഞ്ഞതുകൊണ്ടു ഫലമില്ലെന്നുള്ള പാഠം അവൾ ഇന്നു
ആദ്യമായിട്ടായിരിക്കാം ഹൃദിസ്ഥമാക്കിയതു്. ആഗതൻ പോയതെ
ങ്ങോട്ടാണെന്നറിവാനുള്ള ഉൽക്കണ്ഠയോടുകൂടി അവൾ രാജപാത
യിലേക്കു സൂക്ഷിച്ചു നോക്കി. തത്സമയം നദീറ അവളുടെ അടുക്ക
ലേക്കു വേഗത്തിൽ ഓടിവരുന്നതായി കണ്ടു. നദീറയെ കണ്ടസമ
യം ഫാത്തിമയുടെ ഹൃദയത്തിൽ ഉണ്ടായിരുന്ന വിചാരങ്ങളെല്ലാം
അവളെ വിട്ടുപിരിഞ്ഞു. നദീറ ദേവാലയത്തിൻെറ നടയിൽ കയറി
യപ്പോൾ ഫാത്തിമ അവളുടെ അടുക്കൽ എത്തിക്കഴിഞ്ഞു. അവളെ
തൻെറ രണ്ടു കൈകൊണ്ടും താങ്ങി എടുക്കുവാൻ ആരംഭിച്ചപ്പോൾ
നദീറ പറഞ്ഞു. "ഫാത്തിമേ! നീ എന്നെ കാത്തു വിഷമിച്ചിരി
ക്കാം. ഞാൻ താമസിച്ചുവെങ്കിൽ ക്ഷമിക്കണേ! കൊട്ടാരത്തിൽനി
ന്നും ഇറങ്ങുവാൻ സമയമില്ല."

ഫാത്തിമ—അതെ! എനിക്കറിയാം. കൊട്ടാരത്തിൽനിന്നും ഇറ
ങ്ങാൻ ഇപ്പോൾ വിഷമമുള്ള കാലമാണ്. എന്തുചെയ്യാം! രാ
ജ്ഞീത്വവും പരിചാരികാത്വവും ഒന്നിച്ചു നോക്കുവാൻ പ്രയാസമാ
ണ്; പക്ഷെ നീ ഭാഗ്യവതിയാണല്ലൊ.

ഫാത്തിമയുടെ വാക്കുകളിൽ അടങ്ങിയിരിക്കുന്ന ആന്തരാൎത്ഥം
മനസ്സിലാക്കിയ നദീറ തടുത്തുകൊണ്ടു പറഞ്ഞു.

"മതി! മതി! നീ എന്നെ അധിക്ഷേപിക്കയും മററും വേണ്ട.
നിനക്കും ഇങ്ങിനെ ഒരു കാലം ഉണ്ടായേക്കും. അപ്പോൾ എൻെറ
സംഗതികൾ പരമാൎത്ഥമാണെന്നു ബോദ്ധ്യമാകും. ആകട്ടെ. നീ അ
ല്പനേരം ഇവിടെത്തന്നെ ഇരിക്കുക. ഞാൻ മാതാവിനെ ഒന്നു കാ
ണട്ടെ."

നദീറ അവളുടെ മാതാവു് ദീൎഘനിദ്രകൊള്ളുന്ന മണ്ഡപത്തി
ലേക്കു പോയി. ഇത്തവണ, മണ്ഡപം, വളരെ കമനീയമായി, ആ
രുടേയോ ശുശ്രൂഷക്കു് പാത്രമായിരുന്നതുപോലെ ശോഭിക്കുന്നതു ക
ണ്ടു് നദീറ അത്ഭുതപ്പെട്ടു. എന്നാൽ ആ മണ്ഡപത്തിലേക്കു അവ
ളുടെ പാദങ്ങൾ അടുക്കുന്തോറും അവളുടെ ആഹ്ളാദങ്ങളെല്ലാം അ
വളെ വിട്ടുപിരിഞ്ഞു. അവളുടെ നയനങ്ങൾ അശ്രുപൂൎണ്ണങ്ങളായി
ത്തീൎന്നു. അവൾക്കവിടെ വരുന്ന എല്ലാ ദിവസവും അതിനെ ബാ
ഷ്പവൎഷത്താൽ പരിശുദ്ധമാക്കാറുള്ളതുപോലെ അന്നു അല്പനേരം അ

വൾ അശ്രുധാരയെ പ്രവഹിപ്പിച്ച തൻെറ സങ്കടത്തെ അടക്കി. അതിനുശേഷം അവൾ ഫാത്തിമ നില്ക്കുന്ന സ്ഥലത്തേക്കു ചെന്നു. അവർ രണ്ടുപേരുംകൂടി വീണ്ടും മണ്ഡപത്തിൽ വന്നിരുന്നു. നദീറ ഇ പ്രകാരം പറഞ്ഞു:—

"ഫാത്തിമേ! നീ എന്തിനാണ് എന്നെ അന്വേഷിച്ചതു്? ആരാണ് ആ മണ്ഡപത്തിനെ ഇത്ര വൃത്തിയാക്കി പൂജിക്കുന്നതു്. കൊട്ടാരത്തിൽനിന്നും സ്വാതന്ത്ര്യമായി ഇറങ്ങിവരുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടാണ ഞാൻ എല്ലായ്പോഴും നിന്നെ വന്നു കാണാതിരിക്കുന്നതു്. എൻെറ തെററിനെ നീ ക്ഷമിക്കുമല്ലോ?"

ഫാത്തിമ—ശരിയാണ്. നീ ഭാഗ്യമുള്ളവളാണെന്നു ഞാൻ പറഞ്ഞില്ലേ?

നദീറ—നിനക്ക് എന്നേക്കാൾ ഭാഗ്യമുണ്ട്.

ഫാത്തിമ—അതിനുള്ള ഭാഗ്യം പ്രത്യക്ഷമായതു് ഇപ്പോൾ നിനക്കാണ്. എൻെറ ഭാഗ്യങ്ങളെല്ലാം അനേകവഷങ്ങൾക്കു മുമ്പേ നശിച്ചുപോയിയെന്ന പരമാത്ഥം ഞാൻതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. ആകട്ടെ, നീ വല്ല സംഗതിയും അന്വേഷിച്ചുവോ?

നദീറ—സഖി! എനിക്ക് തീരെ സൌകയ്യം കിട്ടിയില്ല. കുമാരൻെറ അടുക്കൽ ചോദിക്കുന്നതിനു സമയവും സൌകയ്യവും നോക്കാതേ കഴിയുമോ?

ഫാത്തിമ—അതു ശരിയാണ്! പക്ഷെ, അദ്ദേഹത്തിനോടു ചോദിച്ചാൽ പരമാത്ഥമറിയാം.

നദീറ—പക്ഷെ നീ പറഞ്ഞതിനുശേഷം എനിക്കു ചില സംശയങ്ങൾ തോന്നിത്തുടങ്ങിയിട്ടുണ്ട്. അന്തഃപുരത്തിൽ കുമാരൻ ആരേയും പാപ്പിച്ചിട്ടില്ല. എന്നാൽ അദ്ദേഹത്തിൻെറ സ്നേഹത്തിന് പാത്രമായിട്ടു് ഒരു സ്ത്രീ ഗൂഢമായി ഒരു സ്ഥലത്തു താമസിക്കുന്നുണ്ടെന്നാണ് എൻെറ അറിവു്.

ഫാത്തിമ—അവളുടെ നാമം എന്താണ്?

നദീറ—മെഹർ എന്നാണ്.

ഫാത്തിമ—എന്നാൽ എൻെറ സംശയങ്ങളെല്ലാം അടിസ്ഥാനരഹിതമാണ്. അപ്രകാരം ഒരു പേർ കേൾക്കുന്നതുതന്നേയും എൻെറ ജീവിതത്തിൽ ആദ്യമായിട്ടാണ്. മാതാവു മരിക്കുന്ന കാലത്തു് ഏതോ ഒരു യുവതി മാതാവിൻെറ കൂടെ യുദ്ധം ചെയ്യുന്നുണ്ടായിരുന്നുവെന്നാണ് എൻെറ പിന്നീടുള്ള അറിവു്. ആ സ്ത്രീയേതാണെന്നാണ് അറിയേണ്ടതു്.

നദീറ—എന്താണോ ആശ്ചര്യം. മെഹറിനെ ഞാൻ ഒരിക്കൽ കണ്ടിട്ടുണ്ട്. ഹാ! ഇത്ര സൌന്ദൎയ്യമുള്ള സ്ത്രീകളെ ഇതിനു മുമ്പു ഞാൻ അന്തഃപുരത്തിലെന്നല്ല, മറ്റെങ്ങുംതന്നെ കണ്ടിട്ടില്ല. കുമാരനു യോജിച്ചതുതന്നെയാണ്.

ഫാത്തിമ—നീ അംബികാദേവിയെ കണ്ടപ്പോഴും ഈ വാക്കുകൾതന്നെ പറഞ്ഞിട്ടുണ്ട്. ആദ്യം കാണുമ്പോൾ എല്ലാം നല്ലതുതന്നെയാണ്.

നദീറ—ഫാത്തിമേ! മെഹർ സൌന്ദൎയ്യത്തിൽ അനുഗ്രഹീതയാണെന്നു പറഞ്ഞാൽ ദേവി അങ്ങിനെയല്ലായെന്നു അൎത്ഥമുണ്ടോ?

ഫാത്തിമ—അപ്പോൾ നിന്റെ സൌന്ദൎയ്യമോ?

നദീറ—അതു് നീ എന്നെ അപഹസിക്കുകയല്ലേ? നിന്നെപ്പോലെയുള്ള സൌന്ദൎയ്യം മെഹറിനുണ്ട്. ഒരുപക്ഷെ നീതന്നെയാണു അവളെന്നു ഞാൻ ഉദ്ദേശിച്ചു.

നദീറയുടെ ഈ വാക്കുകൾ കേട്ട് ഫാത്തിമ ഒന്നു പൊട്ടിച്ചിരിച്ചു അവൾ പറഞ്ഞു:— "എന്നേപ്പോലുള്ള സൌന്ദൎയ്യമാണു അവൾക്കുള്ളതെങ്കിൽ അവൾ നിന്ദ്യതന്നെയാണ്. എന്നാൽ നീ അതിനെപ്പററി അനേ്വഷിക്കയും മറ്റും വേണ്ട. എനി നിന്നോടു ചില സവിശേഷസംഗതികൾ പറയാനുണ്ട്."

നദീറ—എന്താണ്? വേഗം പറയുക. എന്നെക്കൊണ്ടു സാധിക്കുന്നതാണെങ്കിൽ എല്ലാം നടക്കുമെന്നു വിചാരിക്കാമല്ലൊ.

ഫാത്തിമ—നീ എന്നെ അപഹസിക്കുമോ?

നദീറ—ഞാൻ നിശ്ചയമായും അപഹസിക്കയില്ല. കാൎയ്യം പറയുക.

ഫാത്തിമ—എന്നാൽ ഞാൻ പറയട്ടെ—

നദീറ—അതിന് ഇനി നല്ല നേരം നോക്കുകയും മററും വേണ്ട! പറയുക!

ഫാത്തിമ—കൊട്ടാരത്തിൽ ചക്രവൎത്തി ഉണ്ടോ?

നദീറ—ഇതു ചോദിക്കാനാണോ ഇത്രമാത്രം ആലോചിച്ചതു്?

ഫാത്തിമ—അല്ല. അദ്ദേഹത്തിന്റെ വിശ്വസ്തദാസനായ—

നദീറ—നീ പറയുന്നതൊന്നും എനിക്കു മനസ്സിലാവുന്നില്ല. തെളിയിച്ചു പറയുക.

ഫാത്തിമ—അദ്ദേഹത്തിന്റെ അനുചരന്മാരെ നീ അറിയുമെന്നു പറഞ്ഞല്ലോ.

നദീം—ഉവ്വ്. ഞാൻ കുമാരസേനനെപ്പററി കേട്ടിട്ടുണ്ടെന്നു നിന്നോടുതന്നെ പറഞ്ഞതല്ലേ? പിന്നെ എന്തിനാണ് ഇത്രയും ലജ്ജിക്കുന്നതു്?

നദീം ഇത്ര പെട്ടെന്നു് ഇങ്ങിനെ പറയുമെന്നു ഫാത്തിമ ഓത്തിരുന്നില്ല. കുമാരസേനൻ എന്ന നാമം ഫാത്തിമയുടെ മുഖത്തെ കനിയിച്ചു. അവളുടെ കവിൾത്തടങ്ങളിൽ വ്രീളയുടെ വെള്ളവീശൽ ഭംഗിയായി വെളിപ്പെട്ടു. ഇതുവരെ അവളുടെ വദനബിംബത്തിൽ അങ്കുരിച്ചിട്ടില്ലാത്ത ഒരു വൈവർണ്ണ്യം പ്രത്യക്ഷമായി. ഉടനെത്തന്നെ നദീം ചോദിച്ചു:—

"ഫാത്തിമേ! ഇന്നാൾ നീ എന്നോടു ചോദിച്ചതെല്ലാം ഇന്നു ഞാൻ നിന്നോടു ചോദിച്ചുവെന്നു കരുതുക. പക്ഷെ, ഞാൻ അലങ്കാരപ്രയോഗങ്ങൾ പഠിച്ചിട്ടില്ല. നേരേതന്നെ ചോദിക്കാം. ഫാത്തിമേ, നീ കുമാരസേനനെ കാണുവാൻ ആഗ്രഹിക്കുന്നുണ്ടോ?"

ഈ ചോദ്യം ഫാത്തിമയെ എത്രമാത്രം ആനന്ദിപ്പിക്കയും ലജ്ജിപ്പിക്കയും ചെയ്തു എന്നു പറയുക സാദ്ധ്യമല്ല. ഫാത്തിമ പറഞ്ഞു:—"നദീറേ! നീ അന്യഥാ ശങ്കിക്കേണ്ട. ഞാൻ അദ്ദേഹത്തെ കണ്ടിട്ടുണ്ടെന്നു പറഞ്ഞതേ ഉള്ളു. നീ അസംബന്ധങ്ങൾ കൂട്ടിച്ചേക്കാൻ സമത്ഥതന്നെയാണ്."

നദീം—ശരിയാണ്; നീ സംബന്ധങ്ങൾ കൂട്ടിച്ചേക്കാനും സമത്ഥയാണ്. എനിക്ക് ഇതെല്ലാം ഇപ്പോൾ മനസ്സിലായി.

ഫാത്തിമ—ഇന്ന് ഇവിടെ ഒരാൾ വന്നിരുന്നു. അയാൾ എന്നോടു പിണങ്ങിപ്പോയി.

നദീം—ഒരുപക്ഷെ കുമാരസേനൻ തന്നെ ആയിരിക്കാം.

ഫാത്തിമ—ഛേ! നീ എന്നെ അധിക്ഷേപിക്കുകയാണ്. വന്നതു് വേറെ ആരോ ആണ്.

നദീം—ആകട്ടെ. നീ എന്തിനാണു പിണങ്ങിയതു്?

ഫാത്തിമ—അയാൾ എന്നോടു കടന്നു വത്തമാനം പറഞ്ഞു. അയാളെ ഞാൻ അറിയുകില്ലേ എന്നു ചോദിച്ചു. എനിക്കറിയേണ്ടെന്നു ഞാൻ പറയുകയും ചെയ്തു.

നദീം—ഞാൻ ആയിരുന്നെങ്കിൽ അങ്ങിനെയൊന്നും പറയുകയില്ലായിരുന്നു.

ഫാത്തിമ—നീ കൊട്ടാരത്തിലെ വിശേഷങ്ങളൊന്നുംതന്നെ പറഞ്ഞില്ലല്ലോ. നീ ആകപ്പാടെ ഒരു പുതിയ സ്ത്രീയായിക്കഴിഞ്ഞു.

അങ്ങിനെ അല്ലാതെ വരുമോ? പേരുതന്നേയും മാറിക്കഴിഞ്ഞല്ലൊ."

ഇതു കേട്ട് നദീറയുടെ കൈയിലിരുന്ന ഒരു കല്ലിനെ അവൾ ഫാത്തിമയുടെ നേക്ക് എറിഞ്ഞുകൊണ്ടു പറഞ്ഞു:—

"നീ എന്നെ അധിക്ഷേപിക്കയും മററും വേണ്ട. എന്റെ കാര്യം പറയുന്നതേക്കാൾ ഭേദം നീ നിന്റെ കാര്യത്തെപ്പററി പറയുന്നതാണ്. നമ്മൾ രണ്ടുപേരും തമ്മിൽ എന്താണ ഭേദം?

ഫാത്തിമ—അതു ഞാൻ പറഞ്ഞുതരാം. ഒന്നു കുമാരനും മററതു കുമാരസേനനും. ഈ വ്യത്യാസമുണ്ട്. ആകട്ടെ. ഞാൻ അതെല്ലാം പറഞ്ഞതുകൊണ്ട് നിനക്ക് ഇപ്പോൾ ജയമായി. പക്ഷെ, സെലിം എന്നും നിന്റെ സ്വന്തമാണ്. കുമാരസേനൻ ആരുടെ സ്വന്തമാണെന്ന് ആക്കറിയാം. നീ കുമാരനെ അതിൽ പിന്നീടു കണ്ടില്ലേ? എന്നോടു പരമാത്ഥം പറയുക; ഞാൻ നിന്റെ ആനന്ദത്തെപ്പററി കേട്ടിട്ടെങ്കിലും സന്തുഷ്ടയാകട്ടെ. ഹാ, നദീറേ! നീ തന്നെയാണ സൌഭാഗ്യവതി. ഞാൻ ദുർഭഗ തന്നെയാണ്.

നദീറ—ഞാൻ കുമാരനെ രണ്ടു പ്രാവശ്യം കണ്ടു.

ഫാത്തിമ—ശരിയാണ്! കണ്ടതിന്റെ അടയാളം ഇതാ സാധുവിന്റെ കവിൾത്തട്ടിൽ പതിഞ്ഞുകിടക്കുന്നു.

ഇതു കേട്ട നദീറയുടെ മുഖം താണുകഴിഞ്ഞു. അവൾ നിലത്തു നോക്കിക്കൊണ്ടു ഒന്നു മന്ദഹസിച്ചു. ഫാത്തിമ ഫലിതസമ്മിശ്രമായി വാസ്തവസംഗതിയെപ്പററി പറഞ്ഞതു നദീറക്കു വളരെ രുചിച്ചുവെങ്കിലും ലജ്ജകൊണ്ട് അവൾ ഫാത്തിമയെ ശാസിച്ചു. താൻ പറഞ്ഞതു് ഒരുപക്ഷെ നദീറയെ വേദനിപ്പിച്ചിരിക്കാമെന്നു കരുതി ഫാത്തിമ നദീറയുടെ കൈ തലോടിക്കൊണ്ടു ഇങ്ങിനെ പറഞ്ഞു. "സഖീ! ഞാൻ പറഞ്ഞതു ക്ഷമിക്കണേ! നിന്നോടുള്ള സകല സ്വാതന്ത്ര്യങ്ങളും വിനിയോഗിച്ചാണ ഞാൻ അപ്രകാരം ചോദിച്ചതു്. നിന്നോടല്ലാതെ ഈ ജന്മത്തിൽ ഫാത്തിമ ആരോടാണ് നേരമ്പോക്കുകൾ പറയുന്നതു്!!"

ഫാത്തിമയുടെ വിനയസമ്പൂർണ്ണമായ മൊഴികൾ നദീറയുടെ ഹൃദയത്തെ അലിയിച്ചു:—"സോദരീ! നീ പറയുന്നതിലെല്ലാം തുലോം സന്തോഷമേയുള്ളു. പക്ഷെ, പെട്ടെന്നു ഞാൻ വേറെ ചില സംഗതികളെപ്പററി ഓത്തു നിന്നെ ശാസിച്ചുപോയതാണ്. അല്ലാതെ എന്നോടു ഈ ജന്മത്തിൽ ചോദിക്കാനും മററാരുമില്ലല്ലൊ. അതുകൊണ്ടു ഞാൻ പറഞ്ഞിട്ടുള്ളതിനെ നീ കാര്യമായി കരുതരുതു്.

ഞാൻ നിന്നോട ചോദിക്കട്ടെ, നീ കുമാരസേനനെ എവിടെവെച്ചാണ കണ്ടിട്ടുള്ളത്? അതൊന്നു എന്നോട പറയൂ.

ഫാത്തിമ—നീ പകരം വീട്ടുവാൻ സമത്ഥയാണല്ലൊ! എങ്കിലും നീ ചോദിച്ച സ്ഥിതിക്ക് ഞാൻ പരമാത്ഥം പറയാം. ഇന്നാൾ നീ ഇവിടെ വന്നിരുന്നപ്പോൾ കുമാരസേനൻ പല സംഗതികളും അറിവാൻ ശ്രമിക്കുന്നുണ്ടെന്നും, അതെല്ലാം പിന്നീട പറഞ്ഞുകൊള്ളാമെന്നും എന്നെ അറിയിച്ചില്ലെ. അതെല്ലാം പറയുക.

നസീറ—ഞാൻ ഇനിയും പൂർണ്ണമായി സകലതും ഗ്രഹിച്ചിട്ടില്ല. കുമാരസേനൻ ചക്രവത്തിയുടെ ആജ്ഞ അനുസരിച്ച വിദ്യാപതി യോഗീശ്വരനെ ഹനിച്ച കുററക്കാരെ തേടിനടക്കുകയാണ്. അവിടത്തെ രാജ്ഞിയുടെ രണ്ടു പെൺമക്കൾ എവിടേയോ പാക്കുന്നുണ്ടെന്നും, വിദ്യാപതിയുടെ പുത്രൻ ശിവപ്രസാദ് ഗൂഢമായി ഒളിച്ചു താമസിക്കുന്നുവെന്നും ചക്രവത്തി അറിഞ്ഞിട്ടുണ്ടെന്നും, അനേകവർഷങ്ങളായി ചക്രവത്തി അതിനെപ്പററി അറിയുന്നതിനായി കുമാരസേനനെ നിയോഗിച്ചിരിക്കുകയാണെന്നും അന്തഃപുരത്തിൽനിന്നും ഞാൻ അറിഞ്ഞിട്ടുണ്ടു. അതുകൊണ്ടാണ, ഞാൻ, കുമാരസേനൻ നിന്നെ എവിടെവെച്ചാണ കണ്ടു പരിചയപ്പെട്ടിട്ടുള്ളതു എന്നു ചോദിച്ചത്. ചക്രവത്തിയുടെ സ്വർണ്ണപ്പെട്ടി പോയതിനെപ്പററിയും അന്വേഷണമുണ്ട്. നീ ഇതൊന്നും പുറത്തു പറയരുത്.

ഫാത്തിമ—എനിക്കു ഈ വിവരങ്ങളൊന്നുംതന്നെ അറിഞ്ഞുകൂടാ. ആദ്യം പറഞ്ഞ സംഗതികളെപ്പററി പുരോഹിതൻ എന്നോട പറഞ്ഞിട്ടുള്ളതിനാൽ എനിക്കറിയാം. അതുകൊണ്ടാണ ഞാൻ പരിചാരികയെന്ന നിലയിൽ ഇവിടെത്തന്നെ താമസിക്കുന്നത്. കുമാരസേനനെ ആദ്യം കണ്ടതു എങ്ങിനെയാണെന്നു ഞാൻ പറയാം. എന്നെ ഒരുകൂട്ടം മഹമ്മദന്മാർ ആ പെരുങ്കാട്ടിൽനിന്നും രക്ഷിച്ചതായി ഞാൻ പറഞ്ഞല്ലോ. ആകാട്ടിന്റെ അടുക്കൽ ഒരു ഹിന്തുക്ഷേത്രമുണ്ടു. ആ ക്ഷേത്രത്തിൽ ചില സന്യാസിമാരും മററും താമസമുണ്ടായിരുന്നു. സന്യാസിമാരുടെ കൂട്ടത്തിൽനിന്നും ഒരു ദിവ്യൻ തൽസമയം ആ കാട്ടിൽവന്നു. അവിടെനിന്നിരുന്ന മഹമ്മദന്മാരുടെ കൂട്ടത്തിൽ കുമാരസേനനുംകൂടി ഉണ്ടായിരുന്നുവെന്നു എനിക്കു പിന്നീട മനസ്സിലായി. കുമാരസേനൻ എന്നെ എടുത്തു, അവിടെ

ആഗതനായ ദിവ്യനെ ഏല്പിച്ചു. അദ്ദേഹമാണ് പിന്നീട പുരോഹിതനെ ഏല്പിച്ച് എന്നെ ഇവിടെ താമസിപ്പിച്ചത്.

നദീറ—നീ കുമാരസേനനെ അതിൽപിന്നീട കണ്ടില്ലേ?

ഫാത്തിമ—നിന്റെ അമ്മ മരിച്ച ദിവസം അദ്ദേഹം സെലിംരാജകുമാരനോടൊന്നിച്ച് ഇവിടെ വന്നിരുന്നതായി ഞാൻ കണ്ടു. പക്ഷെ ഞങ്ങൾ തമ്മിൽ യാതൊന്നും സംസാരിച്ചില്ല. എനിക്കു വളരെ ആഗ്രഹമുണ്ട്.

നദീറ—അതു സാധാരണമാണ്. കണ്ടാൽ പല കാൎയ്യങ്ങൾക്കും ജയമുണ്ട്.

ഫാത്തിമ—നദീറേ! നീ വിചാരിച്ചാൽ സകലതും നടക്കും.

നദീറ—എന്നാൽ നീ എന്റെ പക്കൽ ഒരു കത്തിനെ തരുക. ഞാൻ അതു കുമാരസേനനെ ഏൽപിക്കാം. ഞാൻ നേരമ്പോക്കു പറയുകയാണെന്നു നീ ധരിക്കേണ്ട. അപ്രകാരം ഒരു കത്തു തരുകയാണെങ്കിൽ ഞാൻ അതിനെ അവിടെ ഏൽപിച്ച് കുമാരസേനനെ ഇങ്ങോട്ട് പറഞ്ഞയക്കാം. കത്തിൽ നീ വേറെ യാതൊന്നും എഴുതരുത്. അദ്ദേഹത്തെ ഒന്നു കാണണമെന്നുമാത്രം എഴുതിയാൽമതി. ഒരു പക്ഷെ അദ്ദേഹം ഉടനെ ഇവിടെ വരും. അപ്പോൾ—"ഇത്രയും പറഞ്ഞ് നദീറ ഫാത്തിമയുടെ മുഖത്തുനോക്കി ഒന്നു ചിരിച്ചു. ഉടൻതന്നേ ഫാത്തിമ ചോദിച്ചു. "അപ്പോൾ—എന്താണ്?" ഇതു കേട്ട് നദീറ ഫാത്തിമയെ ആശ്വസിപ്പിച്ചു. "ഒന്നുമില്ല. അപ്പോൾ എല്ലാം ശരിയാകും. ഏതായാലും നീ വേഗം കത്തെഴുതുക. എനിക്കു പോകുവാൻ നേരമായി." നദീറ ഇപ്രകാരം പറയുന്നതുകേട്ട് ഫാത്തിമ ഉടൻതന്നെ അവളുടെ മുറിയിൽചെന്ന് ഒരു കത്തെഴുതി അതിനെ ഭദ്രമായി മടക്കി നദീറയുടെ കയ്യശമേല്പിച്ചു. അതിനെ കയ്യിൽ ഏൽപ്പിച്ചതിനുശേഷം "നദീറേ! എഴുത്തു മററാരുടേയും കയ്യിൽ പോകരുതേ! വളരെ സൂക്ഷിക്കണം." എന്നു മാത്രം പറയുകയും ചെയ്തു.

കത്തിനെ കയ്യിൽ വാങ്ങിയപ്പോൾതന്നെ തന്റെ കയ്യിൽനിന്നും ഒരിക്കൽ നഷ്ടംവന്ന മറെറാരു കത്തിനെപ്പററി അവൾ ഓൎത്ത്, എഴുത്തു സൂക്ഷിക്കുവാൻ താൻ അപ്രഗത്ഭയാണെന്നു നദീറ ഫാത്തിമയോട പറഞ്ഞ ഉടനേതന്നെ അതെന്തുകൊണ്ടാണെന്നു ഫാത്തിമ ചോദിച്ചു. അപ്പോൾ രാജകുമാരൻ അല്പദിവസങ്ങൾക്കുമുൻപ് തന്റെ കയ്യിൽതന്നെ കത്ത് എവിടേയോ പോയവിവരം നദീറ അവളെ ധരിപ്പിച്ചു. "ഏതായാലും ഇതിനെ ഞാൻ നല്ലതുപോലെ സൂ

ക്ഷിച്ചുകൊള്ളാം.'' എന്നു പറഞ്ഞ് നദീറ അവിടെനിന്നും യാത്രയാകുവാൻ ആരംഭിച്ചു. നദീറയെ വിട്ടു പിരിയുന്നതിൽ ഫാത്തിമയ്ക്കുണ്ടായിരുന്ന ദുഃഖം അതിരുകടന്നു ബാഷ്പരൂപത്തിൽ പ്രവഹിച്ചു. ഓരോ ദിവസം പോകുന്തോറും അവർതമ്മിൽ ഉള്ള പ്രേമം വർദ്ധിച്ചുവരുന്നതുപോലെയും, അവരുടെ സാഹോദര്യം യഥാർത്ഥസാഹോദര്യത്തിലെന്നപോലെതന്നെ ദൃഢമാകുന്ന മാതിരിയും ഫാത്തിമയ്ക്ക് തോന്നി. തോരാതെ കണ്ണീർവാർക്കുന്ന ഫാത്തിമയെ ഒരു വിധത്തിൽ ആശ്വസിപ്പിച്ചതിനുശേഷം നദീറ ഇങ്ങിനെ പറഞ്ഞു. "ഞാൻ ഉടനേ തന്നെ എഴുത്തിനെ കുമാരസേനന്റെ കയ്യശം ഏൽപിക്കാം—എന്നാൽപോയിവരട്ടെ.'' ഇപ്രകാരം യാത്രപറഞ്ഞു് നദീറ രാജപാതയിലേക്ക് ഇറങ്ങി അതിത്വരയോടുകൂടി നടന്നുതുടങ്ങി. നദീറ തന്റെ ദൃഷ്ടികളിൽനിന്നും മറഞ്ഞതോടുകൂടി ഫാത്തിമക്ക് അവളുടെ ആനന്ദം നഷ്ടമായതുപോലെ തോന്നി. അവൾ സാവധാനത്തിൽ നടന്നു നദീറയുടെ മാതാവ് ശയിക്കുന്ന മണ്ഡപത്തിന്റെ അടുക്കലുണ്ടായിരുന്ന മുറിയിൽ പോയി ഇരുന്നു. അവൾ ഇങ്ങിനെ ആലോചിച്ചു. "ഹ! നദീറേ! നീ ലോകത്തിൽവെച്ച് ഏററവും നിർമ്മലയാണ്. സംശയമില്ല. കേവലം ഒരു സ്ത്രീയായ എനിക്കു നിന്നിൽ ഇത്ര ദൃഢമായ പ്രേമം അങ്കുരിക്കാമെങ്കിൽ നിന്നോടു അടുത്തു പെരുമാറുവാൻ ഭാഗ്യം സിദ്ധിക്കുന്ന ഏതു പുരുഷനാണ് നിന്റെ പ്രീതിക്കുവേണ്ടി ജീവനെക്കൂടി ത്യജിക്കാതിരിക്കുന്നതു്? നിന്റെ കോമളമായ ആകാരസൌഷ്ഠവവും, പാവനമായ മനഃസ്ഥിതിയും ഈ ലോകത്തിന് യോജിച്ചവയല്ല. കാപട്യസമ്പൂർണ്ണവും, അപൂർണ്ണവും ആയ ഈ ലോകത്തിനേക്കാൾ ഉപരിയായ ദിവ്യലോകത്തിൽ ജീവിക്കേണ്ട നീ ഇവിടെ ജനിച്ചതു സ്രഷ്ടാവിന്റെ സൂക്ഷ്മക്കുറവുകൊണ്ടായിരിക്കണം. നൈർമ്മല്യത്തിന്റെ പരിധിക്ക് അനധീനമായി സ്ഥിതിചെയ്യുന്ന ഈ ലോകം നീ മൂലം അനർഘമായിത്തീർന്നിരിക്കാം. ഓരോ ദിവസവും കഴിയുന്തോറും നിന്റെ അംഗസൌഷ്ഠവം പതിന്മടങ്ങ് വർദ്ധിക്കുക മാത്രമാണല്ലോ ചെയ്യുന്നതു്. ആ വിശിഷ്ടരൂപത്തേ എന്നും എന്നും കാണുന്നതിനെങ്കിലും സാധിക്കുന്നവരാണ് സൌഭാഗ്യം തികഞ്ഞവർ. അസൂയയോ, അഹങ്കാരമോ, അനാവശ്യാഡംബരങ്ങളോ ഇല്ലാതെ, ആദ്യം എപ്രകാരം നീ ആഗ്രായിൽ—അതേ ഈ ദിവ്യസങ്കേതത്തിൽ പ്രവേശിച്ചുവോ, അതുപോലെതന്നെ ഇന്നും നീ സ്ഥിതിചെയ്യുന്നതിൽ അത്ഭുതപ്പെടുവാനല്ലേ വഴിയുള്ളൂ! വെറുതെയല്ല, അക്ബർ ചക്രവർത്തികൂടി നിന്നെ ആരാധിക്കുന്നതു്. നീ അദ്ദേഹത്തിന്റെ ആരാധന

ക്ക് അഹന്തന്നേയാണ്." ഫാത്തിമ ഇപ്രകാരമെല്ലാം വിചാരിച്ചു കൊണ്ടു അല്പനേരംകൂടി അവിടെ ഇരുന്നു. അവളുടെ ഹൃദയം വികാരവീഥികളിൽകൂടി ചരിച്ചുകൊണ്ടിരുന്നതിനാൽ പ്രാർത്ഥനക്കുള്ള സമയമായതു് അവൾ അറിഞ്ഞില്ല. എങ്കിലും സൂര്യനസ്തമിച്ചതിനുശേഷം ഇരുട്ട് അല്പാല്പമായി ദിങ്മുഖത്തിൽ വ്യാപിച്ചതായി അറിഞ്ഞു അവൾ അവിടെനിന്നും എഴുന്നേററ് പോയി. ഇനി നമുക്കു നദീറയുടെ സ്ഥിതി എന്താണെന്നു് നോക്കാം.

ഫാത്തിമയെ വിട്ടുപിരിയുന്നതിൽവെച്ച് നദീറക്കും വളരെ വ്യസനമുണ്ടായിരുന്നെങ്കിലും കൊട്ടാരത്തിൽ താൻ സമയത്തിനു് ഹാജരാകാത്തപക്ഷം അതു പല ആശങ്കകൾക്കും കാരണമായെങ്കിലോ എന്നു് ഉദ്ദേശിച്ച് ധൃതഗതിയായി നടന്നു് അവൾ അന്തഃപുരത്തിലെത്തി. എന്നാൽ അന്തഃപുരത്തിൽ തത്സമയം ദേവി ഇല്ലായിരുന്നെന്നും, ചക്രവർത്തി കല്പിച്ചിട്ട് ദേവി മുഖം കാണിക്കുവാനായി മണിമാളികയിലേക്ക് പോയിരിക്കയാണെന്നും നദീറയ്ക്കു മനസ്സിലായി. സെലിം രാജകുമാരൻ മെഹർ ഒന്നിച്ചു ഗൂഢമുറിയിൽ സല്ലപിക്കുന്നുണ്ടെന്നും അവൾ അറിഞ്ഞു. ഇപ്രകാരം എല്ലാവരും ഓരോ പ്രത്യേക ജോലിയിൽ ഏർപ്പെട്ടിരിക്കുന്നതുകൊണ്ട് ഫാത്തിമയുടെ കത്തു് കുമാരസേനനേകണ്ട് ഏൽപിക്കുന്നതിനുള്ള അവസരം ലബ്ധമായിയെന്നു് ഉദ്ദേശിച്ച് അവൾ അദ്ദേഹം ഇരിക്കുന്ന മുറിയിലേക്കു തിരിച്ചു. സാധാരണയായി കുമാരസേനനും മററ് അനുചരന്മാരും വിശ്രമിച്ചിരുന്നതു് അക്ബർചക്രവർത്തിയുടെ മണിമാളികയുടെ അടുക്കൽ വിചിത്രമായി നിർമ്മിക്കപ്പെട്ടിരുന്ന മന്ദിരത്തിലാണ്. അവൾ അവിടെ ചെന്നപ്പോൾ കുമാരസേനൻ അകത്തു് ഒരു സ്വകാര്യക്കത്തെഴുതിക്കൊണ്ടിരിക്കയായിരുന്നു. അവിടെ വിശേഷിച്ച് മററാരുംതന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹം ജോലികഴിഞ്ഞ് പുറത്തുവരുമ്പോൾ കണ്ടു സംസാരിക്കാമെന്നുദ്ദേശിച്ചു നദീറ അവിടെത്തന്നെ നിന്നു. അല്പനേരം കഴിഞ്ഞപ്പോൾ കുമാരസേനൻ എഴുന്നേറ്റു നിന്നു മണിയറയുടെ വാതിൽ തുറന്നു. തത്സമയം നദീറ അവിടെ ഉൽക്കണ്ഠയോടുകൂടി നില്ക്കുന്നതായി അദ്ദേഹം കണ്ടു. നദീറയെ കണ്ടു ചിരിച്ചുകൊണ്ട് കുമാരസേനൻ മൃദുവായ സ്വരത്തിൽ ചോദിച്ചു.

"ആരാണ് ഈ വന്നു നില്ക്കുന്നതു്? അനാർക്കലിയോ? എന്തിനാണ് ഭവതി ഇവിടെ വന്നു നില്ക്കുന്നതു്? ഒരു പക്ഷെ എന്നേ കാത്തുവന്നു നില്ക്കുകയല്ലായിരിക്കാം. എങ്കിൽ ക്ഷമിക്കണം." എററവും വിന

യസ്വരത്തിൽ കുമാരസേനൻ പറയുന്നതുകേട്ട് നദീറ ധൈര്യമവലംബിച്ചു പറഞ്ഞു.

"സോദര! അവിടത്തെ ഒന്നു കാണണമെന്നുദ്ദേശിച്ചുതന്നെയാണ് ഞാൻ ഇവിടെ നില്ക്കുന്നതു്. അല്ലാതെ മറ്റൊരുദ്ദേശവും എനിക്കില്ല. എനിക്കു ചില പ്രത്യേകസംഗതികളെപ്പററി അല്പംനേരം സംസാരിച്ചാൽ കൊള്ളാമെന്നുണ്ട്. അവിടത്തെ അനുവാദമുള്ള പക്ഷം ഞാൻ അതിന് ഭാഗ്യമുള്ളവളാണെന്നുണ്ടെങ്കിൽ അവിടുന്നു കനിഞ്ഞരുളണം." നദീറയുടെ മൃദുലസ്വരം അതിധീരനായ ആ പുരുഷസിംഹത്തെ വളരെ സന്തോഷിപ്പിച്ചു. അയാൾ ഇപ്രകാരം പറഞ്ഞു:—

"സോദരീ! നീ എന്തുപറവാനാണ് ആരംഭിക്കുന്നതെന്നു് എനിക്ക് അറിവില്ല, എങ്കിലും തല്ക്കാലം ഞാൻ നിനക്ക് അധീനനാണ്. എന്നാൽ അകത്തേക്കു കയറിവരുക." ഇത്രയും പറഞ്ഞ് അവളെ മന്ദിരത്തിനകത്തേക്കു വിളിച്ചു. യാതൊരു മടിയുംകൂടാതെ അവൾ അകത്തേക്കു കയറിച്ചെന്നു. കുമാരസേനൻ അവിടെ ഒരു കസാലയിൽ ഇരുന്ന്, നദീറയോടു, മറ്റൊരു കസാലയിൽ ഇരിക്കുവാൻ ആജ്ഞാപിച്ചുവെങ്കിലും അവൾ ഇരുന്നില്ല. അവൾ വിനീതയായി ഇങ്ങിനെ പറഞ്ഞു. "ഞാൻ അവിടത്തെ അടുക്കൽ ചില രഹസ്യസംഗതികളെപ്പററി ചോദിക്കണമെന്നുദ്ദേശിക്കയാണ്. അക്കാര്യങ്ങൾ യാതൊന്നും അവിടുന്നു് യാതൊരുവനോടും പറയുകയില്ലെന്നു എന്നോടു പ്രതിജ്ഞചെയ്യുമോ?" നദീറയുടെ ഈ വാക്കുകൾ കുമാരസേനന് അത്ര രസിച്ചില്ല. എങ്കിലും അയാൾ പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു:— "എന്നോടു എന്തുതന്നെ പറഞ്ഞിരുന്നാലും ഞാൻ അതിനെപ്പററി അന്യനോട് പറയുന്നവനല്ല. പക്ഷെ അപ്രകാരം പ്രതിജ്ഞചെയ്യുകയെന്നതു് എന്റെ ജീവിതത്തിൽ നടന്നിട്ടില്ലാത്ത ഒരു സംഭവമാണ്. അതുകൊണ്ടു് നീ എന്നെ വിശ്വസിക്കുന്നെങ്കിൽമാത്രം സംഗതികൾ തുറന്നു പറയുക, അതിനെപ്പററി പുറത്തുപറയാതിരിക്കേണ്ടതു് എന്റെ കടമയാണെന്നു് എനിക്കു അറിവുള്ള കാലത്തോളം പ്രതിജ്ഞയുടെ ആവശ്യമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല." താൻ പറഞ്ഞ വാക്കുകൾ കുമാരസേനനിൽ നീരസത്തെ ജനിപ്പിച്ചിരിക്കുമെന്നു തീർച്ചപ്പെടുത്തി നദീറ പറഞ്ഞു. "അവിടുന്നു് എന്റെ അവിവേകത്തെ ക്ഷമിക്കണം. ഞാൻ കാര്യം പറയാം. അവിടത്തെ ഒരു യുവതി കാണുവാൻ ആഗ്രഹിക്കുന്നുണ്ടു്." ഇതു കേട്ടപ്പോൾ ഏററവും അ

ത്ഭുതത്തോടുകൂടി അദ്ദേഹം ചോദിച്ചു. "എന്തു്! എനിക്കു മനസ്സിലായില്ല. എന്നെ ഒരു യുവതി അന്വേഷിക്കുന്നുണ്ടെന്നോ? എന്നെ ഒരു സ്ത്രീ അന്വേഷിക്കുന്നുണ്ടെന്നോ നീ പറയുന്നതു്?

നദീറ—അതേ! അവിടത്തെ, യുവതിയായ ഒരു സ്ത്രീ അന്വേഷിക്കുന്നുണ്ടെന്നു തന്നെയാണു്.

കുമാര—ആകട്ടെ, ആ നിർഭാഗ്യവതിയേതാണു്? കൊട്ടാരത്തിനുള്ളിൽതന്നെയോ?

നദീറ—അല്ല, കൊട്ടാരത്തിനുപുറത്തു് ആ മഹമ്മദൻ ദേവാലയത്തിലാണു്.

കുമാര—എല്ലാം അത്ഭുതകരമായിരിക്കുന്നു. ദേവാലയത്തിൽ ഒരു സ്ത്രീയോ? അവൾക്കു് എന്നെ അന്വേഷിച്ചിട്ടെന്തു കാര്യമാണുള്ളതു്?

നദീറ—അതേ! അവൾ ആ ദേവാലയത്തിൽതന്നെ താമസിക്കുന്നു! വളരെക്കാലമായി അവിടെ താമസിക്കുകയാണു്. ഞാൻ ആഗ്രയിൽ വന്ന കാലത്തു് അവളോടൊന്നിച്ചു് ആ ദേവാലയത്തിലാണു താമസിച്ചിരുന്നതു്.

കുമാര—അതെല്ലാം എനിക്കറിയാം. നിന്റെ മാതാവു് മരിച്ചദിവസം ഞാൻ രാജകുമാരനും ഒരുമിച്ചു് അവിടെ വന്നിരുന്നു. പക്ഷെ മറേറ സ്ത്രീയേതാണു്? എന്താണു് അവളുടെ നാമധേയം? ജാതി എന്തു്? എന്തിനാണു് എന്നെ അന്വേഷിക്കുന്നതു്?

നദീറ—അവൾ ഒരു ഹിന്ദുസ്ത്രീയാണു്. എന്നാൽ മഹമ്മദസ്ത്രീയുമാണു്. അവളെ അവളുടെ ബാല്യകാലത്തിൽ, ആപത്തിൽനിന്നും രക്ഷിച്ചതു അവിടുന്നുതന്നേയാണെന്നു് എന്നോടു പറയുക ഉണ്ടായി. ഫാത്തിമയെന്നാണു് അവളുടെ നാമധേയം. അവിടത്തെ അന്വേഷിക്കുന്നതു എന്തിനായിട്ടാണെന്നുമാത്രം എന്നോടു പറഞ്ഞിട്ടില്ല. പക്ഷെ എന്റെ കയ്യശം ഒരു കത്തു് തന്നയച്ചിട്ടുണ്ടു. അതു സ്വീകരിക്കാമെങ്കിൽ ഞാൻ അതിനെ അവിടെ ഏൽപിക്കാം

ഇതു കേട്ട കുമാരസേനൻ അനല്പമായ ജിജ്ഞാസയോടുകൂടി കൈനീട്ടിക്കൊണ്ടുപറഞ്ഞു. "ആരുമാകട്ടെ; എഴുത്തു് ഇങ്ങോട്ടുതരുക, ഞാൻ വായിച്ചുനോക്കിയതിനുശേഷം സംഗതികൾ പറയാം. അതിൽ ഗൌരവമുള്ള സംഗതികൾ വല്ലതുമുണ്ടെങ്കിൽ ഉടൻ നിറവേററണമല്ലോ."

കുമാരസേനൻ കൈയ്നീട്ടിയ ഉടനേ, നദീറ, തന്റെ ഉള്ളംകൈയ്യിൽ ഭദ്രമായി ചുരുട്ടി പിടിച്ചിരുന്ന കത്തു് കുമാരസേനന്റെ

കൈയ്യിൽ കൊടുത്തു. നദീറയുടെ മുഖത്തു ചാരിതാൎത്ഥ്യത്തോടുകൂടിയ മന്ദസ്മിതം പ്രശോഭിച്ചു. കുമാരസേനൻ കത്തു കൈയ്യിൽ കിട്ടിയ ഉടനേതന്നെ അതു വായിച്ചു നോക്കി. വായിച്ചതെന്തായിരിക്കാമെന്നുള്ള ജിജ്ഞാസ നദീറയ്ക്കുണ്ടായിരുന്നെങ്കിലും കുമാരസേനൻ അതു നോക്കി മനസ്സിലാക്കുക മാത്രം ചെയ്തിരുന്നതിനാൽ നദീറയ്ക്കു യാതൊന്നും തന്നെ അറിവാൻ കഴിഞ്ഞിരുന്നില്ല. എഴുത്തു വായിച്ചതിനു ശേഷം അദ്ദേഹം ഇപ്രകാരം പറഞ്ഞു. "അനാക്കളീ! നീ അനേകസംഗതികളുടെ കേന്ദ്രമായിട്ടാണ് ഇപ്പോൾ സ്ഥിതി ചെയ്യുന്നതു്. നിന്റെ സഖിയെ കാണുന്നതിനു തല്ക്കാലം നിവൃത്തിയില്ല. എങ്കിലും ഞാൻ അവളെ കണ്ടു കൊള്ളാം. അവൾ എന്നെ കാണുവാൻ ആവശ്യപ്പെടുന്നതു് എന്തിനായിരിക്കാം.?"

നദീറ— അതു ഞാൻ അറിയുന്നതെങ്ങിനേ? സുന്ദരികളായ യുവതികൾ വീരശൂരന്മാരായ യുവാക്കന്മാരെ തേടുന്നതിന്റെ രഹസ്യമൊന്നും എനിക്കറിവാൻ പാടില്ല. അവൾ ഒരു സുന്ദരിയാണ്. അവിടുന്ന് ഒരു വീരയോദ്ധാവും.

കുമാര— നീ അങ്ങിനേയൊന്നും പറയേണ്ട. നിനക്കും കുറച്ചൊക്കെ അറിയാം.

നദീറ— ഞാൻ പറഞ്ഞതു ക്ഷമിക്കണം. അവിടുന്നു വിചാരിച്ചാൽ മാത്രം സാദ്ധ്യമാകുന്ന സംഗതികളെപ്പററി അറിയണമെന്ന് അവൾ ആഗ്രഹിക്കുന്നുണ്ട്.

കുമാര— ഏതായാലും ഇനി നിങ്ങൾ പൊയ്ക്കൊള്ളണം. അവൾ ഉദ്ദേശിക്കുന്ന രഹസ്യങ്ങളെല്ലാം തല്ക്കാലം ഇങ്ങിനേ തന്നെ ഇരിക്കയേ ഉള്ളൂ. അതിനേപ്പററി യാതൊന്നും വെളിയിൽ പ്രസ്താവിക്കത്തക്കതല്ല. ചക്രവൎത്തി തന്നേയും പല പ്രാവശ്യവും ചോദിച്ചിട്ടും ഞാൻ അതൊന്നും പറഞ്ഞിട്ടില്ല. എന്നു മാത്രമല്ല ഇപ്പോൾ അവയെപ്പററി എല്ലാം പറയുന്നതു നാശകരമാണെന്നും എനിക്കറിയാം. ഈവക സംഗതികളിൽ ഒന്നും തന്നെ നീ തലയിടാതിരിക്കുന്നതാണു നല്ലതു്. ഞാൻ വിചാരിച്ചിരുന്നെങ്കിൽ ഇതിനു മുൻപു് സംഗതികൾ എല്ലാം തന്നെ വെളിവാകുമായിരുന്നു. തല്ക്കാലം ഫാത്തിമ അവിടേത്തന്നെ ജീവിക്കട്ടെ. ഞാൻ വേണ്ടതു കരുതിക്കൊള്ളാം." കുമാരസേനൻ പറഞ്ഞതെല്ലാം ശ്രദ്ധിച്ചു ശ്രവിച്ച ശേഷം നദീറ സാവധാനത്തിൽ പറഞ്ഞു.

"അവിടുന്നു സംഗതികളെല്ലാം ഗൂഢമായിതന്നെ ഇരിക്കുവാൻ ആഗ്രഹിക്കുന്നെങ്കിൽ ഞാൻ ആരോടും പറയുന്നില്ല. പക്ഷെ അവളുടെ തല്ക്കാലസ്ഥിതി വളരെ സങ്കടകരമായ ഒന്നാണ്. അതിനു വേണ്ട നിവൃത്തി ഉണ്ടാക്കണമെന്നു മാത്രമാണ് എനിക്ക് അപേക്ഷയുള്ളതു്. എന്നാൽ എനിക്കു് അന്തഃപുരത്തിൽ പോകുവാൻ നേരമായി. ഞാൻ പോകട്ടെ." നദീറ ഇത്രയും പറഞ്ഞു് അവിടെ നിന്നും അന്തഃപുരത്തിലേക്കു യാത്രയാകുകയും ചെയ്തു.

തന്റെ സഖിയും വാത്സല്യനിധിയും വിനീതയുമായ ഫാത്തിമയ്ക്കു വേണ്ടി എന്തെങ്കിലും ഉപകാരം ചെയ്യേണ്ട സന്ദർഭമാഗതമാകുമെങ്കിൽ അതു പാഴാക്കരുതെന്ന വിശുദ്ധമനസ്ഥിതിയോടുകൂടി താൻ താമസിക്കവേ, ഇപ്രകാരമെങ്കിലും ഒരു സഹായം ചെയ്യുവാൻ സാധിച്ചതു തന്റെ ഭാഗ്യം തന്നെയാണെന്നു നദീറ ആഹ്ലാദിച്ചു. എന്നു മാത്രമല്ല, കുമാരസേനൻ ഫാത്തിമയെ, പോയിക്കണ്ടു കൊള്ളാമെന്നു പറഞ്ഞതിൽ വെച്ചു നദീറയ്ക്കുണ്ടായിരുന്ന ആനന്ദം അളവററതു തന്നെയായിരുന്നു.

നദീറ യാത്ര പറഞ്ഞു് അന്തഃപുരത്തിലേക്കു പോയപ്പോൾ കുമാരസേനൻ ഫാത്തിമയുടെ കത്തിനെ നിവത്തി ഒന്നുകൂടി വായിച്ചു. അയാൾ പല സംഗതികളെപ്പററിയും ആലോചിച്ചു കൊണ്ടിരുന്നു. ഫാത്തിമയുടെ കത്തിൽ വിശേഷിച്ചു യാതൊരു കാര്യത്തെപ്പററിയും പ്രസ്താവിച്ചിരുന്നില്ലെങ്കിലും, നയജ്ഞയായ ആ സ്ത്രീ എഴുത്തിൽചില വിശേഷവാചകങ്ങൾ അതിൽ എഴുതിയിരുന്നതു് അയാളുടെ ശ്രദ്ധയെ ആകർഷിച്ചു. അനേകരഹസ്യസംഗതികൾ തനിക്കറിവുണ്ടെന്നും അവയിലൊന്നുംതന്നെ സമ്പൂർണ്ണമായ വിവരങ്ങളെ നൽകുന്നില്ലെന്നും തന്മൂലം ഓരോന്നിനേപ്പററിയും വിവിധരീത്യാ ആലോചിക്കേണ്ടതാണെന്നും അയാൾ തീർച്ചയാക്കി. അയാൾ ഇപ്രകാരമാലോചിച്ചു. "ചക്രവത്തി എനിക്കു തന്നിട്ടുള്ള അവധികളെല്ലാം കഴിഞ്ഞു. പക്ഷെ എന്തു ഫലം? അറിയാവുന്ന സംഗതികളെ മാത്രം ആസ്പദമാക്കി വല്ലതും പ്രവത്തിച്ചാൽ നിരപരാധിനികളായ സ്ത്രീകൾ വധശിക്ഷക്കു പാത്രമായേക്കും. അന്വേഷയെപ്പററി ശരിയായി ഗ്രഹിച്ചില്ലെങ്കിൽ കാര്യങ്ങൾ ഒരിക്കലും തെളിയുകയില്ല. സ്വർണ്ണപ്പെട്ടി കണ്ടു കിട്ടിയിട്ടുമില്ല. എന്നു മാത്രമല്ല നമ്മെപ്പററിയുള്ള രഹസ്യങ്ങളും ഞാൻ തന്നെ അന്വേഷിച്ചറിയേണ്ടതായിട്ടാണിരിക്കുന്നതു. ചക്രവത്തി ഇന്നു് എന്നെ വിളിച്ചു ചോദിക്കുന്നതാണെ

ന്നു അറിയിച്ചിട്ടുണ്ടല്ലോ. എങ്കിലും ഞാൻ കിട്ടിയ വിവരങ്ങൾ അദ്ദേഹത്തെ ധരിപ്പിക്കുന്നതു വളരെ ആലോചിച്ചു മാത്രം വേണ്ടിയിരിക്കുന്നു. യോഗീശ്വരനെ ഇപ്പോൾ കാണാനുമില്ലെന്നായി. അദ്ദേഹമാണല്ലോ എന്നെപ്പററി പലതും പറയാറുണ്ടെന്നും മററും ധരിപ്പിച്ചതു്. അന്വേഷയെപ്പററിയുള്ള വിവരങ്ങൾ ധരിപ്പിക്കുന്നതിന് പര്യാപ്തമായ കത്തുകൾ അദ്ദേഹത്തിന്റെ പക്കലുണ്ടെന്നും മററും എന്നോടു പറഞ്ഞിട്ടുള്ളതു വെറും കളവാണെങ്കിൽ അയാൾ കുററവാളിതന്നെയായിരിക്കണം; അയാൾ കൊലപാതകിയായിരിക്കണം. എന്നെ വഞ്ചിച്ച് അയാൾ രക്ഷ പ്രാപിക്കാൻ ഉദ്ദേശിച്ചിരുന്നിരിക്കാം. അങ്ങിനെയാണെങ്കിൽ ഞാൻ ഇത്രയും ദാക്ഷിണ്യം കാണിക്കയില്ലായിരുന്നു. അതെല്ലാം ചക്രവർത്തി അറിഞ്ഞിരിക്കാം. അയാൾ എന്നെ വഞ്ചിക്കയാണ് ചെയ്തിട്ടുള്ളതെങ്കിൽ പിന്നെ ഞാൻ അയാളെ നല്ല പാഠം പഠിപ്പിക്കാതിരിക്കയില്ല. ആ പുരോഹിതനും വിശ്വസിക്കത്തക്കയാളല്ലെന്ന് ഇപ്പോൾ മനസ്സിലാകുന്നുവല്ലോ? എതായാലും ഫാത്തിമ വളരെ നിർമ്മലയാണ്. അല്ലെങ്കിൽ ഇന്നുവരെ അവൾ ആ ദേവാലയത്തിൽതന്നെ താമസിക്കുവാൻ ആഗ്രഹിക്കയില്ലായിരുന്നു. അവളുടെ രൂപലാവണ്യം അതിശയനീയംതന്നെയാണ്. സംസാരം കേട്ടാൽ അവൾ അതിധീരയാണെന്ന് ആർക്കും ഗ്രഹിക്കുവാൻ കഴിയും. ഒരു പക്ഷെ നദീറയും അവളുമായിട്ടുള്ള സ്നേഹം, അവർ ഇരുപേരുടേയും സ്ഥിതി ഒരുപോലെയായിട്ടായിരിക്കാം ഇത്ര ദൃഢമായി തീർന്നിട്ടുള്ളതു്. അവൾ വളരെ നന്ദിയുള്ളവളാണ്. നദീറയുടെ ഇന്നത്തെസ്ഥിതിയെപ്പററി ചക്രവർത്തി ധരിച്ചിരിക്കാം. അദ്ദേഹം അതിന്റെ യഥാർത്ഥമായ അവസ്ഥയെപ്പററി അറിവാൻ കാത്തിരിക്കുന്നുണ്ടാവാം. അതിനെപ്പററി അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അവളുടെ ഇന്നത്തെ നില പോകും. ഹാ! ഞാൻ സോഫിയുടെ കയ്യിൽനിന്നും ആ കത്തിനെ വാങ്ങി സൂക്ഷിച്ചതു് എത്രയോ നന്നായി! അല്ലെങ്കിൽ ഇന്നുതന്നെ വിവരങ്ങളെല്ലാം പുറത്തു വരുമായിരുന്നല്ലോ. രാജകുമാരൻ ഈ തരത്തിലെല്ലാം എഴുതിയതു് വളരെ മോശമായി. സോഫി സംഗതികളുടെ വാസ്തവം ഗ്രഹിച്ചിട്ടില്ല. എഴുത്തു് ആരുടേവകയാണെന്ന് അവൾ സൂക്ഷ്മമായി ഗ്രഹിച്ചിട്ടില്ലയെന്നതു പരമാർത്ഥമാണ്. അവളുടെ ഉദ്ദേശങ്ങളെല്ലാം വേറെയാണ്. അവൾക്കതു് ആരാമത്തിൽ നിന്നും കിട്ടിയതാണെന്നല്ലേ പറഞ്ഞതു്. എതായാലും അതും ഭദ്രമായിരിക്കട്ടെ. കാര്യങ്ങളെല്ലാം എതു രീതിയിലാണു കലാ

ശിക്കുന്നതെന്ന് ആക്കറിയാം." കുമാരസേനൻ ഇപ്രകാരം ഓരോ ന്നു വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ചക്രവത്തി തിരുമനസ്സിൽ നിന്നും അദ്ദേഹത്തേ അന്വേഷിക്കുന്നുവെന്ന് ഒരു പരിചാരകൻ വന്ന് അറിയിച്ചു. ഉടൻ തന്നെ തന്റെ കൈവശം ഉണ്ടായിരുന്ന കത്തിനേ അവിടെ ഒരു പെട്ടിയിൽ സൂക്ഷിച്ചു വെച്ചതിന്റെ ശേഷം കുമാരസേനൻ ചക്രവത്തിയുടെ സ്വകാര്യമുറിയിലേക്കു പോയി.

അംബികാദേവിയുമായുള്ള സംഭാഷണം കഴിഞ്ഞു ദേവിയേ യാത്രയാക്കിയശേഷം അക്ബർ അദ്ദേഹത്തിന്റെ സ്വകാര്യമുറിയിൽ വന്നിരുന്നു. അദ്ദേഹത്തിന്റെ മുഖം പതിവിനു വിപരീതമായി, അത്യുഗ്രമായി ഉജ്ജ്വലിച്ചു. മുത്തുമണികൾ പോലെയുള്ള വിയപ്പുതുള്ളികൾ ആ രാജസിംഹന്റെ ഗണ്ഡസ്ഥലങ്ങളിലും നെററിത്തടത്തിലും പൊടിഞ്ഞിട്ടുണ്ട്. വിശാലവും സജീവവും ആയ നേത്രങ്ങളിൽ നിന്നും തീപ്പൊരി പാറുന്നതുപോലെ കുമാരസേനനു തോന്നി. തന്റെ രത്നകിരീടത്തേ വലത്തുകൈയ്യിൽ വെച്ചു തലോടികൊണ്ട് ആലോചനയിൽ മുഴുകിയിരിക്കുന്ന ചക്രവത്തിയുടെ മുൻപിൽ ധീരസഹസ്രത്തേ ഒററ നോട്ടംകൊണ്ടു ഭസ്മീകരിച്ചിട്ടുള്ള കുമാരസേനനു തന്നേയും പ്രത്യക്ഷമാകുവാൻ ധൈയ്യമുണ്ടായിരുന്നില്ല. കുമാരസേനൻ, തന്റെ പാദസ്പശം മൂലം ഉണ്ടാകുന്ന ശബ്ദത്തേ കൂടി അടക്കിക്കൊണ്ടു മന്ദം നടന്നു ചക്രവത്തി ഇരിക്കുന്ന മുറിയുടെ വാതുക്കലെത്തി ഉപചാരങ്ങൾ ചെയ്തു വണങ്ങി നിന്നു. കുമാരസേനനേ കണ്ട ഉടൻ തന്നെ അക്ബർ ഇപ്രകാരം പറഞ്ഞു.

"കുമാർ! നിന്റെ ഉദാസീനത നമ്മെ വളരെ വിഷമിപ്പിച്ചിരിക്കുന്നു. ഇന്നു നാം നിന്നെ കഠിനമായി ശാസിക്കണമെന്നുദ്ദേശിക്കയാണ്. നീ നമ്മെ വഞ്ചിക്കുന്നുണ്ടെന്നാണു നമ്മുടെ വിശ്വാസം. ഇത്രയും കാലമായിട്ട്, നിന്നെ ഞാൻ ചുമതലപ്പെടുത്തിയിട്ടുള്ള സംഗതികളെപ്പററി അറിവാൻ നീ അപ്രാപ്തനാണെങ്കിൽ അക്ബർ പാദുഷായുടെ കൊട്ടാരത്തെ നീ അശുദ്ധപ്പെടുത്തിയതിനു നിന്റെ കണ്ഠരക്തംതന്നെ പ്രായശ്ചിത്തമായിത്തീരട്ടെ."

ഇടിവെട്ടുന്ന സ്വരത്തിൽ അക്ബർ ഇപ്രകാരം പരുഷവാക്കുകൾ പറയുന്നതുകേട്ടു കുമാരസേനൻ ഒന്നു ഞെട്ടി. അയാൾ കുറച്ചുനേരം യാതൊന്നും പറയാതെ നിന്നു. ഉടനേതന്നെ അക്ബർ വീണ്ടും പറഞ്ഞു:—

"അനേകവഷങ്ങളായി നിന്റെ വിശ്വാസത്തിന് ഞാനും എന്റെ വിശ്വാസത്തിനു നീയും ഒരുപോലെ പാത്രമായിരുന്നു. എന്നു

മാത്രമല്ല, യുദ്ധക്കളത്തിലും കാര്യാലോചനസഭയിലും നീ നമ്മുടെ വലത്തുകൈയ്യ് തന്നെയാണെന്നു എനിക്കറിയാം. നമ്മുടെ പുത്രനായ സെലിമിനെക്കൂടി വിശ്വസിക്കാതെ നാം നിന്നെതന്നെ വിശ്വസിച്ചു പല ഗൌരവസംഗതികളും പറയുകയും ആലോചിക്കയും ചെയ്തിട്ടുണ്ട്. എന്നാൽ നീ പൌരുഷഹീനനും നീചനുമായ ഒരു നായാണെന്നു അക്ബർ ധരിക്കാതിരുന്നതിനു ഞാൻ ശിക്ഷാർഹൻതന്നെയെന്നു വന്നു; നിന്നോടു ഇതിനുമുൻപു പലപ്പോഴും സംഗതികളുടെ പരമാർത്ഥം അറിയണമെന്നു വിളിച്ചു ശാസിച്ചു. നീ നമ്മുടെ സ്നേഹത്തെ വകവെയ്ക്കാതെ സെലിമിൻെറയോ മറു വല്ലവരുടേയോ പ്രീതിയെ മാത്രമേ ആഗ്രഹിക്കുന്നുള്ളുവെന്നു എനിക്കു മനസ്സിലായി. നിൻെറ ജോലി നീ വേണ്ടതുപോലെ നിർവ്വഹിക്കുന്നില്ലെന്നും ഞാൻ അറിയാതെയില്ല. ആകട്ടെ ശിവപ്രസാദ് പലപ്പോഴും ഈ ആഗ്രായിൽ വന്നിട്ടുകൂടി നീ അയാളെ എന്തുകൊണ്ടു ബന്ധിച്ചില്ല. അതിനു എന്തു സമാധാനമാണ് പറയുവാനുള്ളത്? അയാളെ ബന്ധിച്ചില്ലെങ്കിൽ പോകട്ടെ, നീ എന്തുകൊണ്ടാണ് മെഹറിൻെറ താമസം എവിടെയാണെന്നു അറിയാതിരുന്നത്? നൂർമഹാളെപ്പററിയും ഷിയർഖാനേപ്പററിയുമുള്ള വിവരങ്ങൾ എന്തുകൊണ്ടാണ് നീ ശരിയായി അന്വേഷിച്ചറിയിക്കാതിരുന്നിട്ടുള്ളത്? അതുമെല്ലാം നാം ക്ഷമിക്കാം. വിദ്യാപതിയെ അപകടത്തിൽപ്പെടുത്തി ഹനിച്ച നൂറിൻെറ പുത്രികളെപ്പററി ശരിയായി അന്വേഷിച്ചു അറിയണമെന്നു പറഞ്ഞു ദീർഘകാലം അവധിതന്നിട്ടും നീ എന്തുകൊണ്ടാണു മൌനംദീക്ഷിച്ചിട്ടുള്ളതു? മതി! അക്ബറുടെ കൊട്ടാരം കുടിലന്മാൎക്കും കൃതഘ്നന്മാൎക്കും താമസിക്കുവാനുള്ള തെരുവാണെന്നു നീ കരുതുന്നുണ്ടോ? ഇന്നുവരെ പൌരുഷരഹിതമായ യാതൊരു പ്രവൃത്തിയും ചെയ്തിട്ടില്ലെന്നു അഭിമാനിക്കുന്ന അക്ബർ-നാട്ടുകാരുടേയും സാമ്രാജ്യനിവാസികളുടേയും അധിക്ഷേപത്തിനും അവിശ്വാസത്തിനും പാത്രമാകട്ടെ എന്നാണോ നിൻെറ വിചാരം? ഉദ്ദേശം ഒരു വ്യാഴവട്ടത്തിലേറെയായി എൻെറ കൈയ്കൊണ്ടു ലാളിച്ചു വളൎത്തിയ നിന്നെ ഇനി നാം തന്നേ നശിപ്പിക്കണമെന്നാണു വന്നിരിക്കുന്നത്. സംഗതികൾക്കു ശരിയായ തെളിവില്ലാതെ ശിക്ഷിക്കുന്നതു യോഗ്യമല്ലായെന്നു കരുതിയാണു ഇന്നു നാം ആരെയും വിളിച്ചു ചോദിക്കാത്തതു. എന്നു മാത്രമല്ലാ, അന്നു ആശ്രമത്തിൽവെച്ചു നീ സംസാരിച്ചതെല്ലാം അനാവശ്യമായിരുന്നു. അവൎക്കു സംശയങ്ങളുണ്ടായാൽ പിന്നെ സംഗതികൾ അ

റിവാൻ വളരെ പ്രയാസമാണെന്നു നീ അറിയാതിരുന്നതു നിൻെറ മൌഢ്യത്തിൻെറ തികവുകൊണ്ടാണ. മൂഢാഗ്രേസരനായ ഒരു അനുചരനെ അക്ബർചക്രവത്തിക്ക ആവശ്യമില്ല. അപ്രകാരമുള്ള ഒരു പ്രജപോലും താമസിക്കുന്ന സാമ്രാജ്യത്തെ ഭരിക്കുവാൻ നാം ഇഷ്ടപ്പെടുന്നില്ല. രാജപുത്രന്മാരെ നാം വിശ്വസിക്കുന്നതു് അവരുടെ കുലമഹിമകൊണ്ടും പൌരുഷംകൊണ്ടുമാണ്. നീ ആ വിശിഷ്ടകുലത്തിനു ഇതാ കളങ്കമിയററുകയല്ലേ ചെയ്തതു്. നിൻെറ പൌരുഷത്തെ നാം വിശ്വസിച്ചതു അബദ്ധമായിപ്പോയി. നിനക്കു വല്ല സമാധാനവും നമ്മെ അറിവിക്കാനുണ്ടെങ്കിൽ ഇപ്പോഠംതന്നെ ആകാം. അക്ബക്കു ഇനി അധികകാലം നാടു വാഴുവാനും, ക്ഷമിക്കാനും ഇല്ല.”

അക്ബർചക്രവത്തിയുടെ ദാരുണവും നിശിതവുമായ വാക്‌ശരങ്ങളുടെ അതിവഷംനിമിത്തം ഹൃദയം മുഴുവനും വ്രണപ്പെട്ട കൃതകൃത്യവിമൂഢനായിതീൎന്ന കുമാരസേനൻ തൻെറ പൌരുഷവും ധൈയ്യവും എല്ലാം എന്നന്നേക്കുമായി തന്നെ വിട്ടുപിരിഞ്ഞതുപോലെ തോന്നി,വളരെസങ്കടപ്പെട്ടു. താൻ നില്ക്കുന്നതു്, ഭാരതസാമ്രാജ്യത്തെ മുഴുവനും ഏകഖഡ്ഗത്തിനടയിൽ സ്ഥാപിച്ച് പൌരുഷസങ്കേതങ്ങളായ വീരയോദ്ധാക്കളെ ലക്ഷക്കണക്കിനു അരിഞ്ഞുവീഴ്ത്തി സമാധാനപരിപാലനംചെയ്തു വിജയിക്കുന്ന അക്ബർ സാവ്വഭൌമൻെറ തിരുമുമ്പിലാണെന്നു ക്ഷണനേരംകൊണ്ടു ഒരു മിന്നൽപിണർ കുമാരസേനൻെറ ഹൃദയാന്തരിക്ഷത്തിൽകൂടി പാഞ്ഞു. അക്ബറുടെ അമേയമായ വാക്‌ശരങ്ങളുടെ നിശിതത്വം എത്രത്തോളമുണ്ടെന്നു കുമാരസേനൻ ഇതിനുമുൻപു പലപ്പോഴും മനസ്സിലാക്കിയിട്ടുണ്ട്. എന്നാൽ ചക്രവത്തിയുടെ വിശ്വാസത്തിനു പാത്രമായി ഈ മാത്രവരെ ജീവിച്ചിരുന്ന താൻ പൊടുന്നനേ അദ്ദേഹത്തിൻെറ വിരോധത്തിനു ലക്ഷ്യമായതുകൊണ്ടു കുമാരസേനനു വളരെ സങ്കടവും, താൻ പൌരുഷഹീനനാണെന്നുംമററും ചക്രവത്തി അരുളിയതുകൊണ്ടു വളരെ ലജ്ജയും ഉണ്ടാകാതിരുന്നില്ല. ചക്രവത്തി വത്തമാനംപറഞ്ഞു നിൎത്തിയപ്പോഠം നമ്രശിരസ്കനായി നിന്ന അദ്ദേഹത്തിൻെറ മുഖം ചുവന്നു; നയനങ്ങഠം അശ്രുപൂൎണ്ണങ്ങളായി; സ്വരം ഇടറി; ഇപ്രകാരംപറഞ്ഞു:—

“മുഗഠംവംശത്തിനു ഉത്തംസമായ തിരുമേനി! അടിയൻ ചെയ്തിട്ടുള്ള അപരാധങ്ങഠം പൊറുക്കണം; അവിടത്തെ ആജ്ഞകഠം അടിയൻ നിരസിച്ചുവെന്നു ഒരു കാലത്തും വരുന്നതല്ല. സംഗതികളുടെ സൂക്ഷ്മസ്ഥിതികഠം അറിവാൻ ഇന്നും പരിശ്രമിക്കുന്നുണ്ടു.”

കുമാരസേനൻ വിനീതനായി ഇത്രയും പറഞ്ഞപ്പോൾ ചക്രവൎത്തിയുടെ കോപം വൎദ്ധിക്കയാണു ചെയ്തതു. അദ്ദേഹം വീണ്ടും ഇപ്രകാരം ഗൎജ്ജിച്ചു:—"എന്തു! നീ അപരാധിയല്ലെന്നാണു എന്നെ ധരിപ്പിക്കേണ്ടതു്? വേണ്ടാ! എനിക്കു ആവക സമാധാനങ്ങളൊന്നും ഇനി കേൾക്കേണ്ട. ഇതാ ഇന്നുമുതൽ നിനക്കു ഞാൻ മൂന്നുമാസം സമയം തരുന്നു. ഇന്നുമുതൽ നീ കൊട്ടാരത്തിൽ കയറുവാൻ പാടില്ലെന്നു നാം വിരോധിക്കയുംചെയ്യുന്നു. ഞാൻ പറഞ്ഞിട്ടുള്ള സകലസംഗതികളുടെയും ശരിയായ വിവരങ്ങൾ നമ്മെ ഗ്രഹിപ്പിക്കാനും, യോഗീശ്വരനേയും മററു കുററവാളികളേയും ബന്ധിച്ചു കൊട്ടാരത്തിൽ ഹാജരാക്കുവാനും വേണ്ടിയാണു ഇനിയും മൂന്നുമാസം തരുന്നതു്. ആ കാലത്തിനുള്ളിൽ സകലസംഗതികളും ഇവിടെ ധരിപ്പിക്കാത്തപക്ഷം കുമാരസേനനും സെലിംരാജകുമാരനും മുഗൾസാമ്രാജ്യത്തിന്റെ ദുഷ്ടന്മാരാണെന്നു നീ ഓൎത്തുകൊള്ളുക. നിന്റെ ആവശ്യത്തിനുംമററും വേണ്ടുന്ന പണം കൊട്ടാരത്തിൽനിന്നും വാങ്ങിക്കൊള്ളുക. ഇന്നു സന്ധ്യക്കുശേഷം നീ ഈ മതിൽക്കെട്ടിനുള്ളിൽ കയറുവാൻ പാടില്ലെന്നു നാം കഠിനമായി വിരോധിക്കുന്നു. ആജ്ഞയെ ലംഘിച്ചാൽ ഫലമെന്താണെന്നു നിനക്കു അറിയാവുന്നതുകൊണ്ടു ഞാൻ വിശേഷിച്ചു യാതൊന്നും പറയുന്നില്ല. ഉടൻതന്നെ നീ പൊയ്ക്കൊള്ളുക." ചക്രവൎത്തി ഇത്രയും ആജ്ഞാപിച്ചു സിംഹാസനത്തിൽനിന്നും എഴുന്നേററു. അദ്ദേഹം എഴുന്നേററ ഉടനെ കുമാരസേനൻ അറിയാതെതന്നെ അദ്ദേഹത്തിന്റെ പാദങ്ങൾ പുറകോട്ടു മാറിക്കൊടുത്തു. കുമാരസേനന്റെ യാതൊരു സമാധാനവും കേൾക്കുവാൻ ആഗ്രഹിക്കാതെ ചക്രവൎത്തി ഗൌരവഭാവത്തിൽ അവിടെനിന്നും പോകുന്നതുകണ്ടു അദ്ദേഹം വളരെ സങ്കടപ്പെട്ടു. പക്ഷെ സങ്കടപ്പെട്ടതുകൊണ്ടു യാതൊരു ഫലവും ഇല്ലെന്നും, ആകപ്പാടെ എന്തുവന്നാലും രഹസ്യങ്ങളെല്ലാം ചക്രവൎത്തിയെ ധരിപ്പിക്കണമെന്നും കുമാരസേനൻ തീൎച്ചപ്പെടുത്തി. പക്ഷെ ഇനിയും പല സംഗതികളും അറിയേണ്ടതാകയാൽ ചക്രവൎത്തി തനിക്കു നല്കിയിട്ടുള്ള സമയം അതിനു വിനിയോഗിച്ചു രഹസ്യങ്ങളെല്ലാം അറിയാമെന്നും കുമാരസേനൻ ഉദ്ദേശിച്ചു. ഏതായാലും തന്റെ പെട്ടിയും എടുത്തുകൊണ്ടു കൊട്ടാരത്തിൽനിന്നും ഇറങ്ങുന്നതാണു നന്നെന്നു കരുതി കുമാരസേനൻ തന്റെ മുഖത്തു ഒരു ഭാവഭേദവും പ്രദൎശിപ്പിക്കാതെ, നദീറയുമൊന്നിച്ചു വൎത്തമാനംപറഞ്ഞുകൊണ്ടിരുന്ന മന്ദിരത്തിലേക്കുപോയി. അവിടെ ചെന്നപ്പോൾ അദ്ദേഹത്തിന്റെ സങ്കടം പതിന്മടങ്ങു വൎദ്ധിച്ചു. താൻ അനേകം സ്വകാൎയ്യക്കത്തുകൾ സൂക്ഷി

ച്ചുവെച്ചിരുന്ന പെട്ടി—ഫാത്തിമയുടെ കത്തു ഭദ്രമായി സൂക്ഷിച്ചുവെ
ച്ചിരുന്ന പെട്ടി—സെലിംരാജകുമാരൻ നദീറക്കു നല്കിയതും അവളു
ടെ കയ്യിൽനിന്നും ആരാമത്തിൽവെച്ചു നഷ്ടമായതും ആയ കത്തു് ഉ
ള്ളടക്കം ചെയ്തിരുന്ന പെട്ടി—ആ മന്ദിരത്തിലെങ്ങുംതന്നെ ഉണ്ടായി
രുന്നില്ല. താൻ ചക്രവൎത്തിയുടെ മുൻപിലേക്കു പോകുന്നതുവരെ,
അതു അവിടെത്തന്നെ ഉണ്ടായിരുന്നുവെന്നു അദ്ദേഹത്തിനു നല്ല നി
ശ്ചയമുണ്ടായിരുന്നു. എന്നാൽ അതു മോഷ്ടിച്ചു കൊണ്ടുപോയതു ആ
രായിരിക്കാമെന്നു കുമാരസേനനു ഊഹിക്കുവാൻകൂടി കഴിഞ്ഞില്ല.
അതിലും വിശേഷിച്ചു, താൻ ഇതുവരെ ശേഖരിച്ചിട്ടുള്ള സകലസം
ഗതികളുടേയും തെളിവുകളും ആ പെട്ടിയിലാണു സൂക്ഷിച്ചു വെച്ചി
രിക്കുന്നതെന്ന പരമാൎത്ഥത്തെപ്പററി ഓൎത്തപ്പോൾ അദ്ദേഹത്തിനു
ഉണ്ടായ നിരാശക്കും സങ്കടങ്ങൾക്കും അതിരുണ്ടായിരുന്നില്ല. ചക്ര
വൎത്തിക്കു തന്നോടു വിരോധമുണ്ടെന്നു അന്നേദിവസം പ്രത്യക്ഷപ്പെ
ട്ടതിനാൽ, ഒരുപക്ഷേ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ആരെങ്കി
ലും പെട്ടി കൊണ്ടുപോയിരിക്കാമെന്നു അദ്ദേഹം ഉദ്ദേശിച്ചു. എന്നാൽ
പെട്ടി ചക്രവൎത്തിയുടെ കൈയ്യിൽ കിട്ടുന്നപക്ഷം അതിലുള്ള തെളി
വുകൾ താൻ നിരപരാധിയാണെന്നും തന്റെ ജോലികൾ താൻ ശ
രിയായി നിൎവ്വഹിച്ചിരുന്നുവെന്നും അദ്ദേഹത്തിനെ ധരിപ്പിക്കുമല്ലോ
എന്നു കുമാരസേനൻ ആശ്വസിച്ചു. അല്പനേരംകൂടി പെട്ടിയെപ്പററി
അവിടെയെല്ലാം അന്വേഷിച്ചുവെങ്കിലും, ആരോടുംതന്നെ പെട്ടിയു
ടെ പരമാൎത്ഥസ്ഥിതിയെപ്പററി പറയുവാൻ അദ്ദേഹം ധൈൎയ്യപ്പെട്ടി
ല്ല. അപ്രകാരം സംഗതികളെല്ലാം പുറത്തുവന്നാൽ പല തകരാ
റുകളുമതിൽനിന്നു ഉത്ഭവിക്കുമെന്നു അദ്ദേഹം അറിയാതിരുന്നില്ല.
ആരെങ്കിലും അതു കൊണ്ടുപോയവർ, അതിനെ കൊട്ടാരത്തിൽ ഒളി
പ്പിക്കാതെ കഴിയുകയില്ലെന്നും, ഒന്നു സംഗതികളെല്ലാം വെളിപ്പെ
ട്ടുകൊള്ളുമെന്നും വിശ്വസിച്ചു കുമാരസേനൻ കൊട്ടാരത്തിൽനിന്നും
"കണ്ണീരും കൈയ്യു"മായി പുറത്തിറങ്ങി. അദ്ദേഹം ഇപ്രകാരം വി
ചാരിച്ചു:—"ഏതായാലും രഹസ്യങ്ങളെപ്പററി അറിവാനാണല്ലോ
നമ്മെ നിയോഗിച്ചിരിക്കുന്നതു. ആ സ്ഥിതിക്കു ഗൂഢമായിത്തന്നെ സ
കലതും അന്വേഷിക്കണം. യോഗീശ്വരനെ കാണേണ്ടതാണു ആവ
ശ്യം. അതിനായിട്ടുതന്നെ പൊയ്ക്കളയാം. മൂന്നുമാസം എന്നു പറ
ഞ്ഞതു ഒരു ഞൊടികൊണ്ടു അവസാനിച്ചേക്കാം." ഇപ്രകാരം തീ
രുമാനിച്ചുറച്ചശേഷം കുമാരസേനൻ കൊട്ടാരത്തിൽനിന്നും ഇറങ്ങി
അവിടത്തെ പ്രധാനതെരുവിനെ ലക്ഷ്യമാക്കി നടന്നു. അഹോ! രാ
ജസേവയുടെ നിൎദ്ദാക്ഷിണ്യം ഭയങ്കരംതന്നെയാണു് എന്നു ഇപ്പോൾ
ആ ധീരനും തോന്നിയിരിക്കണം.

## പത്തൊമ്പതാം അദ്ധ്യായം.

ആഗ്രായിലെ പ്രധാനരാജമന്ദിരത്തിന്റെ നിൎമ്മാണചാതുരി വിശിഷ്ടന്മാരായ പല ശില്പവിദഗ്ദ്ധന്മാരുടെയും അത്ഭുതത്തിനും ആരാധനക്കും പാത്രമായിരുന്നു. അക്ബർ ചക്രവൎത്തിയുടെ പ്രത്യേക നിഷ്കൎഷയിൽ നിൎമ്മിക്കപ്പെട്ടിരുന്നതിനാൽ രാജഹൎമ്മ്യങ്ങളുടെ വൈശിഷ്ട്യം ചരിത്രപ്രസിദ്ധമായിരുന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. ആഗ്രായിലെ രാജസ്ഥാനത്തേപ്പറ്റി ശരിയായി വിവരിക്കുന്നതിനു ഇന്നു സാദ്ധ്യമല്ല. എങ്കിലും തല്ക്കാലാവശ്യത്തിനു കൊട്ടാരങ്ങളേപ്പറ്റി ഊഹമെങ്കിലും ഉണ്ടായിരിക്കേണ്ടതു ആവശ്യമായതിനാൽ അല്പമൊന്നു വിചാരിക്കേണ്ടതു ഗ്രന്ഥകാരന്റെ ചുമതലയായിട്ടാണു സ്ഥിതിചെയ്യുന്നതു്.

ആഗ്രാപട്ടണത്തിന്റെ വിസ്തീൎണ്ണം ഉദ്ദേശം പതിനഞ്ചുനാഴികയോളം ഉണ്ടായിരുന്നു. പട്ടണത്തിന്റെ ഉത്തരഭാഗത്തു ഒരു ചെറിയ നദിയും ദക്ഷിണഭാഗത്തു ഒരു വലിയ മൈതാനവും സ്ഥിതിചെയ്യുന്നു. മൈതാനത്തിനും നദിക്കും മദ്ധ്യത്തിലായി, പട്ടണത്തിന്റെ കേന്ദ്രസ്ഥാനമായിട്ടു മുഗൾചക്രവൎത്തിമാരുടെ വിശിഷ്ടമായ കൊട്ടാരം സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ഈ രാജഹൎമ്മ്യങ്ങളെ പരിരക്ഷിക്കുന്നതിനായി, കരിങ്കൽകൊണ്ടു കെട്ടിപ്പൊക്കിയിട്ടുള്ള കോട്ടമതിൽ ഉദ്ദേശം ഒന്നരനാഴിക നീളവും മുക്കാൽനാഴിക വീതിയും ഉള്ളതാണു്. കോട്ടമതിലിന്റെ നാലുവശങ്ങളിലുമായി വളരെ വിസ്താരമുള്ള രാജപാത പരിലസിക്കുന്നു. കോട്ടയുടെ നാലു ഗോപുരദ്വാരങ്ങളിൽനിന്നും സാമ്രാജ്യത്തിന്റെ നാനാഭാഗങ്ങളിലേക്കും പോകുവാനുള്ള രാജപാതകൾ, ഇരുപാൎശ്വങ്ങളിലും ഛായാവൃക്ഷങ്ങളാൽ പരിരമ്യമായി പ്രശോഭിച്ചു. കിഴക്കേഗോപുരദ്വാരത്തിൽനിന്നും പോകുന്നതു ബങ്കാളം മുതലായ സ്ഥലങ്ങളിലേക്കും, പടിഞ്ഞാറെ ഗോപുരത്തിൽനിന്നും പോകുന്നതു പഞ്ചാബ്, ക്വാബൂൾ മുതലായ സ്ഥലങ്ങളിലേക്കും, തെക്കേഗോപുരദ്വാരത്തിൽനിന്നും പോകുന്നതു ഹൈദരാബാദ് മുതലായ സ്ഥലങ്ങളിലേക്കും ഉത്തരഗോപുരദ്വാരത്തിൽനിന്നും പുറപ്പെടുന്നതു കാശ്മീരം,അറേബ്യാ,പേർസ്യ മുതലായ സ്ഥലങ്ങളിലേക്കും നയിക്കുന്ന രാജപാതകളാണു. ഇപ്രകാരം നാനാഭാഗങ്ങളിലേക്കും പുറപ്പെടുന്ന രാജപാതകളെല്ലാം ഉത്ഭവിക്കുന്നതു് ആഗ്രാകോട്ടയിൽനിന്നാണെങ്കിലും,കോട്ടയുടേയും പട്ടണങ്ങളുടേയും പരിധികഴിഞ്ഞു് പല ഉപപാ

തകളും സൈന്യസഞ്ചാരത്തിനുവേണ്ടി നിമ്മിതങ്ങളായിരുന്നവയെ ല്ലാംതന്നെ ഈ പാതകളെ പരസ്പരം സംയോജിപ്പിച്ചു. ഇപ്രകാരമുള്ള ഉപപാതകളിൽ പ്രധാനങ്ങളായവ ജയപ്പൂർ രാജ്യത്തിലേക്കും, യമുനാതീരത്തിലേക്കും, ദുർഗ്ഗാക്ഷേത്രത്തിലെ മണലാരണ്യത്തിലേക്കും, സിന്ധുദുർഗ്ഗത്തിലേക്കും നയിക്കുന്നവയായിരുന്നു. ഇതിൽ സിന്ധുദുർഗ്ഗത്തിലേക്ക് ആഗ്രായിൽനിന്നും നൂററിഇരുപതുനാഴികയിൽ കൂടുതൽ നീളമുണ്ടായിരുന്ന ഉപപാതയാണുണ്ടായിരുന്നത്. ഇനി നമുക്കു പട്ടണത്തിനുള്ളിലേക്കു പ്രവേശിക്കാം. പട്ടണത്തിൻെറ മദ്ധ്യത്തിൽ സ്ഥിതിചെയ്തിരുന്ന കോട്ടയുടെ ചുററും, ആഗ്രായിലെ പ്രധാനതെരുവുകളും, ആപണങ്ങളും, ആതുരശാലകളും, ദേവാലയങ്ങളും, മററു സ്ഥാപനങ്ങളും പരിലസിച്ചിരുന്ന പട്ടണത്തിൻെറ ഉത്തരഭാഗത്ത്, നദീതീരത്തിൽനിന്നും ഒന്നരനാഴിക പടിഞ്ഞാറുദിക്കിലേക്ക് ലക്ഷ്യമാക്കി ഒരു ചെറിയ രാജപാതയുണ്ട്. ഈ രാജപാത, പേർസ്യായിൽനിന്നും ആഗ്രായിലേയ്ക്കു പ്രവേശിക്കുന്ന പാതയോട് ചേരുന്നതു്, രണ്ടാം അദ്ധ്യായത്തിൽ നാം വിവരിക്കപ്പെട്ടിട്ടുള്ള ആഗ്രാമഹമ്മദൻ ദേവാലയത്തിൻെറ മുൻപിൽവെച്ചാണ്. ദേവാലയത്തിൻെറ മുമ്പിൽനിന്നും മററനേകം രാജപാതകൾ പുറപ്പെടുന്നവയിൽ വേറൊന്നു ദില്ലിയിലേക്ക് എളുപ്പത്തിൽ പ്രവേശിക്കുവാനുള്ള ഒരു ഗൂഢപാതയാണ്. ഇപ്രകാരം അനേകം രാജപാതകളുടെ കേന്ദ്രമായി സ്ഥിതിചെയ്യുന്ന ആ പട്ടണത്തിൻെറ ഉള്ളിൽ രാജപാതക്കിരുവശങ്ങളിലുമായിട്ട് ആഗ്രായിലെ പ്രധാന തെരുവുകളും കച്ചവടസ്ഥലങ്ങളും പ്രശോഭിച്ചു. പ്രധാനപാതകൾ ഉപപാതകളോടുകൂടി സംയോജിക്കുന്ന കവലകളിലെല്ലാം പട്ടാളപ്പാളയങ്ങൾ നിമ്മിക്കപ്പെട്ടിരുന്നു. കോട്ടയുടെ ചുററും പരിലസിച്ചിരുന്ന മാർഗ്ഗത്തിൻെറ ഒരു വശത്ത് കോട്ടമതിലിന് അഭിമുഖമായി, വെണ്മാടങ്ങളും മട്ടുപ്പാവുകളും, തങ്കത്താഴികകളും കലന്ന്, പല നിലകളോടുകൂടിയ ഭരണസ്ഥാപനങ്ങൾ അണിനിരന്ന് പ്രോജ്ജ്വലിച്ചു. ഇപ്രകാരം ചുററും ഭരണസ്ഥാപനങ്ങളോടുകൂടി, രാജപാതകളോടുകൂടി, കോട്ടമതിലോടുകൂടി, ആഗ്രായിലെ മദ്ധ്യപ്രദേശത്തായിരുന്നു രാജഹമ്മ്യങ്ങൾ നിരന്നിരുന്നത്.

കോട്ടമതിലിന് ഉദ്ദേശം ഒന്നരനാഴികയോളം നീളമുണ്ടായിരുന്നുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. കോട്ടയുടെ കിഴക്കേമതിലിൻെറ മദ്ധ്യത്തിലായിരുന്നു പ്രധാനഗോപുരം സ്ഥിതിചെയ്തിരുന്നത്. വളരെ വിചിത്രമായി നിമ്മിക്കപ്പെട്ടിരുന്ന നാലു ഗോപുരങ്ങളും ഒരേ ആകൃതിയിൽതന്നെ കോട്ടയുടെ നാലുവശങ്ങളിലായി പ്രശോഭിച്ചു. അവ

യിൽ കിഴക്കേഗോപുരം കടന്ന് അകത്തു പ്രവേശിച്ചാൽ ആദ്യമായി കാണുന്നതു നാലുനിലകളോടുകൂടി അർദ്ധചന്ദ്രാകൃതിയിൽ നിർമ്മിക്കപ്പെട്ടിരുന്ന രാജസൌധമാണ്. ഈ രാജസൌധത്തിന്റെ മുൻഭാഗത്തു ഗോപുരംവരെ വിസ്തൃതമായി, വെൺകല്ല് പാകിയിരുന്ന അങ്കണം പ്രശോഭിച്ചു. അങ്കണത്തിന്റെ ഇരുവശങ്ങളിലും അഭിരാമമായവിധത്തിൽ പരിരക്ഷിക്കപ്പെട്ടുപോരുന്ന ആരാമങ്ങളും ആരാമങ്ങളുടെ മദ്ധ്യത്തിൽ ധാരായന്ത്രങ്ങളോടുകൂടിയ ചെറിയ സരസ്സുകളുമുണ്ടായിരുന്നു. ഈ രാജഹർമ്മ്യത്തിന്റെ ഇരുഭാഗങ്ങളിലായി അക്ബറുടെ സഭാശാലകൾ, കാര്യാലോചനമണ്ഡപങ്ങൾ, നൃത്താലയങ്ങൾ, മന്ത്രിമണ്ഡപങ്ങൾ വിനോദശാലകൾ എന്നിവ രമ്യമായ പൂന്തോപ്പുകളോടും അങ്കണങ്ങളോടുംകൂടി മോഹനമായി പരിലസിച്ചു. അക്ബറുടെ കൊട്ടാരത്തിൽനിന്നും നേരേ പടിഞ്ഞാറുഭാഗത്തേക്കു ഗതിയെ തുടർന്നാൽ കാണാവുന്നത് ആഗ്രായിലെ പ്രധാന അന്തഃപുരമാണ്. അന്തഃപുരവും കൊട്ടാരംപോലെതന്നെ അർദ്ധചന്ദ്രാകാരത്തോടുകൂടിയതായിരുന്നു. പക്ഷെ അന്തഃപുരത്തിൽനിന്നും പുറത്തേക്കിറങ്ങുന്നതിനുള്ള എളുപ്പമാർഗ്ഗം ദക്ഷിണപശ്ചിമഭാഗങ്ങളിലുണ്ടായിരുന്ന ഗോപുരങ്ങളിൽക്കൂടിയാണ്. അന്തഃപുരത്തിൽനിന്നും വീണ്ടും പടിഞ്ഞാറുഭാഗത്തേക്ക് പോയാൽ കാണാവുന്നത് സെലിം രാജകുമാരന്റെ മണിമാളികയും അതിനോടുചേർന്നുള്ള മററു സൌധങ്ങളുമാണ്. ആ സൌധങ്ങളുടെ നിർമ്മാണം വൃത്താകാരത്തിലായിരുന്നു. അന്തഃപുരത്തിൽനിന്നും അധികം ദൂരമില്ലായിരുന്ന ഈ സൌധത്തിൽനിന്നും രാജപാതയിലേക്ക് ഇറങ്ങുന്നതു് കോട്ടയുടെ ഉത്തരഭാഗത്തുണ്ടായിരുന്ന ഗോപുരത്തിൽക്കൂടിയാണ്. കോട്ടക്കുള്ളിൽ, ഓരോ വശങ്ങളിലായി, ഭടന്മാർക്ക് അണിനിരന്ന് നില്ക്കുവാനുള്ള മൈതാനങ്ങളും, അവയോടുചേർന്ന ആരാമങ്ങളും, ആരാമങ്ങളിലെല്ലാം മണ്ഡപങ്ങളും പരിലസിച്ചിരുന്നു. ചക്രവർത്തിയുടേയും, സെലിം രാജകുമാരന്റേയും, അംബികാകുമാരിയുടേയും സൌധങ്ങളിൽനിന്നും, അവയെല്ലാംകൂടി യോജിപ്പിക്കുന്നതിന് കോട്ടയുടെ നടുമദ്ധ്യത്തിലായി ഒരു വലിയ മണിമാളിക പ്രശോഭിച്ചു. ഈ മണിമാളികയിൽ സാധാരണമായി ആരുംതന്നെ പ്രവേശിക്കാറു പതിവില്ലായിരുന്നെങ്കിലും കോട്ടയുടെ ഉള്ളിൽ, ഒരു വശത്തുനിന്നും വേറെ ഒരു വശത്തേക്കു പോകുന്നതിന് ഈ മണിമാളിക അനുപേക്ഷണീയമായിരുന്നുവെന്നുതന്നെ പറയാം. ഇതിനുപുറമേ കൊട്ടാരത്തിന്റെ പല ഭാഗങ്ങളിലായി പല ഗൂഢമാർഗ്ഗങ്ങളും ഗൂഢമുറികളും ഉണ്ടായിരുന്നു.

കുമാരസേനൻ ആഗ്രാകൊട്ടാരത്തിൽനിന്നും ബഹിഷ്കൃതനായിത്തീർന്ന ആ സായാഹ്നത്തിൽ സെലിം രാജകുമാരന്റെ സ്ഥിതിയെന്തായിരുന്നുവെന്ന് ആലോചിക്കാം.

സുരഭികളായ സുമാവലികളെ താലോലിച്ച് തത്തിക്കളിക്കുന്ന താരത്തെന്നൽ സെലിം രാജകുമാരന്റെ മണിയറയിലേക്ക് മന്ദംമന്ദം വീശുന്നു. ആരാമത്തിൽ വികസിച്ചുനില്ക്കുന്ന പുഷ്പങ്ങൾ അന്തിദേവിയുടെ പരിരംഭണംകൊണ്ട് സിന്ദൂരച്ചാർത്തണിഞ്ഞതുപോലെ ചുവന്നു; പ്രശാന്തമായ സന്ധ്യ; പരിപാവനമായ പൂവനം; കാന്തിയോടുകൂടിയ ബന്ധുരമന്ദിരം; മൃദുലമായ നീലാംബരത്താൽ മൂടപ്പെട്ട് കോമളദലങ്ങൾ ഉതിർത്തു വിരിച്ചിട്ടുള്ള ശയ്യ്യയിൽ തെല്ലൊരസ്വസ്ഥഭാവത്തോടുകൂടി സെലിം ശയിക്കുന്നുണ്ട്. അവിടെ വിശേഷിച്ച് ആരുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ അന്നേദിവസം അദ്ദേഹത്തിന്റെ ഹൃദയം എന്തോ ഒരു പുതിയ വികാരത്താൽ സമാധാനഹീനമായിരുന്നതുപോലെ ഇടക്കിടയ്ക്ക് അദ്ദേഹം ദീർഘനിശ്വാസത്തിന് അധീനനായിത്തീരുന്നു. "കിരീടം ചൂടേണ്ട തലക്ക് സൈ്വരം ഒരിക്കലുമില്ലെന്നതു" വളരെ പരമാർത്ഥംതന്നെയാണ്. എന്തെല്ലാം സൊല്ലകൾ ഉണ്ടായാലും സെലിമിന് ഉല്ലാസമില്ലാത്ത ദിവസങ്ങൾ അപൂർവ്വമായിരിക്കേ, ഇന്ന്, അദ്ദേഹം ആർത്തനായിരിക്കുന്നതിന്റെ രഹസ്യമെന്തായിരിക്കാം. രാജകീയമായ ആഡംബരങ്ങളിലൊന്നിന്റെയും അഭാവം അവിടെ ഉണ്ടായിരുന്നില്ല; ധനമോ പ്രതാപമോ നഷ്ടമായതുകൊണ്ട് സാധാരണക്കാരിൽ ഉണ്ടാകാവുന്ന സന്താപത്തിനും, അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം വഴിയില്ല. പിന്നെ എന്തുകൊണ്ടായിരിക്കാം സെലിം ദുഃഖിതനായിരിക്കുന്നതു്?

അല്ലെങ്കിൽ പരസ്യമായും രഹസ്യമായും പ്രണയബന്ധത്താൽ വലയിതനായിരിക്കുന്ന അദ്ദേഹത്തിന് അല്ലൽ ഉണ്ടാകാതെയിരിക്കുന്നതെങ്ങിനെ? ചക്രവർത്തിയുടെ നിശ്ചയങ്ങളേയും ആഗ്രഹങ്ങളേയും ആജ്ഞകളെയും അതിലംഘിച്ചുള്ള തന്റെ പ്രണയവേഴ്ചകൾ തനിക്കു നാശകരങ്ങളാണെന്നു ചക്രവർത്തിയുടെ അടുക്കൽനിന്നും തന്നെ സെലിം കേട്ട് അറിഞ്ഞിട്ടുണ്ട്. ചക്രവർത്തിയുടെ ആജ്ഞകൾ ലംഘിച്ച് സെലിം പ്രവർത്തിച്ചിട്ടുണ്ടെന്ന് അദ്ദേഹം അറിയുന്നെങ്കിൽ പുത്രനെന്നുള്ള വാത്സല്യത്തേയും സ്നേഹത്തേയും തൃണവൽഗണിച്ച് സെലിമിന്റെ പദവിയും—ഒരു പക്ഷേ പ്രാണനേയും—നശിപ്പിക്കുന്നതിന് അക്ബർ മടിക്കയില്ലെന്ന് സെലിമിനു നിശ്ചയമു

ണ്ടായിരുന്നു. കൊട്ടാരത്തിനുള്ളിലോ പുറത്തോ നടക്കുന്ന ഗൂഢാലോചനകളോ രഹസ്യങ്ങളോ സെലിം ധരിച്ചിട്ടുമില്ല. ചക്രവർത്തി നിരന്തരം ചെയ്യുന്ന ശ്രമങ്ങളെപ്പററിയുള്ള ഊഹംതന്നെയും അദ്ദേഹത്തിന് ഉണ്ടായിട്ടുള്ളതു് അംബികാദേവിയുമായിട്ട് അന്നു നടത്തിയ സംഭാഷണത്തിൽനിന്നുമാണ്. മെഹറിനെ സംബന്ധിച്ച് എന്തോ ചില സംഗതികൾ ചക്രവർത്തി ഗ്രഹിച്ചിട്ടുണ്ടെന്നും സെലിം മനസ്സിലാക്കി. മെഹറിനെപ്പററിയുള്ള പൂർണ്ണവിവരം സെലിമിനുണ്ടായിരുന്നുവെന്ന് അദ്ദേഹം അഭിമാനിച്ചിരുന്നെങ്കിലും അദ്ദേഹത്തിന് അജ്ഞാതമായിട്ടുള്ള ചില സംഗതികൾകൂടി അവളെ സംബന്ധിച്ച് ഉണ്ട് എന്ന് അദ്ദേഹം ധരിച്ചിട്ടില്ലാത്തതു് ഒരു പക്ഷെ അദ്ദേഹത്തിന് അവളിൽ ഉണ്ടായിരുന്ന ദൃഢാനുരാഗംകൊണ്ടായിരിക്കാം. വിദ്യാപതിയുടെ മരണവും, മെഹറിൻെറ അന്തഃപുരത്തിലെ ഗൂഢവാസവും തമ്മിൽ വല്ല ബന്ധവുമുണ്ടോ എന്നു അക്ബർചക്രവർത്തി ആലോചിക്കുന്ന പക്ഷം അതിൽ പല കുഴപ്പങ്ങളും വന്നു ചേരാമെന്നു സെലിം അറിഞ്ഞിരുന്നു. എന്തായാലും മെഹറുമായുള്ള വേഴ്ച ചക്രവർത്തിക്കു തീരെ രസപ്രദമല്ലായിരുന്നുവെന്നും, അതിനുള്ള പ്രധാനകാരണം അവൾ ഒരു പരിചാരികമാത്രമാണെന്നു അദ്ദേഹത്തിനുണ്ടായിട്ടുള്ള ധാരണയാണെന്നും, സെലിമിനു നല്ലതുപോലെ അറിവാൻ കഴിഞ്ഞിട്ടുണ്ടു. ചക്രവർത്തി തന്നെ വിളിച്ചു ആ വക സംഗതികളെപ്പററി ചോദിക്കാതെയിരിക്കുന്ന കാലത്തോളം താൻ പരിഭ്രമിക്കേണ്ട ആവശ്യമില്ലെന്നു സെലിം സമാധാനിച്ചു. അദ്ദേഹം ഇപ്രകാരം അവിടെ ചിന്താസമ്മർദ്ദിതനായിരിക്കുമ്പോൾ തൻെറ മണിയറയുടെ വാതുക്കൽ ആരോ വന്നു നില്ക്കുന്നതുപോലെ തോന്നി ചോദിച്ചു. "ആരാണ് അവിടെ നില്ക്കുന്നതു? കയറിവരുക." രാജകുമാരൻെറ വാക്കുകൾ കേട്ട് അംബികാദേവി "ഞാനാണു, ദേവി" എന്നു പറഞ്ഞു മണിയറയിൽ പ്രവേശിച്ചു.

ദേവി അകത്തു കയറിയ ഉടൻതന്നെ മഞ്ചത്തിൽനിന്നും സെലിം എഴുന്നേററ് അംബികയെ സ്വീകരിച്ചു ഉപവേശിച്ചു. കുമാരൻ വീണ്ടും ഒരുവശത്തേക്കു ചരിഞ്ഞു കൊട്ടംകയ്യുംകുത്തി മഞ്ചത്തിൽ ശയിച്ചു. ദേവി അദ്ദേഹത്തിൻെറ ഫാലത്തെ തൻെറ കരപല്ലവങ്ങളാൽ തലോടിക്കൊണ്ടു പറഞ്ഞു:-- "അവിടുന്ന് എന്തിനാണു മനസ്സിനെ ശല്യപ്പെടുത്തുന്നതു? ഞാൻ എന്തായാലും വന്ധ്യയായി തീർന്ന സ്ഥിതിക്കു അവിടുന്നു പിതാവിൻെറ ആജ്ഞയോടുകൂടി മെഹറി

നെ വിവാഹം കഴിക്കണം.എന്നാൽ പിന്നെ ചക്രവത്തി ഇപ്രകാരമെല്ലാം അന്വേഷിക്കേണ്ട കാൎയ്യമില്ലല്ലൊ. അവിടുന്നു എൻെറ അടുക്കൽ ഉണ്ടായിരിക്കണമെന്നു മാത്രമേ എനിക്കാഗ്രഹമുള്ളു. ഞാൻ മരിക്കുന്നതുവരെ അവിടുന്ന് അപ്രകാരം മാത്രം പ്രവത്തിച്ചാൽ മതി. ദേവിയുടെ മധുരസംഭാഷണം കേട്ടു വളരെ ആശ്വസിച്ചു സെലിം ദേവിയുടെ കഴുടത്തെ ചുംബിച്ചുകൊണ്ടു പറഞ്ഞു: "പ്രാണനാഥേ! നീ ഇത്ര പരിശുദ്ധയാണെന്നു വിചാരിക്കാത്ത സെലിം മഹാപാപിതന്നെയാണ്. പക്ഷെ നീ പറഞ്ഞതുപോലെ പിതാവിൻെറ അനുമതിക്കായി അദ്ദേഹത്തോടു യാചിക്കുന്നതിനു തന്നേയും എനിക്കു ധൈൎയ്യമില്ല. ആകട്ടെ നിന്നോട് അദ്ദേഹം എന്താണു ചോദിച്ചതെന്ന് ഒന്നുകൂടിപ്പറയൂ. ഞാൻ കേൾക്കട്ടെ."

ദേവി—അദ്ദേഹം ഇന്നു കോപിഷ്ഠനായിട്ടിരിക്കുകയായിരുന്നു. എങ്കിലും എന്നെ കണ്ട മാത്രയിൽ തന്നെ "മകളേ! നിന്നോടു ചോദിക്കുന്ന സംഗതികളുടെ പരമാൎത്ഥം നീ ഉടനെ എന്നെ ധരിപ്പിക്കണ"മെന്നു പറഞ്ഞു. ഇതിനു മുമ്പു ഒരിക്കൽ അദ്ദേഹം ഇതുപോലെ എന്നെ വിളിച്ചു ഇന്നു പറഞ്ഞ വാക്കുതന്നെ പറഞ്ഞിട്ടുണ്ട്. മെഹർ അന്തഃപുരത്തിൽ താമസിക്കുന്നതിനെപ്പററി എനിക്കു വല്ലതും അറിയാമോ, എന്നും ഷിയർഖാനേ വധിച്ച് നൂർമഹാളെ ആരാണ് പാൎപ്പിച്ചിട്ടുള്ളതെന്നും, മററും വിശദമായി തിരുമുമ്പിൽ അറിയിക്കണമെന്നു കല്പിച്ചു. ഇതിനും പുറമെ എൻെറ ജ്യേഷ്ഠസഹോദരനായിട്ട് ആരെങ്കിലും ജീവിച്ചിരിപ്പുള്ളതായി എനിക്കറിവുണ്ടോ എന്നും അദ്ദേഹം ചോദിച്ചു. എനിക്കു ഇവയെപ്പററി യാതൊന്നും തന്നെ അറിവില്ലെന്നു പറഞ്ഞ് അന്നു ഞാൻ അദ്ദേഹത്തെ തൃപ്തിപ്പെടുത്തി. ഈ വിവരം ഉടൻതന്നെ ഒരു കത്തുമൂലം ഞാൻ മെഹറിനെ അറിയിച്ചു. ചക്രവത്തി മെഹറിനെപ്പററി സംശയിക്കുന്നുണ്ടെന്നും യാതൊരു വിധത്തിലും അവളുടെ താമസത്തിനെ പററി അദ്ദേഹം അറിവാൻ ഇടയാകരുതെന്നും, നദീറ മുഖാന്തിരം ഞാൻ മെഹറിനെ അറിയിച്ചിരുന്നു. ഇന്നു ചക്രവത്തി ചോദിച്ചതു ഇന്നാളത്തേപ്പോലെ സൌമ്യമായിട്ടല്ല. ഇന്നു പിതാവിൻെറ മുഖത്തേക്കു നോക്കുന്നതിനു കൂടി ഞാൻ വളരെ ഭയപ്പെട്ടു. എന്നോടു ചോദിച്ചതിൽ ചിലതെല്ലാം ഇപ്രകാരമാണ്.

"ദേവി! ഈ കൊട്ടാരത്തിലും അന്തഃപുരത്തിലും നടക്കുന്ന പല രഹസ്യങ്ങളേപ്പററിയും നീ അറിഞ്ഞിട്ടില്ലേ? ഞാൻ സെലിമിനെ വേണ്ട രീതിയിൽ ശാസിക്കയും ചെയ്തിട്ടും ഇനിയും അയാൾ എ

ൻെറ ആജ്ഞയെ ലംഘിക്കുവാനാണു ശ്രമിക്കുന്നതു്. ഇതിനു പ്രതീകാരം നമ്മുടെ ഖഡ്ഗംതന്നേ ചോദിക്കണമെന്നാണ് അവർ നിശ്ചയിക്കുന്നതെങ്കിൽ പുത്രദുഃഖത്തേ പൌരുഷസംരക്ഷണത്തിനു വേണ്ടി ഇതാ അക്ബർ സഹിക്കുവാൻ തയ്യാറാണ്." പിതാവിൻെറ ഈ വാക്കുകൾ കേട്ടു പെട്ടെന്നു ഞാൻ ഒന്നു ഞെട്ടിപ്പോയി. പക്ഷെ അവിടെ യാതൊരു സമാധാനവും പറയുവാൻ കഴിയാതെ,എനിക്കു അവരെപ്പററി യാതൊന്നും അറിവില്ലെന്നു മാത്രം ഞാൻ പറഞ്ഞു. എൻെറ സമാധാനം കേട്ടു് അതൃപ്തനായ ചക്രവത്തി ഇപ്രകാരമരുളി. "നീയും എന്നെ വഞ്ചിക്കയാണു; സംശയമില്ല. ആകട്ടെ സംഗതികളുടെസൂക്ഷ്മസ്ഥിതി ഞാൻ തന്നെ അറിഞ്ഞുകൊള്ളാം. നിങ്ങൾ എല്ലാവരും എന്നെ വഞ്ചിക്കയാണു"ഇത്രയും പറഞ്ഞുഎന്നോടു പൊയ്ക്കൊള്ളുവാൻ ആജ്ഞാപിച്ചു.എതായാലും ചക്രവത്തി ഗൂഢമായി പലതും അന്വേഷിക്കുന്നുണ്ടെന്നതിൽ തക്കമില്ല. കായ്യങ്ങളെല്ലാം ഭംഗിയായി അറിഞ്ഞിട്ടുള്ള കുമാരസേനനേക്കൂടി ചക്രവത്തി നിഷ്കാസനം ചെയ്തിരിക്കയാണ് എന്നു ഞാൻ അറിഞ്ഞു. യോഗീശ്വരനേ കണ്ടിരുന്നെങ്കിൽ കായ്യങ്ങളെപ്പററിയുള്ള പൂണ്ണവിവരം ഗ്രഹിക്കാമായിരുന്നു."

സെലിം— യോഗീശ്വരനും വിശ്വസനീയനാണെന്നു ഞാൻ വിചാരിക്കുന്നില്ല. അയാൾ പെരുങ്കള്ളനാണ് എന്നു തന്നെ ഞാൻ വിചാരിക്കുന്നു. ദേവിയും അയാളുമായിട്ടുള്ള ബന്ധത്തേപ്പററി വിസ്മരിച്ചാണു ഞാൻ ഇത്രയും സംസാരിച്ചതു്. ഭവതിയുടെ പിതാവിനേ വഴിയാധാരമാക്കിയതു് അയാൾ തന്നേയല്ലേ?

ദേവി—എല്ലാം സർവ്വേശ്വരനറിയാം. സകലതും വൈഷമ്യത്തിലായി. എതായാലും അവിടുന്നു മെഹറിനെ ഉടൻ തന്നെ മാററിപ്പാർപ്പിക്കണം. അല്ലെങ്കിൽ ദോഷമുണ്ടു്. നേരം സന്ധ്യയായി. ഞാൻ പൂജക്കു പോകട്ടെ" ഇപ്രകാരം പറഞ്ഞു ദേവി മണിയറയിൽ നിന്നും ഇറങ്ങി അന്തഃപുരത്തിലേക്കു പോയി.

ദേവിയുടെ സന്നിധാനത്തിൽ സെലിമിൻെറ മനോദുഃഖമെല്ലാം അദ്ദേഹത്തേ വിട്ടു പിരിഞ്ഞിരുന്നെങ്കിലും വീണ്ടും അദ്ദേഹത്തിനു സ്വൈരമില്ലാതെയായി. അദ്ദേഹത്തിൻെറ മനസ്സമാധാനം നശിച്ചു. ഇതിനു കാരണം മെഹറിനേപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന പ്രേമം ഒരിക്കലും നശിക്കത്തക്കതല്ലായിരുന്നുവെന്നതാണ്. ചക്രവത്തി എത്രതന്നേ ശാസിച്ചിരുന്നാലും കോപിച്ചിരുന്നാലും മെഹറി

നോടു താൻ വിപരീതമായി ഒരക്ഷരംപോലും പറയുകയില്ലെന്നും അദ്ദേഹം തീച്ചപ്പെടുത്തി. ഏതായാലും മെഹറിനെ ഉടനടികാണണമെന്നു നിശ്ചയിച്ച രാജകുമാരൻ മണിമന്ദിരത്തിൽ നിന്നും ഗൂഢമാർഗ്ഗത്തിൽക്കൂടി മെഹർ പാർത്തിരുന്ന മുറിയിലെത്തി ചേന്നു. അവിടെ ചെന്ന ഉടൻ അദ്ദേഹം ഒന്നു ശബ്ദിച്ചു. ശബ്ദം കേട്ടപ്പോൾ വാതിൽ തുറന്നു് ആ സുന്ദരി സെലിമിനു് സ്വാഗതമരുളി. അന്നു കുമാരൻെറ മുഖം പതിവിൽ കൂടുതൽ മ്ലാനമായിരിക്കുന്നതു കണ്ടപ്പോൾ മെഹർ ഇപ്രകാരം ചോദിച്ചു:—

"അവിടുന്നു വല്ലാതെ ക്ലേശിച്ചിരിക്കുന്നുവല്ലൊ. ഈ പാപികാരണം അവിടത്തേ ദേഹം വെന്തുരുകുകയാണു്. എന്തിനാണു് ഈ അനാവശ്യോപദ്രവങ്ങളെല്ലാം സഹിക്കുന്നതു്? എന്നേ അവിടുന്നു് ഉപേക്ഷിക്കണം. ഞാൻ എവിടെയെങ്കിലും പോയി ജീവിതഭാരം ഇറക്കിവെച്ചുകൊള്ളാം. അവിടുന്നു് ഇപ്രകാരം സങ്കടപ്പെടുന്നതെന്തിനാണു്? അവിടേയ്ക്കു് എത്രയോ സൌമ്യമായും സന്തോഷമായും താമസിക്കാവുന്നതാണു്." മെഹർ ഇത്രയും പറഞ്ഞു കുമാരൻെറ രത്നഖചിതമായ കഞ്ചുകത്തെ സെലിമിൻെറ ദേഹത്തിൽ നിന്നും അഴിച്ചു മഞ്ചത്തിൻെറ ഒരു ഭാഗത്തുവെച്ചു. അവർ രണ്ടു പേരുംകൂടി മഞ്ചത്തിൽ ചെന്നിരുന്നു. സെലിം മെഹറിൻെറ മടിയിൽ തലവെച്ചുകൊണ്ടു ശയിച്ചു. മെഹറിൻെറ തങ്കത്താരൊളി തങ്ങുന്ന കൈത്തണ്ടു കുമാരൻെറ ശിരസ്സിനേയും നെററിത്തടത്തേയും അലങ്കരിച്ചുകൊണ്ടു മെല്ലെ മെല്ലെ ചരിച്ചു. അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ഞാൻ സാമ്രാജ്യത്തിൻെറ അടുത്ത അവകാശിയാണെങ്കിലും ഏററവും ഭാഗ്യഹീനനാണു്. ലോകത്തിൽ സൌഖ്യമനുഭവിക്കുന്നതു യഥാർത്ഥപ്രേമത്തേ ആരാധിക്കുന്നതിനു സ്വാതന്ത്ര്യമുള്ളവരാണു്. അതിനു അധികാരമില്ലാത്തവർ— സാധിക്കാത്തവർ— രാജാധിരാജന്മാരായിരുന്നാലും സൌഖ്യമനുഭവിക്കുന്നില്ല. ഗുരുലോം ഗൌരവമുള്ള ഭരണകാര്യങ്ങളിൽ ഹൃദയവും ബുദ്ധിയും ഒരു പോലെ വ്യാപരിച്ചു പരിതപിക്കുമ്പോൾ അല്പമെങ്കിലും ആശ്വാസം ആ മനുഷ്യനുണ്ടാകേണമെങ്കിൽ തൻെറ മനസ്സ് ആരാധിക്കുന്ന പ്രേമേശ്വരിയായ പ്രേയസിയുമായുള്ള സല്ലാപംകൊണ്ടല്ലാതെ സാധിക്കയില്ലെന്നാണു് എൻെറ വിശ്വാസം. ഇന്നിതാ സെലിം അതിനൊന്നും സ്വാതന്ത്ര്യമില്ലാത്തവനായി തീൎന്നിരിക്കുന്നു. ഇതിൽ കൂടുതൽ നിർഭാഗ്യമെന്താണു് എനിക്കു് ഉണ്ടാകേണ്ടതു്? ജീവിതം, ശരിയായ ആഹാരംകൊണ്ടോ, വസ്ത്ര

ങ്ങൾ കൊണ്ടോ, സൌഖ്യപ്രദമാക്കുവാൻ സാധിക്കാത്ത എത്രയോ സാധുക്കൾ പ്രേമത്തെ മാത്രം ആരാധിച്ചു പരമാനന്ദത്തെ പ്രാപിക്കുന്നു!"

മെഹർ— അതെല്ലാം പോകട്ടെ. ഇന്നു അവിടേക്കു എന്താണു കൂടുതൽ ദുഃഖമുള്ളതു്?

സെലിം— ഇന്നു ചക്രവൎത്തി വളരെ കോപിച്ചിരിക്കയാണ്. നിന്റെ താമസത്തെപ്പററിയും മററും അദ്ദേഹം ഏററവും ഗുരുതരമായി അന്വേഷിക്കുന്നുണ്ടു്. നിന്നേ കൊട്ടാരത്തിൽ നിന്നും പറഞ്ഞയച്ചു കൊള്ളണമെന്ന് ഇതിനു മുൻപാജ്ഞാപിച്ചിട്ടുള്ളതു് അനുസരിച്ചു ഞാൻ പ്രവൎത്തിച്ചിരിക്കുമെന്നാണ് ഇന്നുവരെ അദ്ദേഹം ധരിച്ചിരുന്നതെങ്കിലും ഇന്നു് അതെല്ലാം അയഥാൎത്ഥമാണെന്ന് എങ്ങിനേയോ ചക്രവൎത്തി അറിഞ്ഞിട്ടുണ്ടു്. അദ്ദേഹം പല രീതികളിലും അന്വേഷണം നടത്തുന്നുണ്ടെങ്കിലും യാതൊന്നും തന്നെ അറിഞ്ഞിട്ടില്ല. ചാരന്മാരെ അന്വേഷണാൎത്ഥം അയച്ചിട്ടുണ്ടു്. കുമാരസേനനെ കൊട്ടാരത്തിൽ നിന്നും ബഹിഷ്കരിച്ചിരിക്കുന്നു. അംബികാദേവിയേ വിളിച്ചു പലതും ചോദിച്ചതായും ഞാൻ അറിഞ്ഞു. പിതാവ് എത്രതന്നേ ഗൌരവപ്പെട്ടാലും ഇനി ഈ ജന്മത്തിൽ ഭവതിയെ വിട്ടു പിരിയുവാൻ സെലിം ഓൎക്കുന്നില്ല."

ഏററവും ദയനീയമായ സ്വരത്തിൽ പ്രേമസമ്പൂൎണ്ണമായ ഈ മൊഴികൾ, കുമാരൻ പറഞ്ഞു തീൎന്നപ്പോഴെക്കും മെഹർ, അവൾ അറിയാതെ തന്നേ കരഞ്ഞു തുടങ്ങി. ഌലോം ധീരയും അചഞ്ചലഹൃദയയും ആയ ആ വീരയുവതിയുടെ പരിശുദ്ധനയനങ്ങളിൽ നിന്നും പ്രവഹിച്ചതിൽ രണ്ടു മൂന്നു തുള്ളി കണ്ണീർ അവളുടെ അറിവും അനുമതിയും കൂടാതെ കുമാരന്റെ ഗണ്ഡസ്ഥലങ്ങളിൽ പതിച്ചു. പെട്ടെന്ന് അദ്ദേഹം അവളുടെ അങ്കതലത്തിൽ നിന്നും ശിരസ്സിനെ ഉയൎത്തി ഗൌരവസ്വരത്തിൽ ചോദിച്ചു. "പാരാവാരത്തിന്റെ തിരകൾ പോലെ അണിയിട്ടു കയൎത്ത അസംഖ്യം മുഗൾസേനകളെ കേവലം ആയിരം ഭടന്മാരോടുകൂടി കുതിരപ്പുറത്തു കയറി യുദ്ധം ചെയ്തു തോല്പിക്കുവാൻ ഉറച്ചു സധീരം അഞ്ചു നാഴികയോളം പോരാടിയ ആ പെൺകുട്ടി നീ തന്നെ ആയിരുന്നുവെന്നു് ഇപ്പോൾ വിശ്വസിക്കുന്നതിനു ഞാൻ അപ്രാപ്തനാണ്! ഹാ! കോമളേ!! നിന്റെ ഹൃദയത്തിന്റെ ധൈൎയ്യമെല്ലാം എവിടെപ്പോയി? അനേകകാലത്തെ ശസ്ത്രപ്പയററിനേയും യുദ്ധവൈദഗ്ദ്ധ്യത്തിനേയും ബഹുമാനിച്ച്

അന്നു കോട്ട പിടിച്ചടക്കുവാൻ സന്നദ്ധനായി വന്ന സെലിമിനേ, പ്രേമത്തേക്കൂടി വിസ്മരിച്ചു, നിഗ്രഹിക്കാമെന്നു ധൈര്യപ്പെട്ട പോരാടി, ഒററനോട്ടം കൊണ്ടു പരാജിതനാക്കിയ ആ സജീവനേത്രങ്ങളിൽ നിന്നും പ്രവഹിച്ച അശ്രുപൂരമാണ് ഇന്ന് എൻെറ ഗണ്ഡസ്ഥലത്തേ നനച്ചതെന്ന് സെലിം വിശ്വസിക്കുന്നില്ല. നിനക്ക് ഇത്രമാത്രം ധൈര്യലയമുണ്ടായാൽ പിന്നെ സെലിമിൻെറ സ്ഥിതി എന്താണു?" ഇത്രയും പറഞ്ഞു സെലിം കണ്ണീർമുത്തുകളാൽ അലംകൃതമായ മെഹറിൻെറ ഗണ്ഡദർപ്പണത്തിൽ ചുംബിച്ചു ബാഷ്പപ്രവാഹത്തെ വററിച്ചു. മെഹർ കണ്ണീർ തുടച്ചുകൊണ്ടു മൃദുസ്വരത്തിൽ പറഞ്ഞു തുടങ്ങി:—

"അവിടത്തേ പ്രേമത്തിന് ഇവൾ അധീനയായി ഭവിച്ചതും അവകാശിയായിതീൎന്നതുമെല്ലാം എൻെറപുണ്യഫലമാണെന്നുതന്നെ ഞാൻ ദൃഢമായി വിശ്വസിക്കുന്നു. എന്നാൽ ഇവിടെയുള്ള എൻെറ താമസം ഇനി സുഖകരമല്ല. അതുകൊണ്ടു ഞാൻ ഇവിടെനിന്നും പോയ്ക്കൊള്ളുവാൻ അനുവദിക്കുന്നതാണ് പല കാൎയ്യങ്ങൾകൊണ്ടും നല്ലതെന്നാണ് എനിക്ക് തോന്നുന്നതു്. അതു് സാധിക്കുന്നില്ലെങ്കിൽ അവിടത്തെ സന്നിധിയിൽവെച്ചുതന്നെ ആത്മനാശം ചെയ്യുവാനുള്ള അനുമതിയെ ഇവൾ ഭക്തിപുരസ്സരം, യാചിക്കുന്നു. യുദ്ധമോ, സേനകളോ, എന്നെ അധീരയാക്കുകയില്ല. എന്നാൽ അവിടത്തേ സൌഖ്യനാശം എന്നെ ഭീരുവാക്കിത്തിർക്കുന്നു. അതു് എന്നെ എന്നന്നേയ്ക്കും ദുഃഖിതയാക്കിത്തീൎക്കുന്നു അവിടേയ്ക്കു് സന്തോഷമുണ്ടാക്കേണ്ടതിന് പകരം അവിടത്തേ ദുഃഖിപ്പിയ്ക്കുന്ന ഞാൻ എത്രയോ മഹാപാപിയാണ്? അതുകൊണ്ടു ഇവയിൽ ഒന്നു്വേഗം തീർച്ചപ്പെടുത്തണം"

മെഹറിൻെറ ഈ അപേക്ഷ കേട്ട് അസ്വസ്ഥചിത്തനായി ഭവിച്ച സെലിം അവളെ ആശ്വസിപ്പിച്ചു "പ്രിയേ നീ ഇവിടെനിന്നും മാറിത്താമസിക്കുന്നതുതന്നേയും അത്യധികം സന്താപകാരണമാണെന്നു ഞാൻ വിചാരിക്കുന്നു. ആ സ്ഥിതിക്ക് നിൻെറ ജീവനാശം—ഹാ! ഞാൻ എപ്രകാരം ആ കടുകൈയ്യേപ്പററി വിചാരിക്കും—എപ്രകാരം അനുവദിയ്ക്കും—എപ്രകാരം സഹിക്കും! പിതാവ് ഇനിയും ഗൌരവപ്പെടുന്നെങ്കിൽ ഞാൻ വേണ്ടതു കരുതിക്കൊള്ളാം. അഥവാ എന്നെ ബഹിഷ്കരിച്ചാൽ ഞാൻ എവിടേയെങ്കിലും പൊയ്ക്കൊള്ളാം. ഒരു ചക്രവൎത്തിക്കു അനുഭവിക്കാവുന്ന സുഖങ്ങളെല്ലാം ഞാൻ ഈ

നിമിഷംവരെ അനുഭവിച്ചു. ഇനി എനിക്ക് അതിലൊന്നും ആശ കളില്ല. ഭവതിയോടൊന്നിച്ച് താമസിക്കുന്നപക്ഷം ഒരു യാചകനാ യിരുന്നാലും സെലിം ചക്രവൎത്തിതന്നേയാണ്; അതിനു സംശയമില്ല"

മെഹർ:—എന്നാൽ അവിടുന്നു ദയവുചെയ്തു വേറെ ഒരു കാൎയ്യം തീ രുമാനിക്കണം. തല്ക്കാലം എന്നെ ഇവിടേനിന്നും മാറിത്താമസി ക്കുവാൻ അനുവദിക്കണം. പുറത്ത് എവിടേയെങ്കിലും ഞാൻ താമ സിച്ചുകൊള്ളാം. അങ്ങിനേയാണെങ്കിൽ ചക്രവൎത്തി അതിനേപ്പ റ്റി അറിയുകയും ഇല്ല. പിന്നിടൊരിക്കൽ ഇവിടെവരാൻ സംഗതി യായെങ്കിൽ സന്തോഷമായി താമസിക്കുകയും ചെയ്യാമല്ലൊ. അ തുതന്നേയാണ് ഭേദം. ചക്രവൎത്തി, കാൎയ്യങ്ങളറിവാൻ മനഃപൂൎവ്വം ശ്രമിക്കുന്നസ്ഥിതിക്ക് ഞാൻ ഇവിടെ പാൎക്കുന്ന വിവരം എങ്ങിനേ യെങ്കിലും അറിയാതിരിയ്ക്കയില്ല. ഒരുപക്ഷെ ഇപ്പോൾത്തന്നെ അദ്ദേഹം ഇതെല്ലാം അറിഞ്ഞിട്ടുണ്ടെന്നാണ് എനിക്കു തോന്നുന്ന ത്. ഇവിടേനിന്നും മാറി താമസിക്കുന്നതു് എന്തുകൊണ്ടും നന്നെ ന്നാണെന്നുതന്നേയാണു ദേവിയുടെ അഭിപ്രായം. അവർ എനിക്കു തന്നിട്ടുള്ള ഒരു കത്തിൽ കാൎയ്യങ്ങൾ വളരെസൂക്ഷിക്കണമെന്നു പറ ഞ്ഞിട്ടുണ്ട്. അതുകൊണ്ടു് കോട്ടയുടെ പുറത്തെവിടയെങ്കിലും എ ന്നെ താമസിപ്പിക്കണം. അവിടേയ്ക്കു ഇഷ്ടമുള്ളപ്പോൾ വരുകയും ചെയ്യാമല്ലൊ. നദീതീരത്താണെങ്കിൽ എനിക്ക് വളരേ സന്തോ ഷമാണ്"

മെഹറിന്റെ അഭിപ്രായം ആദരണീയവും സ്വീകരണീയവുമാ ണെന്നു സെലിമിന് തോന്നാതിരുന്നില്ല. ഇത്രയും കാലം ചക്രവൎത്തി അറിയാതെതന്നെ മെഹർ കോട്ടയ്ക്കുള്ളിൽത്തന്നെ താമസിച്ചിരുന്നു വെങ്കിലും എന്തോ ഭാഗ്യംകൊണ്ട് അവളുടെ താമസം എവിടേയാ ണെന്ന് അദ്ദേഹം അറിഞ്ഞിട്ടില്ല. എന്നു മാത്രമല്ല, ഇതുവരെ, കുമാ രസേനൻ ഒരുപക്ഷെ ആ വക സംഗതികളേപ്പറ്റി അറിഞ്ഞിരിക്കാ മെങ്കിലും, ചക്രവൎത്തിയെ ധരിപ്പിച്ചിട്ടുമില്ല. കുമാരസേനനെ ബഹി ഷ്ക്കരിച്ചതുകൊണ്ടു് ഇനി അധികകാലതാമസം കൂടാതേതന്നെ ര ഹസ്യങ്ങളെല്ലാം പുറത്തുവരാതെ കഴികയില്ല. കുമാരസേനനേക്കൊ ണ്ടു് യാതൊരു സംഗതിയ്ക്കും കൊള്ളുകില്ലെന്ന് തീൎച്ചപ്പെടുത്തീ ട്ടുള്ള ചക്രവൎത്തി ഇനിമുതൽ തനിയേത്തന്നെ കാൎയ്യങ്ങളേപ്പറ്റി അന്വേഷിക്കുവാൻ തയ്യാറാകാതേയിരിക്കയില്ലെന്നതും തീൎച്ചയാണ്. ആ സ്ഥിതിക്ക് മെഹറിന്റെ താമസത്തേപ്പറ്റിയും മററും

ഗ്രഹിക്കുന്നതിനും ചക്രവത്തിക്ക് നിഷ്പ്രയാസം സാധിക്കും. ഇതെല്ലാം നല്ലതുപോലെ വിചാരിച്ചു സെലിം മെഹറിനോട് ഇങ്ങിനെ പറഞ്ഞു:—"ഭവതി പറഞ്ഞതു പരമാത്ഥമാണെന്നുതന്നെ സമ്മതിക്കാം. ഇന്നു രാത്രിയിൽതന്നെ മാറിത്താമസിക്കുന്നതിന്ന് വേണ്ട ഏപ്പാടുകൾ ചെയ്തുകൊള്ളാം. തല്ക്കാലം അതുതന്നേയാണ് നല്ലതു്. യമുനാതീരത്തിൽതന്നെ സൌകയ്യപ്രദമായിട്ടുള്ള ഒരു കെട്ടിടമുണ്ട്. ഇതുവരെ ആൾപാപ്പില്ലാതെ കിടക്കുന്നതാണെങ്കിലും ഞാൻ അവിടെ വേണ്ട ഒരുക്കങ്ങൾ ചെയ്യിപ്പിച്ചുകൊള്ളാം" ഇങ്ങിനെ നിശ്ചയിച്ചു, സെലിം മെഹറിനെ ഗാഢമായി ആശ്ലേഷിച്ചതിനുശേഷം ആ ഗൂഢമുറിയിൽനിന്നും പുറത്തേക്കിറങ്ങി. കുമാരൻ പോയതിന്നുശേഷം മെഹർ കവാടങ്ങളെ ഭദ്രമായി ബന്ധിച്ചു. അവൾ ഭഗ്നാശയമായി മഞ്ചത്തിൽ ശയിച്ചു. സെലിമിനെ വിട്ടുപിരിഞ്ഞു താമസിക്കുന്നതിൽ മെഹറിനുണ്ടായിരുന്ന ഖേദം അവളുടെ ജീവിതത്തേക്കൂടി നശിപ്പിക്കുന്നതിനു പയ്യാപ്തമാണെന്നു അവൾ കരുതി. അവൾ വിചാരിച്ചു. "രാജകുമാരൻെറ ഹൃദയം പരിശുദ്ധമാണ്. അന്തഃപുരത്തിൽനിന്നും ലഭിക്കുന്ന സാന്ത്വനങ്ങളൊന്നുംതന്നെ അദ്ദേഹത്തെ സമാധാനിപ്പിക്കുന്നില്ല. എൻെറ കായ്യങ്ങളേപ്പറ്റി വിചാരിക്കുംതോറും അദ്ദേഹത്തിന് ദുഃഖങ്ങൾ വദ്ധിക്കുന്നതേയുള്ളൂ. ദേവിക്കു ഒരുപക്ഷെ, എൻെറ ചരിത്രങ്ങളെല്ലാംതന്നെ അറിയാമായിരിക്കാം. അതുകൊണ്ടുതന്നേയാണല്ലോ ആ സ്ത്രീരത്നം എന്നോട് വിരോധമില്ലാതെ പെരുമാറുന്നത്. ഹാ! കഷ്ടം! ഞാൻ കാരണം അദ്ദേഹം ദുഃഖമനുഭവിക്കുന്നല്ലോ. അദ്ദേഹത്തിൻെറ സുഖമല്ലാതെ ഞാൻ മറെറന്താണ് ആഗ്രഹിക്കേണ്ടതു്. അന്ന് ആ പോർക്കളത്തിൽവെച്ച് ഞാൻ വേഷപ്രച്ഛന്നയായി നിന്നു യുദ്ധം ചെയ്തപ്പോൾ, അദ്ദേഹത്തിൻെറ സേനാനായകനെ മുന്നണിയിൽനിന്നും വിളിച്ച് ഖഡ്ഗത്തെ ഓങ്ങിക്കൊണ്ടുനിന്ന എന്നെ നോക്കി ഒന്നു പുഞ്ചിരികൊണ്ടതും, "ഭവതിയെന്തിനാണ് യുദ്ധം ചെയ്യുന്നതു്? സെലിം കീഴടങ്ങിയല്ലോ" എന്നു പറഞ്ഞതും ഇന്നാൾ കഴിഞ്ഞതുപോലെ എനിക്കു തോന്നുന്നു. ഞാൻ ഇവിടെനിന്നും മാറിത്താമസിച്ചില്ലെങ്കിൽ ചക്രവത്തി എൻെറ സ്ഥിതിഗതികളേപ്പറ്റി അറിയാതിരിക്കയില്ല. ഒരുപക്ഷെ യോഗീശ്വരൻ ഇവിടേത്തന്നെ ഉണ്ടായിരിക്കാം. ഇവിടെനിന്നും പുറത്തിറങ്ങി താമസിച്ചാൽ പിന്നെ പല കായ്യങ്ങളും അറിവാൻ കഴിയും. കുമാരനെ അപായങ്ങളിൽനിന്നും രക്ഷിക്കേണ്ടതു് എൻെറ ചുമതലയല്ലേ? കേവലം

പ്രേമത്തേമാത്രം അടിസ്ഥാനമാക്കി, ബാക്കിയുള്ള സംഗതികളുടെ ഗൌരവം അറിയാതിരുന്നാൽ വന്നുചേരാവുന്ന അനത്ഥങ്ങൾ അദ്ദേഹത്തിന് അസഹനീയമായിരുന്നു. ഏതായാലും രാജകുമാരൻ തിരിച്ചുവരട്ടെ." ഇപ്രകാരം വിചാരിച്ചുകൊണ്ട് മെഹർ മഞ്ചത്തിൽ ശയിച്ചു.

സെലിം മെഹറിൻെറ മുറിയിൽനിന്നും ഇറങ്ങി നേരെപോയതു സ്വകാര്യമുറിയിലേക്കായിരുന്നു. അവിടേച്ചെന്നു അല്പനേരം വിശ്രമിച്ചതിൽപിന്നീട് അദ്ദേഹം ഒരു വിശ്വസ്തഭൃത്യനെ വിളിച്ചു എന്തൊ ചിലതെല്ലാം ആജ്ഞാപിച്ചു. ഭൃത്യനെ യാത്രയാക്കിയതിനുശേഷം അദ്ദേഹം അന്തഃപുരത്തിലേക്കു പോയി. അന്തഃപുരത്തിലേക്കു പോകും വഴി, നദീറയെ, സെലിം ആരാമത്തിൽവെച്ച് കണ്ടു. അവളെ കണ്ട ഉടനേ, അദ്ദേഹത്തിൻെറ പാദങ്ങൾ അവളുടെ അടുക്കലേക്കു തിരിയാതിരുന്നില്ല. നദീറ ഇപ്രകാരം പറഞ്ഞു.

"ചക്രവത്തി തിരുമനസ്സിൽനിന്നു ഇങ്ങോട്ടു എഴുന്നള്ളിയിട്ടുണ്ട്. എവിടേക്കാണ് പോയതെന്നു അറിഞ്ഞുകൂടാ. ഒരുപക്ഷെ ഇവിടെത്തന്നേ വല്ല സ്ഥലത്തും ഉണ്ടായിരിക്കാം. അതുകൊണ്ട് പിന്നീട് കാണാം. അതാണ് നല്ലതു്" നദീറയുടെ വാക്കുകേട്ട് സെലിം അവിടെ നില്ക്കാതെ അന്തഃപുരത്തിലേക്കുതന്നേ പോയി. സെലിം പോയി അല്പനേരം കഴിഞ്ഞപ്പോൾ ചക്രവത്തി ആരാമത്തിൽ വന്നുചേന്നു. അദ്ദേഹം നദീറയോടു ചോദിച്ചു:—"അനാർക്കളി! നീ ഈ അസമയത്തു് ആരാമത്തിൽ നിൽക്കുന്നതെന്തിന്?" ചക്രവത്തിയുടെ ചോദ്യം കേട്ട് യാതൊരു മടിയും കൂടാതെ അവൾ പറഞ്ഞു. "തിരുമേനി! അന്തഃപുരത്തിലേക്കുള്ള പുഷ്പങ്ങൾ മുഴുവനും പറിച്ചു തീന്നിട്ടില്ല. ഇന്നു ദേവിക്കു പൂജയുള്ള ദിവസമാണ്. കൂടുതൽ പുഷ്പങ്ങളുടെ ആവശ്യമുണ്ടെന്നു അറിയിച്ചതു് ഇപ്പോൾമാത്രമാണ്.

ചക്രവത്തി—നദീറേ! ഈ അന്തഃപുരത്തിൽ ദേവിയേ കൂടാതെ മററു സ്ത്രീകൾ താമസമുണ്ടോ? നീ ആരേയെങ്കിലും അവിടെ കണ്ടിട്ടുണ്ടോ?

നദീറ—തിരുമേനി! ദേവിയുടെ സഖിമാരല്ലാതെ മററാരും തന്നെ അവിടെയില്ല.

ചക്ര—ശരി. മെഹർ എന്നൊരു സ്ത്രീ ഇവിടെ എവിടെയെങ്കിലും ഗൂഢമായി പാക്കുന്നുണ്ടോ എന്നു അന്വേഷിച്ച് അറിയിക്കണം.

നദീറ—കല്പന പോലെ.

ചക്രവത്തി ഇപ്രകാരം ആജ്ഞാപിച്ചതിനുശേഷം അദ്ദേഹ

ത്തിന്റെ മണിമാളികയിലേക്ക പോയി. ചക്രവത്തി എന്തോ ചില രഹസ്യസംഗതികളെപ്പറ്റി അറിവാൻ ശ്രമിക്കുന്നുണ്ടെന്നും അതു കൊണ്ടു തന്നെയാണ് തന്നോട് അപ്രകാരമെല്ലാം ആജ്ഞാപിച്ച തെന്നും, ഇനി മുതൽ ആരാമത്തിലും മറ്റും വെച്ച രാജകുമാരനുമൊന്നിച്ച സൈ്വരസല്ലാപം ചെയ്യുന്നതു് വളരെ സൂക്ഷിച്ച വേണ്ടതാണെന്നും അവൾ ഉദ്ദേശിച്ചു. നദീറ ആരാമത്തിൽ നിന്നും പാചകശാലയിലേക്ക തിരിച്ചു. പാചകശാലയുടെ ഒരു വശത്തു്, തൂണും ചാരി കുംഭോദരസ്വാമി ഉറക്കം തൂങ്ങുന്നതു പോലെ നിൽപ്പുണ്ടു്. ഇടക്കിടക്ക നയാഗ്രാവെള്ളച്ചാട്ടത്തിന്റെ പ്രതിധ്വനിയെന്നതുപോലെ, ആ പർവ്വതസ്വരൂപിയുടെ നാസികാചലകന്ദരത്തിൽനിന്നും വെള്ളം പ്രവഹിക്കുന്നതിന്റെ ഹുങ്കാരശബ്ദം കേൾക്കുന്നു. സ്വാമിയുടെ അടുക്കൽക്കൂടി അവൾ പാചകശാലയിലേക്ക പോകുന്നതു കണ്ടപ്പോൾ കുംഭോദരൻ തിരിഞ്ഞു നിന്നു 'അല്ലേ! ശ്ലോകം തത്തിക്കയറി അടുപ്പിൽ ചെന്നു വീഴുമല്ലോ. ഇന്നു തിരുമുൻപിൽ നൃത്തവും മറ്റും വേണ്ട. ഇവിടെ തന്നെ നൃത്തം ചെയ്താൽ മതി. ആരറിഞ്ഞു! എന്തനത്ഥമാണ്! ചക്രവത്തി രാജ്യഭാരം നിത്തി പാചകഭാരം ഏറ്റുയെന്നു ഞാൻ അറിഞ്ഞില്ല. ഇന്നാൾ, ആ കാസിം— ആ ദ്രോഹി, കുറെ പച്ചക്കായും മണ്ണും മറ്റും അവിടെ കൊണ്ടു ചെന്നുവെച്ചു. അതു കാരണം അന്നു ചക്രവത്തി നമ്മുടെ വായിൽ മണ്ണടിച്ചു. എന്തുചെയ്യാം. ക്ലിം. ക്ലോം. ഹ്രീം. ഓം. ഡിം. ഡ്രം."

കുംഭോദരസ്വാമിയുടെ നിരക്ഷരപ്രസവം പതിവുപോലെ അന്നും പാചകശാലയിൽ പ്രചരിക്കുന്നതു കണ്ടും കേട്ടും നദീറ അല്പനേരം അവിടേ തന്നെ നിന്നു. സാധാരണയായി കുംഭോദരന്റെ വാക്കുകൾ കേൾക്കുന്നതിനേക്കാൾ അവ കാണുന്നതിനാണു കാണികൾക്കു രസം. ഓരോ വാക്ക ഉച്ചരിക്കുമ്പോഴും ചില പാറക്കെട്ടുകളുടെയിടക്കുള്ള അളുകൾ പോലെ അധരോഷ്ഠങ്ങൾ വിടരുന്നതും, മാളികത്തട്ടിന്റെ കരിങ്കൽസ്തംഭങ്ങൾ പോലെ നില്ക്കുന്ന പല്ലുകൾ ഇളിച്ചു കാണിക്കുന്നതും, ചിരിക്കുമ്പോൾ കവിൾത്തടങ്ങളിൽ രോമാവലിയോടുകൂടിയ ദശ, കരിമ്പടം കൊണ്ടുള്ള ഞൊറികൾ പോലെ മടങ്ങി കർണ്ണങ്ങളുടെ ഉച്ചാഗ്രത്തേ ആശ്ലേഷിക്കുന്നതും കാണേണ്ട കാഴ്ചകൾ തന്നേയാണ്. പ്രകൃത്യാതന്നെ വിരൂപത പുറത്തും അകത്തും നിറഞ്ഞിട്ടുള്ള പാചകസ്വാമി കൃത്രിമങ്ങളായി എതെല്ലാം രീതിയിൽ വൈരൂപ്യം വദ്ധിപ്പിക്കുവാൻ കഴിയുമോ,അവയെല്ലാം തന്നെ സശ്ര

ധം അനുകരിക്കാതെയിരിക്കയില്ല. ഇപ്രകാരമെല്ലാമാണെങ്കിലും ആ സ്ത്രീരിപുവിന്റെ ഹേമദണ്ഡനത്തിനു പാത്രമാകുവാനുള്ള നിർഭാഗ്യം ഇതുവരെ നദീറക്കു മാത്രം ഉണ്ടായിട്ടില്ല. പരിചാരികമാരുടെ ശിരസ്സിൽ തിളച്ചു കിടക്കുന്ന പാൽ കോരി അഭിഷേകം ചെയ്യുക, അവരെ അറപ്പുരകളിൽ അടച്ചു പൂട്ടുക, അവരുടെ കുട്ടികൾ അവിടെയെങ്ങാനും വന്നാൽ അവരെ നൃസിംഹവേഷം കാണിച്ചു ഭയപ്പെടുത്തി കരയിക്കുക, ചിലപ്പോൾ കഴുത്തിനു പിടിച്ചു ഞെക്കുക, സ്വർഗ്ഗം കാണിക്കാമെന്നു പറഞ്ഞു ശിശുക്കളെ കണ്ണിൽ കുരുമുളക് അരച്ചെഴുതുക, എന്നിത്യാദി പല വിരുതുകളും കുംഭോദരനു പതിവുള്ളതാണ്. എന്നാൽ അന്നേദിവസം കുംഭോദരന് ഒരു വലിയ അബദ്ധം പിണഞ്ഞു. അയാൾ, പാചകശാലയിൽ നില്ക്കുന്ന ഒരു പരിചാരികയുടെ കൈയ് രണ്ടും ഒരു വസ്ത്രം കൊണ്ടു ബന്ധിച്ചു; വസ്ത്രത്തിന്റെ ഒരു അററത്തെ പാചകശാലയിലുള്ള ഒരു തൂണിൽ കെട്ടിയിട്ടിരുന്നു. കുംഭാണ്ഡൻ ഒരു വലിയ ദണ്ഡും എടുത്തു കൊണ്ടു് അവളുടെ അടുക്കൽ ചെന്നു് ഒരു പാട്ടു് പാടി, ആ വടി ഇടക്കിടക്കു താളക്രമത്തിനു നിലത്തടിച്ചു. താൻ വടി നിലത്തടിക്കുമ്പോഴെല്ലാം അവൾ കാലുകൾകൊണ്ടു തൂണിനു ചുററും താളം ചവിട്ടി, നൃത്തം ചെയ്യണമെന്നായിരുന്നു കുംഭോദരന്റെ നിശ്ചയം. അവളുടെ താളം പിഴച്ചു പോയാൽ കുംഭോദരന്റെ ദണ്ഡും അവളുടെ പാദങ്ങളും തമ്മിൽ ദീർഘമായ കൂടിക്കാഴ്ച നടത്തുന്നതാണെന്നും അയാൾ അറിയിക്കാതിരുന്നില്ല. ഗത്യന്തരമില്ലാതെ, പാചകശാലയ്ക്കുള്ളിൽ അകപ്പെട്ടുപോയ ആ സാധുസ്ത്രീ, സ്വാമി പ്രസാദിച്ചെങ്കിലോ എന്നു കരുതി ഒരക്ഷരവും മിണ്ടാതെ അവിടെ നിന്നു താളം ചവുട്ടിത്തുടങ്ങി; സ്വാമി പാട്ടുപാടുവാനുമാരംഭിച്ചു. ഇടയ്ക്കു താളം പിഴച്ചുവെന്നു സംശയിച്ചു സ്വാമി നിയമമനുസരിച്ചു ദണ്ഡു വീശി, കാലിന്റെ കണ്ണയിൽ ഊക്കനായ പ്രഹരമേററു് ആ സ്ത്രീ വാവിട്ടു് ഉറക്കെ നിലവിളിച്ചു. ഇത്രയും അവിടെ നടന്നപ്പോൾ, സ്വാമിയുടെ വികൃതികൾ ഗൂഢമായി നിന്നു മനസ്സിലാക്കിയ അക്ബർചക്രവർത്തി പാചകശാലക്കുള്ളിൽ കയറി കുംഭോദരന്റെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. കുംഭോദരനെ അദ്ദേഹത്തിനു വളരെ കാര്യമായിരുന്നെങ്കിലും, സാധുസ്ത്രീകളെ ഇപ്രകാരം വലക്കുന്നതു കണ്ടു കോപോജ്ജ്വലനായി ചമഞ്ഞ ചക്രവർത്തി ഇപ്രകാരം ആജ്ഞാപിച്ചു:—

"ശരി: കൊള്ളാം എടാ ദ്രോഹീ! നിന്നെ ഇന്നു ഞാൻ പാഠം പഠിപ്പിക്കാം." ഇത്രയും പറഞ്ഞു ചക്രവർത്തി ആ സ്ത്രീയെ ബന്ധന

ത്തിൽ നിന്നും മോചിപ്പിച്ച സ്ത്രീയുടെ സ്ഥാനത്തു കുംഭോദരനും, കുംഭോദരന്റെ സ്ഥാനത്തു ചക്രവൎത്തിയും നിന്നു. കുംഭോദരൻ താളം ചവിട്ടുകയും പാട്ടു പാടുകയും ചെയ്യുമ്പോൾ ചക്രവൎത്തി ദണ്ഡുകൊണ്ടു കുംഭോദരന്റെ പാദത്തിൽ താളം പിടിച്ചു പ്രഹരിച്ചു തുടങ്ങി. രോദിച്ചു പോകരുതെന്ന് ആജ്ഞയുണ്ടായിരുന്നതിനാൽ പ്രഹരമെല്ലാം സഹിച്ചു കുംഭോദരൻ ഒരു നാഴികയോളം നൃത്തം ചെയ്തു. ഒടുവിൽ, കുംഭോദരൻ അവിടെ തന്നെ അന്തഃപുരം അടയ്ക്കുന്നതുവരെ ബന്ധിതനായി നില്ക്കണമെന്ന് ആജ്ഞാപിച്ച ശേഷം ചക്രവൎത്തി ആരാമത്തിലേക്കു വന്നു. അപ്പോഴാണു നദീറയുമായി മുൻപ്രസ്താവിക്കപ്പെട്ടിട്ടുള്ള സംഭാഷണം നടന്നതു്. നദീറ പാചകശാലയിൽ കയറിയപ്പോൾ സ്വാമി തൂണുചാരി നിന്നതു ചക്രവൎത്തി ആജ്ഞാപിച്ചതുകൊണ്ടു മാത്രമാണെന്നു നദീറക്കു പിന്നീടാണു മനസ്സിലായതു്. അവൾ ചോദിച്ചു. "എന്താ! സ്വാമിയെ ആരാണു ബന്ധിച്ചതു?" ഇതിനുത്തരം പറയുവാനായി കുംഭോദരൻ ഭാവിക്കുമ്പോഴേക്കും സോഫി കുംഭോദരനുപറ്റിയ "കുരുത്തക്കേടിനെ"പ്പറ്റി അറിഞ്ഞു കുതൂഹലചിത്തയായി കുതിച്ചു ചാടിക്കൊണ്ടു പാചകശാലയിലെത്തി. അവൾക്കു് ഉണ്ടായ സന്തോഷം ഒരു വലിയ ചിരിയോടുകൂടി അവിടെയെങ്ങും വ്യാപിച്ചു. അവൾ അയാളെ കണ്ട ഉടൻ ചോദിച്ചു:—

"എന്തെല്ലാമാണു കുംഭൻ! എന്താണ് ഇന്നു പാചകശാലാവിചാരിപ്പു നിൎത്തി തൂണു വിചാരിപ്പായോ! കൊള്ളാം! അതു കടിച്ചു തിന്നരുതേ! മാളിക വീണു പോകും."

സോഫി കഠിനമായി അധിക്ഷേപിക്കുന്നതു കേട്ടപ്പോൾ സ്വാമി വളരെ കോപിച്ചു. എങ്കിലും അവിടെ നിന്നും പോകാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടു്, ആ വക്ത്രഗഹ്വരത്തിൽ നിന്നും ചില ഗൎജ്ജനധ്വനികൾ മാത്രം പുറപ്പെടുവിച്ചു. അയാൾ പറഞ്ഞു തുടങ്ങി. "എടീ ചുടലേ! ഞാൻ ഇവിടെ നിന്നും വരുമെന്നു നല്ല ഓൎമ്മ വേണം." കുംഭോദരന്റെ ഈ വാക്കുകൾ കേട്ടു സോഫി സധീരം തുടൎന്നു "താൻ എന്നെ തന്റെ മൂക്കിൽ കയററിക്കളയരുതെന്നു മാത്രമേ പറയാനുള്ളു. ഞങ്ങളെ ഇട്ടു വലക്കുമ്പോൾ ആലോചിക്കണം. തനിക്കും ഇതെല്ലാം വരത്തക്കതാണെന്നു്. അവിടെ നില്ക്കു്. ഞാൻ പറയുന്നതുവരെ തൂണും കരണ്ടുകൊണ്ടു് അവിടെ തന്നെ നില്ക്കു്. ഇപ്പോൾ ക്ലിം. ക്ലും. ഡിം. ഡും. എന്നു താൻ പറയുന്നതൊക്കെ ശരിയായി. ചക്രവൎത്തിയുടെ പാചകശാലയിൽ ഓരോ ഭാഗം തിന്നു മുടി

ക്കുമ്പോൾ ആലോചിക്കണം ഇതു മുഴുവനും ദഹിക്കയില്ലെന്ന്. അ
വിടെനില്ക്ക്—അങ്ങിനെ നില്ക്ക്—നിവൎന്നുനില്ക്ക്—ഒടിയാതെ നി
ല്ക്ക്—കുനിയാതെ നില്ക്ക്—മടങ്ങാതെ നില്ക്ക്—ചരിയാതെ നി
ല്ക്ക്—നില്ക്ക്—നില്ക്ക്—'' ഇത്രയും പറഞ്ഞു സോഫി പോകാൻ
ഭാവിച്ചപ്പോൾ തുണിയുടെ ഒരു ഭാഗം ഞെരങ്ങുന്ന ശബ്ദം കേട്ടു. പെ
ട്ടെന്നു ഠിം എന്നൊരു ധ്വനി വീണ്ടും കേട്ടു സോഫി തിരിഞ്ഞു നോ
ക്കിയപ്പോഴേക്കും വായും പൊളിഞ്ഞുകൊണ്ട് ആ അസുരരൂപി സോ
ഫിയുടെ കോമളകണ്ഠത്തിൽ, രണ്ടു കൈയ് കൊണ്ടും ഞെക്കിപ്പിടി
ച്ചു കഴിഞ്ഞു. അവൾ ശബ്ദിക്കുവാൻ ശ്രമിച്ചുവെങ്കിലും വിഫലമായ
തേയുള്ളു. മൃദുവായ ഗളത്തിൽ ഇരുമ്പുപോലെയുള്ള കരങ്ങൾകൊണ്ടു
മുറുകെ പിടിച്ചപ്പോൾ സോഫിയുടെ കണ്ണുകൾ രണ്ടും തുറിച്ചു. ഇ
തെല്ലാം കണ്ടുകൊണ്ടു നിന്ന നദീറ കുംഭോദരന്റെ അടുക്കൽ ചെ
ന്ന് അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണ് ഇപ്രകാരം യാചിച്ചു:
''സ്വാമി! അവരെ ഉപദ്രവിക്കരുതേ! വിടണേ! വിടണേ!'' ഇതു
കേട്ടപ്പോൾ കുംഭോദരൻ സോഫിയെ കഴുത്തിൽ പിടിച്ചു തൂക്കിപ്പൊ
ക്കി പാചകശാലയുടെ പുറത്തേക്ക് എറിഞ്ഞുകൊണ്ട് ''ഇപ്പോളാ
ണ ''ക്ലിം, ക്ലോം, ഡിം, ഡൂം'' എല്ലാം ശരിയായതു് എന്നു ശബ്ദി
ച്ചു. പൂച്ചക്കുട്ടികളേയും മറ്റും തൂക്കിയെറിയുന്നതു പോലെ സോഫി
യെ എറിഞ്ഞതിനുശേഷം കുംഭോദരൻ പറഞ്ഞു. ''ദ്രോഹീ! നീ അ
ധികമൊന്നും ഞെളിയേണ്ടാ. കുംഭോദരനെ ചക്രവൎത്തിക്കും ഭയമാ
ണ്. മരിക്കാനും ഇവിടെ ഭയമില്ല. ഇനി നീ വല്ലതും പറഞ്ഞാൽ
നിന്റെ നാവിനെ ഞാൻ പിഴുതുകളയും.''

ഏററവും വേഗത്തിൽ പാചകശാലയിൽനിന്നും ആരാമത്തി
ലെ പുൽത്തകിടിയിലേക്കു വിമാനസഞ്ചാരംചെയ്ത സോഫിയുടെ സ
ൎവ്വാംഗങ്ങളും ഒരുപോലെ ഉടഞ്ഞു തളൎന്നു. ഉറക്കെ നിലവിളിക്കു
വാൻ നാണിച്ചിട്ടോ, സാദ്ധ്യമല്ലാഞ്ഞിട്ടോ അവൾ കുറച്ചുനേരം പി
റുപിറുത്തുകൊണ്ടു അവിടെ ഇരുന്നു. ഏതായാലും നദീറയുടെ മുൻ
പിൽവെച്ചു തന്നെ അപമാനിച്ചതിൽ സോഫിക്കുണ്ടായിരുന്ന കോ
പം അവളുടെ സങ്കടത്തേക്കാൾ മേദുരമായിരുന്നു. കുറച്ചുനേരം അ
വിടെ ഇരുന്നു എന്തോ ചിലതെല്ലാം ആലോചിച്ചു ഉറച്ചതിനുശേ
ഷം അവൾ ഒരുവിധത്തിൽ അവിടെനിന്നും എഴുന്നേററുപോയി.

സോഫി പാചകശാലയിൽനിന്നും പോയതിനുശേഷം കുംഭോദ
രൻ നിൎവ്വാണം പ്രാപിച്ച അഗ്നിപൎവ്വതംപോലെ ശാന്തതയോടുകൂടി
നദീറയോടായിട്ടുപറഞ്ഞു. ''നദീറേ! നീ ഒരു കാൎയ്യംചെയ്യണം.

എന്നെ ആ തൂണിൽതന്നെ ഒന്നു ബന്ധിക്കുക. ഞാൻ കെട്ടുപൊട്ടിച്ചുവെന്നു ചക്രവൎത്തി അറിഞ്ഞാൽപിന്നെ അനൎത്ഥമായിത്തീരും. ആ പെണ്ണ് ഇപ്രകാരമെല്ലാം പറഞ്ഞാൽ പിന്നെ എന്താണു ചെയ്യേണ്ടതു?" കുംഭോദരൻ വസ്ത്രഖണ്ഡത്തോടുകൂടി നദീറയുടെ അടുക്കൽ ചെന്നപ്പോൾ, അവൾ ആ വസ്ത്രത്തെവാങ്ങി അയാളെ തൂണിൽ ബന്ധിച്ചു. കുംഭോദരൻ യാതൊന്നും അറിയാത്തരീതിയിൽ അവിടെത്തന്നെ നിന്നു. നദീറ ചെയ്ത ഉപകാരത്തെ അഭിനന്ദിച്ചുകൊണ്ടു സ്വാമി കുറച്ചു സംസാരിച്ചു. അവൾക്കു തൃപ്തിയാംവണ്ണം വേണ്ട ഫലഹാരങ്ങൾ എടുത്തുകൊള്ളുവാനും സ്വാമി അനുവദിച്ചു പാചകശാല അടയ്ക്കാറാവുമ്പോൾ കൊട്ടാരത്തിൽനിന്നും ആരെങ്കിലും തന്റെ ബന്ധനം വിടുർത്തി മോചിപ്പിക്കുമെന്നു ആശ്വസിപ്പിച്ചു. കൊണ്ടു കുംഭോദരൻ സ്തംഭാലംബനായി അവിടെ നിന്നു. നദീറ അവിടെ നടന്ന സംഭവങ്ങളെപ്പറ്റി ചിന്തിച്ചു ഇടക്കിടക്കു ചിരിച്ചും, സങ്കടപ്പെട്ടും, ഒരുവിധത്തിൽ ഭോജനശാലയിൽനിന്നും പുറത്തേക്കിറങ്ങി. നദീറ പുറത്തേക്കിറങ്ങി നോക്കിയപ്പോൾ സോഫിയെ അവിടെയെങ്ങും തന്നെ കണ്ടില്ല. ഏതായാലും ആരാമത്തിലേക്കുതന്നെ പോകാമെന്നു തീൎച്ചപ്പെടുത്തി അവൾ അങ്ങോട്ടു നടന്നു. അന്തഃപുരത്തിൽ, ദേവി വിശ്രമത്തിന്നാരംഭിച്ചിരിക്കാമെന്നു ഉദ്ദേശിച്ചു അവൾ ആരാമമണ്ഡപത്തിൽതന്നെ ഇരുന്നു. നദീറ ആരാമത്തിൽ ഇരിക്കുമ്പോൾ മണ്ഡപത്തിന്റെ മറെറാരുഭാഗത്തു ആരോ ശബ്ദിക്കുന്നതായി അവൾ കേട്ടു. അതു ആരുടെ ശബ്ദമായിരിക്കാമെന്നു അവൾ ശ്രദ്ധിച്ചപ്പോൾ സെലിമിന്റേയും സോഫിയുടേയും സംഭാഷണമാണു അവിടെ നടക്കുന്നതെന്നു അവൾക്കു മനസ്സിലായി. സംഭാഷണം കേൾക്കുന്നതു വിഹിതമല്ലെന്നു അവൾക്കു അറിയാമായിരുന്നെങ്കിലും അവളുടെ സ്ത്രീത്വം അവളെ ആ സംഭാഷണം കേൾക്കുവാൻ പ്രേരിപ്പിച്ചു. കുമാരൻ ഇപ്രകാരം പറയുന്നതായി അവൾ കേട്ടു. "സോഫി! നീ ബുദ്ധിശൂന്യയാണ്! ആ കാലമാടന്റെ അടുക്കൽ നീ എന്തിനാണ് വൎത്തമാനം പറയുവാൻ പോകുന്നത്? അതിൽനിന്നും ഉണ്ടായ വൈഷമ്യങ്ങളല്ലേ ഇതെല്ലാം. അയാൾ ദുഷ്ടനാണു! നീ പിന്നെ അയാളെ എന്തിനാണു ചീത്തപറഞ്ഞതു? ചക്രവൎത്തിക്കു അയാളെ വളരെ കാൎയ്യമാണ്. അദ്ദേഹം അയാളോടു ഒരിക്കലും മനഃപൂൎവ്വമായിട്ടു കോപിക്കയില്ല.

സോഫി—ഞാൻ അയാളോടു യാതൊന്നും പറഞ്ഞില്ല. അയാൾ

നദീറയുമൊന്നിച്ച് സൈപരസല്ലാപം ചെയ്യുന്നുണ്ടായിരുന്നു. ഞാൻ അതു കേൾക്കാനായിട്ടു അവിടെ ചെന്നതു അയാൾക്ക അത്ര രസിച്ചില്ല. അതുകൊണ്ടാണ് എന്നെ അയാൾ ഇത്ര്യയും ദ്രോഹിച്ചതു. ഇതിന്നുപകരം അവിടുന്നുതന്നെ ചോദിക്കണം.

സെലിം—ആകട്ടെ നീ അയാളെ അധിക്ഷേപിച്ചതെന്തിനാണ്? നദീറ നിന്നെ സഹായിച്ചില്ലേ? അവൾ അതെല്ലാം നോക്കികൊണ്ടു നില്ക്കുകയായിരുന്നോ?

സോഫി—അതെ! അവൾ അയാളോടു യാതൊന്നും പറഞ്ഞില്ല. അവൾക്ക എന്നെ ദ്രോഹിക്കുന്നതു സന്തോഷമല്ലാതെയിരിക്കുമോ? എൻെറ ദേഹം മുഴുവനും ചതഞ്ഞു. എൻെറ കാൽ ഒടിഞ്ഞു. എനിക്ക ഉടൻ വീട്ടിൽ പോകണം. അവിടുന്നു അയാളോടു ഇതിനു പകരം ചോദിക്കണമെന്നാണ എൻെറ അപേക്ഷ. അല്ലെങ്കിൽ ഇനിമുതൽ സോഫി കൊട്ടാരത്തിലേക്ക വരുകില്ല.

സെലിം—ആകട്ടെ ഞാൻ ചോദിച്ചുകൊള്ളാം. എനിക്ക നിന്നോടു ചില പ്രത്യേകസംഗതികളെപ്പററി ചോദിക്കാനുണ്ടു. എന്നോടു അയേഷയെപ്പററി ചില രഹസ്യങ്ങൾ പറയാമെന്നു നീ അറിയിച്ചല്ലൊ. അവളെപ്പററി അറിയാവുന്നതു എന്നോടു പറയുക.



സോഫി—അതെല്ലാം വളരെ രഹസ്യമാണ. അവിടുന്നു ചോദിച്ച സ്ഥിതിക്ക ഞാൻ പറയാം. അയേഷ കുറച്ചുവഷങ്ങൾക്ക മുൻപു പെഷ്‌വാറിൽ താമസമുണ്ടായിരുന്നു.

സെലിം—നീ അതു അറിഞ്ഞതെങ്ങിനെയാണ്?

സോഫി—എൻെറ രാജ്യം പെഷ്‌വാറാണെന്നു അറിയാമല്ലൊ. അക്കാലത്തു ഞാൻ എൻെറ ഭത്താവും ഒരുമിച്ചു താമസിച്ചിരുന്നു.

സെലിം—നിൻെറ ഭത്താവാരായിരുന്നു? കാസിംതന്നെയാണോ?

സോഫി—അല്ല. കാസിം പിന്നീടുവന്നതല്ലേ? അയാൾ വരുന്നതിനുമുൻപു എന്നെ വിവാഹം ചെയ്തിരുന്നതു ജാഡ്പൂർരാജ്യത്തിലെ ഒരു ഭടനായിരുന്നു.

സെലിം—എന്തായിരുന്നു അയാളുടെ നാമധേയം?

സോഫി—ആനന്ദസിങ്ങ് എന്നായിരുന്നു. അദ്ദേഹം ഒരു ഹിന്ദുഭടനായിരുന്നു. ഒരു യുദ്ധത്തിനുപോയി മരിച്ചു. മരിച്ചുവെന്നുള്ള വിവരം കാസിംതന്നെയാണ എന്നെ അറിയിച്ചതു.

സെലിം—എത്ര സംവത്സരം നീ അയാളോടൊരുമിച്ചു താമസിച്ചിരുന്നു?

സോഫി—ഒരു സംവത്സരം തികച്ചിരുന്നില്ല.

സെലിം—കാസിം നിന്നെ വിവാഹം ചെയ്യതെങ്ങിനെയാണ്?

സോഫി—അയാൾ എനിക്കു കുറെ പണംതരികയുണ്ടായി. എൻെറ സകലാഭ്യുദയങ്ങൾക്കും വേണ്ടി ശ്രമിച്ചുകൊള്ളാമെന്നു വാഗ്ദാനം ചെയ്യിട്ടുണ്ട്.

സെലിം—അയേഷ എവിടെപ്പോയിയെന്നു നീ പറഞ്ഞില്ലല്ലൊ.

സോഫി—അവളുടെ കൈയ്യിൽ ഒരു സ്വർണ്ണപ്പെട്ടി ഉണ്ടായിരുന്നു. ആ പെട്ടി ആരോ മോഷ്ടിച്ചതുകൊണ്ടു അവൾ കിണററിൽചാടി ചത്തുകളഞ്ഞു.

സെലിം—നീ പരമാർത്ഥം അറിഞ്ഞോ?

സോഫി—ഇതു വളരെ പരമാർത്ഥമാണു. അതു കഴിഞ്ഞാണു ഞാൻ കാസിമിനോടൊന്നിച്ചു ആഗ്രായിലേക്കു പോന്നതു.

സെലിം—അപ്പോൾ, അവളെപ്പററി ഇനി ചക്രവത്തി അന്വേഷിച്ചതുകൊണ്ടു ഫലമില്ലല്ലൊ. ആകട്ടെ. അവൾ മരിച്ചിട്ടു എത്ര വഷങ്ങളായിട്ടുണ്ട്?

സോഫി—മൂന്നു സംവത്സരത്തിൽ കൂടുതലായിട്ടുണ്ടു. എൻെറ നട്ടു വല്ലാതെ വേദനിക്കുന്നുണ്ട്. ഞാൻ അങ്ങോട്ടുതന്നെ പോകട്ടെ" ഇത്രയും പറഞ്ഞ് സോഫി അല്പനേരം മൌനിയായി നിന്നു. അല്പസമയം കഴിഞ്ഞപ്പോൾ സോഫി ആരാമത്തിൽനിന്നും കൊട്ടാരത്തിൻെറ പുറത്തേക്കു പോകുന്നതായും,സെലിം അന്തഃപുരത്തിലേക്കു പോകാതെ മെഹറിൻെറ ഗൂഢമുറിയിലേക്കു ഗമിക്കുന്നതായും നദീറ കണ്ടു. അവർ പോയതിനുശേഷം നദീറ ഇപ്രകാരം വിചാരിച്ചു. "ഇന്നത്തെ സംഭാഷണം വളരെ ഗൌരവമുള്ളതാണ്. സംശയമില്ല. അതിൽ പല ഭാഗങ്ങളും ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. ഏതായാലും ഈ വിവരം ഫാത്തിമയെ ധരിപ്പിക്കേണ്ടതാണ്. ആ പാവം ധരിച്ചിരിക്കുന്നതു് അയേഷ ജീവിച്ചിരിക്കുന്നുണ്ടെന്നാണ്. ആ ഉദ്ദേശം തെററാണെന്നു അവളെ ധരിപ്പിക്കേണ്ടതു എൻെറ കടമയാണ്." താൻ അന്നു ശ്രദ്ധിച്ച രഹസ്യസംഭാഷണത്തിൽ അടങ്ങിയിരുന്ന സംഗതികളെപ്പററി ചിന്തിച്ചുകൊണ്ട് നദീറ ശയനമുറിയിലേക്കുപോയി. ഇനി നമുക്കു സോഫിയുടെ സ്ഥിതിയെന്താണെന്നു് നോക്കാം.

സോഫി ആരാമത്തിൽനിന്നും നേരേപോയതു് കൊട്ടാരത്തിലേക്കാണു. അക്ബർ ചക്രവത്തിയുടെ കൊട്ടാരത്തിൻെറ ഒരു വ

ശത്തുണ്ടായിരുന്ന മണിമന്ദിരത്തിൽ കുറച്ചുനേരം വിശ്രമിച്ചശേഷം അവൾ കൊട്ടാരത്തിന്റെ ദക്ഷിണഭാഗത്തുണ്ടായിരുന്ന രാജപാതയിലേക്കിറങ്ങി. അവളുടെ കൈയ്‌വശം എന്തോ ചില സാമാനങ്ങൾ ഉണ്ടായിരുന്നു. ഇടത്തുകൈയ്കൊണ്ട് താങ്ങിപ്പിടിച്ചിരുന്ന ആ സാമഗ്രികൾ ഒരു തുണിക്കഷണത്താൽ മൂടിയിരുന്നതിനാൽ അത് എന്തായിരുന്നുവെന്നു മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. അവൾ രാജപാതയിലേക്കിറങ്ങിയപ്പോൾ ഹാക്കിം പാതയിൽ ഒരുഭാഗത്തേക്കു മാറി ഇരിപ്പുണ്ടായിരുന്നുവെന്നു സോഫി കണ്ടു. അയാളുടെ കൈയ്യിൽ ഒരു ഭാണ്ഡവും ഒരു ഊന്നുവടിയും ഉണ്ട്. കഞ്ചാവുസേവയിൽ വിരുതനായ ഹാക്കിം തന്റെ കൈയ്യിൽനിന്നും ഹുക്കായെടുത്തു താലോലിച്ചു തുടങ്ങി. സോഫിയെ കണ്ടപ്പോൾ ഹാക്കിം പറഞ്ഞു:—"കൊച്ചമ്മേ! ഇന്ന് ഹാക്കിമിനു വല്ലതും തരണേ! വിശന്ന് പ്രാണൻ പോകുന്നുണ്ട്. കൊച്ചമ്മക്കു ഇന്നു കൊട്ടാരത്തിൽ നിന്നും നിറയെ കിട്ടിയിട്ടുണ്ട്. നടവു നിവക്കുവാൻ പാടില്ലാതെ എന്തോ താങ്ങിപ്പിടിച്ചിട്ടുണ്ടല്ലൊ. ഹാക്കിമിനു ഭാഗ്യമുണ്ടു. സംശയമില്ല. ഇന്നു കൊച്ചമ്മ പടിഞ്ഞാറെ ഗോപുരത്തിൽക്കൂടി വരാതെ ഈ വഴിയെപ്പോന്നതു മറേറഗോപുരം അടച്ചിട്ടായിരിക്കാം" ഇത്രയും പറഞ്ഞു ഹാക്കിം സോഫിയുടെ പുറകേക്കൂടി. ഉടനെ തിരിഞ്ഞുനിന്നു സോഫി ശകാരിച്ചു. "ഈ ചുടലമാടിനു മരണവും ഇല്ലല്ലൊ! എത്ര എത്ര നല്ല ആളുകൾ ലോകത്തിൽനിന്നും ചത്തൊഴിയുന്നു. ഇതിനേക്കൊണ്ടു പോകുവാൻ ഒരു കാലനും ധൈര്യപ്പെടുന്നില്ലല്ലൊ. പാതിരയായാലും കൊച്ചമ്മേ! എന്നു വിളിച്ചുകൊണ്ടു വരും. ഒരു ദിവസം കൊടുത്തിട്ടാണ് പിന്നെ എന്നും എന്നും വന്ന് ഉപദ്രവിക്കുന്നതു. അന്നു തന്നെ ആട്ടി ഓടിച്ചിരുന്നെങ്കിൽ ഈ നാശം വലിഞ്ഞു കേറുകില്ലായിരുന്നു. എടോ തന്നോടു ഞാൻ അന്നുതന്നേ പറഞ്ഞില്ലേ, എന്നും എന്നെ ഉപദ്രവിക്കരുതെന്ന്."

ഹാക്കിം—തിരുമേനി! വിശന്നുവലഞ്ഞിട്ടു പറഞ്ഞു പോയതാണു. ആ ഭാണ്ഡത്തിലുള്ളതിൽ രണ്ടുപഴം തരണേ.

സോഫി—എടോ! എനിക്ക് കൊട്ടാരത്തിൽനിന്നും നടവുനിവക്കാൻ പാടില്ലാതെ കിട്ടിയെന്നു പറഞ്ഞതു് പരമാർത്ഥമാണ്. പക്ഷെ ആ ഭൃത്യം എന്നെ ദ്രോഹിച്ചു. ഈ ഭാണ്ഡത്തിൽ കുറെ കടലാസ്സുകളാണ് നമ്മുടെ ഗൃഹത്തിൽ പഴങ്ങൾ കെട്ടി കൊടുക്കുവാൻ

കടലാസ്സില്ല. അതുകൊണ്ടു കൊട്ടാരത്തിൽ നിന്നും കുറെ ചീത്തകടലാസ്സുകൾ കെട്ടിക്കൊണ്ടു പോകയാണ്. എന്തുചെയ്യാം മററുള്ളവാതിലുകളെല്ലാം അടച്ചുപോയതുകാരണം ഞാൻ ഈ ഗോപുരത്തിൽ കൂടി പോന്നതാണ്. പക്ഷെ താൻ എൻെറ കൂടെ വന്നാൽ ഇന്നാളത്തെപ്പോലെ അവിടെ വല്ലതു മുണ്ടെങ്കിൽ ഞാൻ തരാം."

ഫാക്കിം—കൊച്ചമ്മേ! അവിടത്തെ പിടികൂടിയ ഭൂതം ഏതാണ് ഒന്നു പറയാമോ?

സോഫി—നിന്നേപ്പോലെ ഒരെണ്ണം കൊട്ടാരത്തിനുള്ളിൽ താമസമുണ്ടു. ആ ശുംഭോദരൻ എൻെറ കഴുത്തിനുപിടിച്ചു

ഫാക്കിം സോഫിയുടെ കൈയ്യിൽ ഉണ്ടായിരുന്ന ഭാണ്ഡത്തെ ഒന്നു സൂക്ഷിച്ചുനോക്കി തൃപ്തിപ്പെട്ടതുപോലെ പുഞ്ചിരിക്കൊണ്ടു. അയാൾ വീണ്ടും പറഞ്ഞു "കൊച്ചമ്മേ! ഇന്നാൾ ഫാക്കിം പറഞ്ഞതു് പരമാത്ഥമാണ്. ആ നദീറയുടെ വയററിൽ ഒരു മുള്ളൻപന്നിയുടെ കുഞ്ഞിരിപ്പുണ്ട്. അതിൻെറ ലക്ഷണം അവൾ തെണ്ടുമെന്നാണ്. കൊച്ചമ്മ എനിക്കു ഒരു ഉപകാരം ചെയ്യുമെങ്കിൽ ഞാൻ അവിടേയ്ക്കു് ഒരു ഉപകാരം ചെയ്യാം. നിശ്ചയമാണ്!

സോഫി—നീ എന്തുപകാരമാണു ചെയ്യാൻ പോകുന്നത്?

ഫാക്കിം—അതു ഞാൻ പറയാം. എനിക്കു ആ നദീറയെ പിടിച്ചു തരാമോ? ഞാൻ കൊണ്ടുപോയി വളത്തിക്കൊള്ളാം. കൊച്ചമ്മേ! ഇന്നാൾ അവിടെ ഒരു ഫാക്കീർ വന്നിരുന്നില്ലേ! അയാൾ വഴിയിലേക്കിറങ്ങിയപ്പോൾ കൊച്ചമ്മയെ എന്തെല്ലാം ചീത്തയാണ് പറഞ്ഞതു. കൊച്ചമ്മയും അയാളും തമ്മിൽ വല്ല വിരോധവുമുണ്ടോ? എനിക്കു അന്നു് വളരെ കോപമുണ്ടായി. ഞാൻ അയാളെ കൊന്നുകളയുമായിരുന്നു. പക്ഷെ കൊച്ചമ്മയോടു ചോദിച്ചിട്ടുവേണം വല്ലതും പ്രവത്തിക്കാനെന്നു കരുതി ഞാൻ അന്നു ക്ഷമിച്ചു."

ഫാക്കിമിൻെറ ഈ വത്തമാനം സോഫിയെ വളരെ രസിപ്പിച്ചു. അവൾക്കു എന്തോ ചില ഉൽക്കണ്ഠകളുണ്ടായി. അവൾ ചോദിച്ചു.

"ആകട്ടെ അയാൾ എവിടെയ്ക്കാണ് പോയതു്. അതു നീ അറിഞ്ഞില്ലേ? നിന്നോടു എന്തെല്ലാമാണു പറഞ്ഞിട്ടുള്ളതു? പറഞ്ഞതെല്ലാം എന്നോടു പറഞ്ഞാൽ നിനക്കു ഒരു നല്ല സമ്മാനം തരാം."

സോഫി തനിക്കു പ്രതിഫലം തരാമെന്നു പറഞ്ഞതു കേട്ടപ്പോൾ ഫാക്കിമിൻെറ സന്തോഷം വൎദ്ധിച്ചു. അയാൾ ഇപ്രകാരം വീണ്ടും പറഞ്ഞുതുടങ്ങി. "എന്തിനു പറയുന്നു! ഇനി അയാളൊന്നും പറവാനില്ല" "അവൾ അസത്താണ്, അവളെ ഞാൻ അറിയുകയില്ലേ?- അവൾ എന്തെല്ലാം പ്രവൎത്തിച്ചിട്ടുള്ളവളാണ്? എനിക്കു അതെല്ലാം നല്ല ഓൎമ്മയുണ്ട്. അവളെ ഞാൻ നല്ല പാഠം പഠിപ്പിച്ചേക്കാം" എന്നൊക്കെ അയാൾ പറഞ്ഞു. ഫാക്കിമിൻെറ ഈ വാക്കുകൾ കേട്ടപ്പോൾ സോഫിക്കു പരിഭ്രമമായിത്തീൎന്നു. ഫാക്കിം പറയുന്നതെല്ലാം പരമാൎത്ഥമാണെന്നു അവൾ വിശ്വസിച്ചു. ആ യാചകൻ വാസ്തവത്തിൽ ഫാക്കീറുമായിട്ടു യാതൊന്നും പറഞ്ഞിട്ടില്ലെന്നും, അയാൾ പറയുന്നതെല്ലാം പൊളിയാണെന്നും ധരിക്കുവാനുള്ള ബുദ്ധി ആ ബുദ്ധിശാലിനിക്കും ഉണ്ടായിരുന്നില്ല.

സോഫി—ഫാക്കിം! നീ വളരെ സമൎത്ഥൻതന്നെയാണ്. അയാൾ നിന്നോടു പറഞ്ഞിട്ടുള്ള സംഗതികൾ എന്തെല്ലാമായിരുന്നാലും നീ പുറത്തുപറയരുതു. അപ്രകാരം പറയാതെ ഇരുന്നാൽ ഞാൻ എന്നും നിനക്കു നല്ല പലഹാരങ്ങൾ തരാം. ആ യോഗിയെ ഇനി നീ കാണുകയാണെങ്കിൽ ഇവിടെ കൊണ്ടുവരണം. ആകട്ടെ അയാൾ പോയതു എവിടേക്കാണു. ഞാൻ രാജ്ഞിയാകുമെന്നു നീ പറഞ്ഞല്ലൊ. അതു ശരിയാണൊ എന്നു പറയണം."

താൻ പറഞ്ഞതെല്ലാം സോഫിക്കു കണക്കിനു പററിയെന്നു കരുതി ഫാക്കിം പറഞ്ഞുതുടങ്ങി. "തിരുമേനി! രാജ്ഞിയായിത്തീരുമെന്നതിൽ തൎക്കമില്ല. സൂൎയ്യൻ ഉദിക്കുന്നതു ശരിയാണെങ്കിൽ അവിടുന്നു അങ്ങിനെതന്നെയായിത്തീരും. ഞാൻ അയാളുടെ പുറകെ ഒന്നുരണ്ടുനാഴിക നടന്നു. അയാൾ കയറിപ്പോയതു ഒരു പെരുങ്കാട്ടിലേക്കാണ്. കാട്ടിൽക്കൂടി ആ കാലമാടൻ പോന്നതു കണ്ടു ഫാക്കിം തിരിച്ചുപോന്നു. ഫാക്കിമിനു അയാളെപ്പോലെ നടക്കാൻ ശേഷിയുണ്ടൊ? നമ്മൾക്കു പട്ടിണിയല്ലെ എന്നും അനുഭവം! അവിടത്തെ ദയകൊണ്ടാണു ഫാക്കിം ഇങ്ങിനെയെല്ലാം ജീവിക്കുന്നതു. അല്ലാതെ ഫാക്കിമിനു ആരാണു സഹായം."

ഫാക്കിമിൻെറ ദീനാവസ്ഥകേട്ടു സോഫി പറഞ്ഞു:— "താൻ ഒരുപകാരം ചെയ്താൽ മതി. ആ യോഗിയെ ഇവിടെ പിടിച്ചു കൊണ്ടുവരണം. നമ്മൾക്കു അയാളെ ഒരു നല്ല പാഠം പഠിപ്പിക്കണം. ഇവിടെ വെച്ചുതന്നെ കഥ കഴിക്കണം. പിന്നെ സൊല്ല

തീരുമല്ലൊ. നീ എന്നെ സഹായിക്കാമെങ്കിൽ ഞാൻ വേണ്ട ധനം നിനക്ക തരുന്നതാണ്."

ഹാക്കിം—കൊള്ളാം. വളരെ നല്ലതുതന്നെയാണ. കൊച്ചമ്മേ! ഹാക്കിം ജീവിച്ചിരിക്കുമെങ്കിൽ അവനെ പിടിച്ച കൊണ്ടുവന്നു കൊള്ളാം. പക്ഷെ എന്റെ ഈ എല്ലൊക്കെ ഒന്നു മൂടണം. ഇപ്പോൾ ഹാക്കിമിനു വത്തമാനം പറയുവാൻകൂടി ശേഷിയില്ല. അതുകൊണ്ടു അവിടുന്നു വല്ലതും തരണം. വീടുവരെ ഈ ഭാണ്ഡം ഞാൻതന്നെ പിടിച്ചുകൊള്ളാം. കൊച്ചമ്മ വെറുതെ ഹാക്കിം കൂടെ ഉള്ളപ്പോൾ, ഭാണ്ഡം ചുമന്നു വിഷമിക്കേണ്ടതില്ലല്ലൊ.

സോഫി—വേണ്ട, വേണ്ട. ഇതു എന്റെ കയ്യിൽതന്നെ ഇരുന്നുകൊള്ളട്ടെ. ഞാൻതന്നെ കൊണ്ടുപൊയ്ക്കൊള്ളാം. താൻ വേഗം നടന്നു വന്നാൽമതി. അവിടെ വല്ലതുമുണ്ടെങ്കിൽ തരാം.

സോഫി ഹാക്കിമിനോടൊരുമിച്ച അതിത്വരയോടുകൂടി നടന്നു. ക്ഷണനേരംകൊണ്ട് അവർ സോഫിയുടെ ഗൃഹത്തിലെത്തി. കാസിം ആ ഗൃഹത്തിന്റെ മുൻവശത്തു കിടന്നു ഉറങ്ങുന്നുണ്ടായിരുന്നു. സോഫി ഭാണ്ഡവുമെടുത്തുകൊണ്ട് ഗൃഹത്തിന്റെ അകത്തുകയറി അതിനെ ഭദ്രമായി അവളുടെ മുറിയിൽ നിക്ഷേപിച്ചതിനുശേഷം പുറത്തേക്കുവന്നു. അവൾ കാസിമിനെ ശകാരിച്ച തുടങ്ങി. "കണ്ടില്ലേ! പോത്തുപോലെ കിടന്നുറങ്ങുന്നതു! എടോ! ദ്രോഹി! നിന്റെ മററവരാരും ഇവിടെ സമ്പാദിച്ച വെച്ചിട്ടില്ല. ഇതുപോലെ ഇവിടെ കിടന്നുറങ്ങിയാൽ ഇനി ഞാൻ തന്റെ തലതല്ലി പൊട്ടിക്കും. ഞാൻ വരുന്നതിന് മുൻപേ എന്തിനാണ് കിടന്നുറങ്ങുന്നതു? തനിക്ക എന്നേയും കാത്തുകൊണ്ട് ഇവിടെ ഇരുന്നാലെന്തു ദോഷമാണുള്ളതു?" ഇത്രയുംപറഞ്ഞ് അവൾ കാസിമിന്റെ കാലിൽ പിടിച്ചുവലിച്ചു. ഒരക്ഷരവും മിണ്ടാതെ ആ സാധു എഴുന്നേററു ഇരുന്നു തല ചൊറിഞ്ഞുതുടങ്ങി. കാസിമിനെ എഴുന്നേൽപിച്ചതിന്റെ ശേഷം സോഫി അകത്തുപോയി ഒരു പാത്രം നിറയെ പലഹാരമെടുത്തുകൊണ്ടുവന്നു ഹാക്കിമിന്റെ കയ്യിൽ കൊടുത്തു. ഹാക്കിം വളരെ സന്തോഷത്തോടുകൂടി രണ്ടുകയ്യും നീട്ടി അവയെല്ലാം വാങ്ങി വിനീതനായിട്ടു ഇപ്രകാരം ചോദിച്ചു.

"കൊച്ചമ്മേ! ഞാൻ ഈ പുറത്തിരുന്നു ഇതു തിന്നുംകൊണ്ടു ഇവിടെതന്നെ കിടന്നുകൊള്ളട്ടെ." ഇതു കേട്ടഉടൻ സോഫി പറഞ്ഞു. "എടോ! അതുമാത്രം എനിക്കിഷ്ടമില്ല. ഇവിടെ അന്യന്മാർ

ആരുംതന്നെ പ്രവേശിക്കരുതെന്നു എനിക്കു നിർബ്ബന്ധമുണ്ട്. സ്നേഹമെല്ലാം സ്നേഹംതന്നെ. പക്ഷെ താൻ എവിടെയെങ്കിലും പോയി കിടന്നുകൊള്ളണം. പറഞ്ഞതെല്ലാം ഭദ്രമായിരിക്കട്ടെ. ഞാൻ രാജ്ഞിയാകുമെന്നു പറഞ്ഞതു പരമാർത്ഥമാണോ എന്നു ഒന്നുകൂടി പറഞ്ഞതിനുശേഷം പോയാൽമതി.

ഹാക്കിം—അവിടുന്നു രാജ്ഞിയായി തീന്നില്ലെങ്കിൽപിന്നെ ഹാക്കിം ജീവിച്ചിരിക്കുന്നതെങ്ങിനേ?" സോഫി ഇതുകേട്ടു സന്തോഷിച്ചു ഗൃഹത്തിന്റെ അകത്തേക്കുപോയി. തന്റെ ആഗ്രഹം സാധിക്കുവാൻയാതൊരു തരത്തിലും നിവൃത്തിയില്ലെന്നു തീരുമാനിച്ചുകൊണ്ടു് ഹാക്കിം പലഹാരങ്ങളിൽ ഓരോകഷണം കടിച്ചു തിന്നുകൊണ്ടുതന്നെ "എന്നാൽ എല്ലാം അങ്ങിനെതന്നെ"എന്നും പറഞ്ഞു പുറത്തേക്കിറങ്ങി പോകയുംചെയ്തു.ഹാക്കിം പോയിക്കഴിഞ്ഞ ഉടനേ സോഫി അവളുടെ ഗൃഹത്തിന്റെ സകലവാതിലുകളും ബന്ധിച്ചു,താൻ കൊട്ടാരത്തിൽനിന്നും കൊണ്ടുവന്നിട്ടുണ്ടായിരുന്ന സാമഗ്രികളെ പരിശോധിക്കുന്നതിനാരംഭിച്ചു. അവൾ എന്തെല്ലാമാണ് കണ്ടുപിടിച്ചതെന്നും, ആ സാമഗ്രികൾ നമ്മുടെ കഥയെ ബന്ധിക്കുന്നതു എങ്ങിനെയാണെന്നും നമ്മൾക്ക് ഇനി ഒരവസരത്തിൽ അറിയാവുന്നതാണ്.

---

# ഇരുപതാം അദ്ധ്യായം.

ദേവീക്ഷേത്രത്തിനടുത്തുള്ള "ശിവാശ്രമ"ത്തിൽ പ്രഭാതാരുണന്റെ കിരണകന്ദളങ്ങൾ വ്യാപിക്കുവാൻ ആരംഭിക്കുന്നതേയുള്ളൂ. സ്വൈരനിദ്രയേ പ്രാപിച്ചിരുന്ന തരുക്കളും വല്ലികളും തരുശിഖരങ്ങളിൽ നീഡങ്ങൾ തീർത്തുവിശ്രമിച്ചിരുന്ന പറവകളും ഏഴരസ്സുതന്നെ ഉണർന്നു് ആശ്രമവാസികളുടെ നിഷ്ഠകൾക്കുള്ള സമയമായിയെന്നു് അറിയിക്കാനുള്ള "അലാറത്തേ" മുഴക്കിത്തുടങ്ങിയതു് ഇനിയും മറ്റൊലികൊണ്ടു് അടങ്ങിക്കഴിഞ്ഞിട്ടില്ല. നിർമ്മലമായ ജലത്തെ വഹിച്ചുകൊണ്ടു് ആ വനത്തിന്റെ ഒരു ഭാഗത്തുകൂടി പാവനമായ രീതിയിൽ പ്രവഹിക്കുന്ന പരിശുദ്ധനിമ്നഗയിൽ ഉഷഃകാലത്തിൽ തന്നെ പോയി നിമജ്ജനം ചെയ്തു വേദാദ്ധ്യയനം ചെയ്യുന്ന ശിഷ്യഗണങ്ങളുടെ ശബ്ദം ഇന്നു പതിവിൽ കൂടുതൽ ഉച്ചത്തിൽ കേൾക്കുന്നുണ്ടു്. ലൌകികജീവിതത്തിന്റെ നിമ്നോന്നതവ്യത്യാസത്തേയോ സുഖദുഃഖപകർച്ചകളേയോ ശീതാതപാദി ഋതുഭേദങ്ങളേയോ പററി അറിയാതേയും വകവെയ്ക്കാതേയും അദ്ധ്യാത്മജീവിതത്തിൽ തന്നെ രാവും പകലും ചിലവഴിക്കുന്ന ആ പരിശുദ്ധാത്മാക്കൾ പുണ്യശാലികൾ തന്നേയാണ്. ഉണ്ണണമെന്നും ഉറങ്ങണമെന്നുമുള്ള ജീവിതാവശ്യങ്ങളും മൈഥുനാദിവിഷയാശകളുംകൂടി ഇടകലർന്നു്, ഒരു ചാൺ മാത്രം വിസ്താരമുള്ള വയററിനെപോററുന്നതിനുവേണ്ടി, മനുഷ്യജീവിതം എത്ര എത്ര ദുരിതസമ്പൂർണ്ണമായിത്തീരുന്നുവെന്ന പരമാർത്ഥത്തെപ്പററി ആലോചിക്കുമ്പോൾ ഇവയെല്ലാം തന്നെ ഉപേക്ഷിച്ചു സ്വൈരമായി ജീവിക്കുക തന്നേയാണു സൌഖ്യമെന്നു് ഒരിക്കലെങ്കിലും ഓർത്തിട്ടില്ലാത്തതോ ഓർക്കില്ലാത്തതോ ആയ മനുഷ്യർ ആരും തന്നെ ഉണ്ടായിരിക്കുന്നതോ ഉണ്ടാകുന്നതോ അല്ല. മനുഷ്യജീവിതം സത്യമോ മിഥ്യയോ എന്നു് അന്വേഷിക്കേണ്ട ചുമതലയോ അധികാരമോ ഇന്നത്തേ ജീവിതരീതിയിൽ ഉണ്ടോ എന്നു സംശയിക്കുന്നവർ പലരും ഉണ്ടായിരിക്കാം.

സർവ്വകർമ്മങ്ങളും പരിത്യജിച്ചു സന്യാസവൃത്തി സ്വീകരിക്കണമെന്നു് ഒരു കൂട്ടർവാദിക്കുമ്പോൾ, അതു പാടില്ല, മാംസചക്ഷുസ്സുകൾക്കു ഗോചരീഭവിക്കുന്ന സകലതും വിശ്വസിച്ചു സർവ്വകർമ്മങ്ങളും ലൌകികരീതിയിൽതന്നെ സ്വീകരിച്ചു് അനുഷ്ഠിക്കേണ്ടതാണെന്നു വേറൊരുകൂട്ടർ അഭിപ്രായപ്പെടുന്നു. ഈ ലോകം മിഥ്യാസ്വപ്നമായ ക്ലേശ

ങ്ങൾ കൊണ്ടു സമ്പൂർണ്ണമാകയാൽ ഇവിടെ ചെയ്യുന്ന ശ്രമങ്ങളെല്ലാം നിഷ്ഫലങ്ങളാണെന്നും, ദിവ്യലോകത്തിൽ സച്ചിദാനന്ദം സ്ഥിതി ചെയ്യുന്നുണ്ടെന്നും അത് അനുഭവിക്കണമെങ്കിൽ ഇവയെല്ലാം ത്യജിച്ച സഞ്ചിതകർമ്മങ്ങൾ വദ്ധിപ്പിക്കാതെ മനുഷ്യൻ പരിശുദ്ധനായി ജീവിക്കേണ്ടതാണെന്നും ഒരു സംഘം കാര്യകാരണങ്ങൾ സഹിതം സമത്ഥിക്കുമ്പോൾ, വേറൊരുസംഘം, പഞ്ചേന്ദ്രിയങ്ങൾക്കു ഗോചരമാകുന്നവയേ വിശ്വസിക്കാതെ സാധിക്കയില്ലെന്നും, കണ്ണു തുറന്നിരിക്കുമ്പോൾ കാണുന്നവയെ അവിശ്വസിച്ച കണ്ണടച്ചു കാണുന്നവയെ വിശ്വസിക്കുവാൻ പറയുന്നതു മൌഢ്യമാണെന്നും അതുകൊണ്ട് ഈ ലോകം തന്നെ സത്യമാണെന്നു കരുതി പ്രവത്തിച്ചാൽ മതിയെന്നും ഉൽഘോഷിക്കുന്നു. ഭൂലോകത്തിൽ ജീവിക്കുന്നവക്ക്, എത്രതന്നെ നിഷ്കഷിച്ചാലും പാപം ചെയ്യാതെ ജീവിക്കാൻ സാദ്ധ്യമല്ലെന്നും അതുകൊണ്ട് എല്ലായ്പോഴും ആത്മീയ ചിന്തകളിൽ തന്നെ മനസ്സിനെ വ്യാപരിപ്പിച്ച് ഈശ്വരഭജനം ചെയ്യുകിൽ മാത്രമേ പുണ്യമടയുവാൻ സാധിക്കയുള്ളുവെന്നു ചിലർ തത്വങ്ങൾ സഹിതം പ്രസംഗിക്കുമ്പോൾ, എന്തെല്ലാം പാപം ചെയ്താലും അതുകൊണ്ടു ശാശ്വതദുഃഖങ്ങൾ ഉണ്ടാകുന്നതല്ലെന്നും, അഥവാ ഉണ്ടായാൽ തന്നെയും പശ്ചാത്താപം കൊണ്ട് അതെല്ലാം നശിച്ചുകൊള്ളുമെന്നും വേറെ ചിലർ സധീരം പ്രസ്താവിക്കുന്നു. സ്വർഗ്ഗവും നരകവുമെല്ലാം ഭൂമിയിൽ നിന്നു പ്രത്യേകമാണെന്നും, ലോകത്തിൽ ചെയ്യുന്ന പ്രവൃത്തികളുടെ "മാക്ക്" അനുസരിച്ച് അവയിലേക്കു പ്രവേശനം ലഭിക്കുന്നതാണെന്ന് ഒരുതരം വേദാന്തികൾ പറയുമ്പോൾ, മറ്റൊരുതരം വേദാന്തികൾ, സ്വർഗ്ഗമെന്നും നരകമെന്നും വിവരിക്കപ്പെടുന്നതെല്ലാം തന്നെ ഈ ലോകത്തിലുള്ള അനുഭവങ്ങളാണെന്നും മററും അഭിപ്രായപ്പെടുന്നു. ലോകത്തിലുള്ള സൃഷ്ടികളെല്ലാംതന്നെ മനുഷ്യക്കധീനമാണെന്നും, അതുകൊണ്ട് മനുഷ്യന് ഈ ലോകത്തിലുള്ള സകല സാധനങ്ങളും ഉപയോഗിക്കാമെന്നും ഒരു തരക്കാർ വാദിച്ചു ജയിക്കുന്നുണ്ടു; അപ്രകാരമല്ലെന്നും, ലോകത്തിൽ ഒന്നിനുവേണ്ടി മറെറാന്നിനേ സൃഷ്ടിച്ചിട്ടില്ലെന്നും എല്ലാം അതതിന്റെ ആവശ്യത്തിനുവേണ്ടി തന്നെ സംരക്ഷിക്കപ്പെട്ടു പോരുന്നതാണെന്നും മറെറാരുതരക്കാർ സമത്ഥിക്കുന്നു. ക്ഷേത്രമെന്നും ദേവാലയം എന്നും മററും പറഞ്ഞ് അനേകം ഈശ്വരന്മാരെ വിഗ്രഹത്തിൽ ആരാധിക്കുന്നത് യഥാത്ഥത്തിൽ "ഒരൊന്നാംക്ലാസ് ഭ്രാന്തി"ന്റെ

ലക്ഷണമാണെന്ന് ചില പ്രാജ്ഞന്മാർ പ്രസ്താവിക്കുമ്പോൾ, വിഗ്രഹാരാധന ആവശ്യമാണെന്നും ലോകം മുഴുവനും നിറഞ്ഞ് അധിവസിക്കുന്ന ചൈതന്യസ്വരൂപനെ ആ രീതിയിൽ വിസ്തൃതമായി ധ്യാനിക്കുവാനും ഭജിക്കുവാനും തുലോം ചെറുതായ മനുഷ്യഹൃദയത്തിന് സാദ്ധ്യമല്ലാത്തതിനാൽ ആ ശക്തിയെ യഥാർത്ഥത്തിൽ ഈശ്വരനെ ആരാധിക്കുന്നതുപോലെ തന്നെ ഫലപ്രദമാണെന്നും, വിശേഷിച്ചും കരിങ്കല്ലുകൊണ്ടുള്ള വിഗ്രഹങ്ങളിൽ "മോണോസൈററ്" ഉള്ളതിനാൽ ആകർഷണശക്തി വർദ്ധിച്ച് ഹൃദയത്തെ അടക്കുന്നതിന് അവ പ്രാപ്തമാണെന്നും വിഗ്രഹാരാധകന്മാർ അരുളുന്നു. നിഷ്കാമരൂപിയായ സർവ്വേശ്വരനെ, ഓരോ കാര്യസാദ്ധ്യങ്ങൾക്കായി കൈക്കൂലിയോ വഴിപാടോ കൊടുത്ത് മയക്കിക്കളയാമെന്നു കരുതുന്നത് നീചതമമായ പാപമാണെന്നു ചിലർ രസകരമായി പറയുമ്പോൾ ഈശ്വരനും കുറേശ്ശ ആഹാരവും സംബന്ധവും രഹസ്യവും മററും ഉണ്ടെന്നും, അതുകൊണ്ടു ഓററി വസ്തുക്കൾ അനുഭവിക്കുന്നവർ ജന്മികൾക്ക് കൊടുക്കാറുള്ളതുപോലെയെങ്കിലും ചില ഭോഗങ്ങളെല്ലാം കൊടുക്കേണ്ടതാണെന്നും ചിലർ ദയനീയമായി പ്രലപിക്കുന്നു.

സുന്ദരികളായ സ്ത്രീകളെ തന്നെയാണ് പുരുഷന്മാർ വിവാഹം ചെയ്യേണ്ടതെന്നും സൌന്ദര്യമെന്നത് ദേഹത്തിനുള്ള ഗുണമാണെന്നും ചില രസവേദികൾ ഉൽഘോഷിക്കുമ്പോൾ, സൌന്ദര്യമെന്നു പറയുന്നതു ആന്തരമായിസ്ഥിതിചെയ്യുന്ന ഗുണമാണെന്നും, ബാഹ്യസൌന്ദര്യത്തെമാത്രം ഉദ്ദേശിച്ചു വിവാഹം ചെയ്യുന്നത് നല്ലതല്ലെന്നും വേറെ ചിലർ അഭിപ്രായപ്പെടാതിരിക്കുന്നില്ല. ബാല്യകാലത്തിൽതന്നെ വിവാഹം ചെയ്യുന്നപക്ഷം സമുദായത്തിൽ സന്മാർഗ്ഗനിഷ്ഠയെ പരിപാലിക്കാൻ കഴിയുമെന്ന് ഒരു മതക്കാർ പറയുമ്പോൾ, സ്ത്രീ പുരുഷന്മാർക്ക് ശരിയായ പ്രായവും മനസ്സിനു ദാർഢ്യവും ഉണ്ടാകുന്നതിനു മുൻപ് വിവാഹം ചെയ്യുന്നത് സമുദായത്തെ അധഃപതിപ്പിക്കുകയാണു ചെയ്യുന്നതെന്നു ചില സമുദായോത്തേജകന്മാർ പറയാതിരിക്കുന്നില്ല. മനുഷ്യസമുദായത്തിൽ അഭ്യന്തര വിഭാഗങ്ങൾ ആവശ്യമില്ലെന്നും എല്ലാം ഒരേജാതി, ഒരേമതം എന്ന രീതിയിൽ തന്നെ ജീവിച്ചെങ്കിലല്ലാതെ മനുഷ്യസമുദായം ഉൽക്കർഷത്തെ പ്രാപിക്കയില്ലെന്നും ഒരു സംഘം വിജ്ഞാപനം മൂലം പ്രഖ്യാപനം ചെയ്യുമ്പോൾ, അപ്രകാരമല്ലെന്നും, സമുദായങ്ങളും പ്രത്യേകജാതികളും ആയിരിക്കുന്നതുവരെ നല്ലതാണെന്നും, രഞ്ജിച്ചുഅഭിവൃദ്ധിപ്പെട

വാൻലോകത്തിനു സാധിക്കയില്ലെന്നും, പ്രത്യേകം പ്രത്യേകമായി തി
രിച്ച് അഭിവൃദ്ധിക്കുവേണ്ടി ശ്രമിച്ചെങ്കിലല്ലാതെ ഉൽക്കർഷമുണ്ടാക
യില്ലെന്നുംസമുദായശാസ്ത്രജ്ഞന്മാർകണ്ടുപിടിക്കാതിരിക്കുന്നില്ല. ഇതൊ
ന്നുംതന്നെ പരമാത്ഥമല്ലെന്നും ഈശ്വരൻ എന്നൊരു സാധനംതന്നേ
യില്ലെന്നും, മററും കണ്ണടച്ചു ഒരുകൂട്ടർ അഭിപ്രായപ്പെടുമ്പോൾ, ഓ
രോരുത്തരും ഈശ്വരനാണെന്ന് മറെറാരുകൂട്ടർ ധൈര്യസമേതം പ
റയുന്നു. സത്യം പറയണമെന്നും, ന്യായം പ്രവൎത്തിക്കണമെന്നും ധ
ൎമ്മം അനുഷ്ഠിക്കണമെന്നും വിവരിക്കുമ്പോൾ ഇവയെല്ലാം വിപരീ
തമായി പ്രവൎത്തിച്ചാലും യാതൊന്നും വരാനില്ലെന്നു ചിലർ ക
രുതുന്നു.

വസ്ത്രം ധരിക്കുന്നതു് പരിഷ്കാരമാണെന്നും അതു് വിവേകിക
ളായ മനുഷ്യൎക്ക് ആവശ്യം തന്നെയാണെന്നും ചിലർ വിശ്വസിക്കു
മ്പോൾ, മൃഗങ്ങൾ മുണ്ടുടുക്കാറില്ലെന്നും, അതുകൊണ്ട് വസ്ത്രം ധരി
ക്കാതെ നടക്കുന്നതുതന്നെയാണ് പ്രകൃതിക്ക് ഇഷ്ടമെന്നു ചിലർ വി
ശ്വസിക്കാതിരിക്കുന്നില്ല. ഭക്ഷണപദാൎത്ഥങ്ങൾ വേവിക്കാതെ തി
ന്നാൽ അവയ്ക്കു് രുചിയില്ലെന്നും അതുകൊണ്ട് പഴങ്ങളും ഫലങ്ങളും
കൂടി വേവിച്ചു അശിക്കേണ്ടതാണെന്നു സസ്യശാസ്ത്രജ്ഞന്മാർ പറയു
മ്പോൾ, അതു പാടില്ലെന്നും മനുഷ്യൻ ആദ്യകാലങ്ങളിൽ ജീവി
ച്ചതുപോലെ യാതൊരു സാധനവും വേവിക്കാതെ പച്ചയായിതന്നെ
ഭക്ഷിക്കേണ്ടതാണെന്നു പ്രകൃതി ചികിത്സകന്മാർ പറയാതിരിക്കുന്നി
ല്ല. മനുഷ്യൻ ദിവസവും കുളിക്കണമെന്നും, അതിലും വിശേഷിച്ച്
ഉഷ്ണരാജ്യങ്ങളിൽ ജീവിക്കുന്നവർ അഭ്യംഗസ്നാനം സ്വീകരിക്കേണ്ട
താണെന്നും, ശരീരശാസ്ത്രജ്ഞന്മാർ പറയുമ്പോൾ ശൈത്യരാജ്യങ്ങ
ളിൽകുളിച്ചില്ലെങ്കിൽ ദേഹത്തിന് യാതൊരു ക്ഷീണവും ഉണ്ടാകുന്നി
ല്ലാത്തതിനാൽ സ്നാനം തന്നേയും മനുഷ്യന് അനാവശ്യമാണെന്ന്
മററു ചിലർ അഭിപ്രായപ്പെടാതിരിക്കുന്നില്ല.

സ്ത്രീകൾ പുരുഷന്മാരേപ്പോലെയാണെന്നും പുരുഷന്റെ ജോലി
സ്ത്രീയും സ്ത്രീയുടെ ജോലി പുരുഷനും ചെയ്യേണ്ടതാണെന്നും സ്ത്രീക
ൾക്ക് ശരിയായ സ്വാതന്ത്ര്യം ലഭിക്കേണ്ടതാണെന്നും ചിലർ വാദി
ക്കുമ്പോൾ, സ്ത്രീ പുരുഷനോ, പുരുഷൻ സ്ത്രീയോ ആകയില്ലെന്നും,
പുരുഷന്റെ ജോലി സ്ത്രീക്കോ സ്ത്രീയുടെ ജോലി പുരുഷനോചെയ്യാൻ
സാദ്ധ്യമല്ലെന്നും മററു ചിലർ വാദിക്കാതിരിക്കുന്നില്ല. പ്രസവം
കൊണ്ടു ലോകത്തിൽ സന്താനങ്ങൾ വൎദ്ധിക്കുന്നുവെന്നും സന്താന

ങ്ങൾ വർദ്ധിക്കുന്നതുകാരണം ദാരിദ്ര്യം വർദ്ധിക്കുന്നുവെന്നും അതുകൊണ്ട് പ്രസവത്തൊഴിൽ ഇനി മുതലെങ്കിലും നിർത്തിക്കളയണമെന്നും ഒരുകൂട്ടർ ഉൽഘോഷിക്കുമ്പോൾ, അങ്ങിനെ പറയുന്നതു് പാപകരമാണെന്നും പ്രസവം ദൈവനീതിയാണെന്നും ലോകത്തിൽ ജീവികൾ എല്ലാപ്പോഴും ഒരേ നിലയിൽ തന്നെയേ ജീവിക്കുന്നുള്ളുവെന്നും സന്താനങ്ങൾ വർദ്ധിക്കുന്നുണ്ടെങ്കിൽ തൊഴിലുകൾ ചെയ്തു ജീവിച്ചുകൊള്ളേണ്ടതാണെന്നും വേറെ ഒരു കൂട്ടർ അഭിപ്രായപ്പെടാതിരിക്കുന്നില്ല.

സ്വാതന്ത്ര്യമെന്നു പറയുന്നതു് ആരുടെയും സ്വകാര്യസ്വത്തല്ലെന്നും അതു് ഏതു മനുഷ്യനും ആവശ്യമാണെന്നും അതുകൊണ്ട് സ്വാതന്ത്ര്യം ഏതുരാജ്യക്കാരും അനുഭവിക്കേണ്ടതാണെന്നും രാഷ്ട്രീയനേതാക്കന്മാരിൽ ചിലർ വാദിക്കുമ്പോൾ, അതു പാടില്ലെന്നും സ്വാതന്ത്ര്യം അനുവദനീയമല്ലെന്നും പ്രബലമായ ശക്തി ബലവിഹീനമായതിനെ ഭരിക്കേണ്ടതാണെന്നും മററു ചിലർ പറയാതിരിക്കുന്നില്ല. സ്വരാജ്യമാണു നല്ലതെന്നു പറഞ്ഞാൽ, പരാശ്രയത്തിൽ ജീവിക്കുകയാണ് നല്ലതെന്ന് സ്ഥാപിക്കുവാൻ ന്യായങ്ങളില്ലാതില്ല. പ്രജാഭരണം വാസ്തവത്തിൽ ശ്രേയസ്കരമാണെന്ന് ഒരു രാജ്യക്കാർ തെളിയിക്കുമ്പോൾ, രാജഭരണമാണ് നല്ലതെന്ന് വേറെ ചില രാജ്യക്കാർ തെളിയിക്കുന്നു. ലഹരിസാധനങ്ങൾ ഉപയോഗിക്കുന്നതു് നല്ലതാണെന്ന് പറഞ്ഞാൽ അതുചിതമായാണെന്നു പറയുവാനും ആളുകൾ ഉണ്ടാകാതിരിക്കുന്നില്ല. മലർന്നു കിടന്നു ശയിക്കുന്നതു് ദേഹത്തിനു ശക്തിയെ പ്രദാനം ചെയ്യുമെങ്കിൽ, ചരിഞ്ഞുകിടന്നു ശയിക്കുന്നതു ദഹനത്തിനു കൊള്ളാമെന്നും, കമഴ്ന്നു കിടക്കുന്നതു് നിക്കെട്ടുകളെ ഇല്ലാതാക്കുമെന്നും മററൊരോ സംഘക്കാർ പറയുന്നു.

വിദ്യാർത്ഥികളെ ശാസിക്കാതെ പഠിപ്പിക്കേണ്ടതാണ് അദ്ധ്യാപകൻെറ ചുമതലയെന്ന് പറയുമ്പോൾ അദ്ധ്യാപകൻ ശാസിക്കാതെ വിദ്യാർത്ഥി പഠിക്കയില്ലെന്നു് പറയുവാനും ന്യായങ്ങളുണ്ട്. ഇപ്പോൾ ജീവിക്കുന്നതേക്കാൾ ഒരു യുഗത്തിന് മുൻപു് ജീവിച്ചിരിക്കയായിരുന്നു നല്ലതെന്നു ചിലർ പറയുമ്പോൾ, ഒരു യുഗം കഴിഞ്ഞു ജീവിച്ചാൽ മതിയായിരുന്നുവെന്നു വേറെ ചിലർ അഭിപ്രായപ്പെടാതിരിക്കുന്നില്ല. കവിതയെന്നു പറയുന്നതു മുള്ളുള്ള ചക്കപോലെയാണെന്നു ചിലർ പറയുമ്പോൾ അതു് തൊണ്ടുള്ളനാളികേരംപോലെയാണെന്നു ചിലർ പറയുന്നു.

ഇപ്രകാരം പറയാൻ തുടങ്ങിയാൽ ഇരുപക്ഷങ്ങളും ചിലപ്പോൾ മൂന്നും നാലും അഭിപ്രായങ്ങളും ഇല്ലാത്ത യാതൊരു സംഗതിയും ലോകത്തിൽ കാണുന്നില്ല. ഇതുപോലെയുള്ള കോടാനുകോടി വാദകോലാഹലങ്ങൾ കിടന്നു തകിടം മറിയുന്ന ലൌകികജീവിതത്തിൽ നിന്നും ഒഴിഞ്ഞു ശാന്തമായി, സൈ്വരമായി, സൌമ്യമായി, ജീവിക്കുന്ന ശിഷ്യഗണങ്ങളെ! നിങ്ങൾക്കു സ്വർഗ്ഗം ലഭിച്ചാലും ഇല്ലെങ്കിലും ലോകജീവിതം ക്ലേശകരമല്ലാതിരിക്കുന്നതു വലിയപുണ്യം തന്നെയാണ്! സംശയമില്ല.

അതേ! ആ സുപ്രഭാതത്തിൽ അവിടെ പ്രവഹിച്ചിരുന്ന ദിവ്യാനന്ദാമൃതം നുകരുവാൻ പറവകൾകൂടി ഉല്ലാസമായി ചിരിക്കുന്നു. അന്നേ ദിവസം അവിടെയുള്ളവർ സകല സംഗതികളും ഏററവും ശ്രദ്ധയോടുകൂടിയും ഭക്തിയോടുകൂടിയും നിറവേററിയിരിക്കുന്നതു കണ്ടാൽ അവിടെ എന്തോ വിശേഷമുള്ളതുപോലെ തോന്നുന്നുണ്ട്. വേദം ചൊല്ലേണ്ടവർ സ്വരക്രമം തെററാതെ വേദം ചൊല്ലുകയും പൂജകൾ കഴിക്കേണ്ടവർ അതിനും തയ്യാറായിരിക്കയും ചെയ്യുന്നതു കണ്ടാൻ അവിടെ ഇന്ന് ഒരു സുദിനം തന്നെയാണെന്നു വിശ്വസിക്കുവാൻ പല ന്യായങ്ങളുമുണ്ട്. അഥവാ വല്ല വിശിഷ്ടന്മാരായ അതിഥികളും അവിടെ ആഗതരാകുന്നുണ്ടൊ? അതേ! അപ്രകാരം തന്നെയാണ്! ആശ്രമസ്ഥാപകനും, ശിഷ്യപരമ്പരകളുടെ ഗുരുവും ആയ യോഗീശ്വരൻ— ആചാര്യൻ —പരമാചാര്യൻ അനേകദിവസത്തെ യാത്ര കഴിഞ്ഞ് ഇന്നു മടങ്ങിവരുന്ന ദിവസമാണ്. ആചാര്യൻ വരുന്നതിനേ സോൽകണ്ഠം പ്രതീക്ഷിച്ചുകൊണ്ടു ശിഷ്യഗണങ്ങളിൽ ചിലർ അണിഞ്ഞു നില്ക്കുന്നുണ്ട്. അവരുടെ സംസാരം തന്നെയും ഇന്നു വളരെ ശാന്തവും മൃദുലവും ആയ സ്വരത്തിലാണു അവിടെയെങ്ങും സ്നിഗ്ദ്ധമായ പ്രശാന്തത അരുണകിരണങ്ങളോടൊപ്പം വ്യാപിക്കുന്നു. ഇന്നാണ് ആ ദിവ്യാശ്രമത്തിന്റെ സൌന്ദര്യം മുഴുവനും വ്യക്തമായത്. ഇന്നാണ് അവിടെ നിഗൂഢമായി സ്ഥിതിചെയ്യുന്ന ദിവ്യാനന്ദം പ്രസരിച്ചതു്. ഇന്നാണു അവിടെ പ്രശോഭിക്കുന്ന ദിവ്യാത്മാവു പ്രസ്പഷ്ടമാകുന്നത്. ഇന്നാണു ആ ആശ്രമത്തിലെ പരമാചാര്യൻഅവിടെ ആഗതനാകുന്നത്.അല്ലയോ ഭക്തോത്തംസന്മാരെ! യഥാർത്ഥശിഷ്യന്മാരെ! നിങ്ങളുടെ സ്നിഗ്ദ്ധവും കോമളവും ആയ വദനകമലങ്ങളെ വികസിപ്പിക്കുന്ന ലോകബന്ധു ആഗതനാകാറായി. അദ്ദേഹത്തിന്റെ ശോഭസമ്പൂരം ഷേസ്യവത്തി

കളായ സകലസംഗതികളേയും വ്യക്തമാക്കി, നിങ്ങളെ ജ്ഞാനദീപ്തിയിൽ മുഴുകിയ്ക്കാതിരിക്കയില്ല.

ഏററവും പ്രശാന്തമായ ആശ്രമത്തിൽ വിഹരിക്കുന്ന ശിഷ്യഗണങ്ങൾ സോൽക്കണ്ഠം പ്രതീക്ഷിക്കുന്ന ആചാര്യൻ അവിടെ ആഗതനാകുമെന്ന് അറിഞ്ഞു അവിടെ സർവ്വപ്രകാരേണയും വേണ്ട കരുക്കങ്ങൾ ചെയ്തിരുന്നു. അല്പനേരത്തിനുള്ളിൽ ആ സ്ഥലത്ത് വന്നിട്ടുള്ള മാററങ്ങൾക്ക് കാരണം മതഭക്തിയല്ലാതെ മറെറാന്നുമല്ല. ഏകദേശം ഒരു നാഴിക കഴിഞ്ഞ ഉടനെ അവിടത്തെ വിധങ്ങളെല്ലാം വീണ്ടും മാറി. അതാ ഒരു യോഗീശ്വരൻ ഏകാകിയായി ആദിക്കിലേക്കു വരുന്നു. അദ്ദേഹത്തിൻെറ വദനത്തിൽ അപ്രമേയമായ തേജസ്സ് പ്രസരിക്കുന്നുണ്ടെന്ന് പറയാതെ കഴികയില്ല. ഹാ! വന്ദ്യഗുരോ! അങ്ങയുടെ പരിശുദ്ധപാദങ്ങളിൽ വിശിഷ്ടയും ഉൽകൃഷ്ടയും ആയ ഭാരതാംബിക സാഷ്ടാംഗപ്രണാമം ചെയ്യുന്നതുപോലെ തോന്നുന്നല്ലോ. ഉദ്ദേശം ആറരയടിയോളം പൊക്കമുള്ള ആ വിശിഷ്ടൻെറ ഓരോ അവയവവും ആരോഗ്യ സമ്പൂർണ്ണമായിരുന്നുവെന്നു പറയാവുന്നതാണ്. അദ്ദേഹത്തിൻെറ ശിരസ്സിൽ വെള്ളിക്കതിർപോലെ പടന്നു നീണ്ട് ചുരുണ്ടകേശം, തോൾവരെ കിടക്കുന്നുണ്ട്. ഗണ്ഡസ്ഥലങ്ങളിലും താടിയിലും അതുപോലെതന്നെ പടന്ന് മീശകൾ കേശത്തോടിടകലന്നു പ്രശോഭിക്കുന്നു നീണ്ട് വിശാലമായ നേത്രങ്ങളിൽ തുള്ളിക്കളിക്കുന്ന കൃഷ്ണമണികൾ ഉജ്ജ്വലങ്ങളും തേജോവിലാസത്താൽ മുഖകാന്തിയെ പ്രസ്പഷ്ടമാക്കുന്നവയുമാണ്. നീണ്ട് ഉയന്ന നാസികയും, കൺപോളകളുടെ അരികുകളും കർണ്ണങ്ങളും ചുവന്നു പരിലസിക്കുന്നു. വ്യായാമദാർഢ്യത്തോടുകൂടിയ ഹസ്തങ്ങളിൽ ഒന്നിൽ ഒരു ദണ്ഡും വേറൊന്നിൽ ഒരു കമണ്ഡലുവും സ്ഥിതിചെയ്യുന്നു. തുവെള്ളവസ്ത്രത്താൽ അദ്ദേഹത്തിൻെറ കണ്ഠംമുതൽ പാദംവരെ ആവൃതമാണ്. ഒരു പുഞ്ചിരി തൂകിക്കൊണ്ട് തൻെറ ആശ്രമാംഗങ്ങളിൽ ഓരോരുത്തനേയും കടാക്ഷിച്ച ആ വന്ദ്യഗുരുപാദർ ആശ്രമത്തിൻെറ നടയിലെത്തി.

"നമോനാരായണനമഃ ശ്രീരാമചന്ദ്രാ" എന്നു ഉച്ചരിച്ചു. തൽസമയം അദ്ദേഹത്തിൻെറ പാദപത്മങ്ങളിൽ, ശിഷ്യഗണങ്ങളിൽ ഓരോരുത്തരായി നമസ്കരിച്ചു. ഹാ! പുണ്യസങ്കേതമേ! ദിവ്യാശ്രമമേ! നീ ഭൂഭാഗത്തിൽവെച്ചു ഏററവും ധന്യയായിത്തീന്നു! തൻെറ മുമ്പിൽ പ്രണമിക്കുന്ന ഓരോ ശിഷ്യനേയും കരങ്ങൾ നീട്ടി ഹൃദയം

ഗമമായി അനുഗ്രഹിച്ചതിന്നുശേഷം അദ്ദേഹം ആശ്രമവാസികളിൽ പ്രധാനിയായ നിർമ്മലനെ വിളിച്ചു ഇപ്രകാരം അരുളി.

"നിർമ്മലാ! ആശ്രമത്തിൽ വിശേഷങ്ങൾ യാതൊന്നുമില്ലെന്നുദ്ദേശിക്കുന്നതിൽ അബദ്ധമുണ്ടോ? എല്ലാവരും സൌഖ്യമായിത്തന്നെ ജീവിക്കുന്നുണ്ടല്ലോ.

നിർമ്മലൻ:—വന്ദ്യഗുരോ! അവിടത്തെ അനുഗ്രഹത്താൽ ആശ്രമത്തിൽയാതൊരു ദുഃഖവുംഉണ്ടായിട്ടില്ല. എല്ലാവരും സൌഖ്യമായിതന്നെ ജീവിക്കുന്നു. തൃപ്പാദങ്ങൾ കുറച്ചുദിവസങ്ങൾക്കു മുൻപു ഇവിടെ ആഗതനാകുമെന്നു ഞങ്ങൾ വിചാരിച്ചിരുന്നു. അവിടെക്ക് യാത്രയിൽ ക്ലേശങ്ങളൊന്നും ഇല്ലായിരുന്നുവെന്നു കരുതുന്നതു ശരിയായിരിക്കുമൊ? അഥവാ സാക്ഷാൽ സച്ചിദാനന്ദം അനുഭവിക്കുന്ന ഭഗവാനു ദുഃഖത്തിനു കാരണമില്ലല്ലൊ?

ഗുരു—ശരിയാണു. ഭഗവാന്റെ കാരുണ്യംകൊണ്ടു വളരെ ക്ലേശങ്ങൾ ഇല്ലാതെ കഴിഞ്ഞു. എങ്കിലും ലൌകികസംഗതികളിൽ ഇറങ്ങി പ്രവർത്തിക്കുന്നവൎക്കു ക്ലേശങ്ങളുണ്ടാകാതെ കഴികയില്ല. ഭഗവാൻ എപ്പോഴും എന്നെ സഹായിക്കുന്നുണ്ടു. പക്ഷെ എന്തോ ഒരു അസുഖം ആശ്രമത്തിൽ ഉള്ളതുപോലെ തോന്നുന്നുവല്ലോ? സംഗതി എന്താണെന്നുപറയുന്നതിൽ അധൈൎയ്യപ്പെടേണ്ട കാൎയ്യമില്ല. എന്തായാലും പുറത്തുപറയുക."

ഗുരു ഇപ്രകാരം പറയുന്നതുകേട്ടു ശിഷ്യന്മാർ പരസ്പരം നോക്കിത്തുടങ്ങി. ഗുരു ഉദ്ദേശിക്കുന്ന സംഗതിയെന്തായിരിക്കാമെന്നു അല്പനേരത്തേക്കു ഓൎക്കുവാൻ അവൎക്കാൎക്കുംതന്നെ കഴിഞ്ഞില്ല. പക്ഷെ അല്പദിവസങ്ങൾക്കു മുൻപു അവിടെ ആഗതരായി മറഞ്ഞ അതിഥികളെപ്പറ്റിയായിരിക്കാം ഗുരുപാദർ ചോദിക്കുന്നതെന്നു ഉദ്ദേശിച്ചു നിർമ്മലൻ ഇപ്രകാരം പറഞ്ഞു. "ഗുരോ! ഭവാൻ ഇവിടെനിന്നും പോയതിൽ പിന്നീടു ആശ്രമവാസികളിലാൎക്കും യാതൊരു പീഡയും സംഭവിച്ചിട്ടില്ലെന്നതു പരമാൎത്ഥമാണു. എന്നാൽ ഇവിടെ ചില ആശങ്കകൾ അങ്കുരിക്കാതിരുന്നില്ല. അതു വിശേഷിച്ചു അസുഖകാരണമല്ലാഞ്ഞതിനാലാണു അവിടെ അറിയിക്കാതിരുന്നിട്ടുള്ളതു." ഇതുകേട്ടു മന്ദസ്മിതത്തോടുകൂടി ശാന്തരുചിയായ ഗുരുപാദർ നിർമ്മലനോടു അരുളി:—

"ശിഷ്യാ! സാധുക്കൾ ഒരിക്കലും വഞ്ചിതരല്ല. അവർ ആരാധിക്കുന്നതു സത്യസ്വരൂപിയായ ജഗദീശ്വരനേയല്ലേ? അതുകൊണ്ടു

ഇവിടെയുണ്ടായതിൽ യാതൊന്നും മറക്കാതെപറയുക. അല്പസംഗതികൾ പലപ്പോഴും അനല്പസംഗതികളുടെ മാതാക്കളായി ഭവിക്കാറുണ്ട്. എങ്കിലും നിങ്ങൾ ആരും തന്നെ പരിഭ്രമിക്കേണ്ട കാര്യമില്ല.

നിർമ്മലൻ — ഗുരോ! ശിഷ്യന്മാരുടെ അപരാധങ്ങൾ ക്ഷമിക്കണേ! കുറനാൾക്കു മുൻപ് ഒരു സന്ധ്യക്ക് ഇവിടെ രണ്ടു അതിഥികൾ വന്നിരുന്നു. അവർ ഹരിദ്വാരത്തിൽവെച്ച ഗുരുപാദരെ അറിയുമെന്ന് പറയുകയുണ്ടായി. ഞങ്ങൾ അവരെ യഥാവിധി സ്വീകരിച്ച് തൃപ്തിപ്പെടുത്തണമെന്ന് ഉദ്ദേശിച്ച് അവരോട് അന്നേദിവസം ഇവിടെതന്നെ പാർക്കണമെന്ന് അപേക്ഷിച്ചു. പക്ഷെ അവർ നദിയിലേക്ക സ്നാനത്തിനായി പോകുന്നുവെന്നു പറഞ്ഞ് ഇവിടെനിന്നും മറഞ്ഞു. വളരെ നേരം വനാന്തരത്തിൽ അന്വേഷിച്ചിട്ടും യാതൊരു ഫലവും ഉണ്ടായില്ല. കുതിരക്കുളമ്പിൻെറ പാടുകൾ നദീതീരത്തിൽ നല്ലതുപോലെ പതിഞ്ഞിരുന്നു.

ഗുരു — എല്ലാം അതിശയകരമായിരിക്കുന്നുവല്ലോ. അവർ രണ്ടുപേരും ഒരേതരക്കാർ ആയിരുന്നുവൊ? നിങ്ങളോട് എന്തെല്ലാമാണ് അവർ പറഞ്ഞിട്ടുള്ളത്?

നിർമ്മലൻ — അവരിൽ ഒരാൾ വൃദ്ധനും മറേറ ആൾ യുവാവുമായിരുന്നു. വൃദ്ധന് ഒരു സാധുവിൻെറ ഛായ ഉണ്ടായിരുന്നെങ്കിലും യുവാവിനു വേഷം മാത്രമേ ഉണ്ടായിരുന്നുള്ളു. ഏതായാലും അവർ രണ്ടുപേരും സാധുക്കളല്ലെന്നു നിസ്സംശയം പറയാവുന്നതാണ്. അവർ ഗുരുപാദരെപ്പററി അന്വേഷിച്ചു. പല വിവരങ്ങളും അറിയുന്നതിന് അവർ ഉൽക്കണ്ഠയുള്ളവരായിരുന്നുവെന്ന് അവരുടെ ആവർത്തിച്ചും ഖണ്ഡിച്ചും ഉള്ള സംഭാഷണം ഞങ്ങളെ മനസ്സിലാക്കി. ഗുരുപാദർ എവിടെയാണെന്നും, ഇവിടെ താമസംതുടങ്ങിയിട്ട് ഇപ്പോൾ എത്രകാലമായിയെന്നും, ആഗ്രായിൽ ഗുരുപാദരുടെ ബന്ധുക്കൾ ആരെങ്കിലും താമസമുണ്ടോ എന്നും മററും ചോദിച്ചു.

ഗുരു — നമ്മൾക്കു ചില കാര്യങ്ങളെല്ലാം ഊഹിക്കുവാൻ ന്യായങ്ങളുണ്ട്. അവർ സാധുക്കളുടെ വേഷത്തിൽ വന്നുവെന്നല്ലാതെ ആശ്രമവുമായി യാതൊരു വിധത്തിലും ബന്ധമുള്ളവരല്ല. അവർ എപ്പോഴാണ് ഇവിടെനിന്നും പോയത്?

നിർമ്മലൻ — അവർ ഉദ്ദേശം മൂന്നുനാഴികയോളം ഇവിടെ ഇരുന്നിട്ടുണ്ട്. സന്ധ്യാസമയം കഴിഞ്ഞ ഉടനെ പോകയുംചെയ്തു. ഏതായാലും അവരുടെ ധൈര്യം അനിതരസാധാരണംതന്നെയാണെ

ന്നു ഞങ്ങൾക്കു തോന്നാതിരുന്നില്ല. ഇരുപേരും വളരെ ധീരന്മാരാണ്; വൃദ്ധൻ വളരെ ശാന്തനും.

ഗുരു—ശരി. അവരാരെല്ലാം ആയിരുന്നുവെന്ന് ഞാൻ പറഞ്ഞുകൊള്ളാം. അവർ ഇരുപേരും അശ്വപാത്രധന്മാരായിരുന്നിരിക്കണം. അവർ ചക്രവത്തിയുടെ ചാരന്മാരായിരുന്നുവെന്നതിൽ സംശയിക്കേണ്ടതില്ല. ചക്രവത്തി നമ്മെ നിഗ്രഹിക്കാനായിട്ട് ആജ്ഞാപിച്ചിട്ടുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ. അദ്ദേഹം പല രഹസ്യസംഗതികളെപ്പററിയും അറിവാൻ ദൃഢമായി ശ്രമിക്കുന്നുണ്ട്. ഞാൻ അദ്ദേഹത്തിൻെറ ശ്രമത്തെ സഫലമാക്കുവാൻവേണ്ടിയാണ് ഇത്രയും ബദ്ധപ്പെടുന്നതെന്ന് അദ്ദേഹത്തിന് അറിവില്ല. അറിവിക്കണമെന്ന് ഞാൻ ഉദ്ദേശിക്കുന്നുമില്ല. ഏതായാലും കാര്യങ്ങളുടെ എല്ലാം അവസാനം അടുത്തുതുടങ്ങി. സംഗതികളെല്ലാം വളരെ ഗൌരവമുള്ളവയാണ്. ഈശ്വരകല്പിതങ്ങൾ നിരാകരിക്കാനോ നിവാരണം ചെയ്യാനോ ആക്കും സാദ്ധ്യമല്ല. അനുഭവിക്കേണ്ടതെല്ലാം അനുഭവിക്കാതെ രാജാവായാലും കഴികയില്ല. ഞാൻ ദില്ലിയിലെ ഇന്നത്തെ കുഴപ്പങ്ങൾക്കെല്ലാം സൂത്രധാരനായിട്ടാണ് സ്ഥിതിചെയ്യുന്നതെന്ന് എനിക്കറിയാം. ഇനിയും പല സങ്കടങ്ങളും പലരും അനുഭവിക്കേണ്ടതായിട്ടുണ്ട്. മുജ്ജന്മത്തിൽ ചെയ്തിട്ടുള്ള പാപങ്ങളുടെ ഫലമാണിതെല്ലാം. സഞ്ചിതകമ്മങ്ങൾ വദ്ധിക്കുന്നതും പാപത്തിലുള്ള ജിജ്ഞാസകൊണ്ടാണ്. ദുരിതകമ്മങ്ങൾ ചെയ്താൽ സ്വാത്ഥലാഭമുണ്ടായേക്കാമെങ്കിലും അതിൻെറ യഥാത്ഥസന്താനം ശാശ്വതദുഃഖം തന്നേയാണെന്നു മനുഷ്യന് അറിവാൻ കഴിയുന്നില്ല. അഥവാ അറിഞ്ഞാൽതന്നെ ദുരിതത്തെ ദൂരീകരിച്ച് പുണ്യമടയുവാനുള്ള ആസക്തി മനുഷ്യനിൽ അചിരേണ ഉണ്ടാകുന്നുമില്ല. പക്ഷെ ലോകവ്യാപാരത്തിനും സവ്വേശ്വരലീലക്കും മനുഷ്യൻ ദുഷ്കമ്മങ്ങൾ ചെയ്യാതെ സാദ്ധ്യവുമല്ല. ഇതൊന്നുംതന്നെ ആരുടേയും കുററമല്ലയെന്നതും തീച്ചയാണ്. എല്ലാം "യത് ഭാവി തത് ഭവതു" എന്ന പ്രമാണത്തെ ആസ്പദമാക്കി സ്ഥിതിചെയ്യുന്നു. നമ്മുടെ ജീവിതത്തെപ്പററിതന്നെയും അനേകം സംഗതികൾ ലോകക്ക് വ്യക്തമാകേണ്ടതായിട്ടുണ്ട്. എന്നാൽ ഇന്നു നാം അതെല്ലാം തുലോം രഹസ്യമായിത്തന്നെ സൂക്ഷിച്ചിരിക്കയാണ്.

നിമ്മ—ഗുരോ! ഭവാൻെറ പരിശ്രമങ്ങളിൽ കുറച്ചെങ്കിലും സഫലമായിട്ടുണ്ടോ എന്നറിവാൻ ഞങ്ങൾക്കു വളരെ ആഗ്രഹമുണ്ട്.

ഗുരു—നമ്മുടെ ശ്രമം സഫലം തന്നെയാണ്. എന്നാൽ യാതൊ

ന്നും പുറത്തുപറയാൻ നിവൃത്തിയില്ലാത്ത ഘട്ടമാണ് ഇപ്പോൾ നമ്മൾക്കുള്ളത്. നമ്മെ അന്വേഷിച്ച് അനുചരന്മാർ നാനാദിക്കിലും ചരിക്കുന്നുണ്ട്. തന്മൂലം ഞാൻ വേഷപ്രച്ഛന്നനായിട്ടാണ് എല്ലാ സ്ഥലത്തും സഞ്ചരിക്കുന്നത്. ഇന്നാൾ ഒരു ദിവസം സോഫിയുടെ ഗൃഹത്തിൽ ഞാൻ പോയിരുന്നു. എന്നെ ഒരു യാചകൻ വളരെ നേരം പിന്തുടരുന്നുണ്ടായിരുന്നു. അയാൾ എന്തിനാണ് എന്നെ പിന്തുടന്നതെന്നു എനിക്കു മനസ്സിലായില്ല. സോഫിയുടെ ഭർത്താവായ കാസിമിന്റെ അടുക്കൽനിന്നും ചില വിവരങ്ങൾ മനസ്സിലാക്കണമെന്നുദ്ദേശിച്ചാണ് ഞാൻ പോയിരുന്നത്. അതെല്ലാം സഫലമായി പരിണമിച്ചു. ഇതുപോലെ വളരെപ്പേർ നടക്കുന്നുണ്ടെന്നു എനിക്കറിയാം. ശരിയായ തെളിവുകൾ ഒന്നുംതന്നെ ഇനിയും ഗ്രഹിച്ചു കഴിഞ്ഞിട്ടില്ല. തെളിവില്ലാതെ ചക്രവർത്തിയുടെ മുമ്പിൽ ചെന്നാൽ അകാലമൃത്യുവിന് അനേകം പേർ പാത്രമായിത്തീർന്നേക്കും. എന്നു മാത്രമല്ല സാമ്രാജ്യത്തിൽ തന്നെയും പല കലാപങ്ങൾക്കും വഴിയുണ്ട്. കലാപങ്ങൾ ഉണ്ടാകുന്ന പക്ഷം ഇന്നത്തേ സമാധാനവും ശാന്തിയും നശിക്കാതെ കഴികയില്ല. നാം ശാന്തിയെ ഭജിക്കുന്ന കാലത്തോളം കലാപങ്ങൾക്കു ഒരിക്കലും കാരണക്കാരായിത്തീരാതിരിക്കാൻ ശ്രമിക്കേണ്ടതാണ്. അക്ബർ ഒരു വിചാരശൂന്യനോ മൂഢനോ അല്ല. ബുദ്ധിശാലിയും നയജ്ഞനും ആയ അദ്ദേഹം ഇന്നു ഹിന്ദുക്കളേയും മഹമ്മദൻമാരേയും ഒരുപോലെ യോജിപ്പിച്ചു ഭരിക്കുന്ന സ്ഥിതിക്കു നാം മൂലം അദ്ദേഹത്തിന്റെ ഭരണത്തെ സമാധാനരഹിതമാക്കുന്നതു വളരെ ആലോചിച്ചു ചെയ്യേണ്ട സംഗതിയാണ്. അറിയാവുന്ന രഹസ്യങ്ങൾ കൂടിയും ഇന്നു ആരേയും അറിയിക്കേണ്ടെന്നു നാം വിചാരിക്കുന്നതും അതേ ഉദ്ദേശംകൊണ്ടു മാത്രമാണ്. എന്നു മാത്രമല്ല ആത്മീയസംഗതികളിൽ മാത്രം ഇടപെട്ടു ഏററവും പരിശുദ്ധന്മാരായി ജീവിക്കുന്ന നിങ്ങൾക്കാക്കുംതന്നെ ഇന്നു സാമ്രാജ്യത്തിൽ ഉള്ള കുഴപ്പങ്ങളെപ്പററി അറിഞ്ഞുകൂടാ. കൌടില്യവും വഞ്ചനയും സ്വാത്ഥതല്പരതയുംകൊണ്ടു ലോകം അധഃപതിപ്പിക്കുവാൻ പോകുമ്പോൾ അതിനെ ഉദ്ധരിക്കേണ്ടതു് ആത്മജ്ഞാനിയുടെ ചുമതലയാകുന്നു. എന്റെ പിതാവു് നിൎവ്വാണം പ്രാപിച്ചതു് ഞാൻ മൂലമാണെന്നു ഗുരുഭക്തി മൂർത്തീകരിച്ച ചക്രവർത്തി വിചാരിക്കുന്നതിൽ ഞാൻ സങ്കടപ്പെടുന്നില്ല. എന്നാൽ ജയപ്പൂർ രാജ്ഞികളൊ ഞാ

നോ അതിൽ കുററക്കാരനല്ലെന്നും, പ്രത്യുത അയേഷയാണെന്നും ചക്രവൎത്തിയെ ധരിപ്പിക്കേണ്ടതു് എന്റെ കടമയാണെന്നു എനിക്കറിയാം. അതിലേക്കുള്ള ചില കത്തുകൾ ഞാൻ ശേഖരിച്ചുവെച്ചിട്ടുണ്ടു്. എന്നു മാത്രമല്ല ചക്രവൎത്തി ചന്ദബീബിയുടെ ഭൎത്താവായിരുന്ന പ്രഭാകരസിങ്ങിനെ ഒരു കള്ളഎഴുത്തു വെച്ചുകൊണ്ടാണു് ബഹിഷ്കരിച്ചിട്ടുള്ളതെന്നും എനിക്കു മനസ്സിലായി. ചന്ദബീബിയുടെ സീമന്തപുത്രനെ ഷൂജാമുഖാന്തിരം ആമദ് നഗരത്തിൽ നിന്നും ഒരു മാസം മാത്രം പ്രായമുള്ളപ്പോൾ ആഫ്ഗാനിസ്ഥാനിലേക്കു വധിക്കപ്പെടുന്നതിനായി കൊണ്ടുപോയതും, ജയപ്പൂർ രാജ്ഞിയായിരുന്ന നൂറിന്റെ പുത്രിമാരായ സൌഖ്യയെ അവളുടെ ഒരു വയസ്സിലും ഫാത്തിമയെ അവളുടെ പത്താമത്തെ വയസ്സിലും നശിപ്പിക്കാൻ ശ്രമിച്ചു രാജസ്ഥാനത്തിൽനിന്നും അകററിയതും ഷൂജയും അയേഷയും റസീനും കൂടിയാണെന്നു ഉള്ളതിലേക്കും തെളിവുകൾ ഉണ്ടു്.

നിൎമ്മലൻ—ഗുരോ! അയേഷയും പ്രഭാകരസിങ്ങും മററും ജീവിച്ചിരിപ്പുണ്ടോ?

ഗുരു—എല്ലാവരും ജീവിച്ചിരിപ്പുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. പക്ഷെ ഇനിയും പൂൎണ്ണമായിട്ടുള്ള വിവരങ്ങൾ ലഭിച്ചിട്ടില്ല.

നിൎമ്മലൻ—അവിടുന്നു ചന്ദബീബിയെപ്പററി എന്തോ ചിലതെല്ലാം അരുളാനുണ്ടെന്നു പറഞ്ഞല്ലൊ ആസ്ത്രീ മരിച്ചിട്ടു നാലഞ്ചു സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നുവല്ലൊ.

ഗുരു—ശരി. അതു ഞാൻ പറയാം. ചന്ദബിബിയെ വിവാഹം കഴിച്ച ആ ദിവസംതന്നെ പ്രഭാകരസിങ്ങ് യുദ്ധത്തിനായി ഈ ദുൎഗ്ഗാമണൽപ്പുറത്തു പാളയമടിച്ചു താമസിച്ചിരുന്നുവെന്നു പറഞ്ഞല്ലൊ. അയാൾ ഇവിടെ പാളയമടിച്ചു താമസിക്കുമ്പോൾ കാപാലികന്മാർ ഈ ദുൎഗ്ഗാക്ഷേത്രത്തിൽ താമസമുണ്ടായിരുന്നു. അവർ ഒരു രാത്രി ഒരു യുവതിയെ ബലികഴിക്കാനായി തീൎച്ചപ്പെടുത്തി വേണ്ട സംരംഭങ്ങൾ ചെയ്തുതുടങ്ങി. കാപാലികന്മാർ കൊണ്ടുവന്ന ആ സ്ത്രീ ചന്ദബീബി തന്നേയായിരുന്നു.

നിൎമ്മലൻ—അവർ എപ്രകാരമാണു് ആമദ് നഗരത്തിൽനിന്നും ആ സ്ത്രീയെ ഇവിടെ കൊണ്ടുവന്നതു്.

ഗുരു—ശരി. പറയാം. കാപാലികന്മാർ ദുൎഗ്ഗാപ്രീതിക്കുവേണ്ടി നരബലി കഴിക്കുന്നവരാണെന്നു് അറിയാമല്ലൊ. ആ വംശത്തെ നിശ്ശേഷം നശിപ്പിക്കണമെന്നു ഹിന്തുമതത്തിലെ അനാവശ്യാചാരങ്ങ

ളോടു ക്രൂദ്ധമൂലമായ വെറുപ്പുണ്ടായിരുന്ന എന്റെ പിതാവിനു നിർബ്ബന്ധമുണ്ടായിരുന്നതിനാൽ അദ്ദേഹം സ്വശിഷ്യനായ ചക്രവത്തിയോടു വിവരങ്ങൾ പറയുകയും ചക്രവത്തിയുടെ സഹായത്തോടുകൂടി കാപാലികന്മാരുടെ വംശത്തെ ഏറെക്കുറെയൊക്കെ നശിപ്പിക്കയും ചെയ്തു. അക്കാലത്തു് അവരിൽ ഒരു കൂട്ടർ ഗൂഢമായിട്ടു് ഇവിടെ പാർത്തിരുന്നു. അവർ വേഷപ്രച്ഛന്നന്മാരായി, ബലികർമ്മം നിർവ്വഹിക്കുന്നതിനു സ്ത്രീകളെ ലഭിക്കുവാനായി ഓരോ രാജ്യത്തിലും ചരിച്ചു. സൌന്ദര്യവതിയും, കന്യകയും, രാജതരുണിയും ആയ ഒരുവളെ ബലികഴിക്കുവാൻ സാധിക്കുമെങ്കിൽ ദുർഗ്ഗ വളരെ പ്രീതിപ്പെടുമെന്നും, തദ്വാരാ സ്വർഗ്ഗത്തിൽ എത്തിച്ചേരാമെന്നും കരുതി ആ മൂഢന്മാർ പലരേയും ഹിംസിച്ചതിനുശേഷം പ്രഭാകരസിങ്ങിന്റെ വിവാഹദിവസം ആമദ്നഗരത്തിൽ വന്നുചേന്നു. ആ രാത്രി പ്രഭാകരസിങ്ങ് സേനകളുമായി പോയതിനുശേഷം സന്യാസവേഷധാരികളായിരുന്ന കാപാലികന്മാർ, വിവാഹം കഴിഞ്ഞെങ്കിലും ചന്ദബീബിയുടെ കന്യകാവസ്ഥയ്ക്കു ഭംഗം വന്നിട്ടില്ലെന്നറിഞ്ഞു് കൊട്ടാരത്തിൽ പ്രവേശിച്ചു് ഭിക്ഷ യാചിക്കയും വിശ്രമത്തിന് അപേക്ഷിക്കയും ചെയ്തു. ചന്ദബീബി, മതത്തിൽ ഭക്തിയും വിശ്വാസവും ഉള്ളവളായിരുന്നതിനാൽ ദിവ്യന്മാരായ അതിഥികളെ ഭക്തിപുരസ്സരം സ്വീകരിച്ചു ഭർത്തൃവിജയത്തിനുവേണ്ട വരങ്ങൾ നൽകി അനുഗ്രഹിക്കണമെന്നു് അപേക്ഷിച്ചു. ദുർമ്മന്ത്രങ്ങളുടെ അധിദേവന്മാരായ ആ നിർദ്ദയന്മാർ ആ യുവതിയെ ബോധം കെടുത്തി നിലത്തു പതിപ്പിക്കയും ഉടൻതന്നെ ആരും അറിയാതെ അവളെ വഹിച്ചുകൊണ്ടു് ആ രാത്രി ആമദ്നഗരത്തിൽനിന്നും തിരോധാനംചെയ്കയും ചെയ്തു. തന്റെ പ്രണയേശ്വരിയായ ചന്ദബീബി സുഖമായിതന്നെ താമസിക്കുന്നുണ്ടെന്നുള്ള ധാരണയോടുകൂടി പാളയമടിച്ചു പ്രഭാകരസിങ്ങ് ഇവിടെ പാർക്കയായിരുന്നു. അക്കാലത്തു ഞാനും പിതാവുംകൂടി കാപാലികന്മാരെപ്പറ്റി അന്വേഷിച്ചപ്പോൾ ആമദ്നഗരത്തിലെ രാജ്ഞിയായ ചന്ദബീബിയെ കാപാലികന്മാർ കൊണ്ടുപോയിയെന്നു ഞങ്ങൾ അറിയുകയും, ഞങ്ങൾ ഉടൻതന്നെ ഈ ദുർഗ്ഗാവനത്തിൽ പ്രവേശിക്കയും ചെയ്തു. ഞങ്ങൾ സന്ധ്യയോടുകൂടി ഇവിടെ വന്നപ്പോൾ കാപാലികന്മാർ ബലിക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നുണ്ടായിരുന്നു. ചന്ദബീബിയെ അവർ ക്ഷേത്രത്തിനുള്ളിൽ

രത്ന പുരമറിയിൽതന്നെ സൂക്ഷിച്ചിരുന്നു. ഞങ്ങൾ രണ്ടുപേരും മാത്രം അവിടെച്ചെന്നു ബലികർമ്മത്തിനു മുൻപായി ആ യുവതിയെ രക്ഷിക്കാൻ ശ്രമിച്ചാൽ അതുകൊണ്ടു വലിയ ഫലമില്ലെന്നും ഞങ്ങളെക്കൂടി അവർ ഹിംസിക്കുമെന്നും നിശ്ചയിച്ചു. ഞങ്ങൾ ഉടൻതന്നെ അടുത്തു പാളയമടിച്ചു താമസിച്ചിരുന്ന പ്രഭാകരസിങ്ങിനെതന്നെ അറിയിക്കാനായി ഞങ്ങൾ അവിടെച്ചെന്നു. പെട്ടെന്നു സംഗതികൾ വെളിവാക്കിയാൽ അതു കുഴപ്പങ്ങൾക്കു കാരണമാകുമെന്നു വിചാരിച്ച് ഞങ്ങൾ യുവതി, ചന്ദബിബിയാണെന്നുള്ള വിവരം മാത്രം അവിടെ ധരിപ്പിക്കാതെ സൈന്യങ്ങളുടെ സഹായത്തെ അപേക്ഷിച്ചു. യാതൊരു ദുരുദ്ദേശവും കൂടാതെ അദ്ദേഹം സേനകളോടൊരുമിച്ചു ബലികർമ്മത്തിന് അരനാഴിക മാത്രം മുമ്പ് ക്ഷേത്രത്തിൽ പ്രവേശിച്ച് കാപാലികന്മാരെ നിശ്ശേഷം നിഗ്രഹിച്ച് ബോധരഹിതയായിക്കിടക്കുന്ന യുവതിയെ വസ്ത്രങ്ങൾ ധരിപ്പിച്ച് പാളയത്തിലേക്കു കൊണ്ടുപോയി. എന്നാൽ പാളയത്തിൽവെച്ച് പിതാവ് സംഗതികളെല്ലാം സൂക്ഷ്മമായി പ്രഭാകരസിങ്ങിനെ അറിയിക്കയും എന്തോ ദിവ്യമന്ത്രം കൊണ്ടു യുവതിയെ ബോധമുള്ളവളാക്കിത്തീർക്കുകയും ചെയ്തു. പക്ഷെ, കാപാലികന്മാർ ദേവിയുടെ പ്രീത്യർത്ഥം ബലികർമ്മത്തിനു വേണ്ടി കൊണ്ടുവരപ്പെട്ട പരിശുദ്ധകന്യകയെ ഞങ്ങൾ രക്ഷിക്കയും, അവരെ നിഗ്രഹിക്കയും ചെയ്ത് മനസ്സമാധാനം പ്രാപിച്ചുവെങ്കിലും ദേവി കോപിഷ്ഠയായി ചിലരെയെല്ലാം ശപിക്കാതിരുന്നില്ല. ദേവിയുടെ ശാപങ്ങൾ എന്നേയും പിതാവിനേയും സ്വപ്നത്തിലാണ് ഒരേസമയത്തറിയിച്ചിട്ടുള്ളത്. ക്രൂരമന്ത്രങ്ങൾകൊണ്ട് കാപാലികന്മാർ ചണ്ഡികയെ വശീകരിച്ചിരുന്നതിനാൽ ദേവിയുടെ ശാപം അത്യുഗ്രമായിരുന്നു. അന്ന് കാപാലികന്മാരുടെ വംശവിച്ഛേദം വരുത്തിയതിനു പിതാവ് അഗ്നിക്കിരയായി നിര്യാണം പ്രാപിക്കുമെന്നും, ഞാൻ രാജകോപത്തിനു പാത്രമായിത്തീരുമെന്നും, പ്രഭാകരസിങ്ങ് താമസിയാതെ നിഷ്ക്കാസിതനാകുമെന്നും, ആ സേനകളെല്ലാം യുദ്ധത്തിൽ പരാജിതന്മാരാകുമെന്നും, ചന്ദബീബി വളരെ ചെറുപ്പത്തിൽതന്നെ വിധവയായിത്തീരുമെന്നും, അവളുടെ പ്രഥമസന്താനം അവളിൽനിന്നും പിരിഞ്ഞുപോകുമെന്നും, രണ്ടാമത്തെ സന്താനം സ്ത്രീയാണെങ്കിലും അവൾ മതപരിവർത്തനത്തിന് വശംവദയാകുമെന്നും, അവൾ മര

ണംവരെ വന്ധ്യയായിത്തന്നെ കഴിയുമെന്നും ഇതിനും പുറമെ
പ്രഭാകരസിങ്ങിന്ന് ഏതെങ്കിലും സന്താനം എവിടെയെങ്കിലും
ഉണ്ടായാൽ അതും ഉഗ്രമായ രാജകോപത്തിനു പാത്രമായിത്തീരു
ന്നതാണെന്നും, ദേവി ഞങ്ങളെ രണ്ടുപേരെയും അറിയിച്ചിട്ടുണ്ട്.
ഈ ശാപങ്ങളിൽ മിക്കതും ശരിയായിത്തന്നെ ഫലിച്ചുവെന്നു പ
റയാതെ കഴികയില്ല. പക്ഷെ പ്രഭാകരസിങ്ങിന്റെ പുത്രിമാരെ
ല്ലാം രാജപദവിയിൽതന്നെ ജീവിക്കുമെന്നും, ചന്ദബീബി മരണം
വരെ യുദ്ധത്തിൽതന്നെ പരിശ്രമിച്ച് മനസ്സമാധാനമില്ലാതെ ജീ
വിക്കേണ്ടിവരുമെങ്കിലും, അവൾ പരിശുദ്ധയായതിനാൽ ഒരിക്ക
ലും പരന്മാരാൽ പരാജിതയായി ഭവിക്കുകയില്ലെന്നും, ദേവി അ
റിയിക്കാതിരുന്നില്ല. പിതാവു് ഈ ശാപശമനത്തിനുവേണ്ടിയാ
ണ് ഇവിടെത്തന്നെ ഒരു ആശ്രമം സ്ഥാപിച്ച് ദേവിയെ സാത്വി
കപ്രവൃത്തികൾകൊണ്ട് പ്രീതിപ്പെടുത്തണമെന്നു പറഞ്ഞ് എ
ന്നെ നിയോഗിച്ചതും, ഞാൻ അതനുസരിച്ചുതന്നെയാണ് ഈ
ശിവാശ്രമത്തെ ഇവിടെ സ്ഥാപിച്ചിട്ടുള്ളതും എന്നു നിങ്ങൾക്കറി
യാവുന്നതാണല്ലോ.

നാം ഇവിടെ വന്നതിനുശേഷം പല സല്ക്കർമ്മങ്ങൾ ചെയ്തും
ദേവിയെ പ്രീതിപ്പെടുത്തുന്നുണ്ടെങ്കിലും ശാപങ്ങളൊന്നുംതന്നെ ഫ
ലിക്കാതെയിരിക്കുന്നില്ല. പിതാവിന്റെ നിര്യാണവും, ചന്ദബീബിയു
ടെ സന്താനനഷ്ടവും, അംബികയുടെ മതപരിവർത്തനവും, അവളു
ടെ വന്ധ്യാത്വവും, പ്രഭാകരസിങ്ങിന്റെ നിഷ്കാസനവും, നമ്മുടെ
പേരിലുള്ള കുറ്റാരോപണവും എല്ലാം എത്രയോ പരമാർത്ഥമായിത്ത
ന്നെ കലാശിച്ചുവെന്നു നോക്കുക! അതുപോലെ മറ്റുള്ളതും എല്ലാം
ശരിയാകാതെയിരിക്കയില്ല. എന്നുമാത്രമല്ല ചന്ദബീബിയുടെ രാ
ജ്യം മുഗൾസാമ്രാജ്യത്തോടുതന്നെ ചേർക്കുകയും അവൾ സന്താപ
ത്തോടുകൂടി മരിക്കയും ചെയ്തു. ഈ സംഭവങ്ങളെല്ലാം മുപ്പതു് സംവ
ത്സരങ്ങൾക്കുമുമ്പു് തന്നെ നടന്നിട്ടുള്ളവയാണെങ്കിലും ചന്ദബീബി
മരിച്ചിട്ട് ആറു് സംവത്സരത്തിൽ കൂടുതലായില്ല. അവൾ ജീവിച്ചിരു
ന്ന കാലത്തോളം അഹമദ്നഗരം മുഗൾസേനക്ക് കീഴാക്കിയുമില്ല.
ഇനിയും പല രഹസ്യങ്ങളും അറിയിക്കേണ്ടതായിട്ടുണ്ട്. ഇതെല്ലാം
ആത്മജ്ഞാനിയായിത്തീർന്നിട്ടുണ്ടെന്നു വിചാരിക്കുന്നവനു ശ്രവിക്കത്ത
ക്ക സംഗതികളാണൊ എന്നു് നിങ്ങൾക്ക് സംശയമുണ്ടായിരിക്കാം.
കേവലം ഒരു വനത്തിൽപോയി സിദ്ധിപദത്തെ പ്രാപിക്കുന്നുവെന്നു
വിചാരിക്കുക. അയാളെക്കൊണ്ട്, ക്ലേശസാഗരത്തിൽ മുങ്ങി, ഒരു

പിടിയും ലഭിക്കാതെ വലയുന്ന ലോകക്ക് എന്തുപകാരമാണുള്ളതു്? അയാളുടെ ജീവിതംകൊണ്ട് മററുള്ളവക്കെന്തു്ഫലമാണ് ലഭിക്കുന്നതു്? എന്നാൽ ഇനിമുതൽ യോഗീശ്വരന്മാർ അവക്ക് ശരിയായ യോഗജ്ഞാനവും സിദ്ധിയും ഉണ്ടായിക്കഴിഞ്ഞാലുടനെ, ലോകത്തിൽ ഇറങ്ങി സഞ്ചരിച്ച് ലോകക്ക് ശരിയായ ഉപദേശങ്ങൾ നൽകുകയും ലോകത്തെ, പല ദൂഷ്യങ്ങളും അധഃപതിപ്പിക്കുന്ന കാലത്തോളം അതിലിറങ്ങി ആ ദൂഷ്യങ്ങളെ ദൂരീകരിക്കേണ്ടതുമാണെന്നാണ് എന്റെ അഭിപ്രായം. അപ്രകാരം ചെയ്യാത്ത യോഗീശ്വരന്മാർ ഒരുപക്ഷേ സ്വാത്ഥതല്പരന്മാർ തന്നെയാണെന്നാകുന്നു പറയേണ്ടതു്."

നിമ്മലൻ:—ഗുരോ! സംശയനിവൃത്തിക്കായി ചോദിച്ചുകൊള്ളട്ടെ. യോഗീശ്വരന്മാർ സ്വാത്ഥനിവൃത്തി വരുത്തുന്നവരാണെന്നു പറയുന്നതിന്റെ അത്ഥം മനസ്സിലായില്ല.. അപ്രകാരമാണെങ്കിൽ യോഗജ്ഞാനത്തിന്റെ ഫലമുദിക്കുന്നതെങ്ങിനെയാണ്?

ഗുരു:—ശരിയാണ്. എന്നാൽ "ഞാൻ എന്നും തന്റെ എന്നും തനിക്കെന്നും" ഉള്ളതെല്ലാം സ്വാത്ഥത്തിൽ ഉൾപ്പെടുന്നതാണെന്നു് ധരിക്കുക. പരനെപ്പററി വിചാരിക്കാത്തതെന്നും അതിന് അത്ഥമുണ്ട്. ആ സ്ഥിതിക്ക് തന്റെ ആത്മാവിനുമാത്രം മുക്തി വേണമെന്നു കരുതി അതിന്നായി പ്രവത്തിക്കയും ജ്ഞാനത്തെ കാംക്ഷിക്കയും ചെയ്യുന്ന തപോധനന്മാർ സ്വാത്ഥതല്പരന്മാരാണെന്നു തന്നെയാണ് എന്റെ ന്യായം. പക്ഷെ താൻ ജ്ഞാനിയായതിനുശേഷം, മുക്തിക്കുമുൻപും—സിദ്ധിക്കുശേഷം—ലോകത്തിൽ ഇറങ്ങി ലോകരെ ഉപദേശിക്കേണ്ടതു് ഏതു ജ്ഞാനിയുടേയും കടമയാകുന്നു.

നിർമ്മലൻ:—ഗുരോ! അവിടുന്നു "പരനെപ്പററി വിചാരിക്കാത്തതു്" എന്നു കല്പിച്ചല്ലോ. ജ്ഞാനികൾ സവ്വദാ പരനെപററിയല്ലേ വിചാരിക്കുന്നതു്? ജ്ഞാനംതന്നെയും അതിൽനിന്നല്ലേ ഉദിക്കുന്നതു്? ആ സ്ഥിതിക്ക് ജ്ഞാനികൾ സ്വാത്ഥന്മാരാകുന്നതെങ്ങിനെയാണെന്നു പറഞ്ഞാൽ കൊള്ളാമായിരുന്നു.

ഗുരു:—നിർമ്മലാ! നീ സമത്ഥനാണ്. 'പരൻ' എന്ന വാക്കിൽ നീ വിവക്ഷിക്കുന്ന അത്ഥം വേറെയാണ്. പക്ഷെ പരൻ എന്നു ഞാൻ പറയുന്നതു് അതൊന്നും ഉദ്ദേശിച്ചല്ല. തന്നിൽനിന്നും വിഭിന്നമായ മററു ജീവികളെ ഉദ്ദേശിച്ചാണ് ഞാൻ പറഞ്ഞിട്ടുള്ളതു്. അവരുടെ മനശ്ശാന്തിക്കുവേണ്ടി പ്രവത്തിക്കുവാൻ കഴിയാത്ത ജ്ഞാനിയുടെ ജീവിതംകൊണ്ട് ലോകത്തിന് എന്തുപകാരമാണുള്ളതെന്നാലോചിക്കുക.

നിൎമ്മലൻ—ഗുരോ! ദേവൻ പറഞ്ഞതു ഞങ്ങൾക്കു മനസ്സിലായി. എന്നാൽ ശാസ്ത്രവും സന്ന്യാസവും തമ്മിൽ എന്തു ബന്ധമാണുള്ളതെന്നു് അരുളിയാൽ നന്നായിരുന്നു. യോഗിയെക്കൊണ്ടു ലോകത്തിന്നു് എന്താവശ്യമാണുള്ളതു്?

ഗുരു—നീ അതു ചോദിക്കുമെന്നു ഞാൻ അറിഞ്ഞു. ശാസ്ത്രകാരനു ലോകത്തിൽ അറിയാൻ കഴിയുന്ന പദാൎത്ഥങ്ങൾ പരിമിതങ്ങളാണു്. അയാൾക്കു തന്റെ മാംസചക്ഷുസ്സുകൾകൊണ്ടും നിരീക്ഷണംകൊണ്ടും മറ്റു ഇന്ദ്രിയങ്ങൾകൊണ്ടും അറിവാൻ കഴിയുന്ന പദാൎത്ഥങ്ങളെപ്പറ്റി മാത്രം ആലോചിക്കുവാനും വിശ്വസിക്കുവാനും സാധിക്കുന്നു. കാണാൻ വയ്യാത്തതിനെ അയാൾ വിശ്വസിക്കുന്നില്ല. ശാസ്ത്രകാരന്റെ നിയമം എപ്പോഴും അവിശ്വസിക്കുകയെന്നതാണു്. എന്നാൽ ലോകം തന്നെ പകുതി പരസ്യവും പകുതി രഹസ്യവുമാണെന്നു് അയാൾ കരുതുന്നില്ല. പരസ്യമായവയെ തൂക്കിനോക്കുവാൻ അയാളുടെ തുലാസുകൾക്കു കഴിയുമെന്നു വരാം. പക്ഷെ കണ്ണിനു കാണ്മാൻ കഴിയാത്തതും ചെവിക്കു കേൾക്കുവാൻ വയ്യാത്തതും തുലാസുകൊണ്ടു തൂക്കി നിൎണ്ണയിക്കപ്പെടുവാൻ സാദ്ധ്യമല്ലാത്തതും ആയ അനേകം പദാൎത്ഥങ്ങൾ ലോകത്തിൽ സ്ഥിതി ചെയ്യുന്നുണ്ടു്. അവയെപ്പറ്റി അറിയുന്നതിനു യോഗിയുടെ ഹൃദയത്തിനു മാത്രമേ സാധിക്കുന്നുള്ളു. പരസ്യമായവയെ പറ്റി ശാസ്ത്രകാരൻ ബാഹ്യേന്ദ്രിയങ്ങൾ കൊണ്ടറിയുമ്പോൾ രഹസ്യമായവയെ പറ്റി യോഗി അന്തരേന്ദ്രിയങ്ങൾ കൊണ്ടു മനസ്സിലാക്കുന്നു. ആ സ്ഥിതിക്കു ശാസ്ത്രകാരൻ അളന്നും തൂക്കിയും വെച്ചിരിക്കുന്ന സാധനങ്ങളുടെ വില നിൎണ്ണയം ചെയ്യുവാൻ യോഗിക്കു മാത്രമേ കഴിയുന്നുള്ളു അതുകൊണ്ടു തന്നെയാണു ജ്ഞാനികളുടെ ആവശ്യം ലോകത്തിനുണ്ടെന്നു ഞാൻ പറഞ്ഞതു്. ലോകരഹസ്യങ്ങളെ അറിഞ്ഞു ലോകരെ ധരിപ്പിക്കുന്നതിൽ ജ്ഞാനിയുടേയും, ലോകരഹസ്യങ്ങളെപ്പറ്റി അറിയുന്നതിൽ ലോകത്തിന്റേയും വിജയം സ്ഥിതി ചെയ്യുന്നു. അതുകൊണ്ടു കേവലം മുക്തിക്കു വേണ്ടി മാത്രം ജ്ഞാനിയായിത്തീരുന്നതിൽ വലിയ അഭിനന്ദനത്തിന്നു് അവകാശമില്ല.

നിൎമ്മലൻ—ഗുരോ! അവിടുന്നു് അരുളിയതു വ്യക്തമായി മനസ്സിലായി. എന്നാൽ തുലോം വിശിഷ്ടന്മാരായ ആത്മജ്ഞാനികൾ ഇപ്രകാരം ലോകത്തിൽ ഉപദേശിക്കാതിരുന്ന പക്ഷം ജനം മുഴുവനും

തപോവൃത്തിയിൽ തന്നെ ചിലവഴിക്കയല്ലേ ചെയ്തിട്ടുള്ളതു? ആത്മജ്ഞാനംസിദ്ധിച്ചവർ ലോകത്തിൽ ഇറങ്ങിയാൽ അവർ ലോകവ്യാപാരങ്ങളിൽ ഇടപെട്ടു സിദ്ധിയെ ഹനിക്കയല്ലേ ചെയ്യുന്നതു്!

ഗുരു—നിർമ്മലാ! നിൻെറ യുക്തി അഭിനന്ദനീയം തന്നെയാണു്. പക്ഷെ നിനക്കു അബദ്ധം പററിപ്പോയി. പുരാതന ഭാരതത്തിലെ ആയ്യഋഷികൾ ജ്ഞാനസമ്പാദനാർത്ഥം ഒരു മൂക്കിലോ മൂലയിലോ പോയി ഇരുന്നതായി അറിയുന്നില്ല. വസിഷ്ഠൻ, വിശ്വാമിത്രൻ, കാശ്യപൻ, കണ്വൻ, ശുകൻ, ശുക്രൻ, നാരദൻ തുടങ്ങിയ വരിഷ്ഠന്മാരെല്ലാം, സിദ്ധിക്കുശേഷം ലോകത്തിലിറങ്ങി സൂര്യചന്ദ്രവംശ രാജാക്കന്മാരുടെ കുലഗുരുക്കളായി, ഭരണസംബന്ധമായ കാര്യങ്ങളിൽ കൂടിയും ഇടപെട്ടു വേണ്ട ഉപദേശങ്ങൾ ചെയ്തിട്ടുള്ളതായിട്ടല്ലേ നാം അറിയുന്നതു്. അവർ ലോകത്തിൽ ഇറങ്ങി പലതും പ്രവർത്തിച്ചിട്ടുള്ളതായും വേദം, ശാസ്ത്രം, പുരാണം എന്നിത്യാദി ഗ്രന്ഥങ്ങളെ നിർമ്മിച്ചു ലോകക്കു നൽകിയിട്ടുള്ളതായും നാം ഇന്നും അറിയുന്നില്ലേ? ഇതിനും പുറമേ അന്നത്തേ ലോകസ്ഥിതി ഇന്നുള്ളതിൽനിന്നും വ്യത്യാസപ്പെട്ടിരിക്കുന്നതിനാൽ ഇന്നത്തേപോലെ അവരുടെ ആവശ്യം ലോകത്തിനു് അനുഭവപ്പെടുന്നില്ലായിരുന്നില്ല. ഇനി നിൻെറ രണ്ടാമത്തെ സംശയത്തേപ്പററി ആലോചിക്കാം. യഥാർത്ഥമായ രീതിയിൽ ആത്മജ്ഞാനം സിദ്ധിച്ചവർ ലോകത്തിൽ ഇറങ്ങിയാൽ ജ്ഞാനം നശിക്കുന്നില്ലേ എന്നാണല്ലൊ നിൻെറ സംശയം! ഇതു് അടിസ്ഥാനരഹിതമാണു്. തൈർ കടഞ്ഞു വെണ്ണ എടുക്കുന്നുവെന്നു വിചാരിക്കുക. ആ വെണ്ണ തൈരിൽ തന്നെ വീണ്ടും ഇടുന്നതായാൽ അതു തൈരിൽ ലയിക്കുന്നതായി അറിയുന്നുണ്ടോ? ഇതുപോലെ ലോകജീവിതമാകുന്ന ക്ഷീരത്തിൽനിന്നും യോഗമാകുന്ന മത്തുകൊണ്ടു മഥനം ചെയ്തു് ആർജ്ജിച്ചിട്ടുള്ള ജ്ഞാന ഹൃദയമാകുന്ന വെണ്ണ വീണ്ടും ലോകവ്യാപാരത്തിൽ കിടന്നാൽ, അതു നശിച്ചു പോകുന്നില്ലെന്നു നീ മനസ്സിലാക്കുക. ഒരു പക്ഷെ ഏറെക്കാലം അതിൽതന്നെ വർത്തിച്ചാൽ അതിൻെറ പരിശുദ്ധിയുടെ ഒരംശം നശിച്ചുപോയെന്നു വരാം.എന്നാൽ അതിനെ വീണ്ടും ശുദ്ധമാക്കുവാൻ സാധിക്കുമെന്നു വിചാരിക്കുക

നിർമ്മലൻ— ഗുരോ! മുക്തിയുടെ ആവശ്യമെന്താണ്? ഈ ലോകത്തിൽ ഉള്ളതെല്ലാം സർവ്വേശ്വരന്റെ അധീനമല്ലേ? ജീവാത്മാവ് പരമാത്മാവിന്റെ അംശമായിരിക്കുന്ന കാലത്തോളം മഹാ പ്രളയത്തിനുശേഷം സർവ്വലോകവും ഏകനിൽതന്നെ ലയിക്കുന്നില്ലേ? ആ സ്ഥിതിക്ക് മുക്തികൊണ്ട് എന്തുതന്നെ സാധിക്കുവാനുണ്ട്? നാശമില്ലാത്ത ആത്മാവിന് മുക്തിയെന്തിനാണ്? അഥവാ ദേഹത്തിനാണോ മുക്തി? നശ്വരമായ ദേഹം മുക്തിക്ക് അനർഹവുമല്ലേ? നമ്മളുടെ സ്വന്തമല്ലാത്തതിന് നാം മുക്തി സമ്പാദിച്ചു കൊടുക്കേണ്ട ആവശ്യമെന്താണ്?

ഗുരു— നിന്റെ ചോദ്യം സരസമായിരിക്കുന്നു. മുക്തിയുടെ ആവശ്യം മനുഷ്യനല്ലാം. അതിന്റെ ആവശ്യം ദ്വൈതത്തിനാണ്. ക്ലേശങ്ങളെന്നും സുഖമെന്നും പറയുന്നതെല്ലാം ഈശ്വരലീലയാണ്. ലയം മുക്തിയാണെന്നു നീ ധരിക്കരുത്. പ്രളയത്തിനു ശേഷം ഏകമായിരിക്കുന്നതിൽ ലയം പ്രാപിക്കുന്നതു് ജീവാത്മാവാണ്. ആ ജീവാത്മാവിനു ശാശ്വതമായ പുണ്യാർജ്ജനം സാധിച്ചില്ലെങ്കിൽ വീണ്ടും അതു ലോകത്തിൽതന്നെ വരാതെ കഴികയില്ല. എന്നുമാത്രമല്ല, മുക്തിയെന്നു പറയുന്നതു ശാശ്വതമായിത്തന്നെ ഏകനോടു ചേരുന്ന അവസ്ഥയാണ്. അതുകൊണ്ട് മുക്തിക്ക് ആവശ്യം ലോകത്തിൽ എല്ലാവർക്കും ഉണ്ട്. ലയത്തിനുവേണ്ടി ആരും ശ്രമിക്കേണ്ട ആവശ്യമില്ല. പക്ഷെ ലയം ശാശ്വതമല്ല. മുക്തിക്കു ശേഷം ജന്മമുണ്ടാകുന്നില്ലെങ്കിലും ലയത്തിനു ശേഷം ജന്മമുണ്ട്. മുക്തിയാണു പരമാനന്ദപദം. ആ പ്രകാരമുള്ള പരമാനന്ദസ്ഥിതിയാണു എല്ലാവരും ആഗ്രഹിക്കേണ്ടതു്.

നിർമ്മലൻ— ഗുരോ! അവിടുന്ന് അരുളിയതെല്ലാം നന്നായി. അവിടുന്നു ഹിന്ദുമതത്തിൽ മാത്രമേ വിശ്വസിക്കുന്നുള്ളു?”

നിർമ്മലന്റെ വാക്കുകൾകേട്ടു പൊട്ടിച്ചിരിച്ചുകൊണ്ടു ഗുരു പറഞ്ഞു തുടങ്ങി. “നിർമ്മലാ! നീ ശുദ്ധൻ തന്നെയാണ്. ഞാൻ ഹിന്ദുമതം എന്നു് മനസ്സിലാക്കിയിട്ടുള്ളതു് ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നോ ക്ഷേത്രംവിഗ്രഹം എന്നോ ഉള്ള പദങ്ങൾകൊണ്ടു വിവക്ഷിക്കുന്ന അർത്ഥമല്ല. ഞാൻഎല്ലാ മതങ്ങളിലും ഉള്ള നല്ലഭാഗങ്ങളെ സ്വീകരിച്ചു വിശ്വസിക്കുന്നു. എന്നെപ്പററിയുള്ള അനേക തത്വങ്ങളുണ്ട്. അവയെല്ലാംതന്നെ വിശ്വസിക്കേണ്ടതു് യഥാർത്ഥജ്ഞാനിയുടെ കടമ

യാണ്. സർവ്വേശ്വരന്റെ സൃഷ്ടിയിൽ ഞാൻ യാതൊരു ഭേദവും കാണുന്നില്ല. മുഹമ്മദ്മതവും ക്രിസ്തുമതവും ഒരുപോലെ വിശിഷ്ടമാണ്. ഞാൻ അവയിലും വിശ്വസിക്കുന്നു. എല്ലാമതങ്ങളിലും സ്വീകരിക്കേണ്ട ഭാഗങ്ങൾ സ്വീകരിക്കുന്നു. അല്ലാത്തതിനെയെല്ലാം പരിത്യജിക്കുന്നു. ഞാൻ സ്വീകരിക്കുന്നതെല്ലാം എന്റെ മതം തന്നെയാണ്. പരിത്യജിക്കുന്നതെല്ലാം അന്യന്മാരുടെ മതവുമാണ്. മതം എന്നു വെച്ചാൽ തന്നെ ശാന്തിയെന്നാണു അർത്ഥം. ശാന്തിയില്ലാത്ത യാതൊന്നും മതമല്ല. മതത്തിനു നാശവും ഇല്ല. നാശമില്ലാത്തതു ഏകമാണ്.

നിർമ്മലൻ— എന്തുകൊണ്ടാണ് മതം ശാശ്വതമായിരിക്കുന്നതെന്നു എനിക്കു മനസ്സിലായില്ല.

ഗുരു —മതം ആത്മാവിനെ സംബന്ധിക്കുന്നതാണ്. ആത്മാവിനെ സംബന്ധിക്കുന്നതെല്ലാം ആത്മാവോടുകൂടി തന്നെ നശിക്കുന്നതേയുള്ളു. അതുകൊണ്ടാണ് മനുഷ്യന് ബാഹ്യാഡംബരങ്ങളൊന്നും തന്നെ ഇല്ലാത്തത്. ബാഹ്യത്തെ സംബന്ധിക്കാത്തതു് മിക്കപ്പോഴും ആഭ്യന്തരത്തെ സംബന്ധിക്കുന്നതാണ്.

ഇപ്രകാരം ഓരോ തരത്തിലുള്ള ആത്മവിദ്യാവാദത്തിൽ ഗുരുപാദരും ശിഷ്യപരമ്പരയും കുറച്ചുനേരംകൂടി ചിലവഴിച്ചു. അവരുടെ ദിവ്യസംഭാഷണത്തിൽ പങ്കുകൊള്ളുന്നതുപോലെ പ്രകൃതിയുടെ ഓരോഭാഗവും പ്രശാന്തമായിരുന്നു. ഹാ! ദിവ്യാശ്രമമേ! ലൌകികജീവിതത്തിന്റെ മാററു് ഉരച്ചുനോക്കുന്ന ശാണോപലം അതാ അവിടെ പ്രശോഭിക്കുന്നു. ഇതിൽ കൂടുതൽ എന്താണ്—എന്തൊരു പുണ്യമാണു കൈയ്‌വരേണ്ടതു്! തന്റെ അദ്ധ്യാത്മസംഭാഷണം കഴിഞ്ഞശേഷം ഗുരുപാദർ നദിയിലേക്കു നിർമ്മലനുമൊരുമിച്ചു സ്നാനത്തിനായി യാത്രയായി. ഗുരുപാദരുടെ പ്രേമധാമമായിരുന്ന ആ ശിഷ്യോത്തംസമനോടു തന്റെ എല്ലാ സംഗതിയും വെളിവായിപ്പറയുന്നതിന് അദ്ദേഹത്തിനു മടിയുണ്ടായിരുന്നില്ല. അദ്ദേഹം നദീതീരത്തിൽവെച്ചു് നിർമ്മലനോടു് ഇപ്രകാരം പറഞ്ഞു:—

"ഞാൻ നാളെത്തന്നെ ഇവിടെനിന്നു പോകണമെന്നു വിചാരിക്കുന്നു. പേർസ്യായിൽനിന്നും ഒന്നുരണ്ടു കത്തുകൾകൂടി ലഭിക്കേണ്ടതായിട്ടുണ്ട്. ഇതിനും പുറമെ പ്രഭാകരസിങ്ങിനെ പററി ചില വിവരങ്ങൾ ഗ്രഹിക്കാനുമുണ്ടു. നമ്മുടെ താമസസ്ഥലം തേടിപ്പിടിക്കുന്നതിനു ചക്രത്തി ചെയ്തിരുന്ന ശ്രമങ്ങൾ സഫലമായതിനാൽ ഉ

ടൻതന്നെ നിങ്ങളെല്ലാവരും ഇവിടെനിന്നും മാറിത്താമസിക്കണം. ഞാൻ അതിനു ചില പ്രത്യേകസ്ഥലങ്ങൾ കണ്ടിട്ടുണ്ടു. കുമാരസേനന് എന്നെ നല്ല വിശ്വാസമില്ല. അതിനു കാരണങ്ങളുണ്ട്. എങ്കിലും ചക്രവർത്തി അയാളെ ഭരമേല്പിച്ചിട്ടുള്ള സംഗതികൾക്കായി ശ്രമിക്കണമെന്നും, ഞാൻ തെളിവുകൾ കൊടുത്തുകൊള്ളാമെന്നും അയാളെ അറിവിച്ചിട്ടുണ്ട്. ഞാൻ അയാളോടും സംഗതികളൊന്നും വ്യക്തമായിപ്പറഞ്ഞിട്ടില്ല. ആനന്ദസിങ്ങ് ആരാണെന്നു നിങ്ങൾക്കറിഞ്ഞുകൂടാ. അതുമെല്ലാം താമസിയാതെ വ്യക്തമായിക്കൊള്ളും. എന്നാൽ നിന്നോടു ഞാൻ മറ്റൊരു സംഗതികൂടിപ്പറയട്ടെ. ചക്രവർത്തിക്ക് ഇനി അധികകാലം ലൌകികക്ലേശങ്ങളുണ്ടോ എന്നു സംശയമാണ്. എനിക്കും അപ്രകാരംതന്നെ കുറച്ചു ദിവസങ്ങളായി എനിക്കു വളരെ ദേഹാസ്വാസ്ഥ്യം ഉണ്ടു. എതായാലും ഉൽകൃഷ്ടസംഗതികളൊന്നുംതന്നെ ക്ലേശങ്ങൾ കൂടാതെ ലോകത്തിൽ സാധിച്ചിട്ടില്ലാത്തതിനാൽ ഞാൻ വളരെ സമാധാനിക്കുന്നുണ്ടു." ഗുരുവിന്റെ ഈ വാക്കുകൾ കേട്ടപ്പോൾ ശിഷ്യനു വളരെ സങ്കടമാണുണ്ടായതു്. അദ്ദേഹത്തെ ഖേദിപ്പിച്ച ഘട്ടം ഗുരുപാദരുടെ സമാധിയെപ്പറ്റി പറഞ്ഞതായിരുന്നു. നിർമ്മലന്റെ കോമളമായ വദനകമലത്തിൽ ബാഷ്പം പ്രവഹിക്കുന്നതായി കണ്ടു് സംഗതിമനസ്സിലാക്കിയ ഗുരു അദ്ദേഹത്തെ ഇപ്രകാരം സാന്ത്വനപ്പെടുത്തി.

"നിർമ്മലാ! ആത്മജ്ഞാനം സമ്പാദിച്ചു സംസൃതിയുടെ ദുഃഖങ്ങളെല്ലാംതന്നെ മിത്ഥ്യയാണെന്നു് അറിഞ്ഞിട്ടുള്ള പ്രാജ്ഞൻ കേവലം ലൌകികനേപ്പോലെ മരണത്തിൽ ഭയപ്പെടുന്നുണ്ടെങ്കിൽ ഗുരുപാദർക്ക് എന്തു ചാരിതാർത്ഥ്യമാണുള്ളതു്? ഇത്രയും നാൾ നീ അഭ്യസിച്ചതെല്ലാം മിത്ഥ്യയായിത്തന്നെ കഴിഞ്ഞു. നീ മൂഢനായിത്തന്നെ സ്ഥിതിചെയ്യുന്നുവെങ്കിൽ നീയും ഞാനും ഒരുപോലെ പാപികളായിത്തീരുമല്ലോ. കഷ്ടം നിന്റെ ജ്ഞാനം—" ഇത്രയും പറഞ്ഞു ഗുരു വിരമിച്ചപ്പോൾ നിർമ്മലൻ കണ്ണീർ തുടച്ചു ഗുരുപാദരുടെ പാദങ്ങളിൽ സാഷ്ടാംഗം പ്രണാമംചെയ്തു. "ഗുരോ ചാപല്യം പൊറുക്കണം" എന്നു് അഭ്യർത്ഥിച്ചു. ജ്ഞാനിയായ ഗുരു ശിഷ്യനേ അനുഗ്രഹിച്ചു സമാധാനപ്പെടുത്തുകയും ചെയ്തു.

# ഇരുപത്തൊന്നാം അദ്ധ്യായം.

ഭാരതത്തിൽ ഉത്സവാഘോഷം ഉണ്ടായിട്ടുള്ളതു് എപ്രകാരമാണെന്നു് ഇന്നു ശരിയായി അറിയുന്നവർ വളരെ ചുരുക്കമാകുന്നു. മതവും ഉത്സവാഘോഷവും തമ്മിൽ എന്തോ ഒരു ബന്ധമുണ്ടെന്നു എല്ലാവൎക്കും അറിയാം. എന്നാൽ ഉത്സവാഘോഷത്തിന്റെ ഉദ്ദേശമെന്താണെന്നും, അതു ആദ്യമായി ആവിർഭവിച്ചതെങ്ങിനെയാണെന്നും ചരിത്രംവ്യക്തമായി പറയുന്നില്ല. പക്ഷേ അശോകചക്രവൎത്തിയുടെ കാലത്തു ഭാരതത്തിൽ പ്രചരിച്ചിരുന്ന ബുദ്ധമതത്തിന്റെ ഒരു ചടങ്ങായിട്ടാണു ആദ്യം ഉത്സവാഘോഷം ഉണ്ടായിട്ടുള്ളതെന്നു ഒരു അഭിപ്രായമുണ്ടു്. ഈശ്വരപ്രീതിക്കുവേണ്ടി ഉത്സവം നടത്തുന്നതു അസംബന്ധവും ഉപേക്ഷണീയവുമായ ഒരു കൃത്യമാണെങ്കിലും, ഭക്തിയെ ഉത്തേജിപ്പിക്കുന്നതിനും വിശ്വാസത്തെ ഉളവാക്കുന്നതിനും, മററും ഉത്സവാഘോഷം വളരെ സഹായിക്കുന്നുണ്ടു. ഇന്നത്തെ ഉത്സവങ്ങളെല്ലാംതന്നെ പരിശുദ്ധമായ ഉദ്ദേശത്തിനും, ആദൎശങ്ങൾക്കും വിപരീതമായിട്ടാണു നാം അറിയുന്നതു്. ബാലികാബാലന്മാരെ ആഡംബരപ്രിയമുള്ളവരാക്കി ദുർവൃത്തികളിൽ പ്രവേശിപ്പിക്കുന്നതിനും, ധനത്തെ അനാവശ്യമായി വ്യയംചെയ്യുന്നതിനും അദൃശ്യങ്ങളായ മററനേകം ആപത്തുകളെ ക്ഷണിച്ചുവരുത്തുന്നതിനും മാത്രമാണ് ഇന്നത്തെ ഉത്സവാഘോഷങ്ങൾ ഏറിയകൂറും സഹായിക്കുന്നതു്. എന്നാൽ പുരാതന ഉത്സവാഘോഷങ്ങൾ ഇപ്രകാരം ലോകരെ അധഃപതിപ്പിച്ചിട്ടുണ്ടോ എന്നു സംശയമാണ്. അശോകന്റെ കാലത്തു നടത്തപ്പെട്ടിരുന്ന രഥോത്സവാഘോഷം അതിൽ പിന്നീടു ഹൎഷന്റെ കാലംവരെ "മഹായാനം" എന്ന പേരിൽ ഭാരതമൊട്ടുക്കു സ്വീകരിച്ചിരുന്നതായി നാം അറിയുന്നുണ്ടു. ഹൎഷന്റെ കാലത്തു ഉത്സവം പരിഷ്ക്കരിക്കപ്പെടുകയും, അദ്ദേഹം ഒരു ഹിന്ദുചക്രവൎത്തി ആയിരുന്നതിനാൽ മഹായനത്തെ ഭേദപ്പെടുത്തി ഹീനായനം ആരംഭിക്കയും ചെയ്തു. അതിനുശേഷം ഭാരതസാമ്രാജ്യത്തെ വിഭിന്നമതാവലംബികളായ പല ചക്രവൎത്തിമാരും ഭരിച്ചിരുന്നെങ്കിലും ഉത്സവാഘോഷത്തിനു പറയത്തക്ക ഉടവുകളൊന്നും സംഭവിച്ചിട്ടില്ല. ഇന്നും ഉത്തരഭാരതത്തിൽ അശോകചക്രവൎത്തിയുടെ കാലത്തു് ആഘോഷിക്കപ്പെട്ടിരുന്ന രഥോത്സവത്തിന്റെ സ്മാരകമായി പല ആഘോഷങ്ങളും നിലനിന്നുപോരുന്നുണ്ടു. അക്ബർചക്രവൎത്തി മഹമ്മദ്മതത്തെ പ്രബലീകരി

ക്കാൻ ഉദ്ദേശിച്ചിരുന്നെങ്കിലും മററു മതങ്ങളിലുള്ള ആഘോഷങ്ങൾ എല്ലാംതന്നെ പൂർവ്വാധികം മോടിയോടുകൂടി നടത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്നു. രഥോത്സവത്തിലും മററും ചക്രവർത്തിക്കു പ്രത്യേകസന്തോഷമുണ്ടായിരുന്നു. തന്മൂലം ആവക ഉത്സവങ്ങളെല്ലാംതന്നെ ഭംഗിയായി നടത്തിക്കയും, അതിലെല്ലാം ഒരു ഹിന്ദുവിനെപ്പോലെത്തന്നെ അദ്ദേഹം ഭാഗഭാക്കാകുകയും ചെയ്തു.

അനേകവർഷക്കാലമായി ആഗ്രായിൽ പ്രതിവത്സരം ആഘോഷിക്കപ്പെടാറുള്ള രഥോത്സവം ചൈത്രമാസത്തിൽ, പൌർണ്ണമിനാളായിരുന്നു, കൊണ്ടാടാറുള്ളത്. ഉത്സവം പത്തുദിവസം ആഘോഷിക്കപ്പെടാറുണ്ടെങ്കിലും അവസാനദിവസങ്ങളിൽ ചക്രവർത്തിയും പരിവാരങ്ങളുംമററും ആഘോഷത്തിൽ പങ്കുകൊണ്ടിരുന്നു.അവസാനദിവസം പൌർണ്ണമിയാണെന്നു് പ്രസ്താവിച്ചല്ലൊ.അന്നേദിവസം തെരുവുകളെല്ലാം രാജകീയവും ദൈവികവുമായ ആഡംബരങ്ങളാൽ പ്രശോഭിക്കും; കച്ചവടക്കാരും, വ്യവസായികളും,ഉദ്യോഗസ്ഥന്മാരും,ബാലന്മാരും,വൃദ്ധന്മാരും,സ്ത്രീകളും പുരുഷന്മാരും,ജൈനന്മാരും,ബുദ്ധന്മാരും,ഹിന്ദുക്കളും മഹമ്മദന്മാരും—എല്ലാം—ജാതിഭേദമോ, നിലഭേദമോ ഗണിക്കാതെ ഉത്സവാഘോഷത്തിൽ സൊല്ലാസംപങ്കുകൊള്ളും; അക്രമങ്ങൾകൂടാതെ ഇക്കാലത്തു് ഉത്സവങ്ങൾ ഭംഗിയായി നടക്കാറില്ലെങ്കിലും, അന്നു് അവയൊന്നുംതന്നെ കൂടാതെ ഉത്സവം "കേമമായി" കൊണ്ടാടുക പതിവുണ്ടു്.

ഇതാ! ഇന്നു് ചൈത്രപൌർണ്ണമിയാണു്. പ്രഭാതത്തിൽതന്നെ ആഗ്രാപട്ടണത്തിന്റെ "മട്ടും മാതിരി"യും മാറിയിരിക്കുന്നു. കമ്പോളങ്ങളെല്ലാംതന്നെ അകക്കാമ്പു കമ്പിക്കുംമാറു് വെമ്പലും ഇരമ്പലും കൊണ്ടു്, തിക്കും തിരക്കുംകൊണ്ടു്, മുക്കിലുംമൂലയിലും കൂടി ശബ്ദപ്രവാഹത്തെ പ്രതിരോധിക്കാതെ പ്രചരിപ്പിച്ചു. തോരണരാജികൾ, പുഷ്പങ്ങൾ, ചിത്രങ്ങൾ, മരപ്പാവകൾ മുതലായവകൊണ്ടു തെരുവുകൾ വിരാജമാനമായ് പ്രശോഭിച്ചു. ആഗ്രാകോട്ടയുടെ പൂർവ്വഭാഗത്തുള്ള ഗോപുരത്തിൽനിന്നും യമുനാതീരംവരെയുള്ള രാജപാതകളുടെ അതൃത്തി നിർണ്ണയം ചെയ്യുമാറു പാതകൾ, ഇരുപാർശ്വങ്ങളിലും പരിരമ്യമായി പരിലസിച്ചു പാറിപ്പറക്കുന്നു. അഥവാ, ആഗ്രായിലെ രാജപാതകളുടെ അട്ടത്തിരുനാൾ ഇന്നുതന്നെയാണു്! ഇന്നു മറെറാരു വിശേഷംകൂടിയുണ്ടു്. അക്ബർചക്രവർത്തി സിംഹാസനാരൂഢനായശേഷം ഇതാ നാല്പത്തിഅഞ്ചാമത്തെ വർഷം പൂർത്തിയാകുന്നതു് ഇന്നേദിവസമാണു്. അതുകൊണ്ടും രഥോത്സവത്തിനു് വൈശിഷ്ട്യമുണ്ടെന്നു് സമ്മതിക്കാതെ തരമില്ല.

ഇന്നത്തേപോലെ ഉത്സവാദികൾ അന്നു് ആഘോഷിക്കപ്പെടാറില്ലെന്നു പറഞ്ഞുവെങ്കിലും, പ്രസ്തുതദിവസം ആഗ്രാനഗരി ഉത്സവത്തിൽ ഭംഗിയായി പങ്കുകൊള്ളുന്നുണ്ടായിരുന്നു. ആ വിശ്രമവേളയെ സോത്സാഹം ചിലവഴിക്കുന്നതിന് അന്യദേശങ്ങളിൽനിന്നും ആഗതരായിട്ടുള്ളവർ വേഷഭൂഷാദ്യാഡംബരങ്ങളാൽ ദ്യോതമാനരായി, തെരുവുകളിൽക്കൂടി കൂട്ടംകൂട്ടമായി ചരിക്കുന്നു. തോരണങ്ങൾ വിരിച്ചു് അടയാളപ്പെടുത്തിയിട്ടുള്ളതു കണ്ടാൽ ഉത്സവാഘോഷം തെരുവുമുതൽ നദീതീരംവരെ ഉണ്ടായിരിക്കുമെന്നു് ഊഹിക്കുവാൻ വിഷമമില്ല. നദീതടത്തിൽ പ്രത്യേകം പന്തലുകളും മണിമന്ദിരങ്ങളും ഭംഗിയായി സൃഷ്ടിക്കപ്പെട്ടിട്ടുണ്ടു്. ചക്രവർത്തിക്കും പരിവാരങ്ങൾക്കും വിശ്രമിക്കാനുള്ള പ്രത്യേകമന്ദിരങ്ങളും വിശാലമായും വിദ്യോതിതമായും വിലസുന്നു. നിർമ്മലമായ നദീജലത്തിൽ, കെട്ടിടങ്ങളും അവിടെ കൂടിയിരിക്കുന്ന ആൾക്കൂട്ടവും എല്ലാം പ്രതിഫലിക്കുന്ന ഛായയേ ഇളക്കുവാൻ ഒരു ഓളംപോലും അവിടെ ഉണ്ടാകുന്നില്ല. ഗംഭീരമായ ഭേരീനാദവും, കർണ്ണമധുരമായ സംഗീതധാരയും, ആൾക്കൂട്ടത്തിന്റെ ഇരമ്പലും, ഭടാവലിയുടെ പടഹധ്വനിയും, കയൽമിഴിമാരുടെ കുയിൽമൊഴികളും, പുരോഹിതന്മാരുടെ ആശംസാഗിരങ്ങളും, ആചാര്യന്മാരുടെ മന്ത്രോച്ചാരണങ്ങളും, മാന്ത്രികന്മാരുടെ മന്ത്രശബ്ദവും — എല്ലാം — ഒന്നിച്ചു സംയോജിച്ചു് ആഗ്രാനഗരത്തിന്റെ ഉപരിയുള്ള വായുമണ്ഡലത്തിൽ മാറ്റൊലിച്ചത്തു ലയിക്കുന്നു. നദീതടത്തിൽ ഒരുഭാഗത്തു ബുദ്ധാചാര്യന്മാരുടെ ശാസനാസഞ്ചയത്തോടുകൂടിയ ശാന്തപ്രസംഗങ്ങളും, മറ്റൊരുസ്ഥലത്തു മഹമ്മദാചാര്യന്മാരുടെ മനമിളക്കുന്ന മഹോപദേശങ്ങളും, വേറൊരിടത്തു, ഹിന്ദുപുരോഹിതന്മാരുടെ സനാതനവചനങ്ങളും ഇടവിടാതെ മുഴങ്ങുന്നുണ്ടു്. ഇപ്രകാരമെല്ലാം ഉത്സവബഹളങ്ങൾ അവിടെ എവിടേയും ഉണ്ടായിരുന്നെങ്കിലും ഇന്നു ഒരു സ്ഥലത്തും കാണുവാൻ കഴിയാത്ത "അക്രമരാഹിത്യം" സദാപി കളിയാടിക്കൊണ്ടിരുന്നുവെന്നു പറയാം. "പെട്ടാളക്കാരുടെ മുക്കിൽ മുട്ടലോ," പരുഷമതികളുടെ അസത്യപ്രലപനമോ, കള്ളന്മാരുടെ തക്കം നോക്കലോ, കാമനികളുടെ കള്ളപ്പുഞ്ചിരിയോ, വഞ്ചകന്മാരുടെ പഞ്ചാരവാക്കുകളോ സമാധാനപരിപാലകന്മാരുടെ 'പിടിച്ചു പറിക്കലോ,' ഒന്നുംതന്നെ അവിടെ ഉണ്ടായിരുന്നതായി പ്രത്യക്ഷപ്പെടുന്നില്ല. [illegible]മറിച്ചു ഈശ്വരശക്തിയെ നാനാപ്രകാരേണയും ഉദ്ദീപിപ്പിക്കുന്നതിനും ഉത്തേജിപ്പിക്കുന്നതിനും, ഉൽ

ക്ഷപ്പെടുത്തുന്നതിനും വേണ്ട സകലസംരംഭങ്ങളും അവിടെ ഉണ്ടായിരുന്നു.

അന്നേദിവസം ഉദ്ദേശം നാലുനാഴിക പകലായപ്പോൾ പട്ടണത്തിന്റെ പ്രധാന തെരുവിൽനിന്നും നദീതടത്തിലേക്കു ഘോഷയാത്ര ആരംഭിച്ചു. ഉത്തമന്മാരായ ഹസ്തികളുടെ മസ്തകത്തിൽ ഭംഗിയായി അരുണാംബരംകൊണ്ടു് അലങ്കരിച്ച ബുദ്ധന്റെയും മററും വിഗ്രഹങ്ങൾ എഴുന്നള്ളിക്കുകയും, രഥങ്ങൾ അലങ്കരിച്ചു അവയിലും വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കയും രഥോത്സവത്തിന്റെ പ്രധാന ചടങ്ങുകളായിരുന്നു. പട്ടണത്തിന്റെ ഒരു പ്രധാനഭാഗത്തുനിന്നും ആരംഭിച്ച രഥോത്സവത്തിൽ പങ്കുകൊള്ളാത്തവരായി ആഗ്രാനിവാസികളിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. ആബാലവൃദ്ധം ആപാമരം വിശേഷവസ്ത്രാഭരണങ്ങളാൽ അലംകൃതരായി രഥോത്സവത്തിൽ തങ്ങൾക്കുള്ള ഉല്ലാസത്തെ വെളിപ്പെടുത്തി. സ്വർണ്ണം വെള്ളി എന്നിവകളാൽ നിർമ്മിതങ്ങളായ പല്ലക്കുകളിൽ രാജകന്യകമാരും, പ്രഭുസ്ത്രീകളും അന്തഃപുരവാസികളായ അംഗനാരത്നങ്ങളും രഥോത്സവത്തിൽ മറെറാരു ഉത്സവം എന്നതുപോലെ പ്രശോഭിച്ചു. ഉദ്ദേശം ആറുമണിയോടുകൂടി രഥവും വിഗ്രഹങ്ങളും നദീതടത്തിലെത്തി. അപ്പോൾ അവിടെ ഉണ്ടായിരുന്ന ആൾക്കൂട്ടത്തെ എണ്ണി തിട്ടപ്പെടുത്തുന്നതിന് സാധിച്ചിരുന്നെങ്കിൽ ആഗ്രാപട്ടണത്തിലെ ശരിയായ "കാനേഷുമാരിക്കണക്കു" പ്രത്യക്ഷപ്പെടുമായിരുന്നു.

നദീതടത്തിന്റെ ഒരു ഭാഗത്തു്, ഈ ആഘോഷങ്ങളിൽനിന്നും മാറി ഒരു യുവതി നിൽപുണ്ടായിരുന്നു. അവളുടെ വേഷം കണ്ടാൽ അവൾ ഒരു മുസൽമാൻ സ്ത്രീയാണെന്നു് ഊഹിക്കുവാൻ ന്യായങ്ങളുണ്ടായിരുന്നു. അവൾ ആൾക്കൂട്ടത്തിൽ നിന്നെല്ലാം മാറിനില്ക്കുകയാണെങ്കിലും അവിടെ നടക്കുന്ന സകല വിശേഷങ്ങളും അവൾ അറിയുന്നുണ്ടു്. അവൾ മതപ്രസംഗങ്ങൾ ശ്രദ്ധിക്കയും, വിഗ്രഹാച്ചനകൾ കാണുകയും ചെയ്യാതിരിക്കുന്നില്ല. അവൾ ആരേയോ ശോൽക്കണ്ഠം പ്രതീക്ഷിക്കുന്നുണ്ടെന്നു് അവളുടെ ഉഴറോടുകൂടിയ നോട്ടങ്ങൾ വിളിച്ചു ചൊല്ലുന്നു. ഉത്സവത്തിരക്കിൽ കടാക്ഷശസ്ത്രങ്ങളെ തരംനോക്കി പ്രയോഗിക്കുന്ന കാമിനിമാരെപ്പോലെ അവൾ "മദനച്ഛായം" പുരട്ടിയിട്ടുള്ള കൺമുനകളെയല്ല ഭ്രൂധനുസ്സിൽനിന്നും മുക്തമാക്കിയതെന്നു് അവളുടെ പ്രശാന്തമായ മുഖഭാവം തെളിയിക്കാതിരിക്കുന്നില്ല. അവളുടെ നോട്ടത്തിൽ ഒരിക്കലും മോഹാ

രോപണം ചെയ്യുവാൻ നിവൃത്തിയല്ല. അഥവാ ഉത്സവബഹളത്തിൽ അബലാജനങ്ങളുടെ നോട്ടങ്ങളെ വകതിരിക്കാനോ, പട്ടിക ചേർത്തു നിർണ്ണയിക്കാനൊ സാദ്ധ്യമല്ലെന്നു വിചാരിക്കയാണ് ഉത്തമം. ആൾത്തിരക്കിൽ അനേകം പേർ അവളുടെ അടുക്കൽക്കൂടി പോകുന്നതായി അവൾ കണ്ടുവെങ്കിലും അവരിലാരിലും അവളുടെ നോട്ടം പതിയുന്നില്ല. എന്നാൽ അതാ! അംബികാദേവിയും പരിചാരികമാരും അവിടെ ആഗതരായപ്പോൾ ആ യുവതിയുടെ നയനങ്ങൾ തൃപ്തിപ്പെട്ടതുപോലെ തോന്നുന്നു. അവൾ ദേവിയുടെ പല്ലക്കിലേക്കു സൂക്ഷിച്ചു നോക്കുന്നുണ്ട്. നദീതടത്തിലുള്ള പ്രത്യേക മന്ദിരത്തിൽ ദേവി പരിചാരികമാരോടൊത്തു കയറിച്ചെന്നപ്പോൾ, ആ യുവതി ആ മന്ദിരത്തേ ലക്ഷ്യമാക്കി പതുക്കെ പതുക്കെ നടന്നു തുടങ്ങി. അവൾ മന്ദിരത്തിൻെറ നടയിലെത്തി കുറച്ചു നേരം അവിടെ നിന്നപ്പോൾ ദേവിയുടെ ഒരു പരിചാരിക അവിടെ വരുകയും, അവളോടായി, ആ യുവതി ഇങ്ങിനെ പറയുകയും ചെയ്തു. "സോദരി! ദയവുചെയ്തു നദീറ അകത്തുണ്ടെങ്കിൽ ഒന്നു് ഇവിടെ വരാൻ പറയണം. എനിക്കു് അവളെ കണ്ടാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ടു്."

പരിചാരിക—നദീറയെ ഇപ്പോൾ കാണ്മാൻ കഴിയുമൊ എന്നു സംശയമാണു്. എങ്കിലും ഞാൻ അവളോടു വിവരങ്ങൾ പറയാം. നിങ്ങൾ ഏതാണു്?

യുവതി—ഞാൻ പെഷ്വാറിൽനിന്നും വരുകയാണു് എന്നു മാത്രം പറഞ്ഞാൽ മതി?

പരിചാരിക—ഇത്ര വളരെ ദൂരെ നിന്നും നിങ്ങൾ വന്നതെന്തിനാണു്.

യുവതി—ആ നാട്ടുകാരിയാണെന്നേയുള്ളു. എൻെറ താമസം ഡില്ലിയിലാണു്. നിങ്ങൾ ഇത്രയും പറയുക."

ഇതു കേട്ട ഉടനെ ആ പരിചാരിക മന്ദിരത്തിൻെറ അന്തർഭാഗത്തേക്കു പോയി. കുറച്ചു നേരം കഴിഞ്ഞപ്പോൾ നദീറ, യുവതിയുടെ അടുക്കൽ വന്നു. അപ്പോൾ അവളുടെ മുമ്പിൽ നില്ക്കുന്നതായി കണ്ടതു് അവളുടെ സ്നേഹത്തിനും ആരാധനക്കും പാത്രമായ ഫാത്തിമയേയല്ലാതെ വേറെയാരേയുമല്ല. നദീറ ഒന്നു പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിച്ചു:—

“പെഷ്വാർകാരി നദീറയേ അന്വേഷിക്കുന്നുവെന്നു പറഞ്ഞപ്പോൾ ഞാൻ വല്ലാതെ പരിഭ്രമിച്ചു. ഒരു പക്ഷെ ചത്തുപോയ അയേഷ തിരിച്ചു വന്നിരിക്കാമായെന്നാണു ഞാൻ സംശയിച്ചതു്. ആകട്ടെ, ഫാത്തിമേ! നീ ഉത്സവം കണ്ടു തൃപ്തിപ്പെട്ടില്ലേ? ഇനി എന്തിനാണു ഇവിടെ നില്ക്കുന്നതു? ഞാൻ അന്നു കണ്ടു പിരിഞ്ഞതിൽ പിന്നിട്ട യാതൊരു വൎത്തമാനവും അറിഞ്ഞില്ലല്ലൊ? ഞാൻ അകത്തുപോയി ദേവിയുടെ അനുവാദത്തോടുകൂടി പുറത്തുവരാം. എന്നാൽ പരിഭ്രമം കൂടാതെ, സൌകൎയ്യമായി ഒരു സ്ഥലത്തുപോയി ഇരുന്നു നമ്മൾക്കു സംഗതികൾ പറയാമല്ലൊ.” ഇത്രയും പറഞ്ഞു നദീറ മന്ദിരത്തിനകത്തേക്കു കയറിപ്പോയി. ഏകദേശം കാൽ നാഴിക കഴിഞ്ഞപ്പോൾ നദീറ വീണ്ടും പുറത്തു വന്നു. അവർ രണ്ടു പേരും കൂടി അവിടെനിന്നും പുറപ്പെട്ടു, നദീതടത്തിൽ തന്നെ ഒരു ഒഴിഞ്ഞ മൂലയിൽ പോയി ഇരുന്നു. നദീറ ഇങ്ങിനെ പറഞ്ഞു “അന്നു ഞാൻ കുമാരസേനനെ കണ്ടു. നിന്റെ കത്തും കയ്യിൽ കൊടുത്തു. അധിക കാലതാമസം കൂടാതെ വന്നു കണ്ടു കൊള്ളാമെന്നും വാഗ്ദാനം ചെയ്തിട്ടുണ്ടു്. പക്ഷെ ചക്രവൎത്തി അദ്ദേഹത്തെ ശാസിച്ചുവെന്നും മറ്റും കേൾക്കുന്നുണ്ടു്. വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിതിക്കു വന്നു നിന്നേ കാണാതിരിക്കയില്ല. കുറെയൊക്കെ ക്ലേശങ്ങൾ സഹിക്കാതെ കാൎയ്യം നടക്കുമോ?” ഇത്രയും പറഞ്ഞു നദീറ ഒന്നു പുഞ്ചിരിക്കൊണ്ടു. നദീറയുടെ വൎത്തമാനം കേട്ടു രസിച്ചിരുന്ന ഫാത്തിമ പറഞ്ഞു തുടങ്ങി:—

“നീ വളരെ സമൎത്ഥതന്നെയാണ്. നിന്നേക്കൊണ്ട് അതെല്ലാം നിഷ്പ്രയാസം സാധിക്കുമെന്നു് എനിക്കു് അറിവുള്ളതല്ലേ? അതുകൊണ്ടു് തന്നേയാണല്ലോ ഞാൻ കത്തു് നിന്റെകയ്യിൽതന്നെ ഏൽപിച്ചിട്ടുള്ളതു്! പക്ഷെ നീ എന്തിനാണു അനാവശ്യങ്ങൾ പറയുന്നതു് എനിക്കു എന്തു ക്ലേശമാണുള്ളതു്.

നദീറ — അതൊന്നും ഞാൻ പറഞ്ഞില്ല. ഇന്നാൾ ഒരു വലിയ ബഹളമുണ്ടായതു നീ അറിഞ്ഞില്ലേ? കംഭോദരസ്വാമിയേപറ്റി നീ കേട്ടിട്ടില്ലേ? അയാൾ സോഫിയെ കഴുത്തിനുപിടിച്ചു വലിച്ചെറിഞ്ഞു. അതാ കൊട്ടാരത്തിനുള്ളിൽ നില്ക്കുന്നവളാണ് സോഫി.” ഇത്രയും പറഞ്ഞു മന്ദിരത്തിന്റെ ഒരു ഭാഗത്തു് ചില പരിചാരികമാരുടെ കൊച്ചമ്മസ്ഥാനവും വഹിച്ചുകൊണ്ടു് നില്ക്കുന്ന സോഫിയെ നദീറ ചൂണ്ടിക്കാണിച്ചു. ഉടൻതന്നെ അവളെ സൂക്ഷിച്ചുകൊണ്ടു ഫാത്തിമ ചോദിച്ചു:—

"ഇവൾ ഏതാണ്? ഇവൾ കൊട്ടാരത്തിലെ അന്തഃപുരത്തിൽ ഉൾപ്പെട്ട ഭാഗ്യവതികളിൽ ഒരുവളാണെന്ന് തോന്നുന്നല്ലോ? പിന്നെ, കംരോദരൻ ഇവളെ ഉപദ്രവിച്ചതെങ്ങിനെ"

ഫാത്തിമക്കു സോഫിയെപ്പററി നല്ലതുപോലെ അറിവില്ലെന്നു നദീം ഓർത്തതു പിന്നീടാണ്. അതുകൊണ്ട് അവളെ പരിചയപ്പെടുത്തേണ്ടഭാരവും തന്നിൽ സ്ഥിതിചെയ്യുന്നുണ്ടെന്നു കരുതി നദീം പറഞ്ഞു. "അവൾ കാസിമിൻെറ ഭാര്യയാണ്. ഞാൻ നിൻെറ അടുക്കൽ നിന്നു പോന്നതിൽ പിന്നീട താമസിച്ചതു അവളോടൊരുമിച്ചായിരുന്നു. അവൾ കൊട്ടാരത്തിലെ ഒരു പരിചാരികയാണെന്നു ഞാൻ നിന്നോട ഇതിനുമുൻപുതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

ഫാത്തിമ—നീ എന്തു കള്ളമാണീപ്പറയുന്നതു? അവൾ തന്നെയാണോ കൊട്ടാരത്തിലെ പരിചാരികയായ സോഫി! അവളെ കണ്ടാൽ ഒരു ചക്രവത്തിനിയേപോലെ ഇരിക്കുന്നുവല്ലോ. അവൾക്ക ഇത്രമാത്രം പ്രൌഢിവന്നതെന്തുകൊണ്ടാണ്? കണ്ടാലും അവൾ വളരെ സുന്ദരിതന്നെയാണല്ലോ.

നദീം—അവൾക്ക സൌന്ദയ്യവും പദവിയും മററും ഉണ്ട. പക്ഷേ, വാസ്തവത്തിൽ അവൾ പരിചാരികമാത്രമാണ്. അവൾ നമ്മളെരണ്ടുപേരേയുംകൂടി കണ്ടുകഴിഞ്ഞാൽ ഉടൻതന്നെ ദേവിയുടെ അടുക്കൽ പല കള്ളങ്ങളും പറഞ്ഞു കേൾപ്പിക്കും. എൻെറ അഭിപ്രായത്തിൽ അവൾക്ക വളരെ അസൂയയുണ്ട്.

ഫാത്തിമ—അവൾക്ക നിന്നോട അസൂയഉണ്ടോ? എന്തിനാണ് അസൂയപ്പെടുന്നതു? പക്ഷെ എങ്ങിനെ അറിയാം. ഓരോരുത്തക്ക അവർ ആഗ്രഹിക്കുന്ന ഓരോ പദവി ലഭിക്കുവാൻവേണ്ടി എന്തും പ്രവത്തിക്കാൻ മടിയുണ്ടാകയില്ല. അല്ലെങ്കിൽ പിന്നെ അയേഷ ഞങ്ങളെ ദ്രോഹിച്ചതെന്തിന്? ഇവളും ആ തരക്കാരിതന്നെയാണെന്ന് അറിഞ്ഞതിൽ ഞാൻ അൽഭുതപ്പെടുന്നു. എന്തു ചെയ്യാം? ഇപ്പോൾ രണ്ട അയേഷമാരുണ്ടായി.

നദീം—അവൾ എന്നെ ദ്രോഹിക്കാൻ പലതും പ്രവത്തിച്ചിട്ടുണ്ട. പക്ഷെ അതൊന്നും ഇവിടെവെച്ചു പറയുവാൻ നിവൃത്തിയില്ല. പറഞ്ഞാൽ അവസാനിക്കയും ഇല്ല.

ഫാത്തിമ—ഇവളെ കണ്ടിട്ട് അതൊന്നും തോന്നുന്നില്ലല്ലൊ. വെളുത്തു ചുവന്നു ഇരിക്കുന്ന ഈ മാംസപിണ്ഡത്തിനുള്ളിൽ കറുത്ത കരിങ്കല്ലുപോലെയിരിക്കുന്ന മനസ്സു ഇരിപ്പുണ്ടെന്നു വിചാരി

കണ്ടതെങ്ങിനെ? പക്ഷെ ദൈവനിശ്ചയങ്ങളെല്ലാം തന്നെ ആശ്ചര്യകരമാണല്ലോ

നദീറ—അവൾ രാജകുമാരനുമായിട്ടു വളരെ സ്നേഹമാണ്. സോഫി അയെഷയെ അറിയുമെന്നു അദ്ദേഹത്തോട ഗൂഢമായിപ്പറഞ്ഞതു ഞാൻ കേട്ടു.

ഫാത്തിമ—അതൊന്നു പറയുക.

നദീറ—ഇവൾ പെഷ്‌വാർകാരിയാണ്. അയേഷാ അവിടെ താമസിച്ചിരുന്നുവെന്നും പെഷ്‌വാറിൽ വെച്ച് ഒരു കിണററിൽ ചാടി മരിച്ചുവെന്നും അവൾ പറഞ്ഞു.

ഫാത്തിമ—അങ്ങിനെയാണെങ്കിൽ എൻെറ ഭാവിയെല്ലാം ഇരുണ്ടു. യും. പുരോഹിതൻെറ ശ്രമങ്ങളും നിഷ്ഫലങ്ങളായി.

നദീറ ഈ വാക്കുകൾ പറഞ്ഞതിനുശേഷം ഫാത്തിമയുടെ മുഖത്തിനും വളരെ ഭാവഭേദമുണ്ടായി. ഫാത്തിമ സങ്കടപ്പെടുന്നുണ്ടെന്നറിഞ്ഞ് അവളെ രസിപ്പിക്കാനായി നദീറ ഇപ്രകാരം പറഞ്ഞു.

"ഫാത്തമേ, അന്നു കുമാരസേനൻ നിന്നേപ്പററി ഓൎത്തപ്പോൾ ഒന്നു പുഞ്ചിരിക്കൊണ്ടു. അപ്പോൾ ഞാൻ വിചാരിച്ചു; നീ അദ്ദേഹത്തിൻെറ അടുക്കൽ ഉണ്ടായിരിക്കേണ്ടതാണെന്നു. പ്രേമത്തിൻെറ മിത്രങ്ങളെല്ലാം ഒരുപോലെയാണ് സംശയമില്ല. നിൻെറ മിത്രം എൻെറ മിത്രം തന്നേ.

ഫാത്തിമ—നീ അസത്തുതന്നെയാണു. നീ എന്തെല്ലാം അസംബന്ധമാണു പറയുന്നതു?

നദീറ—അസംബന്ധമാണൊ ഞാൻ പറഞ്ഞതു? പരമാൎത്ഥത്തിൽ സംബന്ധമല്ലേ കലാശം? ഇതെല്ലാം പരമാൎത്ഥമാണെന്ന് ഒരിക്കൽ ബോദ്ധ്യപ്പെടും. ഇങ്ങിനെയൊക്കെ ഞാനും ഒരിക്കൽ കരുതിയിട്ടുള്ളതാണു.

ഫാത്തിമ—ആകട്ടെ. ഞാൻ അതെല്ലാം കേട്ടു. സെലിംകുമാരൻ ഇന്നു എഴുന്നെള്ളിയിട്ടില്ലേ? ഇവിടെ എങ്ങും കാണുന്നില്ലല്ലോ. ഒരുപക്ഷേ ചക്രവൎത്തിതിരുമനസ്സിൽനിന്നും എഴുന്നെള്ളിയപ്പോൾ കന്നിച്ചു വന്നിരിക്കാം അല്ലേ?

നദീറ—നീ പകരം വീട്ടുകയായിരിക്കാം. പ്രതിക്രിയ പാപകരമാണെന്നു നല്ല ഓൎമ്മവേണം. രാജകുമാരൻ ദേവിയോടുകൂടി എഴുന്നെള്ളിയിട്ടുണ്ടു.

ഫാത്തിമ—ശരി! നദീറ ദേവിയുമൊരുമിച്ച് എഴുന്നെള്ളുകയും ചെയ്തു. അതു മതി. നീ എന്താണു അങ്ങോട്ടു പോകാത്തതു. അദ്ദേഹം നി

ന്നെ അന്വേഷിക്കുന്നുണ്ടാവാം. ഞാൻ നിന്നെ ഇവിടെ നിർത്തിയ
തിൽവെച്ച് അദ്ദേഹം സങ്കടപ്പെടുന്നുണ്ടെങ്കിൽ ഇനിയും ഞാൻ
രാജകോപത്തിന്നു പാത്രമാകും. ചക്രവർത്തിയുടെ ഗുരുവിനെ ആ
രൊ തീ വെച്ചു കൊന്നതിന്നും ഞാൻ കുറ്റക്കാരിയായി. ഇനി
ചക്രവർത്തിയുടെ പുത്രന്റെ ഹൃദയത്തെ കാമൻ തീ വെച്ച് എരി
ക്കുന്നതിന്നും ഞാൻ കുറ്റക്കാരിയാകണോ? ആ കുറ്റം നീ തന്നെ
വഹിക്കണം. ആ രാജകോപം നീ തന്നെ ഏൽക്കുക.

നദീറ—ഫാത്തിമേ. നീ പറഞ്ഞു പറഞ്ഞു് അതിരു കടക്കുന്നുവല്ലൊ.
എന്നെപ്പറ്റി പറഞ്ഞാലും തരക്കേടില്ല. രാജകുമാരനെപ്പറ്റി പറയു
ന്നതു സൂക്ഷിച്ചു വേണം. അല്ലെങ്കിൽ ഞാൻ, കുമാരസേനനോടു
നീ ദുഷ്ടയാണെന്നു പറയും. നിശ്ചയമായും ഇന്നുതന്നെ പറഞ്ഞേ
ക്കാം.

ഫാത്തിമ— എന്താ കുമാരസേനൻ എന്റെ ആരാണ്. അല്ലെങ്കിൽ
നിന്റെ ആരാണ്? നീ പറഞ്ഞാൽ എനിക്ക് എന്തു ദോഷമാണു
വരാനുള്ളതു?

നദീറ—സെലിം രാജകുമാരൻ എന്റെ ആരാണ്? അല്ലെങ്കിൽ നി
ന്റെ ആരാണു? കുമാരസേനനോടു പറഞ്ഞാൽ പിന്നെ അങ്ങോ
ട്ടു ഇപ്പോഴെങ്ങും വരുകയില്ലെന്നതു നിശ്ചയമാണ്.

ഫാത്തിമ— രാജകുമാരൻ എന്റെ രാജാവാണു. നിന്റെ ആണ്!

നദീറ—എന്റെ ആണോ? എന്റെ എന്താണു? നിന്റെ വാചക
ത്തിന് ഒരർത്ഥവും ഇല്ലല്ലോ?

ഫാത്തിമ— സൂക്ഷിച്ചു നോക്കിയാൽ 'ആണിൽ' അർത്ഥം കാണും. നി
ന്റേയാണു തർക്കമില്ല'

ഇപ്രകാരം നദീറയും ഫാത്തിമയുംകൂടി ഓരോ വിനോദവും പ
റഞ്ഞുകൊണ്ട് അവിടെ ഇരുന്നപ്പോൾ അവരുടെ മുമ്പിൽ ഒരു വി
കൃതരൂപി ഭിക്ഷയും യാചിച്ചുകൊണ്ടു വന്നു. സാധാരണയായി, ഉ
ത്സവസ്ഥലങ്ങളിൽ യാചകന്മാർ എന്തെല്ലാം ക്ലേശങ്ങൾ അനുഭവി
ക്കേണ്ടിവന്നാലും ആഗതരാകാതെയിരിക്കയില്ലെന്ന് ഇന്നത്തെ ഉ
ത്സവസ്ഥലങ്ങളിൽ പോയിട്ടുള്ളവർക്ക് അറിവാൻ കഴിയുന്നതാണ
ല്ലോ. ഏറ്റവും മുഷിഞ്ഞു, കീറിപ്പറിഞ്ഞ വസ്ത്രങ്ങളും, അസഹനീ
യമായ ദുർഗ്ഗന്ധവും, ഒരു മുളവടിയും, ഒരു ഭിക്ഷാപാത്രവും, എല്ലു
കൾ തെളിഞ്ഞ മാറിടവും, ജരബാധിച്ചു ഭയങ്കരരൂപത്തെ പ്രത്യക്ഷ
പ്പെടുത്തുന്ന മുഖവും, കണ്ണുകഠോരമായ സ്വരവുംകൂടി ഒത്തുചേർന്നാൽ
ഒരു യാചകനായിത്തീരാതിരിക്കയില്ല. ഈ തരത്തിൽ ഒരു സത്വ

മായിരുന്നു അവരുടെ മുമ്പിൽ വന്നുനിന്നതു്. അയാൾ അവിടെ വന്നുനിന്ന ഉടനെത്തന്നെ "ഹള്ളാ"യെന്നു രണ്ടുമൂന്നു പ്രാവശ്യം ഉച്ചരിച്ചു. അയാളെ കണ്ടു നദീറ പറഞ്ഞു:—

"എന്തുചെയ്യാം! പാവത്തിന്റെ വേഷം കണ്ടില്ലേ? നമ്മൾക്കു ഗതി ഉണ്ടായിരുന്നെങ്കിൽ വല്ലതും കൊടുക്കാമായിരുന്നു. അയാൾ പരസ്യമായി യാചിക്കുന്നു. നമ്മൾ അതിന് ആരംഭിച്ചില്ലെന്നേയുള്ളു." ഇതുകേട്ടു യാചകൻ പറഞ്ഞുതുടങ്ങി: "കൊച്ചമ്മേ! ഇതെല്ലാം ഹള്ളാതന്നെ അറിയട്ടെ. ഹാക്കിമിനു കഷ്ടകാലം തുടങ്ങിയതു് ഇന്നുമാത്രമല്ല. അനേകകാലമായി തെരുവുതന്നേയാണു നമുക്കാശ്രയം. ഹാക്കിമിനും ചില സ്ത്രീജനങ്ങളും കുഞ്ഞുകുട്ടികളും ഒക്കെ ഉണ്ടായിരുന്നു. എന്തുചെയ്യാം. എല്ലാം ചത്തൊടുങ്ങി. നമ്മൾ മാത്രം തെണ്ടാനായിട്ടു ശേഷിച്ചു. പക്ഷേ, നിങ്ങളെങ്കിലും വല്ലതും തരണേ! അല്ലെങ്കിൽ മഹാപാപമുണ്ടു്." ഇത്രയും കേട്ടപ്പോൾ നദീറ, ഫാത്തിമയോടായിട്ടു പറഞ്ഞു. "ഫാത്തിമേ! നീ വല്ലതും കൊടുക്കണം. പുണ്യമുണ്ടു്. പുണ്യമുണ്ടെങ്കിലല്ലാതെ കുമാരസേനനു നിന്നെ ഇഷ്ടമാകയില്ല. അതുകൊണ്ടു് ആദ്യം പുണ്യം വാങ്ങിക്കു്." നദീറയുടെ ഈ വാക്കുകൾ കേട്ടപ്പോൾ ഫാത്തിമയ്ക്കു് അല്പം ദേഷ്യമുണ്ടാകാതിരുന്നില്ല. അവൾ മറുപടി പറഞ്ഞു: "ഇപ്പോൾ പുണ്യം നിനക്കാണാവശ്യം. രാജാവിന്റെ പ്രീതിക്കാണു പുണ്യം വേണ്ടതു്. അതുകൊണ്ടു നീതന്നെ വല്ലതും കൊടുത്തു പുണ്യം വാങ്ങിക്കൊള്ളു. ഇയ്യാൾ ഇന്നാൾ ദേവാലയത്തിൽ വന്നു ഭിക്ഷ വാങ്ങിക്കൊണ്ടു പോയതേയുള്ളു." നദീറയുടെയും ഫാത്തിമയുടെയും വാക്കുകൾ സശ്രദ്ധം ശ്രവിച്ച ഹാക്കിം ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ രണ്ടുപേരും ഇപ്രകാരം മത്സരിക്കേണ്ട. രണ്ടു കൊച്ചമ്മമാർക്കും പുണ്യം വേണം. അതുകൊണ്ടു് എനിക്കു രണ്ടുപേരും കുറേശ്ശെ തന്നാൻ ഹള്ളാ നിങ്ങളെ അനുഗ്രഹിക്കും." ഹാക്കിമിന്റെ ഈ വർത്തമാനം അവരെ ഇരുപേരേയും ഒരുപോലെ രസിപ്പിച്ചു. അവർ രണ്ടുപേരും പൊട്ടിച്ചിരിച്ചു. നദീറ ഇങ്ങിനെ തുടർന്നു:—

"ഫാത്തിമേ! നിന്റെ കയ്യിൽ വല്ലതുമുണ്ടെങ്കിൽ ആദ്യം കൊടുക്കുക; പിന്നെ ഞാനും വല്ലതും കൊടുക്കാം. അപ്പോൾ അയാൾക്കു വളരെ തൃപ്തിയും ഉണ്ടാകും. അങ്ങിനെയല്ലേ കാര്യം!" ഇതു കേട്ടു സന്തോഷം അടക്കുവാൻ കഴിയാതെ ഹാക്കിം പറഞ്ഞു. "എന്റെ കൊച്ചമ്മമാരല്ലേ? നിങ്ങൾക്കു രണ്ടുപേർക്കും പുണ്യമുണ്ടാകാതിരിക്കയില്ല. ഹാക്കിമിനു വല്ലതും തന്നാൽ ഹാക്കിം നിങ്ങളുടെ ഭാഗ്യങ്ങളെ

ല്ലാം ഇപ്പോൾതന്നെ പറയാം. അതൊക്കെ ഫാക്കിമിനു നല്ല നിശ്ചയമാണ്." ഇതു കേട്ടപ്പോൾ രേഖാശാസ്ത്രം, സാമുദ്രികാശാസ്ത്രം എന്നിവയിൽ വളരെ വിശ്വാസമുണ്ടായിരുന്ന നബീസക്കു കൌതുകം തോന്നി ഫാത്തിമയോടിങ്ങിനെ പറഞ്ഞു. "ഫാത്തിമേ! നമ്മൾക്കു് ആ പാവത്തിനു വല്ലതും കൊടുക്കാം. അയാൾ ഒരുപക്ഷേ ശാസ്ത്രങ്ങളെല്ലാം അറിയാവുന്നാളായിരിക്കും. നമ്മൾക്കു് എല്ലാം സംഗതികളും വിവരമായി അറിയുകയും ചെയ്യാം." ഇത്രയും ഫാത്തിമയോടു പറഞ്ഞതിനുശേഷം ഫാക്കിമിനെ അറിയിച്ചു. "ആകട്ടെ, ഞങ്ങൾ രണ്ടുപേരുടെയും ഭാഗ്യം പറയാമെങ്കിൽ ഞങ്ങൾ രണ്ടു വെള്ളിത്തുട്ടുകൾ തരാം." ഫാക്കിം ഇതു കേട്ടു സന്തോഷത്തോടുകൂടി അപ്രകാരംതന്നെ ചെയ്യാമെന്നു സമ്മതിച്ചു.

അയാൾ ആദ്യം കണ്ണടച്ചു് അല്പനേരം ചില മന്ത്രങ്ങൾ ചൊല്ലുന്നതുപോലെ ഇരുന്നു. പിന്നീടു നബീസയുടെ കൈപ്പടം കാണട്ടെ എന്നു പറഞ്ഞു. കൈപ്പടം നോക്കിക്കൊണ്ടു് ഇങ്ങിനെ പറഞ്ഞുതുടങ്ങി. "കൊച്ചമ്മ വളരെ ഭാഗ്യവതിയാണ്, സംശയമില്ല.

'ആയുർരേഖയിൽ മത്സ്യത്തിൻ വടിവുണ്ടെങ്കിൽ ഗുണംഫലം
നൃപനോടൊത്തുചേരേണം ശൂലവും ചേർന്നുകാണുകിൽ.
ഭാഗ്യരേഖയിൽമൂന്നോളം ചാലുചേർന്നഥ കാണുകിൽ
നൃപനായാലുമത്യന്തദുഃഖമുണ്ടെന്നു ചൊല്ലണം.
കൈത്തണ്ടിൽചുററുമൂന്നെങ്കിൽ ധീരനാണെന്നുമാം ഫലം
കൈപ്പടം വെള്ളയാണെങ്കിൽ ഭീരുതന്നെ,യസംശയം.
ചുവപ്പാണെങ്കിലോ ഭാഗ്യമുത്തമംതന്നെ നിശ്ചയം
കറുപ്പോ മഞ്ഞയോയെങ്കിൽ ദാരിദ്ര്യംവന്നുചേർന്നിടാം.
തർജ്ജനിക്കകമെട്ടുണ്ടു രേഖയെങ്കിൽ സുഖം ശുഭം,
ആ രേഖകൾ മുറിഞ്ഞെന്നാൽ സ്ത്രീനിമിത്തം വിനാശമാം
കൈവാളിൻരേഖയായുസ്സിൽ കടന്നാൽ മാതൃദുഃഖമാം,
അതുഭാഗ്യത്തിലാണെങ്കിൽ പിതൃദുഃഖമസംശയം
രണ്ടുമുണ്ടെങ്കിലോ കയ്യിന്നുടമസ്ഥന്റജീവിതം
ദുഃഖസമ്പൂർണ്ണമാകാതെയിരിക്കില്ലിതു സത്യമാം.'

ഇങ്ങിനെയൊക്കെയാണ് പ്രമാണം. അവിടേക്കു ഇപ്പോൾ സൌഖ്യമുള്ള കാലമാണ്. അവിടത്തെ മാതാവു് ഇപ്പോൾ കുറച്ചുനാൾ മുമ്പു മരിച്ചിരിക്കണം. അവിടുന്നു ഒരു പ്രഭു കുടുംബത്തിലെ അംഗമാണെന്നു എനിക്കു കയ്യിൽ കാണാവുന്നതാണ്. അവിടത്തെ പിതാവു അവിടത്തെ ജനനം കഴിഞ്ഞു ഉടനെ എവിടേയോ പോയി. ഒരുപക്ഷേ ഇ

പ്പോൾ മരിച്ചിരിക്കണം. അവിടേയ്ക്കു ഒരു ചക്രവർത്തിനിയുടെ യോഗം കാണുന്നുണ്ട്. അവിടന്നു ഇപ്പോൾ ആരേയോ ദൃഢമായി സ്നേഹിക്കുന്നുണ്ടു. അവിടത്തേയും അതുപോലെത്തന്നെ അയാൾക്കും സ്നേഹമുണ്ട്. പക്ഷെ ചില സങ്കടങ്ങൾ അനുഭവിക്കേണ്ടിവരും. ഒരു സ്ത്രീ അവിടേയ്ക്കു വലിയ ശത്രുവായിതീർന്നിട്ടുണ്ട്. അതു സൂക്ഷിച്ചാൽ മാത്രംമതി. ബാക്കിയെല്ലാം വളരെ ഭംഗിയായിട്ടാണിരിക്കുന്നതു. ഒരു സങ്കടം ഉണ്ടാകേണ്ടതുപോലെ തോന്നുന്നു. മുൻപറഞ്ഞതെല്ലാം അവിടത്തെ കൈയിൻെറ ലക്ഷണങ്ങളാണ്. ഇപ്പോൾ പത്തു വെള്ളി നാണയത്തിൻെറ ജോലി ഹാക്കിം ചെയ്തിട്ടുണ്ടല്ലൊ”

ഹാക്കിമിൻെറ ഈ ഭാഗ്യം പറച്ചിലിൽ പല പരമാർത്ഥങ്ങളും അടങ്ങിയിട്ടുണ്ടെന്നു നദീറയ്ക്കു അറിവുള്ളതുകൊണ്ടു അവൾ ആ യാചകൻെറ ദിവ്യത്വത്തെപ്പററി വിചാരിച്ചു വിസ്മയിച്ചു. ഉടൻതന്നെ ഫാത്തിമയുടെ കൈപ്പടം നോക്കിക്കൊണ്ട് ഹാക്കിം പറഞ്ഞുതുടങ്ങി “അവിടന്നും ഭാഗ്യവതിതന്നേയാണ്. അവിടത്തെ മാതാവും മരിച്ചിരിക്കുന്നു. പിതാവ് യുദ്ധത്തിൽ മരിച്ച ലക്ഷണമാണ് കാണുന്നത്.

‘കൈപ്പടത്തിൽ കരേമേട്ടിൽ രേഖനാലുനടക്കുതാൻ
നീണ്ടുകാണുകിൽ വഞ്ചിക്കപ്പെട്ടുപോമെന്നു ചൊല്ലിടാം.
ഗോവണിപ്പടിപോൽ രേഖ ചേർന്നുചേർന്നു ചരിക്കുകിൽ
ദുഃഖമുണ്ടാകിലും മർത്ത്യൻ രാജസൌഖ്യമണഞ്ഞിടും.
അതിലാലിഖതൻ രൂപം കാണുകിൽ പിച്ചതെണ്ടിയെ
വിവാഹം ചെയ്തു ജീവിക്കാതിരിക്കില്ല നൃപാലനും’

മുൻപു ചൊല്ലിയ പ്രമാണവും ഇതും എല്ലാം അവിടേയ്ക്കു ബാധിക്കുന്നതാണ്. അവിടത്തെ ദുഃഖങ്ങളെല്ലാം തീരാറായിട്ടുണ്ടു. അതിശൂരനായ ഒരു ഭർത്താവ് അവിടേക്കുണ്ടാകണമെന്നും യോഗമുണ്ടു. ഇപ്പോൾ ഭർത്താവില്ലാത്ത ദുഃഖം മാത്രമേ അവിടേക്കുള്ളൂ. കൂടിവന്നാൽ ഒരു സംവത്സരത്തിൽ കൂടുതൽ ക്ഷമിക്കേണ്ട കാര്യമില്ല. നിങ്ങളുടെ രണ്ടുപേരുടേയും കൈയ്യ് ഒരുപോലെയാണിരിക്കുന്നതു. നിങ്ങൾ സഹോദരികളാണോ?”

നദീറ:—നിങ്ങൾ പറഞ്ഞതിൽ ചിലതെല്ലാം സത്യമാണ്. പക്ഷെ ഞങ്ങൾ സഹോദരികളും മററുമല്ല. അതു നിങ്ങൾക്കു തെററിപ്പോയി. ഞങ്ങൾ സഹോദരികളേപ്പോലെ പെരുമാറുന്നുവെന്നേയുള്ളൂ.

ഹാക്കിം:—അല്ലായിരിക്കാം എന്നാൽ നിങ്ങൾ ഒരാളുടെ പൌത്രികളായിരിക്കണം അങ്ങിനെയുമല്ലായിരിക്കാം ഹാക്കിമിന് കണ്ണും ത

ലയും ചുററുന്നതുകൊണ്ടു അങ്ങിനേയൊക്കെ തോന്നിയതാൺ. അതു കൊണ്ടു ഹാക്കിമിനു നല്ലതുപോലെ വല്ലതുമൊക്കെ തരണം. എന്നാൽ നിങ്ങൾക്കു പുണ്യവും കിട്ടും. നല്ല ഭത്താക്കന്മാരേയും കിട്ടും. സംശയമില്ല; അനുഗ്രഹമുണ്ടു."

ഹാക്കിമിൻെറ ഭാഗ്യനിരീക്ഷണം കഴിഞ്ഞപ്പോൾ നദീറ തൃപ്തിയോടുകൂടി ഒരു വെള്ളിനാണയം കൊടുത്തു. ഇതുകണ്ടു ഫാത്തിമയും മററൊരു വെള്ളിനാണയം സമ്മാനിച്ചു. ഇരുപേരുടേയും കൈയ്യിൽ നിന്നും സന്തുഷ്ടിയോടുകൂടി നാണയങ്ങളും വാങ്ങി ഒന്നു ചിരിച്ചു. "ഇതുപോലെ എവിടെയെല്ലാം നടന്നാലാണു് വല്ലതും കിട്ടുന്നതു? എന്നാൽ ഹാക്കിം പോകട്ടെ." എന്നുപറഞ്ഞു ആ യാചകൻ യാത്രയായി. ഹാക്കിം പോയിക്കഴിഞ്ഞപ്പോൾ ഫാത്തിമ നദീറയോടു പറഞ്ഞു. "നദീറേ! അവൻ പറഞ്ഞതെല്ലാം പരമാത്ഥമാണല്ലോ. നീ ചക്രവത്തിനിയായിക്കഴിഞ്ഞു. പിന്നെ എന്താണു ചിലതെല്ലാം മാത്രം സത്യമാണെന്നു പറഞ്ഞതു? നീ ഭാഗ്യമുള്ള കൊച്ചമ്മ തന്നെയാണു. പക്ഷെ നിൻെറ വിരോധിസ്ത്രീയാരാണു? ഒരുപക്ഷെ ഞാൻ തന്നെയായിരിക്കാം."

നദീറ:—ശരിയാണു. നീ പറഞ്ഞതെല്ലാം പരമാത്ഥംതന്നെ. ഭത്താവിനെപ്പററിയുള്ള വിചാരമല്ലാതെ ഫാത്തിമയ്ക്കു യാതൊരു ചിന്തയുമില്ലന്നല്ലേ അയാൾ പറഞ്ഞതു? കുമാരസേനൻ ഉടൻവരുമെന്നു കൈയ്നോക്കാതെതന്നെ ഞാൻ നിന്നോടു പറഞ്ഞിട്ടുള്ളതല്ലേ? എൻെറ ശത്രു സ്ത്രീയാണെന്നു പറഞ്ഞതു എനിക്കു മനസ്സിലായി. അതു സോഫിതന്നെയാണു്. എനിക്കു അന്തഃപുരത്തിലേക്കു പോകുവാനുള്ള സമയമായി. ഞാൻ ഉടൻതന്നെ മടങ്ങട്ടെ. നീ എപ്പോഴാണു് പോകുന്നതു? ഒരു പക്ഷെ ഇന്നു തമ്മിൽ കണ്ടില്ലെങ്കിൽ പിന്നെ എങ്ങിനെ?

ഫാത്തിമ:—ശരിയാണു്! ചക്രവത്തി—അല്ല—ചക്രവത്തിയാകേണ്ടയാൾ അവിടെ അന്വേഷിക്കുന്നുണ്ടു്. വേഗം അങ്ങോട്ടു ചെല്ലുക. ഞാൻ കുറച്ചു കഴിഞ്ഞാൽ ഉടൻ തിരിച്ചുപോകും. എതായാലും ഇത്രയും നിന്ന സ്ഥിതിക്കു രഥോത്സവം കഴിഞ്ഞു പോകുന്നതല്ലേ നല്ലതു്?

നദീറ:—ശരിയാണു്. ഒരുപക്ഷെ കുമാരസേനൻ ഇവിടെ വരും ഒന്നു കാണാം—"

ഇതു കേട്ടഉടനെ "അതു പക്ഷെയല്ലേ?—മറാതു തീച്ചയാണ

ല്ലോ. വേഗം പോവുക. അപ്പോൾ അതിൽ കൂടുതൽ കാണാം—"
ഇത്രയുംപറഞ്ഞു ഫാത്തിമ നദീറയെ പിടിച്ചു ഒന്നു തള്ളി. നദീറ
"എന്നാൽ പോകട്ടെ" എന്നു പറഞ്ഞു അവിടെനിന്നും എഴുന്നേററു
നദീതടത്തിലുള്ള മണിമന്ദിരത്തിലേക്കു പോയി. ഫാത്തിമയും അ
വൾ ആദ്യം നിന്നിരുന്ന സ്ഥലത്തുതന്നെ വന്നുചേൎന്നു. നദീറയെ വിട്ടു
പിരിഞ്ഞതിൽവെച്ചു ഫാത്തിമക്കു വളരെ ഖേദമുണ്ടായിരുന്നു. ഉത്സ
വാഘോഷത്തിന്റെ ചടങ്ങുകൾ എല്ലാംതന്നെ അതിന്റെ പരമകാ
ഷ്ഠയെ പ്രാപിക്കാറായി. കൎമ്മസാക്ഷി മറഞ്ഞു. പ്രകൃതീശ്വരി തന്റെ
ഇരുകരങ്ങൾകൊണ്ടും അമ്മാനം ആടുന്നതുപോലെ പശ്ചിമദിക്കിൽ
സൂൎയ്യഗോളം താഴുകയും പൂൎവ്വദിക്കിൽ ചന്ദ്രഗോളം ഉയരുകയും ചെ
യ്യുന്ന കാഴ്ച ആനന്ദദായകം തന്നെയാണ്. അല്പാല്പമായി തെളി
ഞ്ഞുതുടങ്ങുന്ന ചന്ദ്രികയിൽ ആ നദീജലം "പാൽക്കുഴമ്പോടാമേളം
ചെയ്തതുപോലെ" പ്രശോഭിച്ചു. ഫാത്തിമ ഏകാകിനിയാണെങ്കി
ലും ധീരയായിതന്നെ അവിടെ നിന്നു. അവളുടെ അടുക്കൽ അവ
ളെപ്പോലെത്തന്നെയുള്ള മറെറാരു സുന്ദരി അല്പം കുണ്ഠിതഭാവത്തോ
ടുകൂടി നില്പുണ്ട്. ഉദ്ദേശം ഇരുപതുവയസ്സു പ്രായംവരുന്ന ആ ത
രുണിയുടെ സൌന്ദൎയ്യധോരണി വെൺചന്ദ്രികയിൽ പതിന്മടങ്ങ്
വൎദ്ധിച്ചു പരിലസിച്ചു. തന്നെപ്പോലെതന്നെ ഏകാകിനിയായി സോ
ല്ക്കണ്ഠം നില്ക്കുന്ന ആ ചന്ദ്രമുഖി ആരായിരിക്കാമെന്നു അവൾ സംശ
യിച്ചു. ഉത്സവത്തിരക്കിൽ പലരും പലവിധത്തിൽ നില്ക്കുന്നതു ക
ണ്ടാൽ അതിനെപ്പററി പ്രത്യേകിച്ചൊന്നും ധരിക്കേണ്ടതില്ലെന്ന് ഫാ
ത്തിമക്കു നിശ്ചയമുണ്ടായിരുന്നെങ്കിലും ആ തരുണിയെപ്പററി മനസ്സി
ലാക്കുവാൻ സ്ത്രീസഹജമായ അഭിലാഷം അവളിൽ ഉണ്ടാകാതിരു
ന്നില്ല. പക്ഷെ അതിനുള്ള ധൈൎയ്യം അവളിൽ ഉണ്ടായിരുന്നുമില്ല.
ഫാത്തിമ ഇപ്രകാരമെല്ലാം തന്നെ അവലോകനം ചെയ്യുന്നുണ്ടെ
ന്നൊ ഒന്നുംതന്നെ ആ തരുണി അറിയുന്നതേയില്ല. ഒരു ഉത്തമ
സ്ത്രീയുടെ ലക്ഷണങ്ങളും തികഞ്ഞിരുന്ന ആ തരുണിയുടെ ശിരസ്സ്
ഒരു വെള്ള മൂടുപടത്താൽ ആവൃതമായിരുന്നു. അതിൽനിന്നും അ
വൾ, ഒരു മുസൽമാൻ തരുണിയായിരിക്കാമെന്ന് ഫാത്തിമ, ഉദ്ദേശി
ക്കാതിരുന്നില്ല. ഏകദേശം ഒരുനാഴികയോളം ഇപ്രകാരം ഇരുപേ
രും അവിടെത്തന്നെ നിലകൊണ്ടു. ഒടുവിൽ, ആ തരുണിയുടെ
അടുക്കൽ ഒരു സ്ത്രീ വന്നു ഇപ്രകാരം പറയുന്നതായി ഫാത്തിമ കേട്ടു.

"അവിടുന്നു നിന്നു വിഷമിച്ചിരിക്കാം. ഞാൻ വളരെ രഹസ്യ

മായിട്ടാണ് അവിടെ അറിയിച്ചതു. മടങ്ങി എഴുന്നള്ളുമ്പോൾ അവിടെ വന്നുകൊള്ളാമെന്നു പറഞ്ഞിട്ടുണ്ട്. ചക്രവത്തിയുമൊരുമിച്ചു ഇരിക്കുകയാണു. ഇപ്പോൾ ഇങ്ങോട്ടു വരികയുമില്ല."

ആഗതയായ സ്ത്രീ ഇത്രയും പറഞ്ഞു നിൎത്തിയപ്പോൾ തരുണി ചോദിച്ചു "അദ്ദേഹത്തെ ഗൂഢമായി കണ്ടുപിടിച്ചതിൽ ഞാൻ അതിശയിക്കുന്നു. അവിടെ ദേവി ഉണ്ടായിരുന്നില്ലേ? സോഫി നിന്നെ കണ്ടുവോ? ഉവ്വെങ്കിൽ വളരെ മോശമാണ്. നമ്മൾക്കു വേഗം പോകണം"

ഇപ്രകാരം തീരുമാനിച്ച് തരുണി അവിടെനിന്നും നടന്നുതുടങ്ങി. തന്റെ ദൃഷ്ടിപഥത്തിൽനിന്നും മറയുന്നതുവരെ, ഫാത്തിമ അവരെ നോക്കിക്കൊണ്ടു നിന്നു. അല്പനേരത്തേക്കു മാത്രം ഉണ്ടായിരുന്ന അവരുടെ സംഭാഷണം, ഫാത്തിമയിൽ പല വികാരങ്ങളും ഉളവാക്കി. "മടങ്ങി എഴുന്നള്ളുമ്പോൾ," "ചക്രവത്തി," "ദേവി," "സോഫി" എന്നീപദങ്ങളാണു ഫാത്തിമയെ വിഷമിപ്പിച്ചതെന്നു പറയേണ്ടതില്ലല്ലോ. അവൾ ഇപ്രകാരം വിചാരിച്ചു. "എഴുന്നള്ളുക" എന്നു പറഞ്ഞ സ്ഥിതിക്കു രാജകുടുംബത്തിൽ ഉൾപ്പെട്ടവരാരെങ്കിലും ആയിരിക്കണമെന്നതു തീർച്ചയാണ്. ചക്രവത്തിയുമായി വൎത്തമാനം പറയുന്നുവെന്നു പറഞ്ഞതുകൊണ്ടു 'എഴുന്നള്ളുക' എന്ന ക്രിയ ചക്രവത്തിയിൽതന്നെ ആരോപിച്ചിട്ടുള്ളതല്ലെന്നും, "ദേവി നിന്നേ കണ്ടുവോ" എന്നു ചോദിച്ചതിൽനിന്നും സെലിം രാജകുമാരന്റെ പട്ടമഹിഷിയെയാണ് ആ പദംകൊണ്ടു വിവക്ഷിക്കുന്നതെന്നും, സോഫി അറിഞ്ഞിട്ടുണ്ടെങ്കിൽ മോശമാണെന്നു പറഞ്ഞതിൽ നിന്ന് ആ തരുണി സെലിം രാജകുമാരന്റെ പ്രത്യേകസ്നേഹത്തിനു പാത്രമായിരിക്കണമെന്നും ഉദ്ദേശിക്കുവാൻ ഫാത്തിമക്കു വിഷമമുണ്ടായിരുന്നില്ല. പക്ഷെ, ഇപ്രകാരം സെലിമിന്റെ പ്രേമത്തിനു പാത്രമായിരിക്കുന്ന ഈ തരുണി ആരായിരിക്കാം? അവളുടെ താമസം ഗൂഢമായിട്ടല്ലെങ്കിൽ സോഫി അറിഞ്ഞാൽ അതു ക്ലേശകാരണമാണെന്നു വിചാരിക്കാൻ എന്തു ന്യായമാണുള്ളതു്? ഏതായാലും ആ സ്ത്രീ നിശ്ചയമായും, മുൻപ് നദിറ തന്നോടു പറഞ്ഞിട്ടുള്ള 'മെഹർ' തന്നെയായിരിക്കണം. അവളുടെ രൂപസൌന്ദൎയ്യം അദ്വിതീയമായിരുന്നതിൽനിന്നുതന്നെ അപ്രകാരമാണെന്നു തീർച്ചപ്പെടുത്തുന്നതിൽ എന്തു് അബദ്ധമാണുള്ളതു്. അല്ലെങ്കിൽ, ഇതെല്ലാം എന്റെ സംശയങ്ങൾ മാത്രമാണ്. സെലിമിനെപ്പററിതന്നെയാണ് അവർ സം

സാരിച്ചതെന്നുള്ളതിലേക്ക് എന്തു ലക്ഷ്യമാണുള്ളത്. വല്ല സ്ത്രീകളും വല്ലവരോടും അവർ ഭാഷിച്ചാൽ അതെല്ലാം സെലിമിനെപ്പററിയാണെന്നു ധരിച്ച ഞാൻ മൂഢതന്നെയാണു, സംശയമില്ല. അതൊരിക്കലുമല്ല: എന്റെ സംശയം അടിസ്ഥാനരഹിതമാണ്. സെലിം രാജകുമാരനെപ്പററിത്തന്നെയാണ് അവർ സംസാരിച്ചത്. ഏതായാലും അവർ പോകുന്നതിനു മുൻപ് ഒന്നു സംസാരിക്കേണ്ടതായിരുന്നു. ആരാണെങ്കിലും എനിക്കു സംസാരിക്കാമായിരുന്നു. പക്ഷേ, അതു എന്റെ വിചാരഹീനതതന്നെയായിപ്പോയി. ഹാ! കഷ്ടം! അവരുടെ പേരുതന്നെയും എന്താണെന്നു ചോദിക്കാതിരുന്നതു് അബദ്ധമായിത്തീർന്നല്ലൊ. അവർ ആരായിരുന്നാലും സുന്ദരിയും ധീരയുമാണ്. വർത്തമാനംതന്നെയും എത്രയും മിതമായിരുന്നല്ലൊ. അവർ പോയതെങ്ങോട്ടാണ്. അതും ഞാൻ കണ്ടില്ലല്ലൊ. അതെങ്കിലും സൂക്ഷിക്കേണ്ടതായിരുന്നല്ലൊ. ഒരുപക്ഷേ അവർ കൊട്ടാരത്തിൽനിന്നും പുറത്തു വല്ല സ്ഥലത്തും താമസിക്കുന്നുണ്ടായിരിക്കാം. അല്ലെങ്കിൽ പിന്നെ മടങ്ങി എഴുന്നള്ളുമ്പോൾ അവിടെ കയറിക്കൊള്ളുമെന്നു പറഞ്ഞതിൽ എന്തർത്ഥമാണുള്ളതു്. അതെല്ലാം പോകട്ടെ! ആ യാചകൻ പറഞ്ഞതൊക്കെ പരമാർത്ഥമാണല്ലൊ. പക്ഷേ, അയാൾ എന്തെല്ലാമാണു തുറന്നു പറഞ്ഞതു്. ഞാൻ അവിടെയിരുന്നു ലജ്ജിച്ചുപോയി. കുമാരസേനനെ ഇവിടെയെങ്ങുംതന്നെ കാണുന്നില്ലല്ലൊ. അഥവാ! ഞാൻ എന്തിനാണ് അതെല്ലാം അന്വേഷിക്കുന്നതു്. അദ്ദേഹം കൊട്ടാരത്തിലോ മറേറാ ഉണ്ടായിരിക്കാം. അതും പോകട്ടെ. ഞാനും നദീറയും സോദരികളാണെന്നു പറഞ്ഞതാണ് അത്യത്ഭുതം! നദീറയും ആമെഹറും സോദരികളാണെന്നു പറഞ്ഞിരുന്നെങ്കിൽ അതു പരമാർത്ഥമായിരുന്നേനേ! രണ്ടുപേർക്കും അത്രയ്ക്കു ഛായയുണ്ട്. പക്ഷേ, നദീറയ്ക്കു അല്പം പ്രായം കുറയുമെന്നേയുള്ളു. നദീറ എന്തെല്ലാമാണു പറഞ്ഞതു്! ആയേഷ മരിച്ചുപോയിയെന്നു സോഫി പറഞ്ഞുവത്രെ! കൊള്ളാം. അങ്ങിനെയാണെങ്കിൽ എനി എന്റെ സ്ഥിതിയെന്താണ്. ഞാൻ രാജശിക്ഷക്കു പാത്രമാകാതെ കഴികയില്ല. പോകാൻ സമയമായല്ലൊ." ഇപ്രകാരം പലതരത്തിലുള്ള വിചാരങ്ങളും ആക്ഷേപസമാധാനങ്ങളും മനസ്സിൽ ഉദിച്ച് ഫാത്തിമയെ സമാധാനരഹിതയാക്കി. അവൾ അവിടെനിന്നും സാവധാനം നടന്നുതുടങ്ങി. രഥോത്സവത്തിന്റെ ചടങ്ങുകളെല്ലാം അവസാനിക്കുന്നതിനു മുൻപായി ഫാത്തിമ അവിടെനിന്നും തിരിച്ചു രാജപാതയിൽ പ്രവേശിച്ചു. അവൾ ദ്രുതഗതിയിൽ നടന്നുതുടങ്ങി. ഉദ്ദേശം രണ്ടുനാഴികയോളം തന്റെ ഉദ്ദിഷ്ടസ്ഥലത്തേക്കു നടക്കേണ്ടതുണ്ടെങ്കിലും അവളുടെ പാദം അവളെ ക്ഷണനേരം

കൊണ്ടു് അവളുടെ പ്രാപ്യസ്ഥാനത്തു എത്തിച്ചു. മഹമ്മദൻദേവാലയത്തിൽ പ്രവേശിക്കുവാനായി ആരംഭിച്ചപ്പോൾ അശ്വാരൂഢനായ ഒരു യോദ്ധാവു് അവൾക്കു് എതിരേ വരുന്നതായി തോന്നി. ഉത്സവദിവസമായതുകൊണ്ടു്, അയാൾ വല്ല ഭടനും ആയിരിക്കാമെന്നു കരുതി അവൾ ദേവാലയത്തിന്റെ നടയിൽ പ്രവേശിച്ചു് അയാൾ പോകുന്ന വഴിയിലേക്കു് സൂക്ഷിച്ചുനോക്കി. അശ്വാരൂഢനായിരിക്കുന്ന ആൾ ദീൎഘകായനാണെന്നും, അയാളുടെ മുമ്പിൽ പെട്ടിപോലെ ഒരു സാധനം ഇരിപ്പുണ്ടെന്നും ഫാത്തിമക്കു തോന്നാതിരുന്നില്ല. അല്പനേരം അയാൾ തന്റെ കുതിരയെ ദേവാലയത്തിന്റെ നടയിൽ നിൎത്തി വിശ്രമിക്കുന്നതിനാരംഭിച്ചു. അപ്പോൾ അയാളെ നല്ലതിൻവണ്ണം കാണുന്നതിനു പൂനിലാവിന്റെ സഹായംകൊണ്ടു ഫാത്തിമക്കു സാധിച്ചു. ആൾ അതികോമളനാണെന്നും, അദ്ദേഹം ദീൎഘയാത്രയിൽ എന്നപോലെ വളരെ ക്ഷീണിച്ചിട്ടുണ്ടെന്നും ഫാത്തിമ ഉദ്ദേശിച്ചു എന്നാൽ അയാളുടെ നയനങ്ങൾക്കു താൻ ഗോചരീഭവിക്കരുതെന്നു വിചാരിച്ചു് അവൾ ആ നടയിലുണ്ടായിരുന്ന മണ്ഡപത്തിന്റെ ഒരു വശത്തു മറഞ്ഞുനിന്നു. അല്പനേരം വിശ്രമിച്ചശേഷം അദ്ധ്വനീനൻ പിന്നേയും തന്റെ യാത്ര തുടൎന്നു. അവൾ അദ്ദേഹത്തെ നല്ലതുപോലെ സൂക്ഷിച്ചു നോക്കി. അദ്ദേഹത്തിൽ അവൾ കണ്ടതു കുമാരസേനന്റെ രൂപം തന്നെയായിരുന്നു. പക്ഷെ സംശയം പിന്നേയും അവളിൽ കടന്നുകൂടാതിരുന്നില്ല. 'ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതെല്ലാം അവനെന്നുതോന്നും' എന്നു പറയുന്നതു് എത്രയോ പരമാൎത്ഥം! ഏതായാലും ഇനി പോയി ശയിക്കുകതന്നേയാണു നല്ലതെന്നു കരുതി അവൾ നിദ്രക്കാരംഭിച്ചു. പക്ഷേ അവൾക്കു അന്നത്തെ നിദ്ര ലേശംപോലും സുഖപ്രദമായിരുന്നില്ല. അന്നു് അവൾ കണ്ടിട്ടുള്ള കാഴ്ചകൾ എല്ലാം അവളുടെ നയനങ്ങൾക്കു മുമ്പിൽ നില്ക്കുന്നതുപോലെ തോന്നി. അവളുടെ വിചാരങ്ങളെല്ലാം 'നസീം, മെഹർ, കുമാരസേനൻ, സെലിം' എന്ന നാലു കേന്ദ്രങ്ങളിൽ മാറി മാറി സ്ഥിതിചെയ്തു. ആ വത്സരത്തിലെ മഹോത്സവം പല കാൎയ്യങ്ങൾകൊണ്ടും ഏററവും വിശേഷപ്പെട്ടതാണെന്നു അവൾക്കു തോന്നി. അഥവാ അപ്രകാരംതന്നെയല്ലാതിരിക്കുന്നതെങ്ങിനെ? അനേകനാളായി നിഗൂഢസ്ഥിതിയിൽ വൎത്തിക്കപ്പെടുന്ന എന്തെല്ലാം സംഗതികളാണു് ആ മഹോത്സവംമൂലം പുറത്തു വന്നിട്ടുള്ളതെന്നു ആ സാധു അറിയുന്നതെങ്ങിനെ? ഈ ലോകത്തിലെ രഹസ്യസംഭവങ്ങളൊന്നുംതന്നെ ചിരകാലം നിഗൂഢമായിരിക്കയില്ലെന്നും, ഒരിക്കൽ എല്ലാംകൂടി പുറത്തു വരാതെ കഴികയില്ലെന്നും അപ്രകാരം പുറത്തു വരുന്നതെല്ലാം വിശേഷസന്ദൎഭങ്ങളിലാണെന്നും ആ വത്സരത്തിലെ മഹോത്സവം പിന്നീടു വ്യക്തമാക്കി.



## ഇരുപത്തിരണ്ടാം അദ്ധ്യായം.

രഥോത്സവാഘോഷം കഴിഞ്ഞു് ആൾക്കൂട്ടം അല്പാല്പമായി കുറഞ്ഞുതുടങ്ങി. പടയൊഴിഞ്ഞ കളംപോലെ, അലയടങ്ങിയ കടൽപോലെ, യമുനാനദീതടം പ്രശാന്തമായിത്തീൎന്നു. പാതിരാവായതോടുകൂടി ഉത്സവത്തിന്റെ സകലചടങ്ങുകളും അവസാനിക്കുകയാൽ അന്യദിക്കുകളിൽനിന്നും ആഗതരായിട്ടുള്ളവർ ആ ദിവ്യസങ്കേതത്തിൽനിന്നും നിരുത്സാഹരായി, ജംഗരജാതരാഗനയനങ്ങളോടുകൂടി മെല്ലെമെല്ലെ പിന്തിരിഞ്ഞു നടന്നു. ഉത്സാഹം നശിച്ച ഉത്സവപ്രണയികൾ അടുത്ത വത്സരത്തേ രഥോത്സവത്തേ സ്വാഗതമരുളി ക്ഷണിച്ചുകൊണ്ടു, വിളൎത്തു വാടിയ മുഖങ്ങളോടുകൂടി സ്വഗൃഹങ്ങളിലേക്കു തിരിച്ചു. അംബികാദേവിയും പരിവാരങ്ങളും അന്തഃപുരത്തിൽ തിരിച്ചെത്തിയിട്ടു അധികനേരമായില്ല. സോഫി ഉത്സവം നടത്തി ക്ഷീണിച്ചു്, കച്ചയടച്ചു്, ഒരുവിധത്തിൽ തന്റെ ശിരസ്സിൽനിന്നും രഥോത്സവഭാരം തീൎന്നുവെന്നു കരുതി ദേവിയോടു യാത്രപറഞ്ഞു പിരിഞ്ഞു് അവളുടെ ഗൃഹത്തിൽ വന്നു. സെലിം ശയിക്കാറുള്ള മണിമാളികയിൽ പോയപ്പോൾ അദ്ദേഹം അവിടെയെങ്ങുംതന്നെ ഇല്ലാതിരുന്നതിനാലാണു, സാധാരണ രഥോത്സവരാത്രികളിലേപ്പോലെ, അവൾ കൊട്ടാരത്തിൽ തന്നെ നിദ്രക്കാരംഭിക്കാതിരുന്നതെന്നു് അവൾക്കും അവളുടെ വിശ്വസ്തസഖിയായ ശമ്മിഷ്ഠക്കും മാത്രമേ അറിവുണ്ടായിരുന്നുള്ളു. അവൾ ഗൃഹത്തിൽ വന്നപ്പോൾ കാസിം ഗൃഹത്തിന്റെ പുറത്തുതന്നെ ഒരു ശിലാവിഗ്രഹംപോലെ ഇരിക്കുന്നുണ്ടായിരുന്നു. അയാൾ അവിടെനിന്നും അന്നേദിവസം പുറത്തിറങ്ങിപ്പോകരുതെന്നു സോഫി നേരത്തേതന്നെ നിരോധനാജ്ഞ പ്രസിദ്ധപ്പെടുത്തിയിരുന്നതിനെ ശിരസാവഹിച്ചു് ആ സാധു—അഥവാ മണ്ണുക്കുഴത ഒരു തൂണിൽ ചാരി അയാളുടെ ശിരോലിഖിതത്തെ മായ്ക്കുന്നതിനെന്നപോലെ ഉറക്കംതൂങ്ങി ഇടയ്ക്കിടയ്ക്കു സ്തംഭത്തിൽ തലയടിച്ചുകൊണ്ടിരുന്നു. അയാൾ അപ്രകാരം ഇരിക്കുന്നതു കണ്ടതിൽവെച്ചു സോഫിക്കു ലേശവും സന്താപമുണ്ടായില്ലെങ്കിലും സന്തോഷം തോന്നിയതേയില്ല. അവൾ നേരെ ഗൃഹത്തിന്റെ അകത്തു പ്രവേശിച്ചു ഇങ്ങിനെ പറഞ്ഞു. "ഇരുന്നു് ഉറക്കം തൂങ്ങിയാൽ പിടിച്ചു വലിച്ചു ഞാൻ പുറത്തേക്കെറിയും." ഇത്രയും കല്പിച്ചതിനു ശേഷം അവൾ പുരമുറിക്കുള്ളിൽ പ്രവേശിച്ചു് അവളുടെ കൈ

യ്യിൽ ഉണ്ടായിരുന്ന കത്തിനെ നിവൎത്തി ഒന്നുരണ്ടു പ്രാവശ്യം വായിച്ചു. അതിൻെറ ശേഷം അവൾ ഇങ്ങിനെ പറഞ്ഞു. "ഇതു് ഇന്നു കൊണ്ടുപോയിട്ടു യാതൊരു ഫലവും ഉണ്ടായില്ലല്ലൊ. കൊള്ളാം. ഇതെൻെറ കൈയ്യിൽനിന്നും ആ ദുഷ്ടൻ അന്നു പിടിച്ചു വാങ്ങിയില്ലായിരുന്നെങ്കിൽ ഞാൻ ഇതിനു മുമ്പേ ആ ശവത്തിനെ പറഞ്ഞയക്കുകയില്ലായിരുന്നോ? പക്ഷെ ദേവിയോടു നല്ലതുപോലെ പറഞ്ഞതിനു ശേഷമല്ലാതെ ഇതു് ഏല്പിക്കാൻ നിവൃത്തിയില്ല. ഏതായാലും ഇന്നു ഇതു പെട്ടിയിൽതന്നെ ഇരിക്കട്ടെ. നാളെ ഇതു കൊണ്ടു പോകണം. പെട്ടിയിൽ എന്തെല്ലാം എഴുത്തുകളാണു് ഇരിക്കുന്നതെന്നു ഞാൻ നോക്കിയില്ലല്ലോ. എനിക്കു അറിവാനുള്ള എഴുത്തുകൾ പലതും അതിലുണ്ടു്. പക്ഷെ പല ഭാഷകളിലായതുകൊണ്ടു് അറിവാൻ നിവൃത്തിയില്ല. അവയിൽ ചിലതെല്ലാം നശിപ്പിക്കാനുമുണ്ടു." ഇത്രയും പറഞ്ഞു് അവൾ വിളക്കെടുത്തുകൊണ്ടു വേറെ ഒരു മുറിയിലേക്കു് അവിടെ വെച്ചിരുന്ന പെട്ടി തുറക്കുവാനായി, ഉത്സാഹത്തോടുകൂടി യാത്രയായി. പക്ഷെ അതാ! നിരാശയുടെ തമോബാധ സോഫിയുടെ മുഖത്തുണ്ടാകുന്നു. അവൾ വെച്ചിരുന്ന പെട്ടി അവിടെ എങ്ങുംതന്നെ കാണുന്നില്ല. അവൾ ഓരോ മുറിയിലും, ഓരോമൂലയിലും, പെട്ടി അന്വേഷിച്ചു നടന്നുതുടങ്ങി; ഓരോ സ്ഥലത്തു ചെല്ലുമ്പോഴും നിരാശയും, അവളുടെ കാലിൻെറ വേഗതയും ഒരുപോലെ വൎദ്ധിച്ചു. അതാ! അവൾ കാസിമിൻെറ അടുക്കലേക്കു കോപോജ്ജ്വലയായിട്ടു പായുന്നു. സോഫിയുടെ പാദപ്രഹരത്തിൻെറ ശക്തികൊണ്ടു ഗൃഹം നടങ്ങുന്നതുപോലെ തോന്നി. കാസിം ഉറക്കം തെളിഞ്ഞു് ഉത്സവബഹളത്തെ കല്പനാശക്തികൊണ്ടു സ്വപ്നം കണ്ടുകൊണ്ടിരുന്നതിനാൽ, ആന പിണങ്ങിയോടുന്നതായിരിക്കാമെന്നു ശങ്കിച്ചു വിരണ്ടു നിന്നു. അവൾ അയാളുടെ മുമ്പിൽ ചാടിവീണു് ഇങ്ങിനെ പറഞ്ഞു. "ഇപ്പോൾ പറയണം—പറയണം—വേഗം പറയണം—എൻെറ പെട്ടി എവിടെ? ഇപ്പോൾ പറയണം—വേഗം പെട്ടി തരണം. അല്ലെങ്കിൽ താനും ഞാനും ഇന്നു ശവമാണു. ദ്രോഹി! എവിടെയെൻെറ പെട്ടി?" സോഫിയുടെ ഈ വാക്കുകൾ കേട്ടു അല്പനേരത്തേക്കു പരിഭ്രമിച്ചു നിന്നുപോയ കാസിം മെല്ലെ പറഞ്ഞു:—

"ഇതെന്തു നാശമാണു്. നിങ്ങൾ ഈ പാതിരാത്രു് ഓടി വന്നു് എന്നെ ഉപദ്രവിക്കുന്നതെന്തിനാണു? നിങ്ങളല്ലേ ആ കടലാസ്സു ...

യച്ച പെട്ടി എടുപ്പിച്ചുകൊണ്ടുപോയതു്. സന്ധ്യ കഴിഞ്ഞപ്പോൾ ഇവിടെ കൊട്ടാരത്തിലെ ഒരു ഭൃത്യൻ വന്നു എന്നോടു് ഇങ്ങിനെ പറഞ്ഞു. "ഇവിടെ കൊട്ടാരത്തിലെവക ഒരു പെട്ടിയിരിപ്പുണ്ടെന്നും, അതു് എടുത്തുതരുവാൻ സോഫി കൊച്ചമ്മ യമുനാതീരത്തിൽവെച്ചു പറഞ്ഞയച്ചിട്ടാണ് അയാൾ വന്നതെന്നും, ഉടൻ കൊടുത്തയക്കേണ്ടതാണെന്നും മറ്റും അയാൾ അറിയിച്ചു." കാസിം ഇത്രയും പറഞ്ഞപ്പോൾ സോഫിയുടെ മുഖം ചുവന്നു. അവളുടെ കണ്ണുകൾ നിറഞ്ഞു. അവൾ ഗർജ്ജിച്ചുതുടങ്ങി.

"എടോ കഴുതേ! ഞാൻ തന്റെ——പറഞ്ഞയച്ചിരുന്നോ? തന്നോടു ഞാൻ പറഞ്ഞോ പെട്ടി കൊടുത്തയക്കാൻ? നീ സർവ്വവും നശിപ്പിച്ചല്ലോ, ദ്രോഹി! ഇനി ഞാൻ എങ്ങോട്ടാണ് പോകുന്നതു്? ഇപ്പോൾത്തന്നെ എന്റെ പെട്ടി വാങ്ങിത്തരണം. വേഗം ഇറങ്ങി പൊയ്ക്കൊള്ളണം. പെട്ടി കിട്ടാതെ ഈ പെണ്ണ് ഉറങ്ങുകയില്ല. സർവേശ്വരാ! എന്നെ ഈ ദ്രോഹി ചതിച്ചല്ലോ. ഞാൻ എങ്ങോട്ടു് പോകും. ആരുടെ അടുക്കൽ ചോദിച്ചാലാണ് പരമാർത്ഥം അറിയുന്നതു്? എടോ! വേഗം പോയി എന്റെ പെട്ടി വാങ്ങിക്കൊണ്ടുവരണം. അല്ലെങ്കിൽ—" ഇത്രയും പറഞ്ഞു സോഫി അവളുടെ വസ്ത്രങ്ങളും ആഭരണങ്ങളും, വിളക്കും, പാത്രങ്ങളുമെല്ലാം വലിച്ചെറിഞ്ഞുതുടങ്ങി. കാസിം പിന്നീടും അവിടെതന്നെ നില്ക്കുന്നതുകണ്ടു് സോഫി വളരെ ഉച്ചത്തിൽ പറഞ്ഞു. "തന്നോടു് ഇറങ്ങിപ്പോകാനല്ലേ ഞാൻ പറഞ്ഞതു്? എന്റെ വീട്ടിൽ ഒരു നിമിഷം താമസിക്കരുതു്. ദ്രോഹി! ഉടൻ പോയി എന്റെ പെട്ടി കൊണ്ടുവരണം. അല്ലെങ്കിൽ നാളെ ത്തന്നെ ഞാൻ തൂക്കിൽ കയറും" സോഫി ഇത്രയും പറഞ്ഞപ്പോൾ കാസിം പതുക്കെ ഉച്ചരിച്ചു:-"ഈ നട്ടപ്പാതിരായ്ക്കു ഞാൻ എവിടെപ്പോയാണ് പെട്ടി അന്വേഷിക്കേണ്ടതു്? ഞാൻ യാതൊന്നും കഴിച്ചിട്ടില്ല. ലേശവും ഉറങ്ങിയിട്ടുമില്ല. കഷ്ടം!

സോഫി:—എടാ ദ്രോഹീ! നീ ഉറങ്ങിയില്ലേ? മണ്ടക്കഴുതേ! വേഗം പോയി എന്റെ പെട്ടി കൊണ്ടുവരണം. ഇറങ്ങി പൊയ്ക്കൊള്ളണം. ഫോ!"

സോഫിയുടെ ഗുരുതരമായ ഈ ശാസനകേട്ടു് യാതൊരു നിവൃത്തിയും ഇല്ലാതെ, "ഇതെല്ലാം എന്റെ വിധി തന്നെയാണ്. എന്റെ തലയിലെഴുത്തിങ്ങിനേയായല്ലോ. പെരുവഴിതന്നെ ആധാരമായി." എന്നുപറഞ്ഞു കരഞ്ഞുകൊണ്ടു രാജപാതയിലേക്കിറങ്ങി. അയാളുടെ ഉള്ളിൽ ഉണ്ടായിരുന്ന വിചാരങ്ങൾക്കു എന്തെങ്കി

ലും പരിമാണം നിശ്ചയിക്കാൻ കഴിയുമെങ്കിൽ പരിണാമവും നിശ്ച യിക്കാൻ കഴിയും. ഇതിനുമുൻപു പല സന്ദർഭങ്ങളിലും തൻെറ ദാ മ്പത്യജീവിതത്തിൻെറ നാരകീയാവസ്ഥ നല്ലതുപോലെ അയാൾ മ നസ്സിലാക്കിയിട്ടുണ്ടെങ്കിലും, ഇന്നത്തെപ്പോലെ അതൊന്നും തന്നെ ക്രൂരമോ, സന്താപബഹുലമോ ആയിരുന്നില്ലെന്നു അയാൾക്കു തോ ന്നി. ഇന്നാണ് അതിൻെറ മൂർദ്ധന്യാവസ്ഥ പ്രത്യക്ഷമായതെന്നും യാതൊരു കുററവുമില്ലാതെ ഒരു ഭാര്യ, ഭർത്താവിനെ "അടിച്ചു പുറ ത്താക്കുന്ന" രീതിയെന്താണെന്നു ഇന്നുതന്നേയാണ് സ്വാനുഭവം കൊണ്ടു താൻ അറിഞ്ഞതെന്നും, ആ ശുദ്ധൻ വിചാരിച്ചു. താൻ രാപ്പകൽ ഒരുപോലെ അദ്ധ്വാനിച്ചു ധനം ആർജ്ജിച്ചു പുലർത്തുന്ന ഭാര്യ—സൌഖ്യത്തിലും ദുഃഖത്തിലും ഭർത്താവിനെ ഒരുപോലെ ഭ ക്തിപുരസ്സരം സ്നേഹിക്കേണ്ട ഭാര്യ—ഈ വിധത്തിൽ തനിക്കു സർ പ്പോപധാനമായിത്തീർന്നതിൽ വെച്ചുണ്ടായ സന്താപമെല്ലാം കൂടി ഒന്നിച്ചുയർന്നു ആ സാധുവിനെ വളരെ വിഷമിപ്പിച്ചു. തൻെറ സ്ഥി തിയിൽനിന്നും എളിയ ഒരു പെൺകുട്ടിയെ വിവാഹംചെയ്തു താമസി ച്ചിരുന്നെങ്കിൽ താൻ എത്രയോ ഭാഗ്യവാനാകുമായിരുന്നുവെന്നും, കേവലം സൌന്ദര്യത്തേയും പ്രൌഢിയേയും മാത്രം നോക്കി വിവാ ഹം ചെയ്തു അനർത്ഥങ്ങളെ വലിച്ചുവെച്ചതിന് താൻതന്നെയാണ് ഇന്നു ഉത്തരവാദിയെന്നും അയാൾ അറിയാതിരുന്നില്ല. എന്നുമാത്ര മല്ല, സാധാരണയായി, സോഫിയെന്തെല്ലാംതന്നെ പറഞ്ഞിരുന്നാ ലും സസന്തോഷം അവയെല്ലാം, തൻെറ കർണ്ണങ്ങൾ സ്വാഗതമരു ളി സ്വീകരിച്ചിരുന്നതു്, വല്ലപ്പോഴെങ്കിലും നന്മനസ്സുണ്ടായി അവൾ ഒന്നു കടാക്ഷിച്ചെങ്കിലോ എന്നുള്ള സമാധാനംകൊണ്ടും ആഹ്ളാ ദംകൊണ്ടും ആയിരുന്നു. എന്നാൽ ഇയ്യിടെ കുറച്ചു ദിവസങ്ങളായി അവൾ തനിക്കു യാതൊരു സുഖവും നൽകുന്നില്ലെന്നും—പ്രത്യുത, ഒരു ഭർത്താവെന്നുള്ള നിലയിൽ തനിക്കു കാമരാജാവു് അവളിൽ ത ന്നിരിക്കുന്ന അവകാശത്തേയും അധികാരത്തേയും കൂടി അവൾ റദ്ദ് ചെയ്തുവെന്നും, തന്മൂലം അതൊന്നും വകവെയ്ക്കാതെ അവൾ തന്നോ 'കൊതിപ്പിക്കുക' മാത്രമേ ചെയ്യുന്നുള്ളുവെന്നും ആ പാവം അറിഞ്ഞി രുന്നു. ഇന്നിതാ തൻെറ ദുരിതസൌധത്തിൻെറ പണി പൂർത്തിയായി. താഴികക്കുടവും സോഫിതന്നെ പ്രതിഷ്ഠിച്ചു കഴിഞ്ഞു. ഇന്നുമാത്ര മാണ് കാസിമിൻെറ ഹൃദയത്തിൽ സോഫിയെപ്പററി വെറുപ്പ് തോന്നിയിട്ടുള്ളതു്. അഥവാ, അവൾ അയാളെ മടക്കി വിളിച്ചാൽ അയാളുടെ വെറുപ്പെല്ലാം തന്നെ മറിഞ്ഞ് പ്രേമമായി കലാശിക്കു

ത്തക്കവിധത്തിൽ അയാളുടെ ഹൃദയം ബലവിഹീനമായിരുന്നില്ലേ?

ദാമ്പത്യമെന്നു പറയുന്നതു മൃഗീയസൌഖ്യത്തിനു മാത്രം ആസ്പദമാണെന്നു കരുതുന്ന മൂഢന്മാർ ലോകത്തിൽ ഉണ്ടായിരിക്കാം. എന്നാൽ അതിൻെറ പാവനമായ അവസ്ഥയെപ്പററി ചിന്തിക്കുവാൻ കഴിയാത്ത സ്ത്രീ പുരുഷന്മാർ കേവലം സന്താനവർദ്ധകയന്ത്രങ്ങളായിത്തീരാതെ, അതിൽ നിന്നും വിരമിച്ചു ജീവിക്കുകതന്നേയാണ് ഉത്തമം. വിവാഹം സംസാരത്തെ നിയന്ത്രിക്കുന്ന ഒന്നാകയാൽ അതു മായയെന്നോ, പേയെന്നോ ഛായയെന്നോ പറയുവാൻ വളരെ സൂക്ഷിച്ചു വേണ്ടിയിരിക്കുന്നു. അതു് ഒരു സാമുദായികനിബന്ധനയെന്നുള്ളതിനേക്കാൾ ഒരു ആത്മീയനിയമം എന്നു തന്നെ കരുതപ്പെടേണ്ടതാകുന്നു. വിവാഹത്തിൻെറ പരിശുദ്ധി ഒരിക്കലും അനാദരണീയമായി ഭവിക്കുന്നില്ല. എന്നാൽ ശരിയായ പരിചിന്തനം കൂടാതെ, ചില പരിതസ്ഥിതികളെപ്പററി മാത്രം വിചാരിച്ചു നടത്തപ്പെട്ടിട്ടുള്ള പല വിവാഹങ്ങളും, അതിൽ ഏർപ്പെട്ടിട്ടുള്ളവരുടെ ഉൽകർഷത്തേയും ഉന്നമനത്തേയും തടഞ്ഞു്, ഓജസ്സിനേയും തേജസ്സിനേയും കളഞ്ഞു, ജീവിതത്തെ തന്നെ അധഃപതിപ്പിച്ചിട്ടുള്ളതായി അറിയുന്നുണ്ടു്. അപ്രകാരം ഉള്ളവരിൽ ഒരാളായിരുന്നു കാസിം എന്നു പറയുന്നതിൽ വലിയ തെററില്ല. പ്രേമം എന്ന അദൃശ്യഗുണത്തേപ്പററി ഏതെങ്കിലും രീതിയിൽ അറിയാത്തവർ ഈ ലോകത്തിൽ വളരെ ഉണ്ടെന്നു തോന്നുന്നില്ല. ഒരു പക്ഷെ കുംഭോദരൻെറ കുട്ടികാക്ക് അതിനു കഴിഞ്ഞുവെന്നുവരാം. ഇല്ല, അയാളും ഒരു രീതിയിൽ അതെന്താണെന്നറിഞ്ഞിട്ടുണ്ടു്. പരിശുദ്ധമായ പ്രേമത്തിനു് ആധാരമായിരിക്കുന്ന ദാമ്പത്യത്തിൻെറ നിലയും വിലയും അറിയാതെ വിവാഹബന്ധത്തിൽ ഏർപ്പെട്ടു നട്ടംതിരിയുന്ന മനുഷ്യരെക്കൊണ്ടു സമുദായത്തിനും ലോകത്തിനും അപകർഷം മാത്രമാണുണ്ടാകുന്നതു്. വിവാഹം കൊണ്ടു സാധിക്കേണ്ടതു് എന്തെല്ലാമായിരുന്നാലും, അതിനെപ്പററി വിചിന്തനം ചെയ്യുവാൻ ഒരിക്കലെങ്കിലും പ്രാപ്തിയില്ലാത്ത വധൂവരന്മാർ, ലോകത്തെ ദുഷിപ്പിക്കാതെ തങ്ങളുടെ ബന്ധത്തെ ഇല്ലാതെയാക്കി സ്വാത്മസിദ്ധിക്കുവേണ്ടി പരിശ്രമിക്കുന്നതു് ഒരു മാതിരി പുണ്യം തന്നെയായിരിക്കും. ഭർത്താവിനോടു പ്രേമമില്ലാത്ത ഭാര്യ ജ്ഞാനത്തെ ദുഷിപ്പിക്കുന്ന ഗ്രന്ഥം പോലെയോ, വർഷംകൊണ്ടു ഫലമില്ലാത്ത മരുഭൂമിപോലെയോ ഉപയോഗശൂന്യയും ഉപേക്ഷണീയയുമാകുന്നു. വധൂവരന്മാർ പരസ്പരം സ്നേഹിക്കണമെന്നു പറയുന്നതു സ്വാത്മാവിനെ സ്നേഹിക്കണമെന്നു പറയുന്നതിൻെറ പര്യായം മാത്രമാകുന്നു.

അപ്രകാരം ചെയ്യാൻ കഴിയാത്തവർ മറ്റൊരാളെ ഉപദ്രവിക്കാതെ ഒതുങ്ങിയിരിക്കുന്നതു നരകത്തിലേക്കുള്ള "പാസ്പോർട്ട്" വാങ്ങാതിരിക്കുന്നതിനുള്ള ഉത്തമോപായമാണ്. കാസിമിനോടു സോഫിക്കു വാസ്തവത്തിൽ യാതൊരു പ്രിയവുമില്ലെന്ന് അയാൾക്കറിയാമായിരുന്നു. പക്ഷെ അയാൾ പിന്നീടെന്തുകൊണ്ടാണ് ഈ വിനാശബന്ധത്തിൽ ഏറ്റപ്പെട്ടതെന്നും, എന്തുകൊണ്ടാണ് അതിനെ നിലനിർത്തിപ്പോരുന്നതെന്നും ഇന്നു നമ്മൾക്കറിവാൻ നിവൃത്തിയില്ല.

സ്വഗൃഹത്തിൽ നിന്നും ബഹിഷ്കൃതനായ കാസിം രാജപാതയിലേക്കിറങ്ങി ചുററുമൊന്നു നോക്കി. അയാളുടെ ഭാഗ്യവിപര്യയത്തിനെപ്പററി ആലോചിക്കുന്തോറും ഹൃദയം സന്താപംകൊണ്ടു പൂർണ്ണമാകുകയും, കണ്ണിൽ നിന്നും തോരാതെ അശ്രു പ്രവഹിക്കുകയും ചെയ്തു. എങ്ങോട്ടാണു പോകേണ്ടതെന്നും, എവിടെപ്പോയിട്ടാണു പെട്ടി തേടിക്കൊണ്ടു വരേണ്ടതെന്നും അറിയാതെ ആ സാധു അല്പനേരം അവിടെ തന്നെ നിന്നു. എങ്കിലും തെരുവിൽ തന്നെ പോയി ശയിക്കാമെന്ന് അയാൾ തീർച്ചപ്പെടുത്തി. അയാൾ ഇങ്ങിനെ വിചാരിച്ചു.

"ഇതെല്ലാം ഒരാൾ കാണുന്നുണ്ടല്ലോ. അയാൾ തന്നെ അറിയട്ടെ. എൻെറ വിധിയീവിധത്തിലായല്ലോ. എല്ലാം തലയിലെഴുത്തു തന്നെയാണ്." ഇത്രയും പറഞ്ഞ് വീണ്ടും അയാൾ ഗതി തുടൎന്നപ്പോൾ ഉത്സവാഘോഷം കഴിഞ്ഞ് ആളുകൾ കൂട്ടംകൂട്ടമായിപ്പോകുന്നതു് അയാൾ കണ്ടു. അല്പദൂരം നടന്നപ്പോൾ, അയാളുടെ പിമ്പേ വരുന്നതിൽ ആരോ ഒരാൾ ഇങ്ങിനെ പറയുന്നതു് അയാൾ കേട്ടു.

"എന്തുചെയ്യാം! ഇന്നു തെണ്ടിയിട്ടു യാതൊന്നും കിട്ടിയില്ല; രണ്ടു വെള്ളിനാണയം മാത്രം ലഭിച്ചു. നാളെ വായിൽ മണ്ണടിക്കാതെ മാത്രം കഴിഞ്ഞു." ഇപ്രകാരം പറയുന്ന ആൾ ആരാണെന്നറിവാനുള്ള ഉൽക്കണ്ഠയോടുകൂടി കാസിം തിരിഞ്ഞു നിന്നു. അപ്പോൾ കണ്ടതു ഹാക്കിമിനെ ആയിരുന്നു. ഹാക്കിം കാസിമിനെ കണ്ട ഉടൻ അത്ഭുതത്തോടുകൂടി ചോദിച്ചു:—

"യെജമാനൻ ഈ പാതിരയ്ക്ക് എവിടെപ്പോകുന്നു? ഹാക്കിമിനു വല്ലതും തരണേ! ഇന്നൊന്നും കിട്ടിയില്ല. ഒരു പക്ഷെ കൊട്ടാരത്തിലേക്കായിരിക്കാം, അല്ലേ?" ഇതുകേട്ടു കാസിം ദയനീയമായ സ്വരത്തിൽ പറഞ്ഞു.

"എടോ ഞാൻ തന്നേക്കാൾ കഷ്ടസ്ഥിതിയിലായി തീൎന്നു. എനിക്കു തന്നേയും ഇന്ന് ഒരു ഗതിയുമില്ല. കിടക്കാൻ കൂടി സ്ഥലമി

ല്ലാതെ ഞാൻ വലഞ്ഞു. എന്റെ ദുരിതത്തെപ്പററി ആലോചിച്ചാൽ താൻ വളരെ ധന്യൻ തന്നെയാണ്."

ഹാക്കി—എന്തു്?. യജമാനനു ഭ്രാന്തുണ്ടോ? അവിടുന്ന് എന്താണ് ഈ പ്രകാരം പറയുന്നതു്?. ഹാക്കിം വേണ്ടതുതരാമല്ലോ. പക്ഷെ കിടക്കാൻ ഹാക്കിമിന്റെ മടിയല്ലാതെ വേറെ സ്ഥലമില്ല. ആകട്ടെ, എന്താണിപ്പോൾ അവിടേയ്ക്കു വന്നിട്ടുള്ള ആപത്തു്? അതു ഞാൻ കേൾക്കട്ടെ.

കാസിം—അതെല്ലാം ഇനി പറഞ്ഞതുകൊണ്ടു എന്തുഫലം? 'മരം അറിഞ്ഞു വേണം കൊടിയിടാൻ' എന്നു പറയുന്നതു വളരെ പരമാൎത്ഥമാണ്. ഞാൻ ഇതെല്ലാം ആദ്യംതന്നേ ആലോചിക്കേണ്ടതായിരുന്നു. ഇത്രയും കാലം ദേഹാദ്ധ്വാനം ചെയ്തു് എല്ലാവരുടേയും അടിയും തൊഴിയും ഏററു തീററിപ്പോററിയിട്ടു നമ്മൾക്കു് അനുഭവം ഇങ്ങിനെയായല്ലോ? എന്തു ചെയ്യാം?എല്ലാം വിധിതന്നെയാണ്. ഞാൻ കാണിച്ചു തരാം. അവൾ ഇതെല്ലാം അനുഭവിക്കാതെ പോകുമോ?

ഹാക്കിം—ഇപ്പോൾ ആരാണ് അവിടത്തെ ശത്രുവായിത്തീൎന്നിട്ടുള്ളതു. ഹാക്കിമിനു ബന്ധുക്കളായിട്ടാരുമില്ലെങ്കിലും ശത്രുക്കളും ആരും തന്നെയില്ല. അവിടത്തേ ദ്രോഹിച്ച ശത്രു ആരാണു?

കാസിം—ഒരു പുരുഷന്റെ വലിയ ശത്രു അവന്റെ ഭാൎയ്യയല്ലാതെ മററാരാണു? ഇഹത്തിലും പരത്തിലും അവൾതന്നേയാണല്ലോ ഏററവും ഭയപ്പെടേണ്ട ശത്രു. എനിക്കും അങ്ങിനെ തന്നെ. നമ്മുടെ വിധിതന്നെയാണു.

ഹാക്കിം—അയ്യോ! സോഫിയോ? അവർ എത്ര നല്ല സ്ത്രീയാണ്! എനിക്കെപ്പോഴും വല്ലതുമൊക്കെ തരാതിരിക്കയില്ല. പക്ഷെ നിങ്ങൾ തമ്മിൽ'അങ്ങിനെയിങ്ങിനെ'യാണെന്നു ഞാൻ അറിഞ്ഞില്ല. കാരണമെന്താണു?

കാസിം—അങ്ങിനെയൊന്നും പറയേണ്ട കാൎയ്യമില്ല. ഒരു പെട്ടി അവിടെ വെച്ചിരുന്നു! അതു—എന്തിനു പറയുന്നു, നമ്മുടെ തലയിലെഴുത്തു ഇങ്ങിനെയായല്ലോ?

ഹാക്കിം—എന്താ! പെട്ടിക്കകത്തുനിന്നും വല്ല സാധനവുംപോയോ? അങ്ങിനെയാണെങ്കിൽ കൊള്ളാമല്ലോ. ഇപ്പോൾ ഇങ്ങിനേയും തുടങ്ങിയോ?

കാസിം—എന്നാൽ സമാധാനമുണ്ടായിരുന്നല്ലോ. പെട്ടിതന്നേയും ഇപ്പോൾ അവിടേയില്ല. എല്ലാം വിധിതന്നെയാണു.

ഫാക്കിം — എന്റെ ഫള്ളാ! അവിടെനിന്നും പെട്ടി അറിയാതെ മോഷ്ടിച്ചതെങ്ങിനേയാണ്? എല്ലാം വളരെ രസകരമായിരിക്കുന്നുവല്ലോ.

കാസിം — എടോ അറിയാതെ മോഷ്ടിച്ചാൽ തരക്കേടില്ലല്ലോ! അറിഞ്ഞുമോഷ്ടിച്ചതല്ലേ സങ്കടം. എല്ലാം തലയിലെഴുത്തുതന്നെയാണ. സംശയമില്ല.

ഫാക്കിം — അറിഞ്ഞു മോഷ്ടിച്ചോ! ഞാൻ ഇതിനു മുൻപു ഇങ്ങിനെ കേട്ടിട്ടില്ല. ഇതാശ്ച്യമായിട്ടാണ.

കാസിം — അതേ! ഇതാശ്ച്യമായിട്ടാണ്. ഞാൻ അവിടെയിരിക്കുമ്പോൾ ഒരു ദ്രോഹി കയറിവന്നു സോഫി പറഞ്ഞയച്ച പെട്ടി കൊടുത്തയക്കാനെന്നു അറിയിച്ചു. ഞാൻ അതു വിശ്വസിച്ചു. എന്തുചെയ്യാം? വിധിതന്നെയാണ.

ഫാക്കിം — എടാ ദ്രോഹീ! ചക്രവത്തിയുടെ കാലത്ത് ഞാൻ ഇങ്ങിനെ കേട്ടിട്ടില്ല. എന്നിട്ട്? —

കാസിം — അവന്റെ ഉടുപ്പും, മട്ടും, നോട്ടവും മററും കണ്ടാൽ പച്ച പരമാത്ഥിയാണെന്ന് അക്ബർചക്രവത്തിക്കുകൂടി തോന്നാതിരിക്കയില്ല. അത്രക്ക് ഉണ്ണിശ്ശൂത്വം ഉണ്ടായിരുന്നു. എല്ലാം വിധിതന്നെയല്ലേ?

ഫാക്കിം — എടാ ഉണ്ണിശ്ശൂവേ! ഈ പാവത്തിനെ വഴിയാധാരമാക്കിയ പരമദ്രോഹി എവിടെപ്പോയി?

കാസിം — അതെനിക്കു നിശ്ചയമുണ്ടായിരുന്നെങ്കിൽ ഞാൻ അവനെ കൊന്നിട്ടെങ്കിലും പെട്ടി വാങ്ങുമായിരുന്നല്ലൊ. ആകട്ടെ. ഫാക്കിം, ആ ഉത്സവത്തിനിടയിലെങ്ങാനും അവനെ കണ്ടുവോ? വിധിതന്നെയാണ്!

ഫാക്കിം — ഞാൻ പലരും പെട്ടിയുമായി നടക്കുന്നതു കണ്ടു. പക്ഷെ അതെല്ലാം മോഷ്ടിച്ചിട്ടുള്ള പെട്ടികളാണെന്നു ഒരു പെട്ടിയിലും എഴുതി കണ്ടില്ല, പക്ഷെ മോഷ്ടിച്ചവർ അങ്ങിനെ ചെയ്യുമോ?

കാസിം — നീ ഒരു മൂഢനാണല്ലോ. മോഷ്ടിച്ചവർ പെട്ടിയിൽ അതെഴുതിക്കൊണ്ടു നടക്കുമോ?

ഫാക്കിം — അല്ല — ഫാക്കിമിനു പിന്നെ ഇതൊക്കെ അറിയാമോ? പിന്നെ അന്വേഷിക്കാമെന്നല്ലാതെ ഞാൻ അവനെ കണ്ടിരുന്നെങ്കിൽ വിടുമോ? അവൻ കല്യദ്രോഹിയല്ലേ?

കാസിം — ഫാക്കിം അവിടെയെങ്ങാനും അവനെ കാണുന്നപക്ഷം ഉടനെ എന്റെ അടുക്കൽ കൊണ്ടുവരണം. ഇല്ലെങ്കിൽ എന്റെ ക

ധ വളരെ പരുങ്ങലാണ. തിരിച്ച് ഇനി അങ്ങോട്ട് പെട്ടിക്കൂടാതെ പോകുന്നതെങ്ങിനെയാണ്? അവിടെ ചെല്ലുമ്പോൾ സോഫി ഇന്നുതന്നെ എന്റെ കഥ കഴിക്കും.

ഹാക്കിം—അയ്യോ! അവിടുന്ന് ഇത്രയ്ക്കു ഭയപ്പെടുന്നതെന്തിനാണ്? അവൾ ഒരു പെണ്ണല്ലേ? വല്ലതും പറഞ്ഞാൽ ഹാക്കിമിനേപ്പോലെ ചെയ്യണം. ഒന്നുരണ്ടു നല്ല കണക്കിനു കിട്ടുമ്പോൾ പിന്നെ മിണ്ടുകില്ല. പെണ്ണുങ്ങളെ ഭയപ്പെട്ടാൽ പിന്നെ ജീവിക്കുന്നതെങ്ങിനേ?

കാസിം—ഹാക്കിം! അങ്ങിനെയൊന്നും പറയരുതേ! ഞാൻ വല്ലതും മിണ്ടിയാൽ ഉടൻ എന്നെ ദ്രോഹിച്ചുകളയും. അവൾക്കു കൊട്ടാരത്തിൽ വലിയ സേവയാണ്! നമ്മുടെ വായും മൂട്ടും.

ഹാക്കിം—ഇങ്ങിനെ വളംവെച്ചു കൊടുത്തിട്ടു വേണം തട്ട വാങ്ങിക്കാൻ! കഷ്ടം! ഹാക്കിം ആയിരിക്കേണ്ടിയിരുന്നു! ഇന്നു സോഫിയുടെ കഥ കഴിയുമായിരുന്നു. വേറെ എത്ര പെണ്ണുങ്ങൾ കിടക്കുന്നു! ഇങ്ങിനെയൊക്കെ ഭയപ്പെടുന്നതുതന്നെ അബദ്ധമല്ലേ? രണ്ടു കൊടുക്കണം. അതു മതി.

കാസിം—അതെങ്ങിനെയാണ്. എന്നോടു കയർത്തുതുടങ്ങുമല്ലൊ. അതാണു ഭയം. എല്ലാം തലയിലെഴുത്തുതന്നെയാണ്. സംശയമില്ല.

ഹാക്കിം—അതു ഞാൻ പറഞ്ഞുതരാം. ഇന്ന് ഇപ്പോൾതന്നെ അങ്ങോട്ടു കയറിച്ചെല്ലണം. അവൾ വല്ലതും പറയുമ്പോൾ അതിന്റെ ഇരട്ടി അങ്ങോട്ടു പറയണം. പിന്നേയും അവൾ പറഞ്ഞാൽ ഒരു പിശ്ശാത്തി നിവത്തിക്കൊണ്ട് അവളുടെ അടുക്കൽ ചെല്ലണം. എല്ലാം ഭാവിക്കയേ പാടുള്ളൂ. ഇതാണു ഹാക്കിം ഭാര്യയോടു പെരുമാറുന്ന രീതി. അതുപോലെതന്നെ പെരുമാറിയാൽ മതി. പിന്നെ ഒരുതരത്തിലും സങ്കടമുണ്ടാകയില്ല.

കാസിം—ശരിയാണ്. ഇനിമുതൽ ഞാൻ ഹാക്കിം പറഞ്ഞതുപോലെ പ്രവത്തിക്കുവാൻ തീച്ചപ്പെടുത്തി. എനിക്കും ഇനി എതായാലും അങ്ങിനെതന്നെ ചെയ്യാതെ കഴികയില്ല. നീ പറഞ്ഞതു പരമാത്ഥമാണ്. ചവുട്ടിയാൽ കടിക്കാത്ത പാമ്പുണ്ടോ? ഞാൻ ഇത്രയും നാളൊക്കെ ക്ഷമിച്ചു. ഇനി എനിക്ക് ക്ഷമിക്കാൻ സാധിക്കയില്ല. ഇതിൽ കൂടുതൽ സങ്കടമെന്താണു വരേണ്ടതു്? എന്നാൽ ഞാൻ ഉടൻതന്നെ പോകട്ടെ.''

കാസിം ഇത്രയും പറഞ്ഞപ്പോൾ ഹാക്കിമിനു വളരെ സന്തോഷമുണ്ടായി. "എന്നാൽ ഹാക്കിം പറഞ്ഞതുപോലെ"യെന്നു യാത്ര ചൊല്ലിക്കൊണ്ട് അയാൾ തെരുവിലേക്കുതന്നെ പോകയുംചെയ്തു. ഹാക്കിമിൻെറ വാക്കുകൾ കേട്ട്, ഏതാണ്ടു ചിലതൊക്കെ തീരുമാനിച്ചുറച്ച്, ധൈര്യം അവലംബിച്ചുകൊണ്ടു കാസിം തിരിച്ചു നടന്നു. അയാൾ ഗൃഹത്തിൻെറ വാതുക്കൽ എത്തി. അപ്പോൾ സോഫി അവിടെ ഇരിക്കുന്നതായി കണ്ടു. അവളുടെ മുഖം വിഷാദഭാവത്തെ പ്രകടിപ്പിച്ചു. കാസിം ഗൌരവത്തോടുകൂടി ഗൃഹത്തിനുള്ളിലേക്കു കടന്നുചെന്നു. അയാളെ കണ്ട ഉടൻ സോഫി പറഞ്ഞുതുടങ്ങി:—

"എടാ ദ്രോഹി! എവിടെ എൻെറ പെട്ടി? പെട്ടി കൊണ്ടുവന്നില്ലേ?" സോഫിയുടെ ഈ പരുഷവചനങ്ങൾ കേട്ട ഉടനെ, തൻെറ ചുണ്ടു കടിച്ച്, കണ്ണുകൾ മിഴിച്ച്, കാസിം ഒന്ന് അലറി. "എടീ ദ്രോഹി! നിന്നെ ഞാൻ ഇന്നുതന്നെ കുത്തിക്കൊല്ലുന്നുണ്ട്." കാസിം ഇപ്രകാരം പറയുന്നതു കേട്ടപ്പോൾ സോഫി പരിഭ്രമിക്കാതിരുന്നില്ല. ഇതുവരെ തന്നോടു പറഞ്ഞിട്ടില്ലാത്തവിധം ഗജ്ജിച്ച കാസിമിനോടു പിന്നീടു ഒരക്ഷരംപോലും പറയുവാൻ സോഫിയുടെ തഴമ്പുപിടിച്ച നാവിനുകൂടി ധൈര്യമുണ്ടായില്ല. അവൾ യാതൊരു ചേഷ്ടയും കാണിക്കാതെ അവിടെത്തന്നെ നിന്നു. കാസിം ഗൃഹത്തിനുള്ളിൽ പ്രവേശിച്ചഉടൻതന്നെ, ഹാക്കിമിൻെറ ഉപദേശം അനുസരിച്ച് ഒരു പിശ്ശാത്തി കൈക്കുലാക്കി നിവത്തി പിടിച്ചുകൊണ്ട് സോഫിക്ക് അഭിമുഖമായി നിന്നു. അവൾ കാസിമിനെ ഭയപ്പെടുന്നുണ്ടായിരുന്നു. എന്നു മാത്രമല്ല, അയാൾ തന്നെ ഉപദ്രവിച്ചേക്കുമെന്നും അവൾ ഭയപ്പെട്ടു. അയാളെ ഒന്നുകൂടി ശകാരിച്ചാൽ കൊള്ളാമെന്നു സോഫിക്കു വളരെ ആഗ്രഹമുണ്ടായിരുന്നെങ്കിലും അതിനൊന്നും അവൾ പ്രാപ്തയായില്ല. കംഭോദരസ്വാമിയുടെ അടുക്കൽ നാക്കും നീട്ടിക്കൊണ്ടു ചെന്നപ്പോൾ കിട്ടിയ അനുഭവം അനുസ്മരിക്കുവാൻ സോഫിക്കു ലഭിച്ച ഈ സന്ദർഭം അവളെ അത്യധികമായി വേദനപ്പെടുത്തി. എന്നാൽ ഇനി നല്ലതു പരോപദ്രവമില്ലാത്ത ബാഷ്പപ്രവാഹംതന്നെയാണെന്നു തീച്ചപ്പെടുത്തി ആ വിശാലാക്ഷി മുറയ്ക്കു കരഞ്ഞുതുടങ്ങി. തൻെറ ഭാര്യ കരയാൻ തുടങ്ങിയാൽ ഹാക്കിം എന്താണു ചെയ്യാനുള്ളതെന്നു കാസിമിനെ ധരിപ്പിക്കാതിരുന്നതിൻെറ അനൌചിത്യം ആ സാധുവിനു മനസ്സിലായതു അപ്പോൾമാത്രമാണു.

അതുകൂടി അയാളിൽനിന്നു മനസ്സിലാക്കിയിരുന്നെങ്കിൽ വേണ്ടതു പ്രവൎത്തിക്കാമെന്നും കാസിം കരുതാതിരുന്നില്ല. സാധാരണയായി സോഫി പൌരുഷമില്ലാത്ത രോദനത്തിനു തുനിയാറില്ലാത്തതുകൊണ്ടു്, അന്നത്തേ ഈ സംരംഭത്തെ നിവാരണംചെയ്യാനുള്ള വിദ്യകളൊന്നുംതന്നെ അയാൾ പരിശീലിച്ചിട്ടില്ല. എന്നാൽ ഇതിൽ സോഫി വിജയിനിയാകാതിരുന്നുമില്ല. കാസിമിന്റെ ഹൃത്തട്ടിൽ ഹാക്കിമിന്റെ വാക്കുകൾ തല്ക്കാലാവശ്യത്തിന്നു തൊട്ടുതേച്ചിരുന്ന പൌരുഷച്ഛായം, സോഫിയുടെ ബാഷ്പപ്രവാഹം നല്ലതുപോലെ കലക്കിയൊഴുക്കിക്കളഞ്ഞു. അയാളുടെ മിഥ്യാകോപം അയാളിൽനിന്നും യാത്രപറഞ്ഞു പിരിഞ്ഞു. എന്തെങ്കിലും വിധത്തിൽ സോഫിയെ സമാധാനിപ്പിക്കാമെന്നു കരുതി കാസിം ഇങ്ങിനെ പറഞ്ഞു:—

"ഞാൻ പെട്ടിയെപ്പറ്റി അന്വേഷിച്ചു. നാളെത്തന്നെ പെട്ടി ഇവിടെ കൊണ്ടുവരും. എന്തിനാണു വെറുതെ എന്നെ ശകാരിച്ചതു്? അതിന്റെ അനുഭവമാണിതെല്ലാം."

കാസിമിന്റെ സാന്ത്വനങ്ങൾ കേട്ടിട്ടും സോഫിക്കു യാതൊരു സമാധാനവും ഉണ്ടായില്ല. അവൾ പിന്നേയും അണമുറിഞ്ഞ നദിപോലെ, തള്ള മരിച്ച പിള്ളപോലെ, ആശാൻ തല്ലിയ കുട്ടിപോലെ, ബാഷ്പപ്രവാഹത്തേ തുടൎന്നു. കാസിമിനു സോഫിയുടെ അശ്രുപ്രവാഹത്തിൽ നിലയില്ലാതെയായി. അയാൾ എന്തായാലും ഇനി നിദ്ര സുഖമാവുകയില്ലെന്നു കരുതി അവിടെ ഇരുന്നുതന്നെ രാത്രി വെളുപ്പിക്കുവാൻ തീൎച്ചപ്പെടുത്തി. സോഫിയും, വല്ലതരത്തിലും പ്രഭാതമാകണേ എന്നു പ്രാൎത്ഥിച്ചുകൊണ്ടിരുന്നു. രണ്ടു ശിലാവിഗ്രഹങ്ങൾപോലെ ഇരുപേരും അവിടെ മൌനികളായിട്ടു് ഇരുന്നെങ്കിലും കാസിം ഇടക്കിടക്കു "ഇതെല്ലാം വിധിയാ"ണെന്നു പറയാതിരുന്നില്ല.

ഇനി ഹാക്കിമിന്റെ സ്ഥിതിയെന്താണെന്നു നോക്കാം. അയാൾ കാസിമിനു വേണ്ട ഉപദേശങ്ങൾ കൊടുത്ത ശേഷം പോയതു തെരുവിലേക്കാണെന്നു പറഞ്ഞുവല്ലൊ. തെരുവിന്റെ മറുഭാഗത്തുകൂടി യമുനാതീരത്തിലേക്കു പുറപ്പെട്ടു. നദീതടത്തിൽ എത്തിയതിനുശേഷം തന്റെ ഗതിയെ വേറെ ഒരു വഴിക്കു തിരിച്ചു് അയാൾ ഒരു വിശാലമായ മന്ദിരത്തിന്റെ വാതുക്കലെത്തി. അഥവാ യാചകന്മാൎക്കു കാണുന്നിടമെല്ലാം കിടപ്പിടമാണല്ലൊ! മന്ദിരത്തിന്റെ പുറത്തുണ്ടായിരുന്ന ആരാമത്തിൽ, പ്രവേശിക്കുന്നതിനുള്ള മാൎഗ്ഗങ്ങൾ എല്ലാംതന്നെ അടഞ്ഞിരുന്നെങ്കിലും, ആ ദാരിദ്ര്യഭൂതം ഉയരമുള്ള കരിങ്കൽമതിലിന്റെ ഉപരികയറി പതുക്കെ ആരാമത്തിൽ പ്രവേശിച്ചു. ആൾപാൎപ്പില്ലാതെ കിടക്കുന്ന കെട്ടിടങ്ങളിൽ ഭിക്ഷക്കാർ വിശ്രമിക്കു

കയെന്നതു് ആരുംതന്നെ നീതിക്കും ന്യായത്തിനും വിരുദ്ധമാണെന്നു കരുതാറില്ലാത്തതുകൊണ്ടു ഒരു പക്ഷെ യാചകൻ ആ നിർജ്ജനഗൃഹത്തേ, തന്റെ പള്ളിമേടയായി കരുതുന്നുണ്ടാവാം. എന്നാൽ അതു നിർജ്ജനഗൃഹമാണെന്നു കരുതുന്നതെങ്ങിനേ? അവിടെ ആരോ പാക്കുന്നുണ്ടു്. പക്ഷെ ആരാണെന്നറിവാൻ ഇപ്പോൾ സാദ്ധ്യമല്ല. വിശാലമായ ആ മന്ദിരത്തിനുള്ളിൽ ആരോ വത്തമാനം പറഞ്ഞു രസിക്കുന്നതുപോലെ തോന്നുന്നു!!

പാളയും പട്ടിണിയുമായി കഴിയുന്ന പിച്ചതെണ്ടിക്കു് അവിടെ എന്തു കാര്യമാണുള്ളതു? അഥവാ അവിടെനിന്നും വല്ല സാധനവും മോഷ്ടിച്ചുകൊണ്ടുപോയി ജീവിതം സുഖകരമാക്കാമെന്നു അയാൾവിചാരിക്കുന്നുണ്ടാവാം! അയാൾ ഏകദേശം ഒരു മണിക്കൂർ നേരം അവിടെതന്നെ നിന്നു. മോഷ്ടിക്കുന്നതിന്നു യാതൊരു തരവും ഇല്ലാഞ്ഞിട്ടായിരിക്കാം, അയാൾ അകത്തേക്കു പ്രവേശിച്ച രീതിയിൽ തന്നെ പിറുപിറുത്തുകൊണ്ടു പുറത്തേക്കുമിറങ്ങിയതു്. ആ മന്ദിരത്തിനുള്ളിൽനിന്നും ഇറങ്ങി നേരെ, അയാൾ വീണ്ടും തെരുവിലേക്കുള്ള രാജപാതയിൽ പ്രവേശിച്ചു കൊട്ടാരത്തെ ലക്ഷ്യമാക്കി നടന്നു. തെരുവിന്റെ ഒരു പ്രധാനഭാഗത്തു കൊട്ടാരത്തിലേക്കുള്ള ഗോപുരത്തിന്റെ മറുവശത്തുള്ള ഒരു ഇടിഞ്ഞുപൊളിഞ്ഞ കെട്ടിടത്തിൽ കയറി യാചകൻ തന്റെഭാണ്ഡവും തലയ്ക്കുവെച്ചുശയിച്ചു. അല്പനേരം കഴിഞ്ഞപ്പോൾ ആ ഗോപുരവാതുക്കലേക്കു് ആരോ തിരയോടുകൂടി വരുന്നുണ്ടെന്നു് മനസ്സിലാക്കി അയാൾ തലപൊക്കി അങ്ങോട്ടു സൂക്ഷിച്ചു നോക്കി. ചന്ദ്രിക നല്ലതുപോലെ തെളിഞ്ഞിരുന്നതിനാൽ അയാൾക്കു, രാജപാതയിൽകൂടി നടന്നു ഗോപുരവാതുക്കൽ എത്തുന്ന ആഗതനെ ഭംഗിയായി കാണുന്നതിനു സാധിച്ചു. അയാൾ കോമളനായ ഒരു യുവാവാണെന്നു ഹാക്കിമിനു മനസ്സിലായി. ആഗതൻ ഗോപുരത്തിൽ വന്നു, തന്റെ കയ്യിൽ ഉണ്ടായിരുന്ന താക്കോൽകൊണ്ടു് ഒരു ഗൂഢകവാടത്തെ തുറന്നു കോട്ടയ്ക്കുള്ളിൽ പ്രവേശിച്ചു. ഇപ്രകാരം അസമയത്തു, ഏകാകിയായി, ഗൂഢമാർഗ്ഗത്തിൽകൂടി കൊട്ടാരത്തിനകത്തു പ്രവേശിച്ച ആൾ ആരായിരിക്കാമെന്നു പല സംശയങ്ങൾക്കു വകയുണ്ടെങ്കിലും, ഇതെല്ലാം, കണ്ടുകൊണ്ടു കിടക്കുന്ന ഹാക്കിമിനു ലേശവും അത്ഭുതമുണ്ടായിരുന്നില്ല. അഥവാ, പിച്ചതെണ്ടി നടക്കുന്നവനു യാതൊന്നിലും അതിശയമുണ്ടാകുവാൻ കാരണമില്ലല്ലോ!

രഥോത്സവത്തിന്റെ വേറെ ഒരുഭാഗത്തേ കാണിച്ചുകൊണ്ടു് ആ രാത്രി ഇങ്ങിനെ മെല്ലെമെല്ലെ പ്രഭാതത്തിലേക്കു ചരിച്ചു.

:0:

# ഇരുപത്തിമൂന്നാം അദ്ധ്യായം.

അക്ബർ പാദുഷായും സെലിം രാജകുമാരനും തമ്മിൽ ഏറ്റവും രഹസ്യമായി ഒരു കൂടിക്കാഴ്ച നടന്നതിനെപ്പറ്റി അറിയാവുന്നവർ കൊട്ടാരത്തിൽതന്നെയും അധികംപേർ ഉണ്ടായിരുന്നില്ല. എന്നാൽ എന്തിനാണു ചക്രവർത്തി രാജകുമാരനുമായി കൂടിക്കാഴ്ച നടത്തിയതെന്നും മറ്റുമുള്ള സംഗതികളെപ്പറ്റി പലരും പലവിധത്തിലും സംസാരിക്കുന്നുണ്ട്. അന്തേവാസികളും പാർശ്വവർത്തികളും ആയ പരിചാരികമാർക്കും ദാസന്മാർക്കും അറിവാൻ കഴിയാത്ത രഹസ്യങ്ങൾ ഒന്നുംതന്നെ രാജകൊട്ടാരത്തിൽകൂടിയും നടക്കുക പതിവില്ലന്നു നിശ്ചയമുള്ളവർ അത്തരക്കാരുടെ അഭിപ്രായത്തെ ബഹുമാനപൂർവ്വം സ്വീകരിക്കയും ആദരിക്കുകയും ചെയ്യുന്നു. ചിലർ കുമാരനെ ഏതോ ഒരു യുദ്ധയാത്രക്കായി നിയോഗിക്കാനാണ് ചക്രവർത്തി ആലോചിച്ചതെന്നും, മറ്റു ചിലർ, അദ്ദേഹത്തെ ഗൗരവമായി ശാസിക്കാനാണെന്നും, വേറെ ചിലർ, രാജ്യഭരണം അദ്ദേഹത്തെ ഏല്പിക്കുന്നതിനുവേണ്ടി ആലോചിക്കാനാണെന്നും സൗകര്യംപോലെ അഭിപ്രായപ്പെട്ടു. ഉദ്യാനവാഘോഷത്തിന്റെ പിറ്റേദിവസംവരെ ഈ അഭിപ്രായങ്ങളെല്ലാം ഒരുപോലെ പ്രാധാന്യത്തോടുകൂടി പ്രചരിച്ചു. എന്നാൽ അന്നുമുതൽ ഈവക അഭിപ്രായങ്ങൾക്കും പുറമെ ഏറ്റവും ശക്തിയായ മറ്റൊരു വർത്തമാനം പൗരാവലിയുടെ ഹൃദയത്തെ ആവർജ്ജിച്ചു. കുമാരൻ ദുർവ്വൃത്തനാണെന്നും, തന്മൂലം സംശയം ബാധിച്ച ചക്രവർത്തി അദ്ദേഹത്തെ രാജസ്ഥാനത്തിൽനിന്നും ബഹിഷ്കൃതനാക്കുവാൻ തീരുമാനിച്ചുവെന്നും ചില കിംവദന്തികൾ ആപണങ്ങളുടെ ചില മുക്കുകളിലും, ആരാമങ്ങളുടെ ചില മൂലകളിലും, അന്തഃപുരത്തിന്റെ ചില മുറികളിലും മെല്ലെമെല്ലെ പൊന്തിച്ചരിച്ചു. ഏതായാലും അന്നേദിവസം കുമാരന്റെ സ്ഥിതിയെന്താണെന്നു നമ്മൾക്കു നോക്കാം.

അന്ന്, ഉദ്ദേശം മദ്ധ്യാഹ്നമാകുന്നതുവരെ കുമാരൻ അന്തഃപുരത്തിൽതന്നെ ഉണ്ടായിരുന്നു. പതിവുപോലെ അംബികാകുമാരിയുമൊന്നിച്ചു അല്പനേരം സല്ലപിച്ചതിനുശേഷം കുമാരൻ അദ്ദേഹത്തിന്റെ സ്വകാര്യമുറിയിലേക്കു പോയി. അവരുടെ സ്വൈരസല്ലാപത്തിനിടയിൽ ദേവി കുമാരനോടു് ഉപദേശരൂപത്തിൽ ഉപയോഗിച്ചിരുന്ന ചില വാക്കുകളെ അദ്ദേഹം വീണ്ടും വീണ്ടും ഓർത്തു സമാധാനിക്കയും സങ്കടപ്പെടുകയും ചെയ്തു. ഒരു യഥാർത്ഥധർമ്മപത്നി എ

ന്ന നിലയിൽതന്നെ ഉപദേശിക്കുന്നതിനു തയ്യാറായ ആ ചാരിത്ര ശാലിനിയുടെ മനോനൈർമ്മല്യത്തെപ്പററി വിചാരിച്ചാണു് അദ്ദേഹം സമാധാനം പ്രാപിച്ചതു്. എന്നാൽ ഇപ്രകാരം തൻെറഭാൎയ്യ തന്നെ ഉപദേശിക്കേണ്ട രീതിയിൽ താൻ പെരുമാറിപ്പോയല്ലോ എന്നായിരുന്നു അദ്ദേഹത്തിൻെറ പശ്ചാത്താപം. കുമാരൻ അന്തഃപുരത്തിൽനിന്നും ഇറങ്ങി കുറച്ചുനേരം ആരാമത്തിലുള്ള മണ്ഡപത്തിൽ തന്നെ വിശ്രമിച്ചു. ഏതായാലും അദ്ദേഹത്തിനു വലിയ സമാധാനങ്ങളൊന്നുംതന്നെ ഉണ്ടായിരുന്നില്ലെന്നുള്ളതു മുഖഭാവം വ്യക്തമാക്കി. എങ്കിലും സ്വതഃവ ധീരനായ കുമാരൻ തൻെറ വികാരങ്ങളെല്ലാം ഹൃദയത്തിൽതന്നെ അടക്കി പ്രസന്നത ഭാവിക്കാതിരുന്നില്ല. പക്ഷെ, ഹൃദയമാകുന്ന പുസ്തകത്തിൽ വിവരിച്ചിരിക്കുന്ന സംഗതികളുടെ യഥാൎത്ഥസാരത്തെ സംഗ്രഹിച്ചിട്ടുള്ള അനുബന്ധമാകുന്നു മുഖമെന്നതിൽ യാതൊരു സംശയവുമില്ല. അദ്ദേഹം ഭാവിച്ചിരുന്ന പ്രസന്നത ഇടയ്ക്കിടയ്ക്കു അദ്ദേഹം അറിയാതെതന്നെ നശിക്കുകയും, ആ സന്ദൎഭങ്ങളിലെല്ലാം സന്താപദ്യോതകമായ ചില ഭാവഭേദങ്ങൾ മുളെഞ്ഞു് അങ്കുരിക്കുകയും ചെയ്തു. ഏകദേശം സന്ധ്യാസമയംവരെ അദ്ദേഹം ആരാമത്തിൽതന്നെ വിശ്രമിച്ചു. രാജകുമാരൻെറ പ്രീതിയെ കാംക്ഷിച്ചിരുന്ന ചില സേവകന്മാർ, അവിടെ തരംനോക്കി വന്നു കുശലപ്രശ്നങ്ങൾ ചെയ്യാതെയുമിരുന്നില്ല. കൊട്ടാരത്തിലെ പ്രസിദ്ധഗായകന്മാരിൽ ചിലർ അവിടെ വന്നു്, വീണക്കമ്പികളിൽനിന്നും പിഴിഞ്ഞെടുത്ത സംഗീതപീയൂഷത്തെ അദ്ദേഹത്തിൻെറ കൎണ്ണരന്ധ്രങ്ങളിൽക്കൂടി ഒഴുക്കാതെയുമിരുന്നില്ല. പക്ഷെ ഹൃദയം ദുഃഖത്തിലും വികാരപരമ്പരകളിലുംകൂടി ത്വരിതമായി ചരിക്കുമ്പോൾ ബാഹ്യേന്ദ്രിയങ്ങൾ എത്രതന്നെ രസിച്ചാലും, അതു ശാശ്വതമായ മനശ്ശാന്തിക്കു് ഉതകുന്നില്ലെന്നു് അദ്ദേഹത്തിൻെറ തൽക്കാലസ്ഥിതി ഉദാഹരിച്ചു.

ആരാമത്തിൽനിന്നും സന്ധ്യയോടുകൂടി അദ്ദേഹം സ്വന്തം വിശ്രമമന്ദിരത്തിൽ വന്നു. പലതും വിചാരിച്ചുകൊണ്ടു് അദ്ദേഹം അവിടെ ശയിക്കുമ്പോൾ, സോഫി വളരെ വേഗത്തിൽ ആ മുറിക്കുള്ളിൽ പ്രവേശിച്ചു. അദ്ദേഹം അനേകദിവസങ്ങളായിട്ടു്, സോഫിയോടുള്ള തൻെറ പഴയ പെരുമാററങ്ങളെല്ലാംതന്നെ നിൎത്തിവെച്ചിരിക്കയാണെങ്കിലും, അന്നു് അവളെ ഒരു പുഞ്ചിരികൊണ്ടു് സ്വാഗതമരുളി സന്തോഷിപ്പിച്ചു. ഇതിനുമുൻപു് കണ്ടിട്ടുള്ള പ്രാവശ്യം അവൾ, അവിടെ രതിയുടെ പ്രതിനിധിയെന്ന നിലയിൽ ആഗതയായ

പ്പോഴെല്ലാംതന്നെ നിഷ്ഠുരണം മടക്കി അയച്ച രാജകുമാരൻ അനുസോത്സാഹം തന്റെ സാന്നിദ്ധ്യത്തെ അഭ്യർത്ഥിച്ചതെന്തുകൊണ്ടാണെന്നു സോഫി അത്ഭുതപ്പെടാതിരുന്നില്ല. കുമാരൻ തൂവിയ പുഞ്ചിരി, അവളിൽ അനർഗ്ഗളമായി സ്ഥിതിചെയ്തിരുന്ന കാമസാമ്രാജ്യത്തിന്റെ ഇരുട്ടറകളിൽക്കൂടി വെള്ള വീശിയതുപോലെ അവൾക്കു തോന്നി. അവൾ യാതൊരുദാസീനതയും കൂടാതെ മണിമഞ്ചത്തിനടുത്തുചെന്നു. അവൾ അടുക്കുന്തോറും അദ്ദേഹത്തിന്റെ ഉത്സാഹം വർദ്ധിക്കുന്നതുപോലെ അവൾ ആഹ്ളാദിച്ചു. അവൾ ഇപ്രകാരം തേന്മൊഴിപെയ്തു:—

"ഇന്നു നദീറ വന്നില്ലായിരിക്കും. അവിടേയ്ക്കു് ഒരു വലിയ വല്ലായ്മ ഉള്ളതുപോലെ തോന്നുന്നുവല്ലോ. ബാക്കിയുള്ളവരൊക്കെ പഴയവരായില്ലേ? ഇതെല്ലാം നമ്മുടെ നിർഭാഗ്യമെന്നല്ലാതെ വല്ലതും പറയുവാനുണ്ടോ? മാങ്ങയൊടുങ്ങിയ മാവിന്റെ ചുവട്ടിൽ ആരാനും കാത്തുനില്ക്കുമോ എന്നു പറഞ്ഞിട്ടുള്ളതു് പരമാർത്ഥം തന്നെയാണു്."

സെലിം— നീ ഇന്നു് ഇങ്ങോട്ടെങ്ങുംതന്നെ വന്നില്ലല്ലോ. ഇന്നു് അന്തഃപുരത്തിലും നീ വരാതിരുന്നതെന്താണു്. ഇപ്പോൾ എവിടെനിന്നാണു് വരുന്നതു്. ദേവിയെ നീ കണ്ടില്ലേ?

സോഫി— എന്തിനു പറയുന്നു! എന്റെ ഭാഗ്യദോഷത്തെപ്പററി പറഞ്ഞതുകൊണ്ടെന്തുഫലം? ഇന്നലെ ഉത്സവത്തിരക്കിൽ എന്റെ പെട്ടിയും ആഭരണങ്ങളുമെല്ലാം ആരോ ഒരുവൻ മോഷ്ടിച്ചുകൊണ്ടുപോയി. ഇതുവരെ അന്വേഷിച്ചിട്ടും യാതൊരു ഫലവും ഉണ്ടായില്ല. ആ തടിമാടൻ അവിടെ പോത്തുപോലെ കിടന്നുറങ്ങുന്നുണ്ടായിരുന്നു. ഞാൻ അയാളോടു ചോദിച്ചപ്പോൾ എന്നെ പിടിച്ചുഞെരിച്ചു... 

എടുത്തു കത്തിക്കൊല്ലാൻ ഭാവിച്ചു. ഇതിനുവേണ്ട പരിഹാരമുണ്ടാക്കിത്തന്നില്ലെങ്കിൽ സോഫി പിന്നീടു് ഇങ്ങോട്ടു വരികയും ഇല്ല. എനിക്കു ചക്രവർത്തി രത്നമാലയും മററും തന്നിട്ടില്ല.

സെലിം— നീ എന്തെല്ലാം അനാവശ്യങ്ങളാണു് പറയുന്നതു്? ആരാണു് മോഷ്ടിച്ചതെന്നറിയാതെ വല്ലതും പറഞ്ഞതുകൊണ്ടു് എന്തുഫലം? ഇനി അതിനെപ്പററി പറയേണ്ട.

സോഫി— അവിടുന്നു് ഇങ്ങിനെ പറഞ്ഞാൽ ബാക്കിയുള്ളവർ വിഷമിക്കും. ഞാൻ അവിടെ ചിലതു് ചോദിക്കണമെന്നുദ്ദേശിക്കയാണു്. ചക്രവർത്തി തിരുമേനി ഇന്നാൾ അന്വേഷിച്ചതെന്തിനാണു്? ആളുകൾ പലതരത്തിൽ പറയുന്നല്ലോ. ഇതിനെല്ലാം കാരണം ആ മെഹറും നദീറയും തന്നെയാണു്. തിരുമേനിക്കു് അത്തിരി രസമല്ല.

സെലിം—നീ അതൊന്നും പറയേണ്ട. ദ്രവ്യം ദ്രസക്കേടുമെല്ലാം ഞാൻ നോക്കിക്കൊള്ളാം. നിനക്ക് അവരെപ്പററി യാതൊന്നും പറയേണ്ട കാര്യമില്ല. ആകട്ടെ നീ ഇവിടെയിരുന്ന് ഒന്നു വീശുക. ഞാൻ അല്പം ആശ്വസിക്കട്ടെ.''

കുമാരൻ ഇത്രയും പറഞ്ഞ ഉടനെ സാരസ്യശാലിനിയായ ആ കമനി അവിടെയിരുന്ന സ്വർണ്ണപ്പിടിയോടുകൂടിയ താലവൃന്തമെടുത്ത് സെലിമിനെ വീശിത്തുടങ്ങി. സോഫിയുടെ ഉരുണ്ടുകൊഴുത്ത കൈത്തണ്ടുകൊണ്ട് മന്ദം മന്ദം വീശുന്ന താലവൃന്തത്തിന്റെ അഗ്രഭാഗത്തുനിന്നും വീജനം ചെയ്ത മാരുതൻ സെലിമിനെ വളരെ ആശ്വസിപ്പിച്ചു. അല്പനേരത്തേക്ക് അദ്ദേഹം യാതൊന്നും മിണ്ടാതെതന്നെ കിടന്നു. സോഫിയുടെ ആഗമനത്തോടുകൂടി അദ്ദേഹത്തിന്റെ വിശാലഹൃദയത്തിന്റെ ഏതാനും ചില ഭാഗങ്ങൾ ആശ്വസിക്കുകയും, ആഹ്ളാദിക്കുകയും ചെയ്തിരുന്നെങ്കിലും പൂർണ്ണമായ മനസ്സമാധാനം അദ്ദേഹത്തിനു ലഭിച്ചില്ല. ഇടക്കിടക്ക മാരുതന്റെ ആമേളനത്തോടിടകലർന്ന്, സോഫിയുടെ കടാക്ഷശസ്ത്രങ്ങളും പുഞ്ചിരിപ്പാലൊളിയും സെലിമിന്റെ ദേഹത്തെ ആശ്ലേഷിക്കുന്നുണ്ടായിരുന്നു. ഇതെല്ലാം കരുതലോടുകൂടിത്തന്നെയാണ് അവൾ പ്രയോഗിച്ചതെങ്കിലും അദ്ദേഹത്തിൽ യാതൊരിളക്കവും ഉണ്ടാക്കിയില്ല. എങ്കിലും ഭഗ്നാശയയാകാതെ സോഫി പറഞ്ഞു. ''ഇന്നലെ മുഴുവൻ ഉറക്കമിളച്ചതുകൊണ്ട് എനിക്ക നേരത്തെ ഉറക്കം വരുന്നുണ്ട്.'' ഇതുകേട്ട ഉടനെ സെലിം പറഞ്ഞു. ''ശരിയാണ്! ഒരു പക്ഷെ നീ വീശി വിഷമിച്ചിരിക്കാം; എന്നാൽ മതി. നിൽക്കുക. നീ പോയി നദീറയെ, ആരുമറിയാതെ ഇങ്ങോട്ട പറഞ്ഞയക്കുക. അവൾ ഇപ്പോൾ ആരാമത്തിലെ മണ്ഡപത്തിൽ ഉണ്ടായിരിക്കും. ഉറക്കമിളച്ചതല്ലേ? നേരത്തേപ്പോയി ഉറങ്ങുക.'' രാജകുമാരന്റെ ഈ വാക്കുകൾ സോഫിയെ എത്രമാത്രം ഖണ്ഡിപ്പിച്ചുവെന്ന് പറയുവാൻ സാദ്ധ്യമല്ല. താൻ ഏതൊന്നിനെ ഉദ്ദേശിച്ചു ഉറക്കംവരുന്നുവെന്ന് പറഞ്ഞുവോ, അതിനെ മറച്ചുവെച്ച് ആ ഭാഗ്യം തന്റെ വിരോധത്തിനും അസൂയയ്ക്കും പാത്രമായ സ്ത്രീക്ക് നൽകുവാനായി സെലിം തീരുമാനിച്ചതിന്റെ ഗൌരവം സപത്നീതാപത്തെപ്പററി, അനുഭവിച്ചും അല്ലാതേയും, അറിഞ്ഞിട്ടുള്ളവർ മാത്രമേ ഗ്രഹിക്കുവാൻ സാധിക്കയുള്ളൂ. അല്പനേരത്തേക്ക് സോഫിയുടെ കരം അവൾ അറിയാതെതന്നെ ചലനമില്ലാത്തതായിത്തീർന്നു. അവൾ ഇപ്രകാരം തന്റെ നിരാശയെ വ്യക്തമാക്കുവാൻ ശ്രമിച്ചു:—

'തിരുമേനി! ഞാൻ ആദ്യംതന്നേ പറഞ്ഞല്ലോ, അവിടെക്ക് ഈ കാറ്റ് അത്ര പിടിക്കുകയില്ലെന്ന്. അപ്പോൾതന്നെ എന്നെ യാത്രയാക്കിയിരുന്നെങ്കിൽ ഞാൻ നദീറയെ വളരെ നേരത്തേ പറഞ്ഞയക്കുമായിരുന്നു. എങ്കിലും ഇത്രയും നേരമെങ്കിലും ഇവിടെ നിൽക്കാൻ അനുവദിച്ചതുതന്നെ ഭാഗ്യമാണ്'. സോഫി നീരസഭാവത്തോടുകൂടി ഇത്രയും പറഞ്ഞപ്പോൾ രാജകുമാരനു ദേഷ്യമാണുണ്ടായത്. എങ്കിലും തല്ക്കാലം അവളെ മുഷിപ്പിക്കുന്നതുകൊണ്ടു പല വിഷമങ്ങളുമുണ്ടെന്നു വിചാരിച്ചു സെലിം സാവധാനത്തിൽ പറഞ്ഞു. 'സോഫി! നിൻെറ ധൃഷ്ട്യം ഒരിക്കലും നീ അറിയാത്തതു അൽഭുതകരം തന്നെയാണ്. ഞാൻ നിന്നെ എത്രയോ പ്രാവശ്യം ഉപദേശിച്ചിട്ടുണ്ട്. അതുകൊണ്ടെന്തു ഫലം? ഓരോ പ്രാവശ്യം നീ ഇവിടെ വരുമ്പോൾ ഓരോ തരത്തിൽ ചീത്ത പറയുന്നുണ്ട്. നിനക്കു സ്വാതന്ത്ര്യം നൾകിയതു നാശമായിത്തീർന്നു. വെറുതെയല്ല ദേവിനിന്നെ ശാസിച്ചതു്. ഞാൻ ഒരു കൃതഘ്നനായിരുന്നെങ്കിൽ നിന്നെ ഈ ഉടവാൾകൊണ്ടു കൊല്ലുമായിരുന്നു. ഞാൻ നിന്നെ പിന്നീടു കണ്ടുകൊള്ളാം. നീ വേഗം പോയി നദീറയെ ഇങ്ങോട്ടു പറഞ്ഞയക്കുക. എനിക്ക് അവളെ കണ്ടു പലതും സംസാരിക്കേണ്ടതായിട്ടുണ്ടു. പക്ഷെ അതു ആരുംതന്നെ അറിയരുതു്. എന്നാൽ വേഗം പോവുക''സെലിം ഇത്രയും പറഞ്ഞു മണിമഞ്ചത്തിൽനിന്നും എഴുന്നേററു് ആ മുറിയിൽതന്നെ സാവധാനം ഉലാത്തി തുടങ്ങി. സോഫിക്കു രാജകുമാരൻെറ വാക്കുകൾ ഒന്നുംതന്നെ രസിച്ചില്ല. എന്നുമാത്രമല്ല രാജകുമാരനോടു തോന്നിയ രസക്ഷയത്തിൽ കൂടുതൽ ദേഷ്യം അവൾക്ക് നദീറയോടു തോന്നാതിരുന്നില്ല. പക്ഷെ ഒരു രീതിയിലും തൻെറ കോപത്തെ അവിടെ പ്രദർശിപ്പിക്കുവാൻ കഴിയാതിരുന്നതു കാരണം അവൾ,"അവിടത്തെ കല്പനപോലെ; ഞാൻ അവളെ തന്നെ പറഞ്ഞയക്കാം''എന്നു പറഞ്ഞു് അവിടെനിന്നും പുറത്തേക്കിറങ്ങി. എന്തായാലും സോഫിക്കു തൻെറ ഉപദേശം, തീരെ രസിച്ചില്ലെന്നു സെലിമിന്ന് അറിയാമായിരുന്നെങ്കിലും, താൻ അത്രയും പറഞ്ഞതു നന്നായില്ലെന്ന് അദ്ദേഹം സ്വയം അഭിനന്ദിക്കാതിരുന്നില്ല. സോഫി മന്ദിരത്തിൽ നിന്നു പുറത്തിറങ്ങി നേരെ പോയതു് ആരാമത്തിലേക്കായിരുന്നു. അവൾ ഇങ്ങിനെ വിചാരിച്ചു.-

'ഞാൻ ഇന്നു ദേവിയെ കാണാൻ പോയില്ല. എഴുത്തു് ഇന്നു തന്നെ കൊടുത്തു കാര്യങ്ങൾ പറയണം. പക്ഷെ ദേവി, നദീറയെ വളരെ കാര്യമായിട്ടാണു കരുതുന്നതു്. അതുകൊണ്ട് ഞാൻ പറയുന്ന

യു വിശ്വസിക്കയില്ല. പക്ഷെ ഇപ്പോൾ വിശ്വസിപ്പിക്കാൻ വേണ്ടതരമുണ്ടല്ലോ. നദീറയെ കുമാരന്റെ അടുക്കലേക്കു പറഞ്ഞയക്കാം. എന്നിട്ടു ദേവിയുടെ കയ്യിൽ എഴുത്തു കൊടുത്തു വിവരം പറയാം. ദേവി എന്നെ അവിശ്വസിക്കുന്നെങ്കിൽ ഉടൻതന്നെ ഇവിടെ വിളിച്ചുകൊണ്ടുവന്നു സംഗതികൾ കാണിക്കാമല്ലൊ. അതുകൊണ്ടു് ഇപ്പോൾ സകലസംഗതികളും നിവ്വഹിക്കുവാൻ സൌകര്യമുണ്ടു"

ഇപ്രകാരം വിചാരിച്ചു തീരുമാനിച്ചുകൊണ്ടു, സോഫി ആരാമത്തിൽ ചെന്നു. ആരാമത്തിന്റെ ഒരു ഭാഗത്തു, മണ്ഡപത്തിന്റെ പുറകുവശത്തായി, നിമ്മലമായ ആകാശത്തിൽ ഉദിച്ചുയരുന്ന ചന്ദ്രനെ നോക്കി, പ്രകൃതിയുടെ നൈസൎഗ്ഗികമായ സൌന്ദൎയ്യത്തെപ്പററി ഓത്തു് അതിശയിച്ചുകൊണ്ടും അഭിനന്ദിച്ചുകൊണ്ടും 'അനാക്കളി' അവിടെ ഇരിക്കുന്നു. പാവനവും പ്രശാന്തവും, സ്നിഗ്ദ്ധവും കോമളവുമായ വദനചന്ദ്രന്റെ ശോഭ സാക്ഷാൽ ചന്ദ്രനെ കൂടി ലജ്ജിപ്പിക്കത്തക്കവിധത്തിൽ ഉജ്വലമായിരിക്കുന്നു. ശിശുത്വത്തിന്റെ നൈമ്മല്യവും, ബാല്യത്തിന്റെ പ്രസരിപ്പും, യൌവ്വനത്തിന്റെ പ്രകാശവും താരുണ്യത്തിന്റെ ഉജ്ജ്വലതയും, പ്രൌഢതയുടെ ഗാംഭീൎയ്യവും, വാദ്ധക്യത്തിന്റെ പ്രശാന്തതയും എല്ലാം ഒന്നിച്ചു ചേന്നു അവളിൽ കളിയാടി. വിനീതയായ ആ പെൺകുട്ടിയുടെ പരിശുദ്ധിതികവെന്നതുപോലെ ആരാമത്തിലെ തൈത്തെന്നൽ സൌരഭസംശുദ്ധിയോടുകൂടി പുഷ്പലതാവല്ലികളെ പരിരംഭണം ചെയ്തു തത്തിക്കളിച്ചു. പാൽക്കുഴമ്പിൽ ലോകത്തെ ആറാടിക്കുന്ന പൂനിലാവു, വിവിധപുഷ്പങ്ങൾ ഇടതിങ്ങി പരിലസിക്കുന്ന പൂവനം, കോമളയായ യുവതി, ഉൽകൃഷ്ടമായ നിരീക്ഷണം, പരിശുദ്ധമായ വിചാരം—ഇതെല്ലാംകൂടി ഒത്തുചേന്നു പ്രശോഭിക്കുന്ന ഘട്ടങ്ങൾ ലോകത്തിൽ ഏററവും ദുർല്ലഭങ്ങളാകുന്നു. സോഫി തന്റെ അടുക്കലേക്കു വരുന്നുണ്ടെന്നും, ദിവ്യലോകത്തിൽ സഞ്ചാരസ്വാതന്ത്ര്യം അനുഭവിക്കുന്ന നദീറ അറിഞ്ഞതേയില്ല. അവൾ നദീറയുടെ അടുക്കൽ ചെന്നപ്പോൾ ആ പാവം പെട്ടെന്നു് ഒന്നു ഞെട്ടിപ്പോയി. ഒരേസംഗതിയിൽ തന്നെ മനസ്സു് ലയിച്ചിരിക്കുമ്പോൾ അതിൽനിന്നും പൊടുന്നനേ, മററൊന്നിലേക്കു അതിനെ തിരിക്കുന്നപക്ഷം മനുഷ്യൻ ഞെട്ടി ഉണരുന്നതു സാധാരണമാണു. സോഫിയാണു തന്റെ അടുക്കൽ നില്ക്കുന്നതെന്നു് അറിഞ്ഞയുടനെതന്നെ നദീറ അവിടെനിന്നും എഴുന്നേററു് ഏററവും വിനീതയായി ചോദിച്ചു:—

"ഞാൻ അല്പനേരം ഒന്നു് വിശ്രമിക്കാമെന്നു കരുതി ഇവിടെ ഇരുന്നതാണ്. അന്തഃപുരത്തിൽ ഇന്നു കണ്ടില്ലല്ലോ. ഒരു പക്ഷെ അങ്ങോട്ടുതന്നെ പോവുകയായിരിക്കാം"

സോഫി:—നിനക്കു ഭാഗ്യം വന്നതിനെപ്പററി അറിയിക്കാൻ ഇങ്ങോട്ടു് വന്നതാണ്. രാജകുമാരൻ നിന്നെ അന്വേഷിച്ചുകൊണ്ടു് സ്വകാര്യമുറിയിൽതന്നെ ഇരിക്കുന്നു. അങ്ങോട്ട് എളുപ്പം ചെല്ലണം. നദീറേ! അനാർക്കളീ! അനാർക്കളീ! നദീറേ! നദീറേ! നദീറേ! അനാർക്കളി! അനാർക്കളി! എന്നുതന്നേ ജപിച്ചുകൊണ്ടു് അവിടെ നടക്കുകയാണ്. കൊച്ചുപെൺകുട്ടിയല്ലേ? ഭാഗ്യം വരണമെങ്കിൽ ഇങ്ങിനെതന്നെ വരണം. ഞാൻ പറഞ്ഞതൊന്നും നേരമ്പോക്കായിട്ടു കരുതേണ്ട. വേഗം അങ്ങോട്ടു ചെല്ലണം എന്നോടു പറഞ്ഞയച്ചതാണ്."

സോഫി സ്വതസ്സിദ്ധമായ വാക്പ്രഭാവത്തോടുകൂടി ഇപ്രകാരം പറയുന്നതു കേട്ട് അല്പമൊന്നു ലജ്ജിച്ചുപോയ നദീറ, സോഫി തന്നെ അധിക്ഷേപിക്കുകയാണെന്നു കരുതി പറഞ്ഞുതുടങ്ങി.

"എന്നെ എന്തിനാണ് കുമാരൻ അന്വേഷിക്കുന്നതു്?"

സോഫി:—എടീ നിന്നോടു ഞാൻ ഇനി തെളിയിച്ചു പറയണമോ? കൊള്ളാം. സെലിം രാജകുമാരൻ; മനോഹരമായ രാത്രി; ആരുംതന്നെ ഇല്ലാത്ത സ്വകാര്യമന്ദിരം; പുഷ്പങ്ങൾ വിരിച്ചിട്ടുള്ള മൃദുലശയ്യ; കുളിർമയുള്ള കാററ്; നല്ല ചന്ദ്രിക; അദ്ദേഹത്തിന് ഏററവും പ്രിയമുള്ള അവസരം. ഈ ഘട്ടത്തിൽ നിന്നേപ്പോലെയുള്ള ഉണ്ണിശ്രുക്കളെ അന്വേഷിക്കുന്നതു് എന്തിനാണെന്നു ചോദിച്ചാൽ,

"പെൺകുട്ടികൾക്കുമ്മട്ടിലുണ്ടൊരു കർമ്മം കുഞ്ഞേ!"

എന്നുപറയുവാൻ മാത്രമേ എന്നെക്കൊണ്ടു സാധിക്കയുള്ളൂ. നീ വേഗം അങ്ങോട്ടു് ചെല്ലണം. അല്ലെങ്കിൽ—" സോഫി ഇത്രയും പറഞ്ഞു അർദ്ധോക്തിയിൽ വിരമിച്ചപ്പോൾ നദീറ കോപത്തോടുകൂടി പറഞ്ഞു

"ആ കർമ്മമെല്ലാം നിങ്ങൾക്കും ആകാമല്ലോ. വിശേഷിച്ചും നിങ്ങൾ അതു് നടത്തിത്തുടങ്ങിയിട്ടു് കാലവും കുറെ ആയില്ലേ? ഞാൻ അതു് ഇനിയും തുടങ്ങിയിട്ടില്ല." നദീറ, താൻ വിചാരിക്കാതെതന്നെ പറഞ്ഞുപോയ ഉത്തരത്തിൻെറ നിശിതത്വത്തെപ്പററി അത്രമാത്രം ഓർത്തുമില്ല. നദീറയുടെ പ്രത്യുത്തരം സാധാരണരീതിയെ അതിക്രമിച്ചുവെന്നു സോഫി അറിയാതിരുന്നില്ല. പക്ഷെ തല്ക്കാലം പല്ലുമ്മുകമാത്രമേ ചെയ്തുള്ളൂ. അവൾ പിന്നെയും പറഞ്ഞു:—

"കൊച്ചമ്മ കോപിക്കയും മററും വേണ്ടാ. എന്നോട് പറഞ്ഞതു് ഞാൻ അറിയിച്ചു. ഞാൻ പറഞ്ഞതു് കള്ളമാണോ സത്യമാണോ എന്നു അവിടെതന്നെ ചെന്നു നോക്കണം. മനസ്സുണ്ടെങ്കിൽ പോകണം. ഇല്ലെന്നുപറഞ്ഞാൽ ആ വിവരം ഞാൻ അവിടെ ചെന്നു് ഉണർത്തിച്ചുകൊള്ളാമായിരുന്നു. ഇതു് കളിയും മററുമല്ല. തിരുമനസ്സിലെ ആജ്ഞയാണ്" സോഫി സഗൌരവം ഇത്രയും പറഞ്ഞു കേട്ടപ്പോൾ, ഒരുപക്ഷെ വല്ല സംഗതിയും പറയുവാൻ സെലിം തന്നെ അന്വേഷിക്കുന്നുണ്ടാവാമെന്നും, അങ്ങിനെയാണെങ്കിൽ സമയം വൈകാതെത്തന്നെ അദ്ദേഹത്തെ ചെന്നു കാണണമെന്നും തീർച്ചപ്പെടുത്തി അവൾ പറഞ്ഞു.

"ഈ വിവരം ആദ്യം തന്നെ പറയേണ്ടതുപോലെ പറഞ്ഞിരുന്നെങ്കിൽ ഞാൻ ഇപ്പോൾ അവിടെ ചെല്ലുമായിരുന്നു. പക്ഷെ നിങ്ങൾ എന്നെ മനഃപൂർവ്വം അധിക്ഷേപിക്കണമെന്നാണ് ഉദ്ദേശിച്ചതു." ഇത്രയും പറഞ്ഞു നദീറ പതുക്കെ നടന്നുതുടങ്ങി. നദീറ അങ്ങോട്ടു തന്നെ പോകുന്നതായി കണ്ടു ചാരിതാർത്ഥ്യത്തോടും, എന്നാൽ ദ്വേഷ്യത്തോടുംകൂടി സോഫി കുറച്ചു നേരം അവിടെത്തന്നെ നിന്നു. അവളുടെ അസൂയോജ്ജ്വലമായ നയനങ്ങളിൽ നിന്നും കുതിച്ചു ചാടിയ നോട്ടങ്ങൾ ആരാമത്തിലെ സകലപുഷ്പങ്ങളെയും ചുട്ടു കരിക്കത്തക്കവണ്ണം ചൂടുള്ളതായിരുന്നു. താൻ വിചാരിച്ചതുപോലെ തന്നെ നദീറ രാജകുമാരന്റെ അടുക്കലേക്കു തന്നെയാണു പോകുന്നതെന്നും, അവിടെ ചെന്നു കഴിഞ്ഞാൽ "അമ്മട്ടിലുള്ള കർമ്മത്തിനു" ആരംഭിക്കാതിരിക്കയില്ലെന്നും, തത്സമയം അംബികാദേവിയെ തന്റെ കൈയ്യിലുള്ളകത്തുസഹിതം വിവരംധരിപ്പിക്കാമെന്നും, ദേവി അതിൽ വെച്ചു നദീറയെ വെറുക്കാത്ത പക്ഷം ഉടൻതന്നെ മന്ദിരത്തിൽ കൂട്ടിക്കൊണ്ടു വന്നു് എല്ലാം തന്നെ ധരിപ്പിക്കാമെന്നും അവൾ ഉറച്ചു കഴിഞ്ഞു. ഏതായാലും കുറച്ചു നേരം കൂടി അവിടെത്തന്നെ വിശ്രമിക്കുന്നതു നന്നാണെന്നു കരുതി സോഫി, നദീറ ഇരുന്ന മണ്ഡപത്തിൽ ഇരുന്നു. ദേവന്മാരോടു പ്രകൃതിക്കു തന്നെയും ഉള്ള വിരോധം മൂലമോ എന്നു തോന്നുമാറു ചന്ദ്രിക പെട്ടെന്നു മങ്ങി; മാരുതന്റെ വിലാസവും പൊടുന്നനെ നിലച്ചു; അവിടെയെങ്ങും ഒരു തമോബാധ ഉളവായി. ഉദ്ദേശം അരനാഴികയോളം അവിടെ തന്നെ വിശ്രമിച്ചതിനുശേഷം അവൾ അന്തഃപുരത്തിലേക്കു യാത്രയായി. മന്ഥര കൈകേയിയുടെ അടുക്കൽ 'തലയിണമന്ത്രം' ഓതിയ കഥ ഇന്നു് ആരെങ്കിലും അവിശ്വസിക്കുന്നുണ്ടെങ്കിൽ സോഫി അന്തഃ

പുരത്തിൽ ചെന്ന് അംബികാദേവിയോട് ഓതിയ "തലയിണമന്ത്രം" എത്രമാത്രം നാശകരവും കൊട്ടാരത്തിൽ പലരുടേയും ഭാവിയെ നിരാശാസമ്പൂർണ്ണമാക്കുന്നതിനുമാത്രം അസൂയാജന്യവും ആയിരുന്നുവെന്ന് അതിൻെറ അനന്തരഫലങ്ങൾ ഭംഗിയായി വ്യക്തമാക്കുന്നതാണ്.

സോഫി അന്തഃപുരത്തിൽ ചെന്ന ഉടൻ തന്നെ അംബികാദേവിയുടെ മണിയറയിലേക്കാണ് പോയത്. ദേവി, തത്സമയം പള്ളിനിദ്രകൊള്ളുന്നതിനു വേണ്ട ഒരുക്കങ്ങൾ ചെയ്യുകയായിരുന്നു. ദിവ്യമായ ആ മണിയറയിൽ, നിശ്ചിതസമയത്തിനു ശേഷം പരിചാരികമാർക്കു തന്നെയും പ്രവേശിക്കുവാൻ അനുവാദമില്ലായിരുന്നതിനാൽ സോഫി പുറത്തു തന്നെ നിന്നതേയുള്ളു അല്പനേരം ചുററിപ്പററി അവിടെ തന്നെ നിന്നപ്പോൾ, എന്തോ ആവശ്യം പ്രമാണിച്ചു ദേവി പുറത്തു വന്നു. അപ്പോൾ അകാരണമായി, സോഫി അവിടെ നില്ക്കുന്നതു കണ്ടു ദേവി ഇപ്രകാരം ചോദിച്ചു. "ഇന്നു സോഫി എന്താണ് ഇവിടെ കാത്തു നില്ക്കുന്നത്? നീ അകത്തു വരുക." ദേവി ഇത്രയും പറഞ്ഞപ്പോൾ സോഫി മണിയറയിൽ പ്രവേശിച്ചു. ദേവി മഞ്ചത്തിൽ ഉപവേശിച്ചപ്പോൾ, സോഫി, ദേവിയുടെ ആജ്ഞകൂടാതെ തന്നെ "പൊൻപിടിയണിക്കുളിർതാലവൃന്തത്താൽ" വീശിത്തുടങ്ങി ഇതിനു മുൻപ് ഒരിക്കലും ഈ വിധത്തിലുള്ള മനോധർമ്മപ്രവാഹത്തെ നിരീക്ഷിക്കുന്നതിനു സന്ദർഭം ലഭിച്ചിട്ടില്ലാത്ത ദേവി സന്തോഷത്തോടുകൂടി ഒന്നു ചിരിച്ചു.

"ആകട്ടെ. നിനക്കു പോകുന്നതിനു സമയമായില്ലേ? ഇന്നലെ ഉറക്കമിളച്ചതാണല്ലോ." ദേവിയുടെ അനുകമ്പാപൂർണ്ണമായ മൊഴികൾ കേട്ട സോഫി പറഞ്ഞു തുടങ്ങി. "തിരുമേനി! അടിയനെ രക്ഷിക്കണേ! അന്തഃപുരത്തിൽ ഇത്രമാത്രം ധിക്കാരം പ്രവർത്തിക്കുമെന്ന് ആരറിഞ്ഞു? കണ്ടില്ലേ ആ നദീറ പ്രവർത്തിച്ചത്? ഇപ്രകാരമായാൽ തിരുമേനിയുടെ സ്ഥിതിയെന്താണെന്ന് ഓർത്തിട്ടാണ് അടിയനു പരിഭ്രമം."

സോഫി എങ്ങും തൊടാതെ ചിലച്ചു പറയുന്നതു കേട്ട്, ഉടൻ കാര്യമൊന്നും മനസ്സിലാക്കുവാൻ കഴിയാതെ ദേവി ശാന്തയായി ചോദിച്ചു:—

"നീ പറയുന്നതൊന്നും എനിക്കു മനസ്സിലായില്ല. ഇന്നു നീ എന്തുകൊണ്ടാണ് അന്തഃപുരത്തിൽ വരാതെ ഇരുന്നത്? നദീറ എന്തു പ്രവർത്തിച്ചുവെന്നാണ് നീ പറയുന്നത്? എല്ലാം വ്യക്തമായിപ്പറയുക. ഞാൻ കേൾക്കട്ടെ നദീറ എന്തു പ്രവർത്തിച്ചു?

സോഫി—തിരുമേനി! അടിയൻ ഈ കള്ളങ്ങളെല്ലാം കണ്ടു പിടിക്കു വാൻ പോയതല്ലേ? എഴുത്തു കൈയ്യിൽ കിട്ടാൻ വളരെ വിഷമിച്ചു. എൻെറ കൈയ്യിൽ നിന്നും അതു പോയ്പോയതാണ്? അതു് അവിടെ കാണിക്കണമെന്നുദ്ദേശിച്ചാണ് അടിയൻ ഇത്രയും പാടുപെട്ടതു്. എവിടെയോ തെണ്ടിക്കിടന്ന ശവം കൊച്ചുതിരുമേനിയെ വലച്ചു കളഞ്ഞില്ലേ? എന്തു ചെയ്യും, ഇപ്രകാരമായാൽ? കഷ്ടം! കഷ്ടം!!"

ദേവി—എന്തു്! നീ ഭ്രാന്തു പറയുന്നോ! കൊച്ചുതിരുമേനിയെ നദീം വലച്ചുവെന്നോ? രാജകുമാരനെ പരിചാരിക വലച്ചതെങ്ങിനെയാണ്? ചക്രവത്തിയോടു വല്ല കള്ളവും ചെന്നുണത്തിച്ചുവോ?

സോഫി—എന്തിനു പറയുന്നു. പക്ഷെ അവൾ പാവമാണ്. അദ്ദേഹം വളരെ ശുദ്ധനാം ആണ്. അടിയനൊന്നും തന്നെ അറിഞ്ഞുകൂടാ. അവൾ ഇവിടെ കാലെടുത്തുകുത്തിയ നാൾ മുതൽ കൊട്ടാരത്തിൽകൂടി സ്വൈരമില്ലാതെയായി. അതും പോകട്ടെ, അവൾ രാജകുമാരനെ പൊടിയിട്ടു മയക്കി കളഞ്ഞില്ലേ? രത്നമാലയും ശ്ലോകവും ഒക്കെ കൊടുത്തു തൃപ്തിപ്പെടുത്തിയതിൻെറ ഫലം ഇങ്ങിനെയായിത്തീന്നതിൽ അടിയൻ അത്ഭുതപ്പെടുകയാണ്!

ദേവി—എന്തു്! അനാക്കളി കുമാരനെ മയക്കിയെന്നോ? രാജകുമാരൻ ഒരു പരിചാരികയുടെ ദാസനായിക്കഴിഞ്ഞുവെന്നാണോ സോഫി പറയുന്നതു? ഛേ! അതു് ഒരിക്കലും വിശ്വസനീയമല്ല. അങ്ങിനെ ഉണ്ടാകയില്ല. നീ അവളോടു് അസൂയകൊണ്ടു് ഇങ്ങിനെ പറയുന്നതാണ്! ഞാൻ ഒരിക്കലും വിശ്വസിക്കയില്ല. കുടിക്കുന്ന ജലത്തിൽ ചേറു കലക്കുന്നവളല്ലാ നദീമയെന്നു എനിക്കു നിശ്ചയമുണ്ടു്. നീ എന്തിനാണ് അസംബന്ധങ്ങളെല്ലാം പറയുന്നതു്?

സോഫി—തിരുമേനി അടിയനെ അവിശ്വസിക്കുന്നു. എന്നാൽ ശരിയായ ലക്ഷ്യം എൻെറ പക്കൽതന്നെ ഉണ്ടു്. പക്ഷെ അതു ഏററവും രഹസ്യം തന്നെയാണ്. നദീം, തിരുമേനിയെ വശീകരിച്ചു.

ദേവി—നീ എന്തു ഭ്രാന്തു പറയുന്നു! നദീമയ്ക്കു മന്ത്രമോ, ദിവ്യൌഷധമോ മറേറാ ഉണ്ടോ?

സോഫി—അതു തന്നെയാണ് അടിയൻെറ സംശയം. അവൾ ഒരു "ജിൻ" തന്നെയാണ്. ഇപ്രകാരം കൊട്ടാരത്തെ അപമാനത്തിൽ ആഴ്ത്തിക്കളയുമെന്നു ആരറിഞ്ഞു? ചക്രവത്തി കൂടിയും ഇതൊക്കെ അറിഞ്ഞിട്ടല്ലേ കുമാരനെ വിളിച്ചു ശാസിച്ചതു്. പക്ഷെ അതിൻെറ രഹസ്യം എനിക്കു മാത്രമേ അറിവാൻ കഴിഞ്ഞി

ട്ടുള്ള. ദേവി വളരെ ശുദ്ധയും, നിർമ്മലയും, ആയതുകൊണ്ടാണ് ഇതുവരെ അതൊന്നും അറിയാതെയും വിശ്വസിക്കാതെയും ഇരുന്നത്. ഇന്നിതാ സകലതും വെളിയിലായി. ഒരു പരിചാരിക കാരണം കൊട്ടാരത്തെപ്പററിയും അന്തഃപുരത്തെപ്പററിയും മററും എന്തെല്ലാം അപവാദങ്ങളാണ് പൌരന്മാർ ഇന്നലെ മഹോത്സവാഘോഷത്തിനിടയിൽ അങ്ങുമിങ്ങും ചെന്നിരുന്നു പറഞ്ഞതു? ഇതെല്ലാം കേട്ടപ്പോൾ അടിയൻതന്നെയും ലജ്ജിച്ചു തല താഴ്ത്തിക്കളഞ്ഞു. എന്തുചെയ്യാം! തിരുമേനി സോഫി പറഞ്ഞതു വിശ്വസിക്കുന്നില്ലെങ്കിൽ ഈ കത്തിനെ വായിച്ചു നോക്കുവാൻ ദയവുണ്ടാകണം. അടിയനു നദീറയോട് അസൂയ ഉണ്ടായിട്ടല്ലാ ഇതു സമർപ്പിക്കുന്നതെന്നും, പ്രത്യുത, അവളോടു സ്നേഹവും, അടിയന്റെ ചോറിനോടു നന്ദിയും ഉള്ളതുകൊണ്ടാണെന്നും അവിടുന്നു ധരിക്കണം. എന്റെ തിരുമേനികളെ സ്നേഹിക്കേണ്ടതു എന്റെ കടമയാണ്" ഇത്രയും പറഞ്ഞു സോഫി തന്റെ കൈവശമുണ്ടായിരുന്ന കത്തിനെ അംബികാദേവിയുടെ കയ്യിൽ കൊടുത്തു. ഏററവും വിവർണ്ണമായ കവിൾത്തടത്തിൽ പ്രേമോജ്ജ്വലമായ കോപഭാവത്തോടുകൂടി മഞ്ചത്തിൽനിന്നും ചാടി എഴുന്നേററു ദേവി കത്തുവാങ്ങി ഇപ്രകാരം വായിച്ചു തുടങ്ങി.

"കാമനെ! ഇതാ! ഇന്നു സെലിമിന്റെ ഭാഗ്യോദയമായി. ഞാൻ നിന്റെ നാമത്തെപ്പററി വിചാരിച്ചു രസിക്കാത്ത ഒരു മാത്രയും ഇല്ല. പ്രേമം എന്താണെന്നു എനിക്കു മനസ്സിലായി. ആനാക്കളി! ഇന്നുതന്നെ ആരാമത്തിൽ വരണം. മണ്ഡപത്തിലെ ദീപങ്ങൾ നേരത്തേതന്നെ അണെയുന്നതാണ്. രത്നമാല്യത്തെ രായയിൽ അണിഞ്ഞതിനുശേഷം മറന്നുപോയതു നന്നായില്ല. ഭവതിക്കു ഓായിരം ചുംബനം സെലിം വിനീതനായി അർപ്പിക്കുന്നു. പറഞ്ഞതുപോലെ. എന്നു ഭവതിയുടെ സെലിം"

ദേവിയുടെ സർവ്വാംഗങ്ങളുംകൊണ്ടു് പതറി. ദേവി ബാഷ്പോദകത്താൽ ആ കത്തിനെ നല്ലതുപോലെ നനച്ചു. ഹാ! പ്രേമലിഖിതമേ! നിന്റെ പുണ്യകാലം കഴിഞ്ഞുപോയി. ഇതാ! ഈ കണ്ണീർ നിന്നെ നശിപ്പിക്കത്തക്കവണ്ണം ചൂടുള്ളതാണ്! ഇതു നദീറയുടെ ബാഷ്പമല്ല. ഇപ്രകാരം ഭാഗ്യഹീനയായ നീ അന്നുതന്നെ നശിച്ചിരുന്നെങ്കിൽ എന്തെല്ലാം അനത്ഥങ്ങൾ കൂടാതെ കഴിയുമായിരുന്നു! ഹാ! ലിഖിതമേ! എത്രയോ ബാഷ്പജലധിയേയും നീ പാദമാന്തത്തെ, അല്പദിവസങ്ങൾക്കുമുൻപു പ്രാപിച്ചിരുന്നുവോ, ആ പ്രേമപ്ര

വാഹമല്ലോ, ഇപ്പോൾ നിന്നെ നശിപ്പിക്കുന്നതെന്നു നീ നല്ലതുപോലെ ഓൎക്കണം. നിന്റെ കഷ്ടകാലപ്രളയം അതാ ആവിൎഭവിച്ചുകഴിഞ്ഞു. നീ നശിക്കാറായി. ക്ഷമയുടേയും ശാന്തിയുടേയും വിളനിലമായ ദേവിയുടെ ഹൃത്തടു ഇരുട്ടുകൊണ്ടു ചുട്ടുപഴുത്തു. ദേവി വീണ്ടും വീണ്ടും ആ കത്തിനെ വായിച്ചു. പക്ഷെ അതു, സെലിം നദീറയ്ക്കെഴുതിയിട്ടുള്ളതാണോയെന്ന സംശയം, അനേകകാലമായി സെലിമിന്റെ സ്വഭാവചാഞ്ചല്യത്തെപ്പറ്റി നല്ലതുപോലെ അറിയാമെങ്കിലും, നദീറയെപ്പറ്റി ദേവിയ്ക്കു തോന്നിയിട്ടുള്ള നിൎമ്മലവാത്സല്യം മൂലം പ്രബലമായി ഭവിച്ചു. എങ്കിലും അതിൽ അനാൎക്കലിയെന്ന സംബോധന തന്റെ കഷ്ടകാലത്തെ പററിയുള്ള വൎണ്ണങ്ങൾപോലെ തെളിഞ്ഞു ശോഭിക്കുന്നുണ്ടായിരുന്നു. ഇതിനും പുറമേ, രത്നമാല്യത്തെപ്പററി കത്തിൽ പ്രസ്താവിച്ചിരുന്ന ഭാഗങ്ങൾ ദേവിയെ അസഹ്യപ്പെടുത്തി. ഇതിനുമുമ്പ് ഒരു സായാഹ്നത്തിൽ, നദീറ രത്നമാല്യത്തെ കുമാരന്റെ ഛായാപടത്തിൽ അലങ്കരിച്ചിരുന്നതുകണ്ടു സെലിമിനോടു സംശയരഹിതയായി ദേവി അതിനെപ്പററി ചോദിച്ചുവെങ്കിലും, ഇപ്പോൾ ഇതാ സകലതും ആ കത്തിൽനിന്നുതന്നെ മനസ്സിലാക്കുവാൻ വിഷമമില്ലാതായി. എന്നു മാത്രമല്ല, അതു സെലിംതന്നെ എഴുതിയിട്ടുള്ളതാണെന്നു അതിൽതന്നെ തെളിയിച്ചു പ്രസ്താവിച്ചിട്ടുണ്ടു. ഈവക കാരണങ്ങളാൽ, സോഫി പറഞ്ഞതു ഒരു പക്ഷെ പരമാൎത്ഥംതന്നെ ആയിരിക്കാമെന്നു ദേവി തീരുമാനിച്ചു. ദേവിയുടെ മുഖം, അകാലത്തു ഉദിച്ചുപൊന്തുന്ന കാൎമ്മേഘനിരകളാൽ, ആകാശംപോലെ കറുത്തിരുണ്ടു. വിശാലമായ നയനങ്ങളിൽനിന്നും ചെന്തീപ്പൊരി പാറുന്നതുപോലെ സോഫിക്കു തോന്നി. ദേവിയെ, ഇത്ര കോപോജ്ജ്വലയായിട്ടു ഇതിനുമുമ്പ് ഒരിക്കലും താൻ കണ്ടിട്ടില്ലെന്നും, തന്നോടുതന്നെയും ദ്വേഷ്യപ്പെട്ടപ്പോഴും ദേവിയുടെ മുഖം ഇതുപോലെ ചുവന്നിട്ടില്ലെന്നുംകണ്ടു സോഫി ഉള്ളുകൊണ്ടു ആഹ്ലാദിച്ചു. പല ആവൎത്തിയും എഴുത്തിനെ വായിച്ചശേഷം, ദേവി തന്റെ നാസാഗ്രത്തിൽ അരുണാംഗുലിയാൽ പവിഴമണി ചാൎത്തിക്കൊണ്ടു ഉച്ചരിച്ചു:—

“എന്തു! സെലിം രാജകുമാരൻ നദീറയ്ക്കെഴുതിയ കത്താണോ എന്റെ കയ്യിൽ ഇരിക്കുന്നതു? ഛേ! ക്രൂരലിഖിതമേ! നിന്നേ ഞാൻ ഇന്നുതന്നെ അവളോടൊന്നിച്ചു കാരാഗൃഹത്തിൽ അടച്ചു നശിപ്പിക്കുന്നുണ്ടു. കുമാരൻ മെഹറിനെ സ്നേഹിക്കയും ആദരിക്കയും ചെയ്യുന്നതു ക്ഷമിക്കുവാൻ എന്റെ ചാരിത്രം എന്നെ അനുവദിച്ചതു മെഹ

റിനെപ്പററി നല്ലതുപോലെ എനിക്കറിയാവുന്നതുകൊണ്ടാണ്. ഇപ്പോൾ ഞാൻ കേൾക്കുന്നതു പരമാൎത്ഥമാണെങ്കിൽ അംബികാദേവിയുടെ അന്തഃപുരവാസത്തിന്റെ അന്തിസമയം ആഗതമായിയെന്നതു തീൎച്ചതന്നെ—തൎക്കമില്ല. ഹാ! ഇതിൽ കൂടുതൽ എന്തപരാധമാണ് കുമാരൻ ചെയ്യേണ്ടതു്! ഇതിൽ എന്തു അപമാനമാണ് മുഗൾ രാജസ്ഥാനത്തിൽവന്നു ചേരുവാനുള്ളതു? ഇതിൽ കൂടുതൽ എന്തപവാദമാണ് അന്തഃപുരത്തേയും, സാമ്രാജ്യത്തെയും ആസകലം ബാധിക്കുവാനുള്ളതു? കഷ്ടം! കുമാരന്റെ നീചത്വം അതിരുകടന്നു പ്രവഹിച്ചു തുടങ്ങിയെന്നു അദ്ദേഹം അറിയുന്നില്ലല്ലൊ? ചക്രവൎത്തി വിളിച്ചു ശാസിച്ചുവെന്നും മററും പറയുന്നതെല്ലാം ഇതിനെപ്പററി അറിഞ്ഞിട്ടായിരിക്കാം. എന്നാൽ എന്തുകൊണ്ടു് അദ്ദേഹം അവളെ നിഷ്കാസനം ചെയ്തില്ല! ആകട്ടെ ഞാൻതന്നെ അതു ചെയ്തുകൊള്ളാം! രാജപുത്രസ്ത്രീകൾ അപമാനത്തേയും അപവാദത്തേയും മരണത്തേക്കാൾ ഭയപ്പെടുന്നുണ്ടെന്നു മുഗൾവംശജന്മാൎക്ക് അറിവുള്ളതാണല്ലൊ. ഇതെല്ലാം ഞാൻതന്നെ വെച്ചുകൊടുത്തിട്ടുള്ള വളംകൊണ്ടു് വളൎന്നിട്ടുള്ളതാണു്! മെഹറിനെപ്പററി അറിയാവുന്നതുകൊണ്ടു് മാത്രമാണ് ഞാൻ "കണ്ടില്ല, കേട്ടില്ല" എന്നു കരുതി കണ്ണടച്ചതും ചെവി പൊത്തിയതും എന്നു് അദ്ദേഹത്തിനു് അറിവുള്ളതാണ്. ദുഷ്ടേ! ദ്രോഹി! നിന്നെ ഓമനിച്ചതിന്റെ ഫലം നീ തന്നുകഴിഞ്ഞല്ലൊ! നിന്നെ ഞാൻ ഇന്നുതന്നെ നശിപ്പിക്കുന്നുണ്ടു്.—നോക്കുക—എന്തെഴുത്താണ് ഈ എഴുതിയിരിക്കുന്നതു? എനിക്കുകൂടിയും ഈ തരത്തിൽ ഒരു കത്തെഴുതുവാൻ കുമാരൻ തുനിഞ്ഞിട്ടില്ല"

ഇത്രയും പറഞ്ഞുകൊണ്ടു ദേവി അല്പനേരം മഞ്ചത്തിൽതന്നെ ഇരുന്നു. തന്റെ കൈവശം ഉണ്ടായിരുന്ന കത്തിനെ "നുറുനുറായി നുറുക്കി" കളയുവാനതിനു് കൈപ്പടം തരിക്കുന്നുണ്ടായിരുന്നെങ്കിലും അതു നശിപ്പിച്ചാൽ പരമാൎത്ഥം തെളിയിക്കാൻ സാധിച്ചില്ലെങ്കിലോ എന്നു കരുതി മാത്രമാണ് ദേവി അതിനു തുനിയാതിരുന്നതു്. യാതൊരു കളങ്കവുമില്ലാതെ ഭൎത്താവിനെ സ്വജീവനെപ്പോലെതന്നെ സ്നേഹിക്കുന്ന ആ സാദ്ധ്വി—തനിക്കുണ്ടായ സങ്കടത്തെ അടക്കുന്നതിനു, തുലോം ധീരവതിയെങ്കിലും, അപ്പോൾ അസമൎത്ഥയായിരുന്നു! ഹാ! പ്രേമമേ! ചാപല്യമേ! നിന്നെ ദൈവം സൃഷ്ടിച്ചപ്പോൾ ഈ വിധത്തിലുള്ള അനൎത്ഥങ്ങൾക്കു നീ കാരണമാകുമെന്നു സ്രഷ്ടാവു് അറിഞ്ഞിരിക്കയില്ല.

തന്റെ ഭൎത്താവ് അന്യസ്ത്രീകളെ ദൎശിക്കുന്നതുതന്നെയും യഥാൎത്ഥസാദ്ധ്വികൾക്കു മരണത്തോടുതുല്യമായിരിക്കേ, അദ്ദേഹം ഒരു പരിചാരികയുടെ അടിമയാണെന്നുള്ള വിവരം, മറയാത്തവിധത്തിൽ ലേഖനംചെയ്തു് ഉറപ്പിക്കുന്നപക്ഷം, അതിൽവെച്ച് ഒരു പതിവ്രതക്കുണ്ടാകാവുന്ന വൈരാഗ്യബുദ്ധി,- സന്താപവന്താപം,.. മനഃക്ഷോഭം- കോപം, ഒരിക്കലും, അന്യായമോ, സഹനീയമോ ആയിത്തീരുന്നതല്ല. അതും പോകട്ടെ, ഒരു സാമ്രാജ്യത്തെ- ഭാരതഖണ്ഡത്തെ മുഴുവൻ പിടിച്ചടക്കി ഒരു ചെങ്കോലിൻകീഴിൽ ഭരിക്കപ്പെടുന്ന മുഗൾസാമ്രാജ്യത്തെ, ഭാവിയിൽ യശസ്സോടുകൂടി വാണു പ്രജകളിൽ ബഹുമാനത്തേയും, ഭയത്തേയും സ്നേഹത്തേയും ഉൽകൃഷ്ടപ്രവൃത്തികൾകൊണ്ടു് ഉളവാക്കേണ്ടു രാജകുമാരൻ,- സാമ്രാജ്യാധിപന്മാരിൽ പഞ്ചാനനൻ എന്ന പ്രശസ്തിക്ക് അൎഹനായി, അകളങ്കയശസ്സു നാനാദിഗന്തങ്ങളിലും പ്രചരിപ്പിച്ച വിജയിക്കുന്ന മഹാനായ അക്ബർപാദുഷായുടെ സീമന്തപുത്രൻ—തന്നിൽ നിന്നും എത്രയോ താഴ്ന്ന്, നിലയും വിലയും ഇല്ലാത്ത ഒരു ബാലികയിൽ, ഉടയോരും ഉത്തരവാദിയും ഇല്ലാതെ, ഉൽകൃഷ്ടതയും ഉന്നതിയും ചേരാതെ, എവിടേയോ അലഞ്ഞു തിരിഞ്ഞു, തെണ്ടി, എന്തോ അല്പ ഭാഗ്യംകൊണ്ടു കൊട്ടാരത്തിലേ ഏററവും താഴ്ന്ന ദാസീപദത്തിൽ എത്തിച്ചേൎന്ന ബാലികയിൽ—മാനവും മതിയും മറന്നു്, അനുരക്തനായി, അഭിനിവിഷ്ടനായി, അവളുടെ ദാസനെന്ന നിലയിൽ എന്തു നീചത്വത്തിനും തയ്യാറായി, ജീവിതകല്പദ്രുമത്തെ അസ്ഥാനപ്രേമപ്രവാഹത്താൽ ഉന്മൂലനം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നുവെന്നു് പരമസാദ്ധ്വിയും, മനോഹരിയും, ചാരിത്രശാലിനിയും വിദുഷിയും വിവേകശീലയും ആയ രാജ്ഞി അറിയുന്നപക്ഷം, ആ ഉൽകൃഷ്ടതയിൽ ഉണ്ടാകാവുന്ന സങ്കടത്തിന്റെ അതിരു നിശ്ചയിക്കുവാൻ ശ്രമിക്കുന്നതു്, ആകാശത്തട്ടിലുള്ള അനന്തതാരങ്ങളേയും, അൎണ്ണവത്തിലുള്ള ഉദകത്തെയും, എണ്ണിയും അളന്നും യഥാക്രമം, നിൎണ്ണയം ചെയ്വാൻ സാധിക്കുന്നവനുകൂടിയും നിരാശാജനകമായി പരിണമിക്കുന്നതാണ്. ഇപ്രകാരം അമേയവും, അതിരില്ലാത്തതും അതിദുസ്സഹവുമായ ദുഃഖാബ്ധിയിലാണ് ആ പാവനമനസ്വിനി കത്തു വായിച്ചതിന്നു ഉടൻതന്നെ ഉടലും ഉയിരും ചേൎന്നു വീണുപോയതു. പക്ഷേ ഇതിലാരാണു വാസ്തവത്തിൽ കുററക്കാരി ചൂമക്കേണ്ടതെന്നു ലോകപരിചയവും പ്രേമപരിചയവും ഉള്ള വായനക്കാർ തന്നെ തീൎച്ചപ്പെടുത്തിക്കൊള്ളട്ടെ. സാധ്വിയും, നിൎമ്മലയും, ആശ്രയഹീനയും

ആയ നദീറയിലെന്തു കുററമാണുള്ളതു? ദുർവൃത്തനാണെങ്കിലും, യ ഥാൎത്ഥപ്രേമോദയത്തിൽ തൻെറ സകല വിടത്വവും രാജിവെ ച്ചൊഴിഞ്ഞ് ആത്മപ്രേമത്തെ ആരാധിക്കുവാൻ പ്രേരിതനായ രാജ കുമാരൻ എന്തു തെററാണു ചെയ്തിട്ടുള്ളതു? തൻെറ പ്രാണനാഥൻ അ പരപ്രേമത്തെ ആരാധിക്കുന്നുവെന്നു അറിഞ്ഞു കോപിച്ച സാദ്ധ്വി യായ അംബികാദേവി എന്തു തെററു പ്രവൎത്തിച്ചു? വാസ്തവത്തിലു ണ്ടായ കാൎയ്യത്തെ, അസൂയകൊണ്ടെങ്കിലും ഉള്ളതുപോലെ അറിയി ക്കേണ്ടവരെ അറിയിച്ചു, വിശ്വസ്തയായ പരിചാരികയെന്ന നില യിൽ സോഫിതന്നെയും എന്തു കുററമാണു ചെയ്തിട്ടുള്ളതു്? ഈവിധ ത്തിൽ ആലോചിച്ചാൽ ഓരോരുത്തരും അവനവൻെറ ചുമതല മാ ത്രമേ നിൎവ്വഹിച്ചിട്ടുള്ളവെന്ന് വിധിക്കാൻ ന്യായമുണ്ടു. പക്ഷെ ആ രോ ഇതിൽ കുററക്കാരയായിട്ടുണ്ടു? സംശയമില്ല. മനുഷ്യവൎഗ്ഗത്തിൽ ഉൾപ്പെട്ട ദൃശ്യശക്തികളൊന്നുംതന്നെ കുററക്കാരല്ലെങ്കിൽ ദിവ്യവ ൎഗ്ഗത്തിൽ ഉൾപ്പെട്ട അദൃശ്യശക്തി കുററഭാരം വഹിക്കേണ്ടതാണ്. അ പ്രകാരമാണെങ്കിൽ ആ ശക്തിയെന്താണ്? അതു പ്രേമം തന്നെ. നദീറയുടെ പ്രേമം—രാജകുമാരൻെറ പ്രേമം—അംബികാദേവിയുടെ പ്രേമം—സോഫിയുടെപ്രേമംതന്നെയാണെന്നു പറയാം. ആ സ്ഥി തിക്ക് അതുതന്നെ കുററത്തിന്നുള്ള ശിക്ഷ അനുഭവിച്ചുകൊള്ളട്ടെ! നാം വിചാരിച്ചാൽ അതിനെ തടുക്കുവാൻ കഴികയില്ലല്ലോ!

അംബികാദേവി അല്പനേരം ആലോചനാബ്ധിയിൽ ആമഗ്ന യായിരിക്കുന്നതു കണ്ടു സോഫി പൊടുന്നനേ അസ്ഥാളിക്കാതിരുന്നി ല്ല. ഏതെല്ലാം ദുഷ്യങ്ങളിരുന്നാലും, അവിവേകങ്ങൾ പ്രവൎത്തിക്കു വാൻ പ്രേരിതമായിരുന്നാലും സ്ത്രീഹൃദയം വെട്ടെന്നു കരുണക്കു വ ശംവദമായിഭവിക്കാതിരിക്കയില്ലയെന്നതും തീൎച്ചയാണ്. പക്ഷെ ദുർ ബുദ്ധികൾക്കു കരുണയുണ്ടാകുന്നതുംമററും, അസ്ഥാനത്തും, അകാല ത്തും, അപഥത്തിലുമാകയാൽ അതുകൊണ്ടു വലിയ പ്രയോജനമു ണ്ടാകുന്നില്ലയെന്നു പറയാം. സോഫി തൻെറ ദൌർബ്ബല്യമെന്നു ശ ങ്കിച്ചു അനുകമ്പാലാഞ്ഛനം മനസ്സിൽനിന്നും മറഞ്ഞ ഉടൻതന്നെ ദേവി എന്താണിനി ചെയ്വാൻ പോകുന്നതെന്നു അറിവാനുള്ള ഉൽ ക്കണ്ഠയോടുകൂടി അവിടെ നിന്നു. ദേവി വീണ്ടും കത്ത് ഒന്നുകൂ ടി വായിച്ചു. ഭർത്തൃസ്നേഹം വളരെയുള്ള സ്ത്രീയായതുകൊണ്ടു, ദേ വി, ഒരുപക്ഷെ മെഹറിനെപ്പോലെതന്നെ നദീറയേയും കരുതിയെ ങ്കിൽ, തൻെറ ആശകളെല്ലാം നശിക്കുമെന്നു കരുതി സോഫി ഇങ്ങി

നെ പറഞ്ഞു. "ദേവി! അവിടുന്നു ക്ഷമിക്കണം. ഞാൻ നേരത്തേത ന്നെ ഇതിനെപ്പററി ശങ്കിക്കാതിരുന്നില്ല. അവൾക്ക് സൌന്ദൎയ്യമു ള്ളതുകാരണം എന്നെങ്കിലും കുമാരൻ അബദ്ധത്തിൽ ചാടുമെന്നു ഞാൻ വളരെ നേരത്തേതന്നെ ഉദ്ദേശിച്ചു. പക്ഷെ തിരുമുമ്പിൽ ഉ ണൎത്തിച്ചാൽ അടിയനെപ്പററി വല്ലതും ശങ്കിച്ചെങ്കിലോയെന്നു കരു തി ഇതുവരെ അറിയിക്കാതിരുന്നതാണ്. അവിടുന്നു അടിയൻെറ കു ററത്തെ പൊറുക്കണം." സോഫി പറയുന്നതു കേട്ടു ദേവി വീണ്ടും ഇപ്രകാരമരുളി. "സോഫി! നീ വളരെ സമൎത്ഥതന്നെയാണ്. നീ ന ന്ദിയുള്ളവളാണ്. നിന്നോടു ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു. ഇ ന്നെങ്കിലും നീ ഇതു് അറിയിച്ചതു് എത്ര നന്നായി! നിനക്കു ഞാൻ നല്ല സമ്മാനങ്ങൾ തരുന്നുണ്ടു്. ആകട്ടെ. ആ സ്വാമിദ്രോഹി ഇ പ്പോൾ എവിടെ? ഞാൻ അവളെ ഇന്നുതന്നെ നല്ല പാഠം പഠിപ്പി ച്ചേക്കാം. രാജകുമാരൻ എവിടെയാണു വിശ്രമിക്കുന്നതു്?" ദേവി, രോഷാകുലയായി ശക്തിസ്വരൂപിണിയെപ്പോലെ ഉജ്ജ്വലയായി ഇ ത്രയും അരുളിയപ്പോൾ സോഫി പതുക്കെ പറഞ്ഞു. "തിരുമേനി! അടിയൻ എന്തിനാണു പറയുന്നതു്? അവൾ ഇന്നു നേരത്തേതന്നെ —" ഇത്രയും പറഞ്ഞു സോഫി അദ്ധോക്തിയിൽ വിരമിച്ചു. ഉടൻ ദേവി സോൽകണ്ഠം തുടന്നു "എന്തു്! സകലതും വിശദമായിപ്പറയു ക. അവൾ ഇന്നു നേരത്തേതന്നെ എവിടെ പോയി?

സോഫി—"അടിയനു പറയുവാൻ വളരെ മടിയുണ്ടു്. അവൾ ഇ ന്നു നേരത്തേതന്നെ കുമാരൻെറ മണിയറയിലേക്കു—" വീണ്ടും സോഫി അദ്ധോക്തിയിൽ വിരമിച്ചപ്പോൾ അക്ഷമയായി ദേവി ചോദിച്ചു. "നീ ഉടൻ പറയുക. അവൾ മണിയറയിലേക്കു പോയോ? ഛേ! വാസ്തവമോ?"

സോഫി—"അവിടുന്നു സോഫിയെ ഇനിയും അവിശ്വസിക്കുന്നെ ങ്കിൽ, മണിയറവരെ എഴുന്നള്ളിയാൽ എല്ലാം ഗൂഢമായിതന്നെ കണ്ടറിയാം. അവൾ അവിടെ ഉണ്ടു്." സോഫി ഇത്രയും പറ ഞ്ഞു തീരുന്നതിനുമുമ്പു, ദേവി തൻെറ ആഭരണങ്ങളെല്ലാംതന്നെ അവിടെ അഴിച്ചുവെച്ചതിൻെറ ശേഷം, മണിയറയിൽനിന്നും പു റത്തേക്കിറങ്ങി. സോഫി, ദേവിയെ പിന്തുടന്നു. ത്വരയോടുകൂടി നടക്കുമ്പോൾ ആഭരണങ്ങളുടെ ശിഞ്ജിതംകൂടി ഉണ്ടാകരുതെന്നു കരുതിയാണു ദേവി അവയെല്ലാംതന്നെ അഴിച്ചുവെച്ചതു്. യാ തൊരു ശബ്ദവും ഉണ്ടാക്കാതെ സോഫിയോടൊരുമിച്ചു് അംബി

കാദേവി സെലിം രാജകുമാരൻെറ സ്വകാൎയ്യമന്ദിരത്തിൻെറ വാതു ക്കലെത്തി. ആ വാതിൽ ചാരിയിരുന്നതല്ലാതെ ബന്ധിക്കപ്പെട്ടിരുന്നില്ല. നാനാവൎണ്ണങ്ങളോടുകൂടിയ സ്ഫടികപ്പാളികളാൽ വിനിൎമ്മിതമായിരുന്ന ജാലകങ്ങൾ എല്ലാംതന്നെ അടച്ചിരുന്നു വെങ്കിലും, അകത്തു ദീപ്തിപൂരത്തെ ചൊരിഞ്ഞുകൊണ്ടു് കന്നരണ്ടു സ്വൎണ്ണദീപങ്ങൾ പ്രശോഭിക്കുന്നതിൻെറ വെളിച്ചം വാതിൽ പഴുതിൽക്കൂടിയും, സ്ഫടികവാതായനങ്ങളിൽക്കൂടിയും പുറത്തേക്കു വ്യാപിക്കുന്നുണ്ടായിരുന്നു. സോഫി പറഞ്ഞതനുസരിച്ചു ദേവി വാതിൽപഴുതിൽക്കൂടി അകത്തേക്കു നോക്കി. അപ്പോൾ അവർ കണ്ട കാഴ്ചയെന്തായിരുന്നുവെന്നു സൎവ്വവും നിരീക്ഷിക്കുന്ന സൎവ്വേശ്വരനുതന്നെയും ശരിയായി പറയുവാൻ സാദ്ധ്യമാകയില്ല.

അകത്തുള്ള മണിമഞ്ചത്തിൽ സെലിം രാജകുമാരൻ ഇരിക്കുന്നു. അദ്ദേഹത്തിൻെറ അങ്കതലത്തിൽ, അംബികയുടെ പ്രതിഛായയെന്നപോലെ, ഗളിതോത്തരീയത്തോടുകൂടി നദീറ, മന്ദഹസിച്ചുകൊണ്ടു് ഉപവേശിച്ചിരിക്കുന്നു. ചെങ്കോൽ വഹിക്കേണ്ട വലത്തുകൈയ്യുടം, ആ തങ്കവിഗ്രഹത്തിൻെറ മാൎത്തട്ടിനെ മെല്ലെമെല്ലെ തലോടുന്നു. ഇടത്തുകൈയ്കൊണ്ടു് അവളുടെ പുറകുവശം താങ്ങി, ചാരുകസാലയിലെന്നപോലെ ചാഞ്ഞുകിടക്കുന്ന നദീറയെ, സെലിം ആശ്ലേഷഹൎമ്മ്യത്തിൻെറ അസ്ഥിഭാരം കെട്ടി ക്രമേണ ഉയൎത്തുമ്പോൾ, അത്യധികമായി ആഹ്ലാദിപ്പിക്കുന്നു. അവളുടെ വദനപങ്കജത്തിൽ ലജ്ജയുടെ ചില രേഖകൾ, രാഗത്തോടുകൂടിതന്നെ തെളിഞ്ഞുകൊണ്ടിരിക്കുന്നു. ഒരു പൈതലിനേ എന്നപോലെ സെലിം ഓമനിക്കുന്ന അവളുടെ ആയതമായനയനങ്ങൾ ഇടക്കിടയ്ക്കു കൂമ്പിയും, മന്ദം മന്ദം പുഞ്ചിരി തൂവിയും, സെലിം തൻെറ കരംകൊണ്ടു സാമ്രാജ്യാധിപൻെറ ചക്രവൎത്തിത്വത്തെ അവളുടെ കുചഗോളങ്ങളിൽ സ്ഥാപിക്കുവാൻ ശ്രമിക്കുന്നതിനെ മൃദുലമൃണാളംപോലെ ലോലമായ കൈയ്ത്താർകൊണ്ടു തടുത്തുകൊണ്ടും, പരമാനന്ദസിന്ധുവിൽ തള്ളിക്കയറുന്ന ആശ്ലേഷതരംഗങ്ങളിൽ അകവും പുറവും ഒരുപോലെ മജ്ജനം ചെയ്യിച്ചും, ശാന്തയായി, സുകുമാരിയായി, തൻെറ സകല പരിതസ്ഥിതികളും വിസ്മരിച്ചു രാജകുമാരൻെറ കാന്തയെപ്പോലുള്ള സകല സൌഖ്യങ്ങളും അനുഭവിച്ചുംകൊണ്ടു, മുഗൾ സാമ്രാജ്യസിംഹാസനത്തിൽ സ്ഥിതനാകേണ്ട പുരുഷൻെറ അങ്കതലംസിംഹാസനമാക്കി വിജയിക്കുന്ന നദീറയെ—തൻെറ പരിചാരികയെ—ക

ണ്ടു ദേവി അല്പനേരത്തേക്കു കണ്ണടച്ചു അചാഞ്ചല്യയായി നിന്നുപോയി. മനുഷ്യഹൃദയത്തിൽ അനേക വിചാരങ്ങൾ ഒന്നിച്ചുയന്നു അവയുടെ പരമകാഷ്ഠയെ പ്രാപിച്ചാൽപിന്നെ നിശ്ചഞ്ചലത്വം ഉണ്ടാകുമെന്നതു പരമാത്ഥമാകുന്നു. തന്റെ നയനങ്ങൾക്കു മുമ്പിൽ ആവിർഭൂതമായ കാഴ്ച പ്രേമപ്രദശനമാണെന്നുദേവിയ്ക്കറിയാമായിരുന്നെങ്കിലും ഏതോ ഒരു സ്വാത്മത ദേവിയെ വളരെ വിഷമിപ്പിച്ചു. തന്റെ ഹൃദയം വീണ്ടും, അതിനു നഷ്ടമായ ജാഗ്രതാവസ്ഥയെ പ്രാപിച്ചപ്പോൾ "എന്താണു താൻ ചെയ്യേണ്ടു"തെന്നുള്ള ആലോചന ദേവിയിൽ ഉണ്ടായി. ബന്ധിക്കപ്പെട്ടിട്ടില്ലാത്ത കവാടത്തെ ഉടൻതന്നെ തട്ടിത്തുറന്ന് അകത്തു പ്രവേശിച്ചു, നദീറയെ അവളുടെ പ്രേമാസനത്തിൽനിന്നും തള്ളി താഴെ ഇട്ടു, രണ്ടു പാദങ്ങൾകൊണ്ടും ചവുട്ടിക്കൊല്ലുന്നതിനാണു ആദ്യം ദേവി ആലോചിച്ചതു്. ഉടൻതന്നെ ആ വിവേകശാലിനി തന്റെ ആലോചനയുടെ മറുപുറത്തേപ്പററിയും ഓക്കാതിരുന്നില്ല. ഈ നിമിഷംവരെ തന്റെ ഭത്താവിന്റെ യാതൊരാഗ്രഹത്തിനും, സുഖത്തിനും പ്രതിബന്ധമാകാതെ അദ്ദേഹത്തിന്റെ ഇഷ്ടാനുസരണം ഏതു ദുരവസ്ഥയേയും സഹിക്കുന്നതിനുള്ള മനസ്ഥിതിയോടുകൂടി, യഥാത്ഥപതിവ്രതാധമ്മത്തെ അനുഷ്ഠിച്ചുപോരുന്ന താൻ, പൊടുന്നനെ കയറിച്ചെന്നു്, കേവലം അക്ഷമയായി, അവിവേകം പ്രവത്തിച്ചാൽ അതിൽവെച്ചു അദ്ദേഹത്തിനുണ്ടാകാവുന്ന അനിഷ്ടത്തേപ്പററി വിചാരിച്ചപ്പോൾ, ഒരിക്കലും താൻ അകത്തു പ്രവേശിക്കുന്നതു നന്നല്ലെന്നും, ക്ഷമയാണു താൻ ഇന്നുവരെ പാലിച്ചതും ഇനിയും പാലിക്കേണ്ടതുമെന്നും, അതുതന്നെയാണ് ഉത്തമസ്ത്രീയുടെ ലക്ഷണമെന്നും, തന്റെ സന്താപങ്ങളെല്ലാം താൻതന്നെ സഹിക്കേണ്ടതാണെന്നും ദേവി അറിയാതിരുന്നില്ല. ദേവിയുടെ സ്ത്രീത്വം അവരേ മുൻപോട്ടു നയിപ്പിക്കുമ്പോൾ ഭർത്തൃസ്നേഹം അവരെ പുറകോട്ടു പിടിച്ചുതള്ളി. ദേവിയുടെ സ്ത്രീസഹജമായ ഭർത്തൃസ്വാത്മത അവരെ മുൻപോട്ടു കുതിപ്പിച്ചപ്പോൾ അവരുടെ ക്ഷമ അവരെ പുറകോട്ടുതന്നെ ആട്ടി ഓടിച്ചു. നദീറയുടെ പരിചാരികാത്വം രാജ്ഞീത്വമായപ്പോൾ ദേവിയുടെ രാജ്ഞീത്വം അവരെ പരിചാരികാത്വത്തിലേക്കു നയിപ്പിച്ചു. ഏകദേശം അര നാഴികയോളം സമയം ദേവി അവിടെത്തന്നെ നിന്നു. അപ്പോൾ കേട്ടതു താഴെപ്പറയുന്ന സംഭാഷണമാണ്.

നദീറ—തിരുമേനി! അവിടേക്കു വളരെ ക്ഷീണമുണ്ടു്. നിദ്രക്കാരംഭിച്ചുകഴിഞ്ഞാൽ പിന്നെ അടിയൻ പൊയ്ക്കൊള്ളാമായിരുന്നു. ഇ

പ്രകാരം ഇവിടെ അധികസമയം ഇരിക്കാൻ നിവൃത്തിയില്ല. കളിച്ചു കളിച്ചു തിരയിൽ അകപ്പെട്ടാൽ മുങ്ങിച്ചത്തുപോകും.

സെലിം—എന്തു! ഇന്നു എനിക്കു ശയനംഇവിടെത്തന്നെ ആണ്. നിനക്കു ഉറക്കം വരുന്നുണ്ടായിരിക്കാം. ആകട്ടെ നിൻെറ അമ്മ നിന്നോട്, അവരുടെ മരണദിവസം ഒരു കഥ പറഞ്ഞുവെന്നും, അതിലെ ഒരു സ്ത്രീയേപ്പോലെ തന്നെയാണ് ഇന്നത്തെ നിൻെറ സ്ഥിതിയെന്നും മററും നീ പറഞ്ഞല്ലോ. ഏതാണ് ഈ "ലീല"

നദീം—അതൊന്നും എനിക്കറിവാൻ പാടില്ല. അതു ഒരു കഥയാണ്. ഹുമയൂൺചക്രവത്തിയുടെ മകളാണെന്നു മാത്രമേ ഞാൻ ഓക്കുന്നുള്ളു. എനിക്കു പോകുവാൻ സമയമായി.

സെലിം—ആകട്ടെ നിന്നെ ഞാൻ വിവാഹം ചെയ്യട്ടെ! പക്ഷെ ഇന്നു അതൊന്നും സാധിക്കയില്ല.

നദീം—അവിടുന്നു എന്തിനാണ് അപ്രാപ്യസ്ഥാനത്തേക്കു എന്നേ എടുത്തുപൊക്കുന്നതു്? ദേവി ഇതറിഞ്ഞാൽ പിന്നെ—മെഹർ അറിഞ്ഞാൽ പിന്നെ—എൻെറ ജീവിതവും നശിക്കും. അഥവാ! പിതാവു് എന്നെ കൊല്ലും. സംശയമില്ല. ഞാൻ എന്തിനാണു ദുഷ്കൃത്യങ്ങൾക്കു പ്രേരിപ്പിക്കുന്നതു്?

സെലിം—നീ എന്തു മൂഢയാണ്! ദേവി നീ വിചാരിക്കുന്നതുപോലെ അസൂയയുള്ളവളല്ല. ഞാൻ ദേവിയെ യഥാത്ഥത്തിൽ ആരാധിക്കുന്നുണ്ടു്. എൻെറ ആഗ്രഹങ്ങൾക്കൊന്നുംതന്നെ ദേവി ഇന്നുവരെ വിപരീതമായി പ്രവത്തിച്ചിട്ടില്ല. അവൾ വളരെ പരിശുദ്ധയും പതിവ്രതയും ആണ്. അപ്രകാരമുള്ള മനസ്ഥിതി വേറെ ഒരു സ്ത്രീയിലും ഉണ്ടാകയില്ലെന്നും എനിക്കു വളരെ നിശ്ചയമുണ്ടു്. പക്ഷെ ദേവിയെ ഞാൻ ഒരു കാലത്തും വിട്ടുപിരിയുകയില്ല. അതുകൊണ്ടുതന്നെയാണ് ഇന്നു അതു സാദ്ധ്യമല്ലെന്നു ഞാൻ പറഞ്ഞതു്. മെഹർ എന്തിനാണു കോപിക്കുന്നതു്; അവൾ നിന്നേപ്പോലെ തന്നെയല്ലേ? അവൾക്കു എന്നിൽ ഞാൻ നൽകിയ അവകാശമല്ലാതെ മററെന്താണുള്ളതു്? ആകട്ടെ, ഏതായാലും പിതാവിൻെറ ഭരണം കഴിഞ്ഞാൽ അന്നു നിങ്ങൾ മൂവരും ഒരേ സ്ഥിതിയിൽ സെലിമിൻെറ പ്രേമഭാജനങ്ങളായിരിക്കും. ഞാൻ നിന്നെ ആരാധിക്കുന്നതു്, മെഹറിൻെറ രൂപലാവണ്യവും ദേവിയുടെ മനസ്ഥിതിയും ഒത്തുചേന്നു നിന്നിൽ കാണുന്നതുകൊണ്ടാണ്. അതുകൊണ്ടു നിനക്കു അവരുടെ രണ്ടുപേരുടെയും സ്ഥാനം എന്നിൽ ഉണ്ടു്. ആകട്ടെ ആ ദീപം എന്നെ വല്ലാതെ ശല്യപ്പെടുത്തുന്നുവല്ലോ.

നദീറ—അതുകൊണ്ടെന്തു വേണം? അവിടത്തെ ശല്യപ്പെടുത്തുന്നതു വേറെ ദീപമാണ്. ഈ ദീപം വേറെ പലരേയും ശല്യപ്പെടുത്തുന്നുണ്ടാവാം. അതവിടെ തെളിഞ്ഞു പ്രശോഭിക്കട്ടെ.

സെലിം—കഷ്ടം! അതിൻെറ നാളം നോക്കുക. എന്നെ നോക്കി ഹസിക്കുന്നുണ്ടോ?

നദീറ—വാസ്തവമാണ്. എന്നെ നോക്കിയാണു ഹസിക്കുന്നതു. പരമാത്ഥംതന്നെ.

സെലിം—നീ അതിനെ അണക്കുക. എനിക്ക് ഉറക്കം വരുന്നു. അല്ലെങ്കിൽ ഞാൻതന്നെ അണക്കാം."

സെലിം ഇത്രയും പറഞ്ഞു, നദീറയെ ഒരു ദിവ്യകുസുമത്തിനെ എന്നപോലെ എടുത്തു ശയ്യയിൽ ഇരുത്തിയ ശേഷം ആ മുറിയിൽ ഉണ്ടായിരുന്ന ദീപപംക്തിയെ അണക്കാൻ ശ്രമിച്ചു. നദീറ അതിനെ തടുത്തുകൊണ്ടു സെലിമിനു രസിക്കാത്ത രീതിയിൽ പലതും പറഞ്ഞെങ്കിലും ദുഷ്കരം ബന്ധിക്കാൻ അവളുടെ മൊഴികൾക്കു കഴിഞ്ഞില്ല. "കൂത്താക്കുത്തിരുട്ടിൻെറ കൂത്തടിക്കോലാഹലം"തൻെറ ഹൃദയത്തിലെന്നതുപോലെ അവിടെയെങ്ങും ബാധിച്ചതു കണ്ടു, ദേവി തൻെറ പാദപല്ലവങ്ങളെ പുറകോട്ടുതന്നെ വലിച്ചു. ഇതെല്ലാം കണ്ടും കേട്ടും അറിഞ്ഞ ആ പരമസാധ്വി അനല്പമായ ഖേദത്തോടുകൂടി ഇങ്ങിനെ വിചാരിച്ചു:—

"കഷ്ടം! ചാപല്യമേ! നിൻെറ ദുർവൃത്തി ആരേത്തന്നെ അധഃപതിപ്പിക്കയില്ല! ഉൽകൃഷ്ടാദർശങ്ങൾക്കു വിളനിലമായിരിക്കേണ്ട രാജസ്ഥാനം,സന്മാർഗ്ഗനിഷ്ഠകളിൽനിന്നുംവ്യതിചലിച്ചു നിഗൂഢരീതിയിൽദുഷ്പ്രവൃത്തികൾക്ക് ആവാസമായിത്തീന്നാൽ ലോകത്തിൽപിന്നെ ധമ്മവും ന്യായവും, നീതിയും സത്യവും ഉണ്ടാകുന്നതെങ്ങിനെ? സാധാരണക്കാരാണെങ്കിൽ രാജാവിനു ഉപദേശിക്കാം; ശാസിക്കാം; ശിക്ഷിക്കാം. രാജാവുതന്നെയാണെങ്കിൽ ആരാണ് ഉപദേശിക്കുവാൻ!; ആരാണു ശാസിക്കുവാൻ! ആരാണു ശിക്ഷിക്കുവാനുള്ളതു്! ഏതായാലും എപ്പോഴും ക്ഷമതന്നെയാണു നല്ലതെന്നും, തല്ക്കാലം അസമയത്തു കയറിച്ചെന്നു വല്ലതും പറയുകയോ പ്രവത്തിക്കയോ ചെയ്താൽ സകല സംഗതികളും പരസ്യമായിത്തീരുമെന്നും, അപ്രകാരം പരസ്യമായാൽ ഇതിനുമുമ്പു കേട്ടിട്ടുള്ള കിംവദന്തികളെല്ലാം പരമാത്ഥമാണെന്നു വിചാരിച്ചു പൌരന്മാർ അപവദിക്കുമെന്നും, അതിലും വിശേഷിച്ചു കുമാരനെ തല്ക്കാലം ലജ്ജിപ്പിക്കാതിരിക്കേണ്ടതു തൻെറ കടമയാണെന്നും തീരുമാനിച്ചു, ശാന്തയായിട്ടെങ്കിലും ദുഃഖിച്ചി

ത്തയായി, അംബികാകുമാരി ദേവി, സാവധാനത്തിൽ ആ മന്ദിര ത്തിന്റെ വാതുക്കൽനിന്നും തിരിച്ചു തന്റെ അന്തഃപുരത്തിലേക്കു ന ടന്നു. സോഫിയും ദേവിയോടൊന്നിച്ചുതന്നെ ഉണ്ടായിരുന്നു. ദേവി സോഫിയോടിങ്ങിനെ പറഞ്ഞു:—

"സർവ്വേശ്വരാ! ഞാൻ കാണേണ്ടതെല്ലാം കണ്ടുകഴിഞ്ഞു. പ ക്ഷെ എന്തു ചെയ്യാം! ഇപ്പോൾതന്നെ ഞാൻ അകത്തു കയറി വല്ല തും ചോദിച്ചാൽ അതു് എല്ലാ സ്ഥലത്തും പരസ്യമാകും. അപ്രകാ രമായാൽ ആ രാജകുമാരന്റെ പേരിനെ മലിനപ്പെടുത്തുമെന്നു എ നിക്കറിയാം. അതുകൊണ്ടു എല്ലാംതന്നെ രഹസ്യമായിരിക്കട്ടെ. നീ തന്നേയും ഇതൊന്നും പുറത്തു പറയരുതു്. കളിയായിട്ടുപോലും പ രിചാരികമാരെ അറിയിക്കരുതു്. അതു് വലിയ തെറ്റാണ്. നാളെ പ്രഭാതമായാൽ ഞാൻതന്നെ വേണ്ടതു രഹസ്യമായി പ്രവർത്തിച്ചു കൊള്ളാം. ഈ എഴുത്തു് എന്റെ കൈവശംതന്നെ ഇരിക്കട്ടെ" ഇത്രയും പറഞ്ഞു ദേവി അന്തഃപുരത്തിൽ പ്രവേശിച്ചു, സോഫിയെ യാത്രയാക്കി, സോഫി വളരെ ചാരിതാർത്ഥ്യത്തോടുകൂടി അന്തഃപുര ത്തിൽനിന്നും സ്വഗൃഹത്തിലേക്കു പോയി.

കൊട്ടാരത്തിന്റെ ഗോപുരം കടന്നപ്പോൾ, നേരം വളരെ അ തിക്രമിച്ചിരുന്നുവെങ്കിലും, ഫാക്കിം ഹുക്കായും പിടിച്ചുകൊണ്ടു് അ വിടെ ഇരിക്കുന്നതായി സോഫി കണ്ടു. സോഫിയെ കണ്ട ഉടൻത ന്നെ അയാൾ അവളുടെ പുറകെക്കൂടി. അയാൾ പറഞ്ഞു. "എന്റെ കൊച്ചമ്മേ. ഞാൻ പെട്ടി അന്വേഷിച്ചുപോയതിനെപ്പറ്റി ഒന്നും പ റയേണ്ട. യോഗീശ്വരനെ പിടിച്ചുകൊണ്ടു വരുവാൻ ഞാൻ പറ ഞ്ഞിട്ടുണ്ടു്. പക്ഷെ അതെല്ലാം ചുടലപ്രേതങ്ങളാണ്. പിടികിട്ടുകി ല്ല. ഒരുപക്ഷെ അയാൾതന്നെ ആയിരിക്കാം പെട്ടിയും കൊണ്ടു പോയതു്."

സോഫി— പെട്ടി പോയിയെന്നു തന്നോടാരാണു പറഞ്ഞതു്? താൻ അതിനെപ്പറ്റി അന്വേഷിച്ചുവോ? പെട്ടി പോയാലും തരക്കേടി ല്ല. എഴുത്തു് എന്റെ കൈയ്യിൽ ഉണ്ടായിരുന്നു."

ഫാക്കിം— ഞാൻ പെട്ടിയുള്ള വീട്ടിലെല്ലാം കയറിനോക്കി, പെട്ടി തു റന്നു ആരും ഒരു തുട്ടും നമുക്കു തന്നില്ല. അതു കാരണം ഫാക്കിമിനു ഇന്നു പട്ടിണിയായി. ആകട്ടെ എഴുത്തു് എന്നു പറഞ്ഞതു് എ ന്തൊന്നാണ്. കൊച്ചമ്മ വല്ലതും തന്നാൽ ഫാക്കിമിനുണ്ടു്.

സോഫി— ഇന്നു എനിക്കു നല്ല ദിവസമാണ്. നിനക്കു ഞാൻ വല്ല തും തരാം. ഇന്നല്ലേ കള്ളം തെളിഞ്ഞതു്! അവളുടെ പുത്തിരി

യും കൊഞ്ചലും രാജ്ഞീസ്ഥാനവും എല്ലാം നാളെ ഈ തെരു
വിൽ കാണാം. ഹാക്കിം നോക്കിക്കൊൾക!

ഹാക്കിം — എന്താണു കൊച്ചമ്മ പറഞ്ഞതെന്നു മനസ്സിലായില്ല. ആ
രാണ്?

സോഫി — അതു പറയാനുണ്ടോ. ആ ആനക്കള്ളിയുണ്ടല്ലോ; അവ
ളും രാജകുമാരനും കൂടി — നീ പറഞ്ഞതു ശരിയായി. അവളു
ടെ വയററിൽ മുള്ളമ്പന്നി ഉ്ണ്ടെന്നു നീ പറഞ്ഞില്ലേ. അതു നാ
ളെ കാണാം. രാജകുമാരനും അവളുംകൂടി — എന്തിനു പറയുന്നു?
എല്ലാം ദേവി ചെന്നുകണ്ടു. പക്ഷെ നീ ഇതൊന്നും പുറത്തു പറ
യരുതു്. പിച്ചക്കാരനു് ഇതിലൊന്നും കാര്യമില്ല. നീ അറിയട്ടു
കൊണ്ടു ഞാൻ പറഞ്ഞതാണ്. ദേവിയും ഞാനും അവിടെനിന്നു
ലജ്ജിച്ചുപോയി

ഹാക്കിം — എടീ ദ്രോഹി? ഏതാണീക്കൊച്ചമ്മ? ഞാൻ കണ്ടിട്ടി
ല്ല. ഏതോ?

സോഫി — എവിടെയോ കിടന്ന തെണ്ടിയാണ്! നിനക്കു ചേരും വേ
ണമെങ്കിൽ —

ഹാക്കിം — ങ്ങ് - ങ്ങ് - എന്നാൽ ഹാക്കിമിനു പൊണ്ടാട്ടികൾ രണ്ടു്!
രണ്ടുംകൂടി ശണ്ഠ കൂട്ടുമ്പോൾ നമ്മുടെ മണ്ട പൊളിയും. പക്ഷെ ഒ
രെണ്ണമുള്ളപ്പോൾ നമ്മളോടു് എപ്പോഴും വഴക്കു പിടിക്കും. രണ്ടു
പേരുണ്ടെങ്കിൽ വഴക്കെല്ലാം അവർ തമ്മിൽ കഴിച്ചുകൊള്ളും. ന
മുക്കു സൈ്വരവും ഉണ്ടാകും.

പിന്നേയും വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടു സോഫി, ഹാക്കിം
ഒരുമിച്ചു അവളുടെ ഗൃഹത്തിലേക്കു പോയി. സോഫി ഹാക്കിമിനു അ
ന്നേരാത്രി വയറുനിറയെ ഭക്ഷണം കൊടുത്തു.

---

# ഇരുപത്തിനാലാം അദ്ധ്യായം

പിറേറ ദിവസം സൂൎയ്യൻ വളരെ നേരത്തേ ഉദിച്ചുവെന്നു ഒരു കൂട്ടരും, അങ്ങിനെയല്ല വളരെ താമസിച്ചാണ് ഉദിച്ചതെന്നു മറെറാരു കൂട്ടരും, കൎമ്മസാക്ഷിയെ ശപിച്ചുകൊണ്ടു ശയനഗൃഹങ്ങളിൽനിന്നും പുറത്തു വന്നു. എന്നാൽ ഇനി സൂൎയ്യൻ ഉദിക്കയേ വേണ്ടായെന്ന് അംബികാദേവി പ്രാൎത്ഥിക്കാതിരുന്നില്ല. പക്ഷെ ലോകബന്ധുവായ ഭഗവാൻ അന്നും പതിവുപോലെ ഉദിച്ചുയൎന്നു. സാധാരണയായി പ്രഭാതത്തിൽ ദേവിയുടെ അച്ഛനമ്മ വേണ്ട കുസുമങ്ങളെ പറിച്ച് അന്തഃപുരത്തിൽ എത്തിക്കാറുള്ളതു നദീറയായിരുന്നതിനാൽ, അന്നും അവൾ നല്ലനല്ല പുഷ്പങ്ങൾ പറിച്ചു തന്റെ കൈവശമുണ്ടായിരുന്ന കുസുമമഞ്ജുഷയിൽ ശേഖരിച്ചു. പതിവിനു വിപരീതമായി, അന്നു പനിനീർപ്പൂക്കൾ പറിച്ചപ്പോൾ, അവയുടെ തണ്ടിലുണ്ടായിരുന്ന കണ്ടകംകൊണ്ട്, അവളുടെ മൃദുലകോമളമായ അംഗുലിയുടെ അഗ്രഭാഗത്തു, സുപ്രതേയുള്ള അരുണനിറം, രക്തപ്പൊടിപ്പു തൂവി ഇരട്ടിച്ചു. എങ്കിലും രക്തംകൊണ്ടു പുഷ്പങ്ങൾ അശുദ്ധമാകരുതെന്നു കരുതി കൈവിരൽ തുടച്ചു വീണ്ടും പുഷ്പങ്ങൾ പറിച്ചതിന്നുശേഷം, മഞ്ജുഷയുംകൊണ്ട്, അവൾ അന്തഃപുരത്തിലേക്കു പോയി. അവിടത്തെ വെൺമതിൽ സൂൎയ്യപ്രകാശമേററ്, അവളെ ഇളിച്ചുകാണിക്കുന്നതുപോലെ പ്രശോഭിച്ചു. ദേവി നിദ്രയിൽ നിന്നും ഉണൎന്നിട്ടില്ലെന്നു മനസ്സിലാക്കിയ നദീറ, മണിയറവാതുക്കൽനിന്നും അല്പം മാറി ഇരുന്നു. അപ്പോൾ ഭോജനശാലയിൽനിന്നും സോഫി അവളുടെ അടുക്കലേക്കു വരുന്നുണ്ടായിരുന്നു. നദീറയെ കണ്ട ഉടനേ, "എന്തെല്ലാമാണു! കോളായിരുന്നു!! കൊള്ളാമെടീ! നിന്റെ ഭാഗ്യം! ആരും അറിഞ്ഞേയില്ല" എന്നു പറഞ്ഞു.

നദീറ— നിങ്ങൾക്കു കോളായിരുന്നോ? എന്നാൽ എനിക്കും അപ്രകാരം തന്നെ. എന്തിനാണ് അനാവശ്യം പറയുന്നതു! നിങ്ങൾക്കു ചീത്തപറയുവാൻ വിരുതുണ്ട്. എനിക്കതില്ല.

സോഫി—നിനക്കു ചീത്തപ്രവൎത്തിക്കുവാൻ വിരുതേറും! എനിക്കതും അറിഞ്ഞുകൂടാ. ഏതായാലും മതി. എല്ലാം ഭംഗിയായി. നദീറക്ക് ആയിരം ചുംബനം ഇതാ ദേവി മണിയറയിൽ ഒരു കടലാസ്സിൽ പൊതിഞ്ഞു വെച്ചിട്ടുണ്ട്. വേഗം ചെന്ന് അതു വാങ്ങിക്കൊള്ളണം.

സോഫിയുടെ ഈ വാക്കുകളിൽ അന്തർഭവിച്ചിരുന്ന അർത്ഥം എന്താണെന്നു നദീറക്കു മനസ്സിലായില്ല. ആ സാധു, തലേരാത്രി നടന്നിട്ടുള്ള സംഭവങ്ങളെല്ലാം സോഫി അറിഞ്ഞിട്ടുണ്ടെന്നോ, സെലിം തനിക്കു തന്നിട്ടുള്ള എഴുത്തു അംബികാദേവിയുടെ കയ്യിൽ ഇരിപ്പുണ്ടെന്നോ അറിഞ്ഞില്ല. അതുകൊണ്ടു തന്നെയാണ് അവൾ സധീരം സോഫിയോടു ഉത്തരം പറഞ്ഞതു്. സോഫി നദീറയോടു് ഇപ്രകാരമെല്ലാം പറഞ്ഞതിനുശേഷം വീണ്ടും ഭോജനശാലയിൽ പ്രവേശിച്ചു. അവിടെ ഒരു അററത്തു കുംഭോദരൻ, മുഗൾസാമ്രാജ്യത്തേക്കാൾ വിസ്തൃതമായ തൻെറ ഉദരസാമ്രാജ്യത്തെ കരം കൊണ്ടു നല്ലതുപോലെ ഭരിക്കുന്നുണ്ടായിരുന്നു. സോഫി അദ്ദേഹത്തെ കണ്ട ഉടൻ തന്നെ പുറകോട്ടു മാറി ഒതുങ്ങിനിന്നു. അവളെ കണ്ടപ്പോൾ കുംഭോദരൻ തൻെറ ദന്തങ്ങളെല്ലാം പുറത്തുകാണിച്ചുകൊണ്ടു് "സോപി— പി— ക്ലീം- ഹ്രീം" എന്നു ശബ്ദിച്ചു. തൻെറ കർണ്ണങ്ങൾക്കു ഏററവും പരിചിതങ്ങളായിരുന്ന ഈ അക്ഷരങ്ങൾ കേട്ടതിൽ വെച്ചു് അവൾക്കു യാതൊരു ഇളക്കവും ഉണ്ടായിരുന്നില്ല. സ്വാമി അവിടെനിന്നും ഒന്നെഴുന്നേററു. കുംഭോദരൻ അവിടെനിന്നും എഴുന്നേററപ്പോൾ സോഫിയുടെ കഴുത്തു വേദനയെടുത്തു തുടങ്ങി. അയാൾ പതുക്കെ നടന്നുവന്നു. സോഫിയോടു പറഞ്ഞു. "എന്തെല്ലാമാണു! കുറച്ചു പലഹാരം തിന്നരുതേ! പാലു കുടിക്കരുതേ! ഇവിടെയിരിക്കരുതേ! വർത്തമാനം പറയരുതേ! സുമതേ!" സോഫി കുംഭോദരൻെറ വർത്തമാനം കേട്ടു് അല്പനേരം അവിടെ നിന്നു.

സോഫി തൻെറ അടുക്കൽ നിന്നും പോയതിനുശേഷം നദീറ അവിടെനിന്നും എഴുന്നേററു മണിയറവാതുക്കൽ ചെന്നു നിൽപായി. ദേവി മണിയറ തുറന്ന ഉടൻതന്നെ, നദീറ പൂക്കളെ അവിടെ ഉണ്ടായിരുന്ന പൂജാമണ്ഡപത്തിൽ വെയ്ക്കുന്നതിനായി അകത്തു പ്രവേശിച്ചു. നദീറയെ തൻെറ കണ്ണിണക്കു മുമ്പിൽ കണ്ട ഉടനെ ദേവിയുടെ ക്ഷമാശക്തി നശിച്ചു. പൂക്കൾ മണ്ഡപത്തിൽ വെച്ചതിനു ശേഷം, തിരിഞ്ഞു വാതുക്കലേക്കു പോകുവാൻ അവൾ ആരംഭിക്കേ "എടീ ദ്രോഹി! നിന്നോടു് ആരുപറഞ്ഞു മണിയറയിൽ പ്രവേശിക്കുവാൻ" എന്നു് ഇടിനാദംപോലെ ഒരു ശബ്ദം അംബികാദേവിയിൽനിന്നും പുറത്തു വന്നതായി, വേപഥുഗാത്രിയായിനിന്നു, നദീറ ശ്രവിച്ചു. ദേവി പറഞ്ഞു:— "എടീ നീ സ്വാമിദ്രോഹിയാണ്! നിന്നെ ഇതിനുള്ളിൽ കയററിയതാണു നാശമായിത്തീർന്നതു! വേഗം പരമാർത്ഥം

പറയണം. ഇന്നലെ നീ എവിടെ ആയിരുന്നു? നീ രാജകുമാരനെ എ പ്രകാരം വശീകരിച്ചു? വേഗം പറയാത്ത പക്ഷം ഇനി നിന്റെ ഗതി തുറുങ്കിലേക്കാണെന്നു നല്ലപോലെ ഓൎമ്മിക്കണം. നീ കുമാര ന്റെ ഛായാപടത്തിൽ മാല അണിയിച്ചതിന്റെ അൎത്ഥം ഇപ്പോൾ വ്യക്തമായി."

ഇതിനു മുൻപു ഒരിക്കലും തന്നെ കഠിനവാക്കുകൾകൊണ്ടു കൂടി ശാസിച്ചിട്ടില്ലാത്ത ദേവി—നദീറേ! എന്നു മുഴുവനും വിളിച്ചി ട്ടില്ലാത്ത ദേവി, ഇത്ര കഠിനമായി അന്നു തന്നെ ശാസിക്കുവാൻ തീ രുമാനിച്ചതിൽ നദീറ ലേശവും അത്ഭുതപ്പെട്ടില്ല. ദേവി സംഗ തികളെല്ലാം മനസ്സിലാക്കിയിട്ടുണ്ടെന്നും, അതുകൊണ്ടുതന്നെയാണു സോഫി അധിക്ഷേപിച്ചതെന്നും, ഉദ്ദേശിച്ചു യാതൊരു കള്ളവും പറ യാതെ അവൾ ഇപ്രകാരം പറഞ്ഞു:—

"ദേവി! അടിയൻ അപരാധിനിയാണു്. ശിക്ഷ വിധിച്ചു ക ഴിഞ്ഞാൽ അതു്, അടിയൻ തിരുമനസ്സിനു വേണ്ടി അനുഭവിച്ചുകൊ ള്ളാം. ഞാൻ ഇന്നലെ കൊച്ചുതിരുമനസ്സിലെ ആജ്ഞയനുസരി ച്ചു സ്വകാൎയ്യമന്ദിരത്തിലേക്കു പോയിരുന്നു. അടിയൻ അപരാധി നിയാണു്. കൂടുതൽ യാതൊന്നും തന്നെ അവിടെ ഉണൎത്തിക്കുവാനി ല്ല." നദീറ ഇത്രയും പറഞ്ഞപ്പോൾ കോപം അടക്കുവാൻ കഴി യാതെ ദേവി അവളെ ഒന്നു പ്രഹരിച്ചു. എന്നു മാത്രമല്ല, കോപ ത്തോടുകൂടി മണിമണ്ഡപത്തിൽ ഉപവേശിച്ചുകൊണ്ടു "ആരവി ടെ" എന്നു് ഉച്ചത്തിൽ വിളിച്ചു. ഉടൻതന്നെ രണ്ടു പരിചാരിക മാർ തിരുമുമ്പിൽ ഹാജരായി. അവരെ കണ്ടപ്പോൾ ദേവി ഇങ്ങിനെ പറഞ്ഞു.

"അന്തഃപുരംകാവൽക്കാരിൽ രണ്ടുഷണ്ഡന്മാർ ഇവിടെവരാൻ പറയട്ടെ. ഇവളെ ഇപ്പോൾ തന്നെ കൊണ്ടുപോയി ശിക്ഷിക്കട്ടെ." ദേവി ഈ വാക്കുകൾ പറഞ്ഞിട്ടും നദീറ യാതൊരു ഭാവഭേദവും പ്ര ദൎശിപ്പിച്ചില്ല; അവൾ കരഞ്ഞില്ല. അവൾക്കു എന്തെങ്കിലും ഖേദം ഉ ള്ളതായും കാണികൾക്കു തോന്നിയില്ല. ദേവിയുടെ ആജ്ഞക്കു എ തിരായി പ്രവൎത്തിക്കുവാൻ ചക്രവൎത്തി തന്നേയും തുനിയാറില്ലെന്നും, ദേവിയുടെ ശാസനയും ശിക്ഷയും യഥാൎത്ഥത്തിൽ അതുപോലെതന്നെ നടക്കുമെന്നും നദീറക്കു നിശ്ചയമുണ്ടായിട്ടും അവൾ ദേവിയോടു ത ന്റെ അപരാധം പൊറുക്കണമെന്നാകട്ടെ, തനിക്കു ശിക്ഷ നൽക രുതെന്നാകട്ടെ യാചിച്ചില്ല. താൻ ചെയ്തുപോയതു ഒരു വമ്പിച്ച കുററമാണെന്നും, അതിനുള്ള കഠിനശിക്ഷ താൻ അനുഭവിക്കേണ്ട

താണെന്നും അവൾ നേരത്തേ തന്നെ അറിഞ്ഞിട്ടുള്ളതാണ്. എന്നാൽ അവളിൽ ഒരു ആഗ്രഹം മാത്രം ശേഷിച്ചിരുന്നു. തന്നെ ഷണ്ഡന്മാർ വല്ലതരത്തിലും കൊണ്ടുപോയി ഹിംസിക്കുന്നതിനു മുമ്പു സെലിം രാജകുമാരനെ ഒരു നോക്കുകൂടി കാണണമെന്നും, അവസാനയാത്ര പറഞ്ഞു പിരിയണമെന്നും അവൾ ഏററവും ഉൽക്കണ്ഠയോടുകൂടി ആഗ്രഹിച്ചു.

ആജ്ഞപ്രകാരം രണ്ടു ഷണ്ഡന്മാർ, കാലദൂതന്മാരെപ്പോലുള്ള ഭയങ്കരസ്വരൂപത്തോടുകൂടി, ദേവിയുടെ മുമ്പിൽ ആഗതരായി ഉപചരിച്ചു നിന്നു. അവരോടു ദേവി കല്പിച്ചു. "നിങ്ങൾ ഈ ദ്രോഹിയെകൊണ്ടുപോയി കരഛേദം ചെയ്യണം. അവളെ കൊല്ലുക മാത്രം ചെയ്യേണ്ടാ. ഉടൻ കൊണ്ടുപോകട്ടെ. ഇന്നത്തെ എന്റെ ആഗ്രഹം ഇതു മാത്രമാണ്." ദേവി ഇത്രയും പറഞ്ഞു നദീറയെ ഒന്നു നോക്കി. അവൾ കരയുന്നില്ല; അവളുടെ മുഖഭാവം ഭേദപ്പെട്ടിട്ടില്ല. ഹാ! പാവനബാലികേ! അപരാധിനിയെങ്കിലും നീ അസാമാന്യധീരതന്നെ. സംശയമില്ല. നീ ഒന്നു കരയുക! ഒരു പക്ഷെ നിന്റെ ദിവ്യമായ ബാഷ്പകണം ദേവിയെ അലിയിക്കാതിരിക്കയില്ല.പക്ഷെ അവൾ കരയുന്നില്ല.ഇതാ ഇപ്പോഴാണു നദീറ, പുരോഹിതന്റെ വാക്കുകളെപ്പററി ഓർത്തത്. രാജകോപത്തിനു പാത്രമാകാതെ സൂക്ഷിക്കണമെന്ന് അദ്ദേഹം അവളോടു പറഞ്ഞിരുന്നത് അവളുടെ സ്മൃതിപഥത്തിൽ തെളിഞ്ഞു പ്രശോഭിച്ചു. അപ്പോൾ ആ മോഹനനയനങ്ങൾ ഒന്നു കലങ്ങി.

ഷണ്ഡന്മാർ നദീറയെ ബന്ധിച്ചു സോത്സാഹം മണിയറയിൽ നിന്നും പുറത്തേക്കു കൊണ്ടുപോയി. ഇപ്പോൾ ഒരുപക്ഷെ അവൾ കരയുന്നുണ്ടാവാം.

> "കേഴുക കേഴുക! കേഴമാൻ കണ്ണാളേ!
> കേഴുകവാക്കാശപാസമേകം ദൈവം"

നദീറയെ ഷണ്ഡന്മാർ കൊണ്ടുപോയി അല്പനേരം കഴിഞ്ഞപ്പോൾ സെലിം രാജകുമാരൻ ദേവിയുടെ മണിയറയിൽ വന്നു. പതിവുപോലെ മണിയറയിൽ പ്രവേശിച്ചപ്പോൾ, ദേവി ബാഷ്പധാരി പ്രവഹിപ്പിച്ചുകൊണ്ടു മണിമഞ്ചത്തിൽ ഇരിക്കുന്നുണ്ടായിരുന്നു. അവിടെയുള്ള പരിചാരികമാരെല്ലാം, (ദസാഹി ഒഴിച്ചു) കരയുന്നുണ്ട്. പെട്ടെന്ന് അന്ധാളിച്ചു, കുമാരൻ ദേവിയോടു ചോദിച്ചു. "എന്താണ്! അന്തഃപുരത്തിൽ ആര്ക്കാണ് അപകടം പിണഞ്ഞത്? എല്ലാവ





"നിങ്ങൾ ഈ ദ്രോഹിയെ കൊണ്ടുപോയി കരഛേദം ചെയ്യണം. അവളെ കൊല്ലുകമാത്രം ചെയ്യേണ്ട."

ത്തം കരഞ്ഞുകൊണ്ടിരിക്കുന്നവല്ലെ?" കുമാരൻ ഇത്രയും ചോദിച്ച പ്പോൾ അടുക്കൽ നിന്നിരുന്ന ഒരു പരിചാരിക, അവൾക്കു സംഗതികൾ വിശദമായി അറിവാൻ കഴിഞ്ഞിരുന്നില്ലെങ്കിലും, പ്രഭാതത്തിൽ അവിടെ നടന്ന സംഭവങ്ങൾ ഒരു വിധത്തിൽ അദ്ദേഹത്തെ പറഞ്ഞു ധരിപ്പിച്ചു. "നദീറയെ ഷണ്ഡന്മാർ ബന്ധിച്ചുകൊണ്ടുപോയി; കല്പന അനുസരിച്ചാണ്" എന്ന് അവൾ പറഞ്ഞു് തീരുന്നതിനു മുമ്പേ, ഇടിമിന്നൽ പായുന്നതിലും വേഗത്തിൽ കുമാരൻ ഗജ്ജിച്ചുകൊണ്ട് അന്തഃപുരത്തിൽനിന്നും പുറത്തേക്കു ചാടി. തന്റെ അരക്കെട്ടിൽ ഉണ്ടായിരുന്ന ഖഡ്ഗത്തെ വലിച്ചെടുക്കുന്ന ശബ്ദം കേട്ടതന്നെ അന്തഃപുരം ഒന്നു ഞെട്ടി; ദേവി വിറച്ചുണ്ടുനിന്നു; ഷണ്ഡന്മാർ നദീറയെ ഉപദ്രവിക്കുന്നതിനു മുമ്പ് അവിടെച്ചെന്ന് അവളെ രക്ഷിക്കണമെന്നുദ്ദേശിച്ചു, സെലിം രാജകുമാരൻ അന്തഃപുരത്തിന്റെ പുറത്തേക്കു ചാടി, കുതിച്ചു പാഞ്ഞു ഷണ്ഡന്മാരുടെ പാളയത്തിലെത്തി. തത്സമയം നദീറയെ മറ്റൊരു സ്ഥലത്തു കിടത്തി ഷണ്ഡന്മാർ എല്ലാവരുംകൂടി, അവളുടെ ചുററും ഇരുന്ന് അവളെ ഉപദ്രവിക്കുവാൻ ആരംഭിക്കയായിരുന്നു. അവൾ മോഹിതയായി കിടക്കുന്നു. ധാരാളം കണ്ണീർ വാത്ത ലക്ഷണം അവളുടെ കവിൾത്തടങ്ങളിലുണ്ട്. അവളുടെ കവിൾത്തടം പതിഞ്ഞിരുന്ന സ്ഥലത്തു ധാരാളം ബാഷ്പം വീണ് അവിടം നനഞ്ഞിട്ടും ഉണ്ട്. രാജകുമാരൻ ഖഡ്ഗം ഊരിപ്പിടിച്ചുകൊണ്ടു കുതിച്ചു വരുന്നതു കണ്ടു ഷണ്ഡന്മാർ നദീറയെ വിട്ടു, പരിഭ്രമിച്ച് ഒതുങ്ങിനിന്നു. അദ്ദേഹം ഇപ്രകാരം കല്പിച്ചു. "ഇന്നുമുതൽ ഈ ദ്രോഹകൃത്യത്തിന് ഒരുമ്പെട്ട ദ്രോഹികളാരും അന്തഃപുരത്തിൽ പ്രവേശിച്ചുകൂടായെന്നു നാം വിരോധിക്കുന്നു. ഞാനിപ്പോൾ തന്നെ അവളെ ഈ കഠാരികൊണ്ടു കൊല്ലുന്നുണ്ട്." ഷണ്ഡന്മാരുടെ പാളയത്തിൽനിന്നും അന്തഃപുരത്തിലേക്കു അധികം ദൂരമില്ലായിരുന്നതുകൊണ്ടു, കുമാരൻ നദീറയെ താങ്ങിയെടുത്തുകൊണ്ടു ക്ഷണനേരത്തിൽ, ദേവിയുടെ മണിയറയിൽ പ്രവേശിച്ചു. ദേവി ഭയംകൊണ്ടും സങ്കടംകൊണ്ടും, തന്റെ ആജ്ഞയെപ്പററി പശ്ചാത്തപിച്ചുകൊണ്ടും, കുമാരന്റെ പാദങ്ങളിൽ പ്രണമിച്ചു ഇപ്രകാരം അറിയിച്ചു:—

"പ്രാണനാഥ! ഈ സന്ദർഭത്തിൽ സ്ത്രീസഹജമായ കോപംകൊണ്ട് ആ നിർമ്മലയെ ശിക്ഷിക്കുവാൻ പറഞ്ഞതിന് എനിക്കു മാപ്പു തരണം. ഇനിമുതൽ, നദീറ എന്നെപ്പോലെ തന്നെ ജീവിച്ചു കാണ

വാനാണു ഞാൻ ആഗ്രഹിക്കുന്നതു്. അവിടത്തെ, ഒരിക്കൽപോലും വഞ്ചിച്ചിട്ടില്ലാത്ത ഭാൎയ്യയെന്നനിലയിലും, അവിടത്തെ സുഖത്തെ മാത്രം കാംക്ഷിക്കുന്ന ധൎമ്മപത്നിയെന്ന നിലയിലും, എനിക്കു വന്നുപോയ അറിവില്ലായ്മയെ ക്ഷമിച്ചു് ആ സാധുവിനെ പരിചരിക്കുവാനുള്ള അവകാശം നൽകുമാറാകണേ! പെട്ടെന്നുണ്ടായ അസ്വാസ്ഥ്യം നിമിത്തം സ്വബോധംവിട്ടു ഷണ്ഡന്മാരോടു് ആജ്ഞാപിച്ചുപോയതാണു്. അവിടുന്നു് എൻെറ ഈ അപരാധത്തെ ക്ഷമിക്കണേ!" ഇത്രയും പറഞ്ഞു ദേവി നിൎമ്മലമായ അശ്രുപ്രവാഹത്താൽ കുമാരൻെറ പാദപങ്കജത്തെ കഴുകി തൻെറ വാർകുന്തലാൽ തുടച്ചു. ദേവിയുടെ ഈ വാക്കുകൾ രാജകുമാരൻെറ കോപത്തെ ശമിപ്പിച്ചു. അദ്ദേഹം ദേവിയെ പിടിച്ചെഴുന്നേൽപ്പിച്ചു മഞ്ചത്തിൽ ഇരുത്തി. ദേവിയാകട്ടെ മോഹിതയായി സെറിമിൻെറ മടിയിൽ കിടക്കുന്ന ആ ബാലികയെ തൻെറ മടിയിലേക്കു എടുത്തു കിടത്തി. പരിചാരികമാരിൽ പലരും അവിടെ വന്നു വീശുകയും മററു് ഉപശാന്തികൾ ചെയ്കയും ചെയ്തു. രാജകുമാരൻെറ കണ്ണിൽനിന്നു ബാഷ്പം പ്രവഹിച്ചു തുടങ്ങി. ഏകദേശം ഒരു നാഴിക കഴിഞ്ഞപ്പോൾ നദീറ തൻെറ അക്ഷികളെ തുറന്നു. അവളുടെ കണ്ണുകൾ പതിഞ്ഞതു അംബികാദേവിയുടെ മുഖത്താണു്. തൽക്ഷണം അവൾ അങ്കത്തിൽനിന്നും ചാടി എഴുന്നേററു. ദേവി, ഉടൻതന്നെ അവളുടെ പാദങ്ങളിൽ വീണു യാചിച്ചു. "അല്ലയോ നിരപരാധിനിയായ ബാലികേ! നിൎമ്മലേ! നിന്നേ ഞാൻ കഠിനമായി ശാസിച്ചതിനും, അകാരണമായി ശിക്ഷിച്ചതിനും എനിക്കു മാപ്പുതരുക." ദേവി തൻെറ കാക്കൽ വീഴുമെന്നു നദീറ ശങ്കിച്ചിരുന്നേയില്ല. ദേവി അപ്രകാരം ചെയ്തു ഉടൻതന്നെ നദീറ ദേവിയുടെ പാദങ്ങളിൽ പതിച്ചുകൊണ്ടു പറഞ്ഞു:—

"തിരുമേനി! അവിടുന്നു യാതൊരു കുററവും ചെയ്തില്ലല്ലോ. അപരാധിനി ഞാൻ തന്നെയാണു്. അവിടുന്നു എൻെറ ചാപല്യങ്ങൾ പൊറുക്കേണം." ഇത്രയും മാത്രം ഗൽഗദസ്വരത്തിൽ ഉച്ചരിച്ചു. ദേവി ഉടൻതന്നെ നദീറയെ അവിടെനിന്നും എഴുന്നേൽപ്പിച്ചു മണിമഞ്ചത്തിൽ ഇരിക്കുവാൻ ആജ്ഞാപിച്ചു. അവൾ അവിടെ ഇരുന്നില്ല. ദേവി ഇപ്രകാരം പറഞ്ഞു. "ഞാൻ മഹാപാപിയാണു. സാധുവായ നിന്നേ യാതൊരു കാരണവും കൂടാതെ ഉപദ്രവിക്കുവാൻ ആജ്ഞ നൽകിയ നാവു ഛേദിക്കപ്പെടേണ്ടതു തന്നെയാണു്.

ഹാ! നദീറേ! കുമാരൻ അപ്പോൾ വന്നതു എത്ര നന്നായി. അല്ലെങ്കിൽ ഇന്നു എന്റെ കഥ തിരുമായിരുന്നല്ലൊ? അവർ നിന്നെ വല്ലതും ഉപദ്രവിച്ചോ?" ദേവി ഇത്രയും പറഞ്ഞു നദീറയുടെ ദേഹത്തെ തലോടിത്തുടങ്ങി. നദീറ പറഞ്ഞു:—

"തിരുമേനി! അവർ ഒന്നും തന്നെ ഉപദ്രവിച്ചതായി അടിയൻ അറിഞ്ഞില്ല. ഈ മണിയറയിൽനിന്നും പുറത്തേക്കിറക്കിയപ്പോൾതന്നെ അടിയന്റെ സ്വാത്മബോധം എല്ലാം നശിച്ചു. ഉണൎന്നപ്പോൾ ഞാൻ ഇവിടെയിരിക്കുന്നതായിട്ടാണു കണ്ടതു്. ഞാൻ അപരാധിനി തന്നെയാണ്. സംശയമില്ല.

ദേവി—നദീറേ! ഇന്നു മുതൽ നീ എന്നോടൊപ്പം തന്നെയാണെന്നു വിചാരിക്കുക. നീ കേവലം ഒരു പരിചാരിക എന്ന നിലയിൽ ഞാൻ കരുതിപ്പോന്ന കാലം കഴിഞ്ഞിരിക്കുന്നു. ഇനിമുതൽ അന്തഃപുരത്തിലെ യാതൊരുവക ദാസ്യവേലയും നീ എടുക്കുന്നതിൽ എനിക്കിഷ്ടമില്ല. ഞാൻ ചെയ്തതെല്ലാം ക്ഷമിക്കണം. നമ്മൾ രണ്ടുപേരും കൂടി ഒന്നിച്ചു ഇവിടെത്തന്നെ ശയിക്കാം. കുമാരൻ അന്തഃപുരത്തിൽ എഴുന്നള്ളുമ്പോൾ നിനക്കു സ്വകാൎയ്യമുറിയിൽപ്പോകയും ചെയ്യാം. ഇതാ! ഈ കത്താണ് ഇവിടെ നടന്ന അനൎത്ഥങ്ങൾക്കെല്ലാം കാരണം.

ഇത്രയും പറഞ്ഞു് അംബികാദേവി തന്റെ കൈയ്യശം ഉണ്ടായിരുന്ന കത്തിനെ നദീറയെ ഏൽപ്പിച്ചപ്പോൾ, അതു, സെലിംതന്നെ ഏൽപ്പിച്ചതും തന്റെ കൈയ്യിൽനിന്നും നഷ്ടപ്പെട്ടതുമാണെന്നു് അവൾക്കു മനസ്സിലായി. സെലിംരാജകുമാരൻ നദീറയുടെ കൈയ്യിൽനിന്നും കത്തിനെ വാങ്ങി ഇങ്ങിനെ പറഞ്ഞു.

"അല്ലയോ അനൎത്ഥബീജത്തെ അങ്കുരിപ്പിച്ച കത്തേ! നീ എന്റെ കൈകൊണ്ടു് ഇവിടെ വെച്ചുതന്നെ നശിപ്പിക്കപ്പെടേണ്ടതാണ്." ഇത്രയും പറഞ്ഞു ആ കത്തിനെ നുറുക്കി പുറത്തെറിഞ്ഞു കളഞ്ഞു. പാപബീജങ്ങളെ ചുട്ടു കരിച്ചാലും അതു വീണ്ടും മുളച്ചുവളരുന്നതായി കേട്ടിട്ടുണ്ടു്. അതുപോലെ ഈ കത്തു് ഇനിയും ലോകത്തിനു സന്താപത്തെ നൽകാതെ അവിടെ തന്നെ കിടന്നു നശിക്കുവാൻ സൎവ്വേശ്വരൻ കടാക്ഷിക്കട്ടെ!

ദേവി നദീറയെ യഥാൎത്ഥമായി സ്നേഹിക്കുന്നുണ്ടെന്നു മനസ്സിലാക്കിയപ്പോൾ സെലിം വളരെ സന്തോഷിച്ചു. നദീറ കുറച്ചു നേരംകേ

വിയുടെ അടുക്കൽ നിന്നതിന്റ ശേഷം വിശ്രമിക്കുന്നതിനായി ആരാമത്തിലേക്ക പോയി. നദീറ പോയിക്കഴിഞ്ഞതിന്റ ശേഷം സെലിം ദേവിയോട്ട് ഇങ്ങിനെ പറഞ്ഞു:—

"ജീവനാഥേ! നീ ഇന്നു പലതരത്തിലും ക്ലേശിച്ചിരിക്കണം. അതിനെല്ലാം ഞാൻതന്നെ കാരണക്കാരനാണെന്ന് എനിക്കറിയാം. അതെല്ലാം നീ ക്ഷമിക്കുക. ഞാൻ ചെയ്ത അപരാധങ്ങൾ ഉത്തമസ്ത്രീയായ ഭവതി ക്ഷമിക്കുമെന്നും, ഭവതി എന്റെ ആഗ്രഹങ്ങൾക്ക പ്രതിബന്ധമായി ഒരിക്കലും പ്രവൎത്തിക്കയില്ലെന്നും എനിക്ക നിശ്ചയമുണ്ട്. ഞാൻ ഭവതിയോട പരമാൎത്ഥം പറയാം. അതു നീ കേൾക്കുക. അന്നൊരിക്കൽ ഞാൻ മെഹറിനെ കാണാനായി ഗൂഢമുറിയിൽ പ്രവേശിച്ചപ്പോൾ തന്നെയാണ രത്നമാല്യം പോയത്. പിതാവു ആ വിവരം അറിഞ്ഞു് എന്നോട ചോദിച്ചപ്പോൾ എന്റെ ജീവനേയും മാനത്തേയും രക്ഷിച്ചതു ഈ നിൎമ്മലതന്നെയാണ്. അന്നുമുതൽ അവളോട്ട് എനിക്ക പ്രേമം തോന്നിത്തുടങ്ങി. ആ ത്തരരക്ഷ ചെയ്ത സാധ്വിയെ നിരാകരിക്കുന്നതു പുരുഷധൎമ്മമാണോ? എന്നു മാത്രമല്ല, യാതൊരപകടവുമില്ലാത്ത ആ സുന്ദരിയെ ആരാണ് ഉപേക്ഷിക്കുന്നതു്? എന്നാൽ ഇതുവരെ ഈ കാൎയ്യത്തെ ഞാൻ ഭവതിയിൽനിന്നും മറച്ചുവെച്ചതു് എനിക്ക ഭവതിയുടെ പേരിൽ ഉള്ള ആദരവുകൊണ്ടും ഭയംകൊണ്ടുമാണെന്നു നിൎല്ലജ്ജം സംവദിക്കാം. നീ അതുകൊണ്ടു് എന്റെ അപരാധങ്ങളെ ക്ഷമിക്കണം."

ദേവി—പ്രാണനാഥാ! അവിടത്തെ ആഗ്രഹത്തിന്റ ഞാൻ ഒരിക്കലും വിപരീതയല്ല. എന്നാൽ ലോകാപവാദം എവനും ഭയപ്പെടേണ്ടതാണ്. അതിലും വിശേഷിച്ച പ്രജകൾക്ക മാതൃകയായിരിക്കേണ്ട രാജാവു, വിഷയാസക്തനായി, സ്ത്രീലോലുപനായി, നടക്കുന്നുവെന്നു പൌരന്മാർ അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അതിൽക്കൂടുതൽ ഭീകരമായ മാനഹാനി എന്താണ രാജസ്ഥാനത്തേക്ക വരുവാനുള്ളതു്? എന്നുമാത്രമല്ല, മെഹറിനെക്കൂടി അവിടുന്നു കാണരുതെന്നു നിഷ്ഠുരണം നിരോധിച്ച ചക്രവൎത്തി ഈ പരമാൎത്ഥമെല്ലാം അറിഞ്ഞാൽ പിന്നെ എന്തുതന്നെ സംഭവിക്കയില്ല. എതായാലും ഈ വിവരം ആരുംതന്നെ പുറത്തു പറഞ്ഞുകൂടായെന്നു ഞാൻ ആജ്ഞാപിച്ചുകൊള്ളാം. നദീറയെപ്പററി എനിക്ക ആദ്യം മുതല്ക്കേ വാത്സല്യവും പ്രേമവും ഉണ്ടു. അവൾ പരിശുദ്ധിക്കും, സൌന്ദൎയ്യത്തിന്റ സങ്കേതം തന്നെയാണ. പക്ഷെ കുലവും നിലയും അറിയാതെ

യുള്ള പ്രേമം കൊലക്കുകൂടി കാരണമായിത്തീരുന്നു. എന്നുമാത്രമല്ല, ആ സാധുവിനു ജീവിതം വളരെ ക്ലേശകരമായിത്തീരുവാനും വഴിയുണ്ട്. കാമസമ്പൂത്തിക്കായി, നിമ്മലകളായ ബാലികകളെ പഞ്ചാരവാക്കുകൾകൊണ്ടു മയക്കി, ആഗ്രഹനിവൃത്തി വന്നതിനു ശേഷം എണ്ണയുടെ കക്കൻപോലെ, പെരുവഴിയിൽ വലിച്ചെറിഞ്ഞു ജീവിക്കുന്നവക്ക് എന്തു പുണ്യമാണു ഈ ലോകത്തിലും പരലോകത്തിലും ഉള്ളതു? ഇതെല്ലാം പാപകരങ്ങളായ പ്രവൃത്തികളല്ലേ? എനിക്കു നളിനിയോടും, മെഹറിനോടും, ഇനിവേറെയാരേയെങ്കിലും അവിടുന്നു സ്നേഹിക്കുന്നുണ്ടെങ്കിൽ അവരോടും, യാതൊരു ദ്വേഷവും അസൂയയുംഇല്ല. അവിടത്തെ ആനന്ദമെല്ലാം എന്റെ ആനന്ദം തന്നേയാണു. അതിൽ, അവിടുന്നു ഒരു കാലത്തും സംശയിക്കയുംവേണ്ട. ഇതൊന്നുകൊണ്ടും അംബികയ്ക്കു അവിടത്തോടുള്ള പ്രേമത്തിനു കുറവും വരുന്നതല്ല. പക്ഷെ അവിടത്തെ ധമ്മപത്നി എന്നനിലയിൽ ഇതെല്ലാം എന്റെ കടമയാണല്ലോ. ഭത്താവിന്റെ സുഖത്തെ ഹനിക്കുന്ന ഭാര്യ പതിവ്രതയല്ലെന്നു എനിക്കറിയാം. എന്നാൽ ഞാൻ ആ ഒരു ദിവ്യപദവിയിൽ ജീവിക്കണമെന്നു മാത്രമാണു ഈ ജന്മത്തിൽ ആഗ്രഹിക്കുന്നതു. അവിടത്തെ ഒരു സന്താനത്തെക്കണ്ടു മരിക്കണമെന്നു മാത്രമേ എനിക്കു ആശയുള്ളൂ. അതിനുള്ളഭാഗ്യം ഏതുസ്ത്രീക്കു ഉണ്ടായാലും അവൾ എന്നേക്കാൾ പുണ്യശാലിനി തന്നെയാണ്!!" ഇത്രയും പറഞ്ഞു ദേവികരഞ്ഞുതുടങ്ങി. രാജകുമാരൻ ദേവിയുടെ ബാഷ്പപൂരത്തെ തുടച്ചുകൊണ്ടു സമാശ്വസിപ്പിച്ചു:—

"പ്രാണനാഥേ! ഞാൻ ചെയ്തിട്ടുള്ള അപരാധങ്ങൾ പൊറുക്കുക. നളിനിയും ഭവതിയും എന്റെ ജീവിതസവ്വസ്വമാണെന്നു എനിക്കറിയാം. ഞാൻ യാതൊരു ദുമ്മാഗ്ഗത്തിനും തുനിയുന്നില്ല. അവൾ എന്റെ സ്വഭാവത്തെ വളരെ സംസ്കരിച്ചു. എന്നെ അവൾ വശീകരിച്ചിട്ടുള്ളതു് ആ രീതിയിലാണു. ആകട്ടെ ആ കത്തു നിനക്കു എവിടെ നിന്നുംലഭിച്ചു?

ദേവി— ഞാനതു പറഞ്ഞാൽ അവിടുന്നു ആരേയും തെറ്റിദ്ധരിക്കയില്ലെന്നു വാക്കുതരണം. ആരാമത്തിൽ നിന്നും സേഫി അതു കണ്ടെടുത്തു എന്നെ ഏൽപിച്ചു അവൾ എന്നെ ഏൽപിച്ചതു അവളു

ടെ അസൂയകൊണ്ടായിരിക്കാം. ഏതായാലും എൻെറ ക്ഷമാശക്തി തുച്ഛംതന്നെയാണ എന്നു എനിക്കമനസ്സിലായി." ദേവി ഇത്രയുംപറഞ്ഞപ്പോൾ സെലിമിൻെറ മുഖഭാവം പകരാതിരുന്നില്ല. സോഫിയുടെ അസൂയയെപ്പററി നേരത്തെതന്നെ അറിഞ്ഞിട്ടുള്ള സെലിം, ദേവിയോടുള്ള അതിപ്രണയം നിമിത്തം, തല്ക്കാലം തൻെറ ദ്വേഷ്യഭാവത്തെ അടക്കിക്കൊണ്ടു പറഞ്ഞു. "അവൾ ഇങ്ങിനെയെല്ലാം ചെയ്യുമെന്നു എനിക്കറിയാം. അവൾ സവ്വക്രൂ ചീത്തയാണെന്നു കുമാരസേനൻ ഒരിക്കൽ എന്നോടു പറഞ്ഞിട്ടുള്ളതു ഞാൻ ഇന്നും ഓക്കുന്നുണ്ട്. എന്തുകൊണ്ടാണ അയാൾ അങ്ങിനെ പറഞ്ഞതെന്നു എനിക്ക മനസ്സിലായില്ല. അതു ഞാൻ പിന്നീടു അറിഞ്ഞുകൊള്ളാം. പക്ഷെ ആ പാവം ഇവിടെനിന്നും പോയതിലാണ എനിക്ക സങ്കടം. അയാൾ എവിടെയാണെന്നു ആക്കറിയാം?"

ദേവി—അയാൾ എവിടെ പോയിരിക്കയാണ? എന്താണ അയാളെപ്പററിയും ചില രഹസ്യങ്ങളുണ്ടെന്നു അവിടുന്നു പറഞ്ഞതു?

സെലിം—അതൊന്നും എനിക്കറിവാൻ കഴിഞ്ഞിട്ടില്ല. അയാൾ ഒരു വിരയോദ്ധാവാണെന്നു മാത്രമെനിക്കറിയാം. അയാളുടെ പതിനഞ്ചാമത്തെ വയസ്സിൽ മുഗൾസേനയിൽ ചേന്നതാണ. പിതാവിൻെറ യുദ്ധങ്ങൾ മിക്കതും ജയിപ്പിച്ചുകൊടുത്തിട്ടുള്ളതു കുമാരസേനൻ തന്നെയാണെന്ന് അദ്ദേഹം പറയുകയുണ്ടായി. അതുകൊണ്ടു തന്നെയാണ അദ്ദേഹത്തിനു അയാളിൽ വളരെ വിശ്വാസമുണ്ടായിരുന്നതെന്നു പറയാം. പക്ഷെ എന്തുകൊണ്ടാണ അതെല്ലാം വിസ്മരിച്ചു, അദ്ദേഹം അയാളെ നിഷ്കാസനം ചെയ്തിട്ടുള്ളതെന്നു അറിവില്ല.

ദേവി—മെഹറിനെപ്പററി സകലതും ഗൂഢമായി അന്വേഷിച്ചറിയണമെന്നു ചക്രവത്തി നിയോഗിച്ചിട്ടു അയാൾ യാതൊന്നും ഉണത്തിക്കാത്തതുകൊണ്ടു ഉണ്ടായിട്ടുള്ള കോപമായിരിക്കണം അയാളെ ബഹിഷ്കരിക്കുന്നതിനുള്ള കാരണമെന്നു ഞാൻ അറിഞ്ഞു.

സെലിം—അങ്ങിനെയാണെങ്കിൽ അയാൾ രക്ഷിച്ചതു നമ്മളെത്തന്നെയാണല്ലോ. അയാൾ ശ്ലാഘനീയൻതന്നെ; സംശയമില്ല. തൻെറ ദുഃഖത്തെ വകവെയ്ക്കാതെ അന്യൻെറ സുഖത്തെ കാക്കുന്നതാണല്ലോ ഉത്തമലക്ഷണം. കുമാരസേനനു ചില ചാരന്മാരു

ണ്ട്. ആ ഗ്രാമദേവാലയത്തിലെ പുരോഹിതനും, ശിവപ്രസാദ് യോഗിയും അയാളുടെ വിശ്വാസപാത്രങ്ങളാണ്! അതിൽവെച്ചും ചക്രവർത്തിക്കു വിരോധമുണ്ടായിരിക്കണം. യോഗീശ്വരനെ കണ്ടാൽ ഉടനേ നിഗ്രഹിക്കണമെന്നാണ് പിതാവിന്റെ ആജ്ഞ. കുമാരസേനന് ആജ്ഞയെ ലംഘിക്കാതെ ഗത്യന്തരമില്ലെന്നും എന്നോട് പറഞ്ഞു.

ദേവി—ആ യോഗീശ്വരൻ എന്റെ പിതൃമാതുലനാണെന്നു എനിക്കറിയാം. പിതാവ് എവിടെ വെച്ചാണ് നിര്യാണം പ്രാപിച്ചതെന്നും മറ്റും അദ്ദേഹത്തോട് ചോദിച്ചിരുന്നെങ്കിൽ അറിയാമായിരുന്നു.

സെലിം— ഭവതിയുടെ പിതാവിനെ ബഹിഷ്കരിച്ചതു ചക്രവർത്തി തന്നെയാണ്. അതിനുള്ളകാരണം ഭവതിയുടെ മാതാവിനെ സൈന്യങ്ങൾകൊണ്ട് സഹായിച്ചിട്ടുള്ളതായിരിക്കണം. ആമട് നഗരം പിടിച്ചടക്കുവാൻ പിതാവ് ഇരുപതു സംവത്സരക്കാലത്തോളം ബദ്ധശ്രദ്ധനായിരുന്നു. പ്രഭാകരസിങ്ങിനെ ആഫ്ഗാൻ രാജ്യത്തിലേക്കു ബഹിഷ്കരിച്ചതിനുശേഷം അയാൾ അവിടെ ഒരു കുലസ്ത്രീയെ വിവാഹം ചെയ്തുവെന്നും, ആ സ്ത്രീ ഹുമയൂൺ ചക്രവർത്തിയുടെ പൌത്രിയായിരുന്നുവെന്നും മറ്റും ഒരു കഥ ഞാൻ കേട്ടിട്ടുണ്ട്. ഇതെല്ലാം പേർസ്യയിൽ നടന്നിട്ടുള്ളതാണെന്നാണ് എന്റെ അറിവ്. ആ സ്ത്രീയിൽ പ്രഭാകരസിങ്ങിന് ഒരു പുത്രി ഉണ്ടായിരുന്നുവെന്നും ഒരു കിംവദന്തി ഉണ്ട്. എതായാലും ഇതിന്റെ ഒന്നും പരമാർത്ഥം എനിക്കറിവില്ല. കുമാരസേനൻ ഉണ്ടായിരുന്നെങ്കിൽ സകലതും അന്വേഷിച്ചറിഞ്ഞുകൊള്ളുമായിരുന്നു. അതെല്ലാം പോകട്ടെ. എനിക്കിന്നു ചക്രവർത്തിയെ മുഖം കാണിക്കേണ്ട ദിവസമാണ്. അങ്ങോട്ടു പോകുവാൻ സമയമായി.

ദേവി—ഇന്നാൾ എന്തിനാണ് ചക്രവർത്തി കൂടിക്കാഴ്ച നടത്തിയതു? അതിലെന്തോ ചില രഹസ്യങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്നാണ് ജനസംസാരം.

സെലിം—അതിൽ വിശേഷിച്ചു കാര്യങ്ങളൊന്നുമില്ല. കുമാരസേനനെ തൊണ്ണൂറുദിവസത്തെ അവധിനൽകി കൊട്ടാരത്തിൽനിന്നും ബഹിഷ്കരിച്ചുവെന്നും, മറ്റും എന്നെ അറിയിച്ചു. ഇതിനും പുറമെ, ഷീയർഖാനെ ഞാൻ വധിപ്പിച്ചുവെന്നും, നൂർമഹാളെ ഞാൻ എവിടെയോ താമസിപ്പിച്ചിട്ടുണ്ടെന്നും മറ്റും അദ്ദേഹം എങ്ങിനേ

യോ മനസ്സിലാക്കിയതിനെപ്പറ്റി എന്നോടു ഗുരുതരമായി ചോദിച്ചു. മെഹറിന്റെ താമസത്തെപ്പറ്റിയും ശാസിക്കാതിരുന്നില്ല. ഇതൊന്നുംതന്നെ ഞാൻ സമ്മതിച്ചിട്ടില്ല. ഷീയർഖാനെ ഞാൻ കാരാഗൃഹത്തിൽ അടച്ചിട്ടില്ലെന്നും, നൂർ—മഹാളെ നാലഞ്ചുസംവത്സരങ്ങളോളമായി ഞാൻ കാണാറില്ലെന്നും, മെഹർ കൊട്ടാരത്തിലെങ്ങുംതന്നെ ഇല്ലെന്നും, അവളെ ഞാൻ കാണാറില്ലെന്നും തന്നെയാണ് ചക്രവർത്തിയെ ധരിപ്പിച്ചിട്ടുള്ളതു്. അദ്ദേഹം എന്റെ വാക്കുകളെ വിശ്വസിക്കുമെന്നു ഞാൻ അഭിമാനിക്കുന്നില്ല. ഏതായാലും ഇന്നു ഒന്നുകൂടി പോയി കാണണം. അപ്പോൾ വിവരങ്ങൾ അറിയാം.

ദേവി—എന്നാൽ അവിടുന്നു ഇന്നുതന്നെ പിതാവിനെ കാണണം. അല്ലെങ്കിൽ അദ്ദേഹം ദ്വേഷ്യപ്പെടും. തെറ്റിദ്ധരിക്കയും ചെയ്യും."

ദേവിയുടെ അഭിപ്രായമനുസരിച്ചു രാജകുമാരൻ, "ആകട്ടെ" എന്നു പറഞ്ഞു ആരാമത്തിലേക്കു പോയി. നദീറ ആരാമത്തിന്റെ ഒരു ഭാഗത്തു ഇരിക്കുന്നുണ്ടായിരുന്നു. തനിക്കു ക്ഷണനേരത്തിനുള്ളിൽ സംഭവിച്ച കഷ്ടകാലത്തെയും, അതിനെ നിവാരണം ചെയ്ത ഭാഗ്യോദയത്തേയുംപറ്റി വിചാരിച്ചും സമാധാനിച്ചും, ആഹ്ലാദിച്ചും, സന്തപിച്ചും, ശപിച്ചും, അഭിനന്ദിച്ചും അവൾ സമയം പോയതറിഞ്ഞില്ല. അംബികാദേവി ഏറ്റവും വാത്സല്യത്തോടുകൂടി ഒടുവിൽ തന്നെ, അവരുടെ പദവിയിൽ അധിരോഹണം ചെയ്യിച്ചതുമെല്ലാം ഏതോ കൊടുംകിനാവുപോലെ അവൾക്കുതോന്നി. അവളുടെ ഹൃദയം ഇനിയും അതിന്റെ പ്രശാന്തതയെ പ്രാപിച്ചിട്ടുമില്ല. കുമാരൻ വരുന്നതുകണ്ടു് അവൾ അവിടെ ഉപചാരത്തോടുകൂടി എഴുന്നേറ്റുനിന്നു. അവളുടെ മുഖത്തു പ്രസന്നഭാവം തെളിഞ്ഞു. സെലീം നദീറയെ കണ്ട ഉടൻതന്നെ ഒന്നു പുഞ്ചിരികൊണ്ടു. ഏതോ ഒരു വിദ്യുച്ഛക്തി വ്യാപിച്ചതുപോലെ അവർ രണ്ടുപേരും അല്പനേരത്തേക്കു നിശ്ചലരായി നിന്നുപോയി. കുമാരൻ നദീറയോടു പറഞ്ഞു:—നദീറ! നീ ഇനിമുതൽ ആ ഗൂഢമുറിയിൽതന്നെ പാർത്തുകൊള്ളുക. മെഹർ അവിടെ താമസമില്ല. അവൾ താമസം മാറ്റിയതിനുശേഷം ആ മണിയറ ഒഴിഞ്ഞുതന്നെ കിടക്കുകയാണ്. അതുകൊണ്ടു് ഇന്നിമുതൽ നിനക്കു അവിടെത്തന്നെ താമസിക്കാം. അതുതന്നെയാണ് ഭേദം; ഞാൻ ചക്രവർത്തിയെ മുഖം കാണിക്കണമെന്നു ഉദ്ദേശിക്കയാണ്. ദേവി നിന്നെ വളരെ കാര്യമായിത്തന്നെ കരുതുന്നു. അവൾ പെ

ട്ടുന്നതോ കോപംകൊണ്ടു് അപ്രകാരമെല്ലാം ചെയ്തുപോയതാണെന്നു എന്നോടു പറഞ്ഞു. എന്നാൽ നീ അശേഷംതന്നെ പൊറുക്കുക" സെലിം ഇത്രയും പറഞ്ഞശേഷം അദ്ദേഹത്തിന്റെ സ്വകാര്യമന്ദിരത്തിലേക്കു പോയി. നദീറ അദ്ദേഹത്തിനോടു യാതൊന്നുംതന്നെ പറഞ്ഞില്ല. അവൾക്കു അന്നേദിവസം പതിവിൽ കൂടുതൽ ലജ്ജയും ഭയവും ഉണ്ടായിരുന്നു. തനിക്കു് അനർഘമായ ആനന്ദത്തെ അനുഭവിക്കുന്നതിനു ഭാഗ്യം സിദ്ധിച്ചതിനെപ്പറ്റിയും, ആ സംഗതികളെല്ലാംതന്നെ അന്തഃപുരിയിൽ പലരും അവൾ കേൾക്കേയും കേൾക്കാതേയും പറഞ്ഞിട്ടുള്ളതിനെപ്പറ്റിയും വിചാരിച്ചു് അവളുടെ ഹൃദയം സന്തോഷിക്കയും സന്താപിക്കയും ചെയ്തു. രഥോത്സവവേളയിൽ ഹാക്കിം ഭാഗ്യം പറഞ്ഞപ്പോൾ ഒരു സ്ത്രീ തനിക്കു ശത്രുവായിട്ടുണ്ടെന്നും, എല്ലാം സൂക്ഷിച്ചുകൊള്ളണമെന്നും പറഞ്ഞിട്ടുള്ളതു് ഇപ്പോൾ എത്രയോ പരമാർത്ഥമായി കലാശിച്ചുവെന്നു കരുതി ആ സാധു ഹാക്കിമിന്റെ വൈശിഷ്ട്യത്തെപ്പററി അഭിനന്ദിച്ചു. പക്ഷെ ഇനിമുതൽ തന്റെ പെരുമാററമാകപ്പാടെ ഭേദപ്പെടുത്തണമെന്നും അവൾ ഉദ്ദേശിച്ചു. രാജകുമാരനോടു, അവൾക്കു അയാളുടെ ജീവനോടുള്ളതിനേക്കാൾ ദൃഢവും അപരിച്ഛേദ്യവും ആയ പ്രേമമുണ്ടെന്നുള്ള ബോധം അവളെ കൃതാർത്ഥയാക്കിയെങ്കിലും പ്രേമത്തെ ആരാധിക്കുവാൻ മനസ്സുഴിഞ്ഞാരംഭിച്ചാൽ ഈ ലോകജീവിതം ഒരിക്കലും സുഖകരമാകയില്ലെന്നും അവൾ പഠിച്ചു കഴിഞ്ഞു. രാജകുമാരനോടു തനിക്കുള്ള വേഴ്ച ഒരിക്കലും അദ്ദേഹത്തിന്റെ സ്ഥിതിക്കു യോജിച്ചതല്ലെന്നും, ഇനിയും താൻ അദ്ദേഹത്തിന്റെ പ്രേമചാപല്യങ്ങൾക്കു വഴിപ്പെട്ടാൽ അതിനെപ്പററി ചക്രവർത്തി അറിയാതിരിക്കയില്ലെന്നും അപ്രകാരം അറിഞ്ഞു കഴിഞ്ഞാൽ അകാലമരണം നിശ്ചയംതന്നെയെന്നും അവൾ ഓർക്കാതേയുമിരുന്നില്ല. അതുകൊണ്ടു ഇനി മുതൽ രാജകുമാരൻ തന്റെ അടുക്കൽ ആഗതനാകുമ്പോൾ, അദ്ദേഹത്തോടു തനിക്കുള്ള ദൃഢാനുരാഗത്തെ പ്രസ്പഷ്ടമാക്കരുതെന്നും, പററിയതുപോലുള്ള അബദ്ധങ്ങൾ ഇനിയും ആവർത്തിക്കപ്പെട്ടാൽ, അതു കൊട്ടാരത്തേയും സെലിമിനേയും ചക്രവർത്തിയെത്തന്നേയും അപമാനഗർത്തത്തിൽ ആഴ്ത്തിക്കളയുമെന്നും അവൾ ഉദ്ദേശിച്ചു. തന്മൂലം താൻ ഇനി മുതൽ "രത്നമാലക്കുമുമ്പുള്ള" നദീറയായിത്തന്നെ ജീവിക്കേണ്ടതാണെന്നും അവൾ തീരുമാനിച്ചുറച്ചു. ഒടുവിൽ അവൾ ഇപ്രകാരം പറഞ്ഞു. "എന്റെ അപരാധം അക്ഷന്തവ്യംതന്നെ. സംശയമില്ല.

കൊട്ടാരത്തിൽ എന്റെ നില എന്താണ്? അദ്ദേഹത്തിന്റെ നില എന്താണ്? അതൊന്നും ചിന്തിക്കാതെ അദ്ദേഹത്തിന്റെ പ്രേമത്തിനു കീഴടങ്ങിയ ഞാൻ അദ്ദേഹത്തെത്തന്നെ അധഃപതിപ്പിക്കയല്ലേ ചെയ്തതു! അദ്ദേഹം എന്നെ യഥാർത്ഥത്തിൽ സ്നേഹിക്കുന്നുണ്ടു. ഞാൻ അദ്ദേഹത്തെയും അതുപോലെ സ്നേഹിക്കുന്നു. പക്ഷെ ആത്മീയമായ ഈ ഗൂഢാനുരാഗത്തെപ്പററി അറിയുന്നവർ വളരെ ചുരുക്കമാണ്. ഇന്നലെ വരെ എനിക്കു കൊട്ടാരത്തിൽ എത്രയോ പരിശുദ്ധമായ ബഹുമതിയും, എത്രയോ ആശ്വാസജനകമായ ഉന്നതിയും ഉണ്ടായിരുന്നു! ഇന്നു ഞാൻ കേവലം സോഫിയേക്കാൾ ദുഷ്ടയായി. അദ്ദേഹത്തിന്റെ പ്രേമത്തിനു പാത്രമായ ഞാൻ എപ്രകാരം ആ സുമുഖനെ വേർപിരിഞ്ഞിരിക്കും? എപ്രകാരം ഞാൻ അദ്ദേഹത്തിന്റെ ആഗ്രഹങ്ങളെ തിരസ്കരിക്കും? രാജശാസനയേക്കാൾ ശക്തി പ്രേമശാസനക്കുണ്ടെന്നു പറയുന്നതു പരമാർത്ഥംതന്നെയാണ്. എതായാലും ഇനിമുതൽ, രാജകുമാരൻ രാജ്യഭരണം കയ്യേൽക്കുന്നതുവരെ അദ്ദേഹത്തിൽനിന്നും എന്റെ പ്രേമത്തെ മറച്ചുവെയ്ക്കുന്നതാണു നല്ലതു്! അപ്രകാരമല്ലെങ്കിൽ പിതൃതുല്യനായ ആ പുരോഹിതൻ പറഞ്ഞിട്ടുള്ളതുപോലെ കൊട്ടാരത്തിൽനിന്നും എനിക്കു വെട്ടുകിട്ടാതിരിക്കയില്ല. ദേവി എനിക്കു സസന്തോഷം സ്വാഗതമരുളുന്നുണ്ടെങ്കിലും, ഞാൻ ഇനിമുതൽ അപ്രകാരമുള്ള സ്വാതന്ത്ര്യങ്ങൾ അനുഭവിച്ചാൽ അതു അനർത്ഥകാരണമാകാതിരിക്കുന്നതെങ്ങിനെ? സോഫി ഇന്നുമുതൽ എന്നെ അപായപ്പെടുത്തുവാൻ ശ്രമിക്കാതിരിക്കയില്ല. ഫാത്തിമയെ വഴിയാധാരമാക്കിയ അയേഷാതന്നെയും ഈ സോഫിയേക്കാൾ എത്രയോ ഭേദം! ഞാൻ കൊട്ടാരത്തിൽ ദേവിയോടൊരുമിച്ചു താമസിക്കുന്നതായാൽ സോഫിക്കു എന്നോടുള്ള വൈരം വർദ്ധിക്കും. എന്നു മാത്രമല്ല, അവൾ അതിനെപ്പററി ഏതെങ്കിലും രീതിയിൽ ചക്രവർത്തിയെ അറിയിക്കാതിരിക്കുകയും ഇല്ല. അംബികാദേവിയുടെ ദാസിയായ ഞാൻ ഇന്നു മുതൽ അവരോടൊപ്പം പെരുമാറുന്നതു് ഒരിക്കലും വിഹിതമല്ലാത്തതുകൊണ്ടു, രാജകുമാരൻ നിർദ്ദേശിച്ചതുപോലെ ആ ഗൂഢമുറിയിൽ തന്നെ താമസിക്കുകയാണു നല്ലതു്. ഇനി മുതൽ സെലിം രാജകുമാരൻ രാജകുമാരനായും, ദാസി നദീറ, ദാസിയായും ഇരിക്കുന്നതാണുത്തമം. കൊട്ടാരത്തിൽ എന്തു രഹസ്യസംഗതികൾ നടന്നാലും അതു ലോകമൊട്ടുക്കു അറിയാതിരിക്കയില്ല. ആ സ്ഥിതിക്കു ഇവ്വക സംഭവങ്ങൾ ചക്രവർത്തി

അറിഞ്ഞു കഴിഞ്ഞാൽ പിന്നെ ഇവളുടെ സ്ഥിതിയെന്തു്! ദേവിയ്ക്കു
ന്നതുപോലെ ചക്രവർത്തിക്കും എന്നെ വളരെ കാര്യമാണു്. പക്ഷെ
ഈ രീതിയിൽത്തന്നെ എന്റെ ജീവിതത്തെ തുടന്നാൽ ചക്രവർത്തി
യുടെ ശിക്ഷക്കു ഞാൻ പാത്രമാകേണ്ടിവരും. ദേവിയുടെ ആജ്ഞയെ
നിരാകരിക്കുവാൻ രാജകുമാരനു ശക്തി ഉണ്ടായതുപോലെ ചക്രവ
ർത്തിയുടെ ആജ്ഞയെ ലംഘിക്കുവാൻ, കുമാരനെന്നല്ല, ഈ ലോക
ത്തിൽ ആരും തന്നെ പ്രാപ്തനല്ല. ഞാൻ എല്ലാം കാത്തുനിന്നു പ്ര
വർത്തിക്കാത്ത പക്ഷം അനുഭവങ്ങൾ എന്തെല്ലാമായിരിക്കാമെന്നു മ
നസ്സിലായിക്കഴിഞ്ഞു. വിവേകം മനുഷ്യനു നൽകപ്പെട്ടിട്ടുള്ളതിന്റെ
ഉദ്ദേശം, അതിനെ ഉപയോഗിച്ചു് ആപത്തുകളെ ദൂരീകരിക്കുവാനാ
ണു്. ആ സ്ഥിതിക്കു ഞാൻ അപകടങ്ങളിലേക്കാണു കുതിച്ചു ചാടു
ന്നതെന്നു് ഇനിയെങ്കിലും മനസ്സിലാക്കാതെ കഴികയില്ല. മാതാവി
ന്റെ മരണമൊഴികളും, പുരോഹിതന്റെ ഉപദേശങ്ങളും, ഞാൻ
പലപ്പോഴായി കണ്ടിട്ടുള്ള ദുസ്സ്വപ്നങ്ങളും എന്റെ ജീവിതത്തിന്റെ
അപകടങ്ങളെ ദ്യോതിപ്പിക്കുന്ന ദുർന്നിമിത്തങ്ങളായി പരിഗണിക്ക
പ്പെടേണ്ടവയാണു്. ഞാൻ ആരാണു്! കേവലം ഒരു പരിചാരികമാ
ത്രം! ഞാൻ നില്ക്കുന്നതെവിടെ? അതിശൂരനും, അനേകം രാജാക്ക
ന്മാരെ ഒററ നോട്ടംകൊണ്ടു അധഃപതിപ്പിച്ചു സാമ്രാജ്യം മുഴുവനും
അടക്കി ഭരിക്കുന്ന അക്ബർപാദുഷായുടെ കൊട്ടാരത്തിൽ! ഞാൻ
സ്നേഹിക്കുന്നതാരേയാണു്? ആ ചക്രവർത്തിയുടെ സീമന്തപുത്രനെ
ത്തന്നെ! ഛേ! മനസ്സേ!! നീ അവിവേകം പ്രവർത്തിക്കുന്നുവോ? നി
ലക്കു നില്ക്കുവാൻ കഴിയാത്തതിന്റെ ദോഷമാണിതെല്ലാമെന്നു പ്ര
ത്യേകിച്ചും പറയേണ്ടതില്ല. അനാഥയായി, നിരാശ്രയയായി അ
ന്തഃപുരത്തിൽ വന്നു ചേർന്നപ്പോൾ ഉടൻ തന്നെ എന്റെ പേരിൽ
കരുണതോന്നി, മററുള്ളവരിൽ നിന്നും എന്നെ ഏററവും വിശ്വസി
ച്ചു, എന്റെ സകലസൌഭാഗ്യങ്ങളേയും കാംക്ഷിക്കുന്ന ദേവി അം
ബികാകുമാരിറാണിയുടെ പ്രാണനാഥനെ സ്നേഹിക്കുന്ന ഞാൻ എ
ത്രയോ നീചതരമായ സ്വാമിദ്രോഹമാണു ചെയ്യുന്നതു്! കഷ്ടം! അദ്ദേ
ഹത്തിന്റെ മുഖത്തു പ്രേമത്തോടുകൂടി നോക്കുന്നതു തന്നെയും ദേവി
യെ വഞ്ചിക്കുന്നതിനു സമമായിരിക്കെ, അതൊന്നും കരുതാതെ അ
ദ്ദേഹത്തിന്റെ ധർമ്മപത്നിയെന്ന നിലയിൽ ഇന്നലെ പെരുമാറിയ
തെല്ലാം തന്നെ ദേവിയെ മുഷിപ്പെടുത്തുന്നതു തന്നെയാണു്. പ
ക്ഷെ ഇതിനെല്ലാം കാരണം ആ കത്തു മാത്രമാണല്ലോ. സോഫി
യുടെ കൈസ്പർശം അതെപ്രകാരം അകപ്പെട്ടുവെന്നറിയുന്നതു അ

ത്ഭുതകരമായിരിക്കും. ദേവി, എത്രയോ സുശീലയും, പരിശുദ്ധയുമാണ്! പെട്ടെന്നുണ്ടായ കോപംകൊണ്ട് അവർ എന്നെ ഹിംസിച്ചിരുന്നെങ്കിൽ ഞാൻ ഭാഗ്യവതിയാകുമായിരുന്നു! എതായാലും ഇനി എങ്കിലും ഞാൻ വളരെ സൂക്ഷിച്ചിരിക്കേണ്ടതാണ്. ലൌകികരീതികളിൽ പരസ്പരച്ചേർച്ചയില്ലാത്ത യുവതീയുവാക്കന്മാർ, അവരുടെ പ്രേമം, ആന്തരമായി എത്രതന്നെ ദൃഢപ്പെട്ടിരുന്നാലും, ലോകത്തിൽ പല ദുരിതങ്ങളും അനുഭവിക്കേണ്ടതായിവരും. പക്ഷെ രാജസ്ഥാനത്തെ അപമാനത്തിൽ ആഴ്ത്തിക്കളയുന്ന പ്രേമമാണ് എനിക്കുള്ളതെങ്കിൽ ഞാൻ വളരെ പാപിയും വധശിക്ഷക്കുകൂടി അർഹയും ആണ്. ദേവിയെ ചെന്നു കണ്ട്, അനുവാദം വാങ്ങി ശുദ്ധമന്ദിരത്തിലേക്കു തന്നെ പോകാം" ഇപ്രകാരം നദീറ വിചാരിച്ചുകൊണ്ടും മേലാൽ ചെയ്യേണ്ടതായ പലതും തീരുമാനിച്ചുകൊണ്ടും ആരാമത്തിൽ നിന്നും അന്തഃപുരത്തിലേക്കു നടന്നു.

നദീറയെ കണ്ട ഉടൻ ഒന്നു മന്ദഹസിച്ചുകൊണ്ടു, ദേവി, അവളെ ഉപചരിക്കുവാൻ ആരംഭിച്ചു. ദേവിയുടെ ഉദ്യമത്തെ തടഞ്ഞുകൊണ്ടു നദീറ പറഞ്ഞു:—

"തിരുമേനി! അപരാധിനിയായ അടിയനെ ശിക്ഷിക്കേണ്ടതു് അവിടത്തെ കടമയാണ്. അവിടുന്നു പ്രീതിയോടുകൂടി എനിക്കു നൽകിയ സ്വാതന്ത്ര്യം എന്നെ ശിക്ഷിക്കുന്നതിൽ കൂടുതൽ വേദനിപ്പിക്കുന്നു. എന്നാൽ എനിക്കു മറ്റൊരുകാര്യം ഉണർത്തിക്കുവാനുണ്ടു്. ഇന്നുമുതൽ ഞാൻ അവിടത്തെ പഴയ നദീറയായി തന്നെ പെരുമാറുവാൻ കനിഞ്ഞനുവദിക്കണം. അതു തന്നെയാണ് എനിക്ക് ഏററവും ഇഷ്ടം. അപ്രകാരമൊരു പദവിയിൽ മാത്രമേ ഇവൾക്കാശയുള്ളു. ഇനിമുതൽ അവിടത്തെ ജീവിതേശ്വരനെപ്പററി പ്രേമത്തോടുകൂടി നോക്കുകയോ, പ്രേമചാപല്യത്തിനു് അടിമപ്പെട്ടു രാജകുടുംബത്തെ അപമാനത്തിൽ ആമഗ്നം ആക്കുകയോ, ഉണ്ടാകയില്ലെന്നു്—" നദീറ ഇത്രയും പറഞ്ഞു പ്രതിജ്ഞചെയ്യുവാനായി ആരംഭിക്കുന്നതിനു മുൻപു് ദേവി നദീറയുടെ അടുക്കൽ ചെന്നു് അവളുടെ വക്ത്രത്തെ തന്റെ വലതു കരാംബുജം കൊണ്ടു പൊത്തിപ്പിടിച്ചു. ദേവിയുടെ മുഖകമലം ചുവന്നു; നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി; ദേവി സഗദ്ഗദമരുളി:—

"ഓമനക്കുട്ടീ! നീ അപ്രകാരം പ്രതിജ്ഞ ചെയ്യരുതു്. അതു് എന്നെ കൊല്ലുന്നതിനു തുല്യമാണ്. ഞാൻ എന്തൊന്നിനെ ഉദ്ദേശി

ച്ചാണു നിന്നോ എന്നോടൊപ്പം കരുതുന്നതു്, അതു നീ കട്ടതായ പ്രതിജ്ഞകൊണ്ടു പ്രതിരോധിക്കുന്ന പക്ഷം എൻെറ ആഗ്രഹം നശിക്കയില്ലേ? എൻെറ ജീവിതം മുഴുവനും പ്രാണനാഥൻെറ പ്രീതിക്കു വേണ്ടി മാത്രം വിനിയോഗിക്കുന്ന സ്ഥിതിക്ക് അദ്ദേഹത്തിനു് ഏതെങ്കിലും ഒരു സ്ത്രീയിൽ പ്രേമമുണ്ടായാൽ ആ സ്ത്രീയേ അല്ലാ, ആ പ്രേമത്തെ ആരാധിക്കേണ്ടതു് ഉത്തമസ്ത്രീയുടെ കടമയല്ലേ? നീ ഇപ്രകാരം പ്രതിജ്ഞ ചെയ്താൽ അതിൽവെച്ച സങ്കടം ആൎക്കാണുണ്ടാകുന്നതു്? രാജകുമാരനു തന്നെയാണല്ലോ! അദ്ദേഹത്തെ സങ്കടപ്പെടുത്തുന്നതിനു പകരം നീ എന്നെ വധിച്ചാലും എനിക്കു ലേശവും സങ്കടമില്ല. അതുകൊണ്ടു നീ അപ്രകാരം പ്രതിജ്ഞ ചെയ്യരുതെന്നു നിൻെറദാസിയെന്നനിലയിൽക്കൂടി യാചിക്കുവാൻ ഞാൻ മടിക്കുന്നില്ല."

ദേവി ഇത്രയും പറഞ്ഞു വിരമിച്ചപ്പോൾ നദീറ ഇപ്രകാരം സമാശ്വസിപ്പിച്ചു:—

"ദേവീ! തിരുമേനിയുടെ പ്രേമത്തിനു ഞാൻ പാത്രമായിരിക്കാം എന്നാൽ അതിലുണ്ടാകാവുന്ന ഗൌരവഫലങ്ങളെപ്പററി ആലോചിക്കുന്തോറും എനിക്കു വളരെ ഭയമാണുണ്ടാകുന്നതു്. ഇവിടെ നടക്കുന്ന സംഗതികളെല്ലാം തന്നെ ഒന്നൊഴിയാതെ കൊട്ടാരത്തിൽ ധരിപ്പിക്കുന്നതിനു് പലരും ശ്രമിക്കുന്നുണ്ടാകും. ആ സ്ഥിതിക്കു ഞാൻ കേവലം ദാസിയെന്ന നിലവിട്ടു വല്ലതും പെരുമാറിയാൽ അതിൻെറ അനുഭവം എല്ലാവൎക്കും ക്ലേശമാണു്. അതുകൊണ്ടുമാത്രമാണു് ഞാൻ ഇപ്രകാരം അറിയിച്ചിട്ടുള്ളതു്. എതായാലും ഇനിമുതൽ ഞാൻ മെഹർ താമസിച്ചിരുന്ന ഗൂഢമുറിയിൽ പാൎത്തുകൊള്ളുവാൻ അവിടുന്നു അനുവദിച്ചാൽ മതി. അപ്രകാരമാണെങ്കിൽ ചക്രവൎത്തി സംഗതികൾ അറിയാതിരിക്കുമല്ലോ. അദ്ദേഹം അറിയുന്നപക്ഷം അനന്തരഫലം എന്തായിയിരിക്കുമെന്നു ഊഹിക്കുവാൻകൂടി ബാക്കിയുള്ളവൎക്കു പ്രാപ്തിയില്ല. കേവലം പരിചാരികാസ്ഥിതിയിൽ കഴിഞ്ഞുകൂടുന്ന ഒരു ബാലികയായ ഞാൻ പ്രവൎത്തിച്ചിട്ടുള്ളതെല്ലാംതന്നെ അക്രമങ്ങളാണു്. പക്ഷെ അതിൽ ഞാൻ മാത്രമല്ല കുററക്കാരിയെന്നു ഓൎക്കുമ്പോഴാണു് എനിക്കു സമാധാനമുള്ളതു്. അതുകൊണ്ടു ആ ഗൂഢമുറിയിൽ താമസിക്കുവാൻ എന്നെ അനുവദിക്കണം."

നദീറയുടെ അപേക്ഷയെ സമ്മതിച്ചുകൊണ്ടു ദേവി അരുളി:— നീ പറഞ്ഞതു് പരമാൎത്ഥമാണു്. നീ ഇനിമുതൽ ആ ഗൂഢമുറിയിൽ തന്നെ പാൎത്തുകൊൾക. ആഹാരവും മററും ഞാൻ അവിടെ കൊടുത്തയച്ചുകൊള്ളാം. ഇനി വല്ലപ്പോഴും മാത്രം ഇവിടെ വന്നാൽമതി!

നിനക്കു അവിടത്തെ താമസം സുഖമായിത്തീരുവാൻ ഞാൻ പ്രാൎത്ഥി ക്കുന്നു. നീ രാജകുമാരനോടു ഒരിക്കലും വിരോധമായിരിക്കരുതു്. അ ദ്ദേഹത്തെ സങ്കടപ്പെടുത്തുന്നതു എന്നെ കൊല്ലുന്നതിനു തുല്യമാണെ ന്നു നീ വിചാരിക്കണം. നിന്നെ ഞാൻ ഒരിക്കലും ഹനിക്കുവാൻ അ ഗ്രഹിക്കുന്നില്ല. നീ എന്നെ ഹനിക്കരുതെന്നാണു് എന്റെ അപേ ക്ഷ. എന്നാൽ നീ അങ്ങോട്ടുതന്നെ പൊയ്ക്കൊള്ളുക.”

നളീം ദേവിയുടെ അടുക്കൽനിന്നും യാത്രപറഞ്ഞു പിരിഞ്ഞതി നുശേഷം, നേരെ, മെഹർ പാൎത്തിരുന്ന ഗൂഢമുറിയിലേക്കു പോയി അവൾക്കു ആ മുറിയിൽ പ്രവേശിക്കുന്നതിനുള്ള മാൎഗ്ഗം നല്ല നിശ്ചയ മില്ലായിരുന്നുവെങ്കിലും ഇതിനുമുൻപു് ഒന്നുരണ്ടുപ്രാവശ്യം പോയിട്ടു ള്ള ഊഹംകൊണ്ടു ഒരു വിധത്തിൽ വഴി തെറ്റാതെ ആ മുറിയുടെ പാത്തുക്കൽ എത്തി. അവിടെ ചെന്ന ഉടൻതന്നെ കൃത്രിമരീതിയിൽ ഘടിപ്പിക്കപ്പെട്ടിരുന്ന ഒരു ഭിത്തിയിൽ അവൾ അറിയാതെ സ്പൎശിക്ക യും, പൊടുന്നനവേ, ആ ഭിത്തി തുറക്കുകയും, അവൾ ഒരു ഇരുട്ടു മു റിയിൽ അകപ്പെടുകയും ചെയ്തു! അവൾ ആ മുറിയിൽ അകപ്പെട്ട ആ മാത്രയിൽതന്നെ അതിന്റെ ഭിത്തികളെല്ലാം വീണ്ടും ബന്ധിക്ക പ്പെട്ടു. ഭയങ്കരമായ ഇരുട്ടുമുറിയിൽനിന്നു പുറത്തേക്കു പോരുന്നതിനു അവൾ വളരെ ശ്രമിച്ചുവെങ്കിലും യാതൊരു ഫലവും ഉണ്ടായില്ല. ആൾപാൎപ്പില്ലാത്ത ഇരുട്ടറയിൽ കിടന്നു ഉറക്കെ കരഞ്ഞിരുന്നാൽ തന്നെയും, വനരോദനംപോലെ അതു വിഫലമാകയേ ഉള്ളുവെന്നു ആ സാധു അറിഞ്ഞിരിക്കയില്ല. നദീപ്രവാഹത്തിൽ അകപ്പെട്ടുപോ യാൽ മനുഷ്യൻ ഒരു വയ്ക്കോൽതുരുമ്പുകൂടി പ്രാണരക്ഷക്കുള്ള ഉപായ മാണെന്നു കരുതുന്നതു മൌഢ്യംകൊണ്ടല്ലല്ലോ!

## ഇരുപത്തഞ്ചാം അദ്ധ്യായം

യമുനാതീരത്തിൽ അനേകം വിശിഷ്ടമന്ദിരങ്ങൾ പരിലസിക്കുന്നുണ്ട്. ചക്രവൎത്തിക്കും പരിവാരങ്ങൾക്കും വേനൽക്കാലങ്ങളിൽ സുഖവാസത്തിനായും, മററു ആഘോഷാവസരങ്ങളിൽ താമസിക്കുന്നതിനായും നിൎമ്മിതങ്ങളായിട്ടുള്ള ഈ രമ്യഹൎമ്മ്യങ്ങളിൽ പലതും ആൾപാൎപ്പില്ലാതെ പരിരക്ഷിക്കപ്പെട്ടു പോരുന്നതാണു. അനാഥാലയങ്ങളിൽ സാധാരണയായി കണ്ടുവരാറുള്ള നിരാശ്രയത്വം ഈ കെട്ടിടങ്ങളിൽ ഒന്നിനേയും ബാധിച്ചിരുന്നില്ല. ചക്രവൎത്തിയുടെ പ്രത്യേകമായ ആജ്ഞയും നിഷ്കൎഷയും അനുസരിച്ചു അവയിൽ മിക്കതും കേടുപാടു പോക്കി പരിരക്ഷിക്കുന്നതിനു ഉദ്യോഗസ്ഥന്മാർ നിയമിതരായിട്ടും ഉണ്ട്. എങ്കിലും അലസതയുടേയും അനാസ്ഥയുടേയും കാരുണ്യം കൊണ്ട് ഏറെ നാളായി മനുഷ്യവൎഗ്ഗത്തിന്റെ ശ്വാസമാരുതൻകൂടി ഏല്ക്കുന്നതിനു ഭാഗ്യമില്ലാത്തവയായി തീൎന്നിട്ടുള്ള ഒന്നുരണ്ടു കെട്ടിടങ്ങൾ നദീതീരത്തിൽ നിന്നും കുറച്ചു അകലെ ഉണ്ടായിരുന്നു. ഇവയുടെ ദുരവസ്ഥ കണ്ടാൽ, രാജസ്ഥാനവും ആയി യാതൊരു ബന്ധവുമില്ലാത്തവയായിരുന്നുവെന്നു ഊഹിക്കുവാനും വിഷമമുണ്ടായിരുന്നില്ല. അക്ബർ ചക്രവൎത്തി സിംഹാസനസ്ഥനാകുന്നതിനു എത്രയോ കാലം മുൻപു — മുഗൾ സാമ്രാജ്യം തന്നേയും സ്ഥാപിക്കുന്നതിനു എത്രയോ വത്സരങ്ങൾക്കു മുൻപു — അവിടെ സ്ഥിതി ചെയ്യുന്ന ആ രണ്ടു കെട്ടിടങ്ങളു , ആർ പണിയിച്ചിട്ടുള്ളതാണെന്നോ, എന്താവശ്യത്തിലേക്കു വേണ്ടി നിൎമ്മിക്കപ്പെട്ടിട്ടുള്ളതാണെന്നോ ആൎക്കും തന്നെ അറിവില്ല. അവയുടെ നിൎമ്മാണരീതിയെപ്പററി നിരീക്ഷിക്കുന്നതായാൽ ഉദ്ദേശം 400 സംവത്സരങ്ങൾക്കു മുൻപു ഭാരതത്തിൽ പ്രചരിച്ചിരുന്ന ശില്പസമ്പ്രദായത്തെയാണു അവ അനുകരിച്ചിരുന്നതെന്നു ചരിത്രപണ്ഡിതന്മാൎക്കു അറിവാൻ കഴിയുന്നതാണു. അനേകവൎഷകാലമായി ആൾ പാൎപ്പില്ലാതെ, ദിവാന്ധഗോത്രത്തിലുള്ള ചില ജന്തുക്കൾക്കു സവാരി ചെയ്യാനും സല്ലപിക്കാനും വേണ്ടി ഒഴിഞ്ഞിട്ടിരിക്കുന്ന ഈ കെട്ടിടങ്ങളിൽ ഒന്നിൽ കുറച്ചുദിവസങ്ങളായി ആരോ പാൎക്കുന്നുണ്ടായിരുന്നതിന്റെ ചില ലക്ഷണങ്ങൾ പ്രത്യക്ഷമാകാതിരുന്നില്ല. അവയെ ചുററി പണിയിക്കപ്പെട്ടിട്ടുള്ള കരിങ്കന്മതിൽ അഴക്കുകളഞ്ഞു തുടച്ചു വൃത്തിയാക്കിയിട്ടുള്ളതായും, അതിനുള്ളിൽ പുതുതായി ഒരു ആരാമം നിൎമ്മിച്ചിട്ടുള്ളതായും, അതിനും പുറമേ ചില

ഴപ്പോൾ വളരെ ദീപ്തിമത്തുകളായ വിളക്കുകൾ, രാത്രി കാലങ്ങളിൽ എരിയുന്നതായും പലരും കണ്ടു് അത്ഭുതപ്പെട്ടിട്ടുണ്ടു്. എന്നു മാത്രമല്ല, ചില സമയങ്ങളിൽ ചില സ്ത്രീകളും മാന്യന്മാരും, അവിടെ വളരെ ആദരവോടും വണക്കത്തോടുംകൂടി അങ്ങിങ്ങു വണങ്ങി നില്ക്കുന്നു. നദീതടത്തിൽ നിന്നും അല്പംദൂരെ സ്ഥിതി ചെയ്തിരുന്നതുകൊണ്ടു കുറച്ചു നാളത്തേക്കു, അവിടെ ആൾപ്പാർപ്പുള്ളതായി ആരും തന്നെ അറിഞ്ഞിരുന്നില്ല. അപ്രകാരമറിഞ്ഞപ്പോൾ പലരും പല വിധത്തിലും സംസാരിച്ചു തുടങ്ങി. ആ കെട്ടിടം ഒരു *ബങ്കാളബ്രാഹ്മണന്റെ വകയായിരുന്നുവെന്നും, അദ്ദേഹത്തിന്റെ വംശത്തിൽ പെട്ടവരിൽ ആരോ ചിലരാണു് അവിടെ താമസിക്കുന്നതെന്നും, ചിലർ പറഞ്ഞു പരത്തി. വേറെ ചിലർ, അവിടെ താമസിക്കുന്നതു മനുഷ്യരല്ലെന്നും, മനുഷ്യർ അപ്രകാരമുള്ള കെട്ടിടങ്ങളിൽ താമസിക്കയില്ലെന്നും, ഏതോ ചില ഭൂതപ്രേതങ്ങൾ രാത്രി സമയത്തു് അവിടെ വരികയാണെന്നും പറയാതിരുന്നില്ല.

മുൻപ്രസ്താവിക്കപ്പെട്ടിട്ടുള്ള ഈ കെട്ടിടത്തിനു് അല്പം കിഴക്കു മാറി, രാജപാതയിൽനിന്നും ഒഴിഞ്ഞു്, ഒരു വലിയ വെൺപറമ്പു് ഒരു കാലത്തു ശ്മശാനമായിരുന്നു. ഇന്നും അതു് അത്യാവശ്യസമയങ്ങളിൽ ഒരു ശ്മശാനത്തിന്റെ ആവശ്യങ്ങളെ നിറവേറ്റുന്നുണ്ടു്. ദില്ലീസാമ്രാജ്യം ഹിന്ദുരാജാക്കന്മാരാൽ ഭരിക്കപ്പെട്ടിരുന്ന കാലത്തു, ബ്രാഹ്മണരുടെ ആവശ്യത്തിലേക്കായി പട്ടണത്തിനടുത്തു, നദീതീരത്തിൽ, ഒരു ശ്മശാനം വേണമെന്നു നിശ്ചയിച്ചു് അക്കാലംമുതൽ ഒഴിച്ചിടപ്പെട്ടിട്ടുള്ള വെൺപറമ്പാണു് ഈ പ്രദേശം. ഇന്നും ചിലപ്പോഴെല്ലാം, അനാഥപ്രേതങ്ങളെയും, വഴികളിലും തെരുവുകളിലും കിടന്നു ജീവിതയാത്ര അവസാനിപ്പിച്ചു പോരുന്നവരുടെ "പ്രപഞ്ചപ്പടു തൊണ്ടു" കളെയും അടക്കം ചെയ്യുന്നതിനു് ഈ പ്രദേശം ഉപയുക്തമായിരുന്നു. തന്മൂലം സാധാരണ ജനങ്ങൾ ഈ ദുരിതസങ്കേതത്തെ കാണുന്നതിനുപോലും കാംക്ഷിച്ചിരുന്നില്ല. പക്ഷേ, ഈ പറമ്പിനു് അടുത്തുതന്നെ, ഈയ്യിടെ ഒരു ചെറിയ പുരവെച്ചു ആരോ പാർക്കുന്നുണ്ടെന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളും അവിടെ കാണുന്നുണ്ടു് ചുടലമാട, ചുടലഭൂതം, എന്നിത്യാദി ചുടല വർഗ്ഗത്തിൽ ഉൾപ്പെട്ട വല്ല അദൃശ്യരൂപികളും, തങ്ങളുടെ അവകാശത്തെ പ്രസ്പഷ്ടമാക്കുന്നതിനു വേണ്ടി, സ്ഥിരതാമസം ഉറപ്പിച്ചു അവിടെ പാർക്കുന്നുണ്ടായിരിക്കാം. അല്ലാതെ ചുടലക്കളത്തിൽ പുരവെച്ചു് അവിടെ പാർക്കു

വാൻ മനുഷ്യരാരുംതന്നെ കൊതിക്കയില്ല: നിശ്ചയം. അവിടെ പാ ക്കുന്നതാരാണ്? അയാളുടെ ആകൃതിയെന്ത്? പെരുമാറ്റങ്ങൾ എ ന്തെല്ലാം? എന്നു നമ്മൾക്കൊന്നു സൂക്ഷിക്കാം. ഏതായാലും ആൾ അസാധാരണനൻ തന്നെയാണ്. അവിടെ അതിദീർഘകായനായ ഒ രു വിരൂപി മാത്രമേ താമസമുള്ളു. മനുഷ്യരൂപത്തിലുള്ള അംഗങ്ങ ളെല്ലാംതന്നെ യഥാസ്ഥാനങ്ങളിൽ അയാൾക്കും ഉണ്ട്. അവ യിൽ കൂടുതലായി ഒന്നുംതന്നെ കാണാനുമില്ല. ഉദ്ദേശം അമ്പതു വ യസ്സ് പ്രായം തോന്നിക്കുന്ന ആ ആൾ ഒരു ചെറിയ ബാലനെപ്പോ ലെ ആയാസമുള്ളവനാണ്. അയാളുടെ വേഷം ഏതാണ്ടു മനുഷ്യ വേഷത്തോടൊക്കെയല്ലാതെ, അതുപോലെ തന്നെയായിരുന്നുവെ ന്നു തീർത്തു പറവാൻ നിവൃത്തിയില്ല. മനുഷ്യരിൽതന്നെ ചിലർ, കീ റിയതും മുഷിഞ്ഞതുമായ വസനങ്ങൾധരിക്കയില്ലെന്നു നിർബ്ബന്ധമുള്ള പോലെ ഇയ്യാൾക്കു മറ്റൊരു നിർബ്ബന്ധമുണ്ടായിരുന്നതുപോലെതോ ന്നുന്നു. അയാളുടെ നിർബ്ബന്ധം, താൻ ഒരിക്കലും കീറാത്തതും മു ഷിയാത്തതുംആയ വസ്ത്രങ്ങൾ ഉടുക്കുകയില്ലായെന്നതായിരുന്നുവെന്നു തോന്നത്തക്കവണ്ണം,അയാളുടെവസ്ത്രങ്ങളെല്ലാംതന്നെ കീറിപ്പറിഞ്ഞും കരിപുരണ്ടുംഇരുന്നു. അയാളുടെ കൈയ്യിൽ എപ്പോഴും ഒരുഭാണ്ഡവും ദണ്ഡും കാണാറുണ്ട്. ഭാണ്ഡത്തിനകത്തു ബ്രഹ്മാണ്ഡം മുഴവനും അ ടങ്ങിയിട്ടുള്ള മർത്തിരി, അതിനെ അത്രക്കു ഭദ്രമായിട്ടാണ് ഈ കിഴ വൻ സൂക്ഷിക്കുന്നത്. നല്ല ഉറപ്പുള്ള ഏതോ വൃക്ഷത്തിന്റെ സാര മായ ഒരു ഭാഗത്തെ പ്രസ്പഷ്ടമാക്കത്തക്ക രീതിയിൽ, ദണ്ഡു വളരെ നീളവും വണ്ണവും ഉള്ളതായിരുന്നു. വിരൂപികളിൽ ഒന്നാം സമ്മാ നത്തിന് അർഹനായ ഈ മനുഷ്യശരീരി, കുളിക്കുക, പല്ലുതേക്കുക, ഉ റങ്ങുക, ആഹാരം കഴിക്കുക, ചിരിക്കുക, വർത്തമാനം പറയുക,— എ ന്നിത്യാദി മനുഷ്യസാധാരണമായ പ്രവൃത്തികളുമായി ഒരു കാലത്തും ബന്ധിക്കപ്പെട്ടിട്ടില്ലെന്നും അത്തരം പ്രവൃത്തികൾ ലോകത്തിൽ വരു ന്നതിനു മുമ്പു മനുഷ്യർ എപ്രകാരം ജീവിച്ചിരുന്നുവെന്നു കാ ണിയ്ക്കുന്നതിലേക്കായി ഒരു ഉദാഹരണം പോലെയാണു താൻ ജീവിയ്ക്കുന്നതെന്നും, തോന്നത്തക്ക വിധത്തിൽ ഒരു കാലത്തും അയാൾ അവയിലൊന്നിലും ഏർപ്പെട്ടിരുന്നതായിട്ടറിയുന്നില്ല. എ ന്നാൽ ശ്വാസോഛ്വാസംചെയ്യുക, കണ്ണു നിമീലനംചെയ്യുക, എന്നീ രണ്ടു പ്രവൃത്തികൾ ചെയ്തിരുന്നതായി ചിലപ്പോൾ അയാളുടെ പുര യുടെമേൽക്കൂടെ ശ്വാസവേഗത്താൽ, നെടുവീർപ്പു വിടുമ്പോൾ, ഉത്തേജ നം ചെയ്യപ്പെട്ടിരുന്നതിൽനിന്നും അറിവാൻ കഴിഞ്ഞിരുന്നു. ഞെ

ങ്ങുക, മൂളുക, ചുമക്കുക, കരക്കുക എന്നിത്യാദി മൃഗങ്ങളുടെ ചില ശബ്ദങ്ങൾ അയാളിൽ നിന്നും സദാപി പുറപ്പെട്ടു കൊണ്ടിരുന്നുവെന്നുതന്നെ പറയാം.

ഇനി അയാളുടെ പുരയെന്നു പറയുന്നത് എന്താണെന്നു നോക്കാം. പ്രേതങ്ങളെ ചുട്ടെരിച്ചതിനുശേഷം ശ്മശാനങ്ങളിൽ ശേഷിക്കപ്പെടാറുള്ള തടിക്കഷണങ്ങളെല്ലാംതന്നെ കൊണ്ടുവന്നു ഒരു കൂട്ടുണ്ടാക്കി ഇലകൾകൊണ്ടും ചില വസ്ത്രഖണ്ഡങ്ങൾകൊണ്ടുംകൂടി, നാലുവശങ്ങളിലും കുറച്ചു മണ്ണുകൂട്ടി മോടിപിടിപ്പിച്ചിട്ടുള്ളതായിരുന്നു അയാളുടെ ഗൃഹം. അതിനുള്ളിൽ നാലു കരിങ്കൽക്കഷണങ്ങളും, അടുപ്പിന്റെ ആകൃതിയിൽ നിക്ഷേപിക്കപ്പെട്ടിരുന്ന ആ കല്ലുകളുടെ നടുക്കു ഒരു വലിയ ഗൃഹംപോലെയുള്ള അളയും, എരിഞ്ഞ ചില തടിക്കഷണങ്ങളും, രണ്ടുമൂന്നായി നുറുങ്ങിയ ഒരു ചെമ്പുപാത്രവും, ഒരു കെട്ടു ഗോതമ്പുവക്കോലും, ഒന്നുരണ്ടു് അരണക്കുഞ്ഞുങ്ങളും, ഒരു ഹുക്കാക്കുഴലും, ഒരു വശത്തു കുറച്ചു കരിയും, വേറെ ഒരു വശത്തു കുറച്ചു ചാരവും ആ ഗൃഹത്തിന്റെ പ്രധാനഭാഗങ്ങളായി പരിലസിച്ചു. ഈ വക സാമഗ്രികളോടുകൂടി, ചുടലസാമ്രാജ്യാധിപനായി അവിടെ വസിക്കുന്ന പണ്ടാര അറുകല പകൽ മിക്കപ്പോഴും അവിടെത്തന്നെ കാണുക പതിവാണ്. ഉറക്കമില്ലാത്ത ആ ജന്തു ആഹാരവുമായിപ്പിണങ്ങിപ്പിരിഞ്ഞിട്ടു അനേക ശതാബ്ദം കഴിഞ്ഞതുപോലെ അയാളുടെ ദേഹത്തിന്റെ കാണാവുന്ന ഭാഗങ്ങളെല്ലാം അസ്ഥിഖണ്ഡത്താൽ പ്രസ്രഷ്ടമായിരുന്നു. നേരം സന്ധ്യയായിക്കഴിഞ്ഞാൽ ദണ്ഡും ഭാണ്ഡവും ഭേസി ചുടലനാഥൻ അവിടെനിന്നും ഇറങ്ങും. ഇറങ്ങിക്കഴിഞ്ഞാൽ പ്പിന്നെ എങ്ങോട്ടാണു പോകുന്നതെന്നു ആക്കും ഒരു നിശ്ചയവും ഇല്ല. ചിലപ്പോഴെല്ലാം രാത്രിയിൽത്തന്നെ തിരിച്ചു വരുകയും ചെയ്യും. വന്നാൽ ഉടൻതന്നെ തന്റെ പ്രേമഭാജനമായ ഹുക്കാദേവിയെ മടിയിലിരുത്തി താലോലിക്കയും ചുംബിക്കയും, ഹൃദയംഗമമായി ആശ്ലേഷിക്കയും ചെയ്യാതിരിക്കയില്ല. ഇടക്കിടക്കു ഒന്നുരണ്ടു ചുമയും ഉണ്ടായിയെന്നുവരാം. ചില രാത്രികളിൽ ഈ ജന്തു ചുമയ്ക്കുന്ന ശബ്ദംകേട്ടു നദിയിൽ കുളിച്ചുകൊണ്ടിരുന്നവർ ഭയപ്പെട്ടതായും; അറുകലയുടെ അലർച്ചയാണെന്നു നിശ്ചയിച്ചു അവർ കുളിക്കാതെ തന്നെ ഓടി രക്ഷ പ്രാപിച്ചതായും കേട്ടിട്ടുണ്ട്. അതിൽപിന്നിട്ടു രാത്രിയായിക്കഴിഞ്ഞാൽപ്പിന്നെ അവിടെ എങ്ങുംതന്നെ ആളുകൾ ഇരിക്കയോ, കുളിക്കുകയൊ ചെയ്യാറു പതിവില്ല. ഈ ജന്തു അവിടെ താമസം തുടങ്ങി

യതിൽ പിന്നീട് ആളുകൾ ആ വഴിയെ നടക്കുകതന്നേയും ചുരുക്കമായിത്തീൎന്നു. പലരും അയാളെ രാജപാതകളിലും മററും അസമയത്തു കണ്ടിട്ടുണ്ടെന്നും, അയാൾ ചുടലമാടൻതന്നെയാണെന്നും കണ്ടിട്ടുള്ളവരെല്ലാം പറഞ്ഞു പരത്തി. ആഗ്രായിൽ ചുടലനാഥൻ പ്രത്യക്ഷമായിരിക്കുന്നുവെന്ന സാമ്രാജ്യത്തിൻെറ മുക്കിലും മൂലയിലും കൂടി ഒരു വൎത്തമാനം പരന്നു. കുറേദിവസങ്ങൾക്കു മുമ്പുവരെ, ഇയ്യാൾ പകലെങ്ങുംതന്നെ അവിടെ ഉണ്ടായിരിക്കാറില്ലെന്നും, അന്നെല്ലാം ചില രാത്രികാലങ്ങളിൽ മാത്രമേ അവിടെ വന്നിരുന്നുള്ളുവെന്നും, എന്നാൽ ഇപ്പോഴാകട്ടെ, പകൽ മിക്കപ്പോഴും അവിടെ കാണാറുണ്ടെന്നും ചില യഥാൎത്ഥവാദികൾ അധികൃതസ്ഥാനങ്ങളിൽകൂടിയും അറിയിച്ചു. ഒരു ദിവസം ഇയ്യാൾ അവിടെ ഇരിക്കുമ്പോൾ ചിലരെല്ലാം കൂടി അവിടെ വന്നു അയാളുടെ പരമാൎത്ഥസ്ഥിതി അറിയണമെന്നു തീൎച്ചപ്പെടുത്തി. അപ്പോഴല്ലേ കള്ളി പുറത്തായതു!

അയാൾ ചുടലമാടനും മററും ആയിരുന്നില്ല. അയാൾ പാവപ്പെട്ട ഒരു യാചകനാണ്. താമസിക്കാൻ എങ്ങും സ്ഥലം കിട്ടാത്തതുകൊണ്ടു, അവിടെ വന്നു താമസിച്ചുപോയതാണെന്നുംമററും അയാൾ വന്നവരോടു സമാധാനം പറഞ്ഞു. ഏതായാലും ഇയ്യാൾ മനുഷ്യവൎഗ്ഗത്തിൽതന്നെ ഉൾപ്പെട്ടവനെന്നറിഞ്ഞപ്പോൾ ആളുകൾക്കെല്ലാം അല്പം സമാധാനവുമായി. ഹാക്കിമിനെപ്പററി അറിയാത്തവർ ആരുംതന്നെ ആഗ്രായിൽ ഇല്ല. ആഗ്രാപട്ടണത്തിലെ യാചകസംഘത്തിൻെറ തലയാളായ ഹാക്കിംതന്നെയാണു ചുടലനാഥനായി താമസിച്ചിരുന്നതെന്നറിഞ്ഞപ്പോൾ ആഗ്രായിൽ എല്ലാവരും വളരെ സന്തോഷിച്ചു. അയാളുടെ ധൈൎയ്യത്തെപ്പററി വളരെ പുകഴ്ത്തിപ്പറയുകയും ചെയ്തു. ഹാക്കിമിൻെറ സ്ഥിരതാമസം എവിടെയാണെന്നു നിശ്ചയമില്ലാത്തവരെല്ലാംതന്നെ ഈ ഭയങ്കരസ്ഥലം ഒരിക്കലെങ്കിലും സന്ദൎശിക്കാതിരുന്നിട്ടില്ല. പക്ഷെ ആളുകൾ തൻെറ താമസത്തെപ്പററി അറിഞ്ഞതിനുശേഷം ഹാക്കിം ചുടലയിലേക്കുള്ള ഗമനം ഏറെക്കുറെ നിൎത്തിവെച്ചിരിക്കയാണു.

ആദ്യം നാം വിവരിച്ച നിൎജ്ജനമന്ദിരത്തിൽ ആളും വെട്ടവും മററും കണ്ടുതുടങ്ങിയപ്പോൾ ഹാക്കിമിനുതന്നെയും അത്ഭുതവും ഭയവും ഉണ്ടാകാതിരുന്നില്ല. അയാൾ തൻെറ ദിനവൃത്തിക്കുവേണ്ട ആഹാരം തെണ്ടുന്നതിനു ഒരു ഭവനം കൂടി ഉണ്ടായല്ലോ എന്നു കരുതി വളരെ സന്തോഷിച്ചുവെങ്കിലും, ഇതുവരെ അവിടെ കയറി യാതൊന്നും യാചിച്ചിട്ടില്ല. ഒരു ദിവസം രാവിലെ, യാചകൻ തൻെറ വ

സതിയിൽ നിന്നും ഇറങ്ങി ആ മന്ദിരത്തെ ലക്ഷ്യമാക്കി നടന്നു. പതുക്കെപ്പതുക്കെ നടന്നു, ആ കെട്ടിടത്തിന്റെ മുൻവശത്തുണ്ടായിരുന്ന മതിൽക്കെട്ടിന്റെ അടുക്കൽ അല്പനേരം നിന്നു. അപ്പോൾ, ബന്ധിക്കപ്പെട്ടിരുന്ന വാതിൽ തുറന്നു ഒരു സ്ത്രീ പുറത്തേക്കു പോകുന്നതായി അയാൾ കണ്ടു. ഫാക്കിം അവളോടു ഇപ്രകാരം ചോദിച്ചു:—

"അയ്യോ! ഫാക്കിമിനു വല്ലതും തരണേ! വിശന്നുപ്രാണൻ പോകുന്നു! കൊച്ചമ്മേ! ആരാണു ഇവിടെ താമസം?

സ്ത്രീ— എടാ നാശമേ! മുക്കിലും മൂലയിലും പോയി താമസിച്ചാലും തെണ്ടികൾ അവിടെയൊക്കെ ചെല്ലും. ഇവിടെത്താമസം ബങ്കാളത്തുകാരാണു. അകത്തേക്കു ചെല്ലണം. വല്ലതുംതരും. സൂക്ഷിച്ചുവേണം ചെല്ലാൻ. നിന്റെ ഈ കീറിയ തുണിയും മററും അവിടെ കൊണ്ടുകാണിക്കരുതു. അവൾക്കു ദേഷ്യം വരും! മര്യാദക്കു നിന്നാൽ വല്ലതും കിട്ടിയെന്നും വരും. അങ്ങോട്ടു മാറിനില്ക്കൂ. നീ അടുക്കൽ വരുമ്പോൾ എന്തൊരു ദുർഗ്ഗന്ധമാണു വരുന്നതു?

ഫാക്കിം— ഫാക്കിം പാവമല്ലേ. കാലുംപൊട്ടി കയ്യുംപൊട്ടി നടക്കുന്ന പിച്ചക്കാരനു വാസനക്കു വകയുണ്ടോ? വല്ലതരത്തിലും ഇങ്ങിനെ തന്നെ കഴിഞ്ഞു കൂടിയാൽ മതിയായിരുന്നു. അല്ലാതെ, നമ്മൾക്കു എന്താണു ആഗ്രഹമുള്ളതു? ഇങ്ങിനെ തെണ്ടിത്തെണ്ടി നടന്നാൽ വല്ലതും കിട്ടും."

ഇത്രയും പറഞ്ഞു ഫാക്കിം ആ മതിൽക്കെട്ടിനുള്ളിൽ പ്രവേശിച്ചു. ആ മന്ദിരത്തിനകത്തു ആരോ ശബ്ദിക്കുന്നുണ്ടായിരുന്നു. വീണാനാദംപോലുള്ളമുരള സ്വരം ആമന്ദിരത്തിനുള്ളിൽ മാറെറാലിക്കൊണ്ടു. ഫാക്കിം അവിടെനിന്നു ഇങ്ങിനെ പറഞ്ഞു തുടങ്ങി:—

"അയ്യോ! പാവപ്പെട്ട യാചകനു വല്ലതും തരണേ! ഫാക്കിം മരിക്കാറായേ!" ഈ വിളികേട്ടു ഒരു സ്ഫടികവാതായനം തുറന്നു, പൂനിലാവു വീശി പുറത്തേക്കു നോക്കിക്കൊണ്ടു ഒരു ചന്ദ്രമുഖി ഇങ്ങിനെ പറഞ്ഞു:— "ഇത്രകാലത്തേ തന്നെ ധർമ്മത്തിനു വന്നാൽ കൊള്ളാം. നീ ഈ മൂലയിൽ എങ്ങിനെ വന്നുചേന്നു" ഇതുകേട്ടു ഫാക്കിം ഒന്നുനല്ലതുപോലെ ചിരിച്ചു.

"കൊച്ചമ്മേ! ഫാക്കിം ഇങ്ങിനെയൊക്കെ നടന്നെങ്കിൽ അല്ലാതെ വല്ലതും കിട്ടുമോ? ഫാക്കിമിനു കൈ നോക്കാനും മററും വശമുണ്ടു. അതെല്ലാം പറയാം. പക്ഷെ ഫാക്കിമിന്റെ വേഷമൊക്കെ മോശമാണു." ഫാക്കിം ഇത്രയും പറഞ്ഞപ്പോൾ അകത്തുനിന്നും വീണ്ടും പറഞ്ഞുതുടങ്ങി. "എന്നാൽ നീ ഇങ്ങോട്ടു കയറി വരുക. എന്റെ

കൈയ്യ ഒന്നുനോക്കു. നിൻെറ സാമത്ഥ്യം ഞാൻ അറിയട്ടെ. ശരിയായി പറഞ്ഞാൽ നിനക്കു ഞാൻ നല്ല ധമ്മം തരുന്നതാണു."

ആ സുകുമാരിയുടെ വാക്കുകൾകേട്ട ഹാക്കിം അകത്തേക്കു കടന്നുചെന്നു. തത്സമയം ചേതോഹരാംഗിയായ ഒരു തരുണി വിശിഷ്ടവസ്ത്രാഭരണങ്ങളാൽ അലംകൃതയായി പുറത്തുവന്നു. അവരെ കണ്ടാനന്ദിച്ചുകൊണ്ടു ഹാക്കിം കുറച്ചു നേരം നിന്നു. ആ സ്ത്രീ തൻെറ കോമളമായ വലത്തു കൈയ്യ കാണിച്ചു കൊടുത്തു. ഉടനെ തന്നെ ഹാക്കിം അവളുടെ രണ്ടുകൈയ്യും നീട്ടണമെന്നു പറയുകയും, ആ സുന്ദരി തൻെറ കൈയ്യുരണ്ടും നീട്ടി കാണിക്കയും ചെയ്തു. ഉടൻതന്നെ രണ്ടു കണ്ണുകളും മിഴിച്ചു, ശിരസ്സു ഊഞ്ഞാലുപോലെ ആട്ടി, ഒന്നു ചിരിച്ചുകൊണ്ടു ഹാക്കിം പറഞ്ഞു:—

"ഹാക്കിംകണ്ടിട്ടുള്ള കൈകളിൽവെച്ചു ഇത്ര ഭാഗ്യം തികഞ്ഞിട്ടുള്ള കൈയ്യൊന്നും വേറെ കണ്ടിട്ടില്ല. അവിടുന്നു് വളരെ സൌഭാഗ്യവതിയാണെന്നുതന്നെ പറഞ്ഞാൽപോരാ. ചക്രവത്തിനിതന്നേയാണു്. ശംഖ്, ചക്രം, മത്സ്യം, എന്നുവേണ്ട എന്തെല്ലാം വിശിഷ്ട രേഖകകളാണു് കൈയ്യിലുള്ളതു്? പക്ഷെ അവിടുത്തേക്കിപ്പോൾ കഷ്ടകാലമാണു്. അതൊക്കെ പോകാതെ കഴികയില്ല. അവിടുന്നു് ഒരു രാജകന്യകയാണു് തക്കമില്ല. അതിൽ സംശയിക്കയേവേണ്ട. പക്ഷെ ഇപ്പോൾ അവിടുന്നു ബന്ധനത്തിൽ പാക്കുന്നതുപോലെ ഇരിക്കുന്നല്ലോ. ഞാൻ ഇതുപോലെ ഒന്നുരണ്ടു് കൈകൾ ഇതിനുമുൻപു് കണ്ടിട്ടുണ്ടു്. അവിടേയ്ക്കു ഒരു സോദരിയുണ്ടു്." ഇത്രയും പറഞ്ഞപ്പോൾ തരുണി ചോദിച്ചു:—"അവളിപ്പോൾ ജീവിച്ചിരിന്നുണ്ടോ? ഉണ്ടെങ്കിൽ എവിടേയാണു്? അതറിയട്ടെ ആദ്യം"

ഹാക്കിം:—(കുറച്ചു ആലോചിച്ചിട്ടു്) ഉണ്ടു്. മരിക്കാൻ വഴിയില്ല. ആ രേഖ തെളിഞ്ഞുതന്നെയാണിരിക്കുന്നതു്. അതു നടുവിൽവെച്ചു മുറിയാൻ ഭാവിച്ചിരുന്നു. അതുകൊണ്ടു മരിക്കേണ്ടതായിരുന്നു എന്നുവേണം പറയുവാൻ. പക്ഷെ മുറിഞ്ഞിട്ടില്ല, തെളിഞ്ഞിട്ടുണ്ടുതാനും. അതിനാൽ ജീവിച്ചിരുപ്പുണ്ടു്. തക്കമില്ല.

തരുണി:—ആകട്ടെ. അവൾ എവിടെ ജീവിച്ചിരിക്കുന്നുവെന്നും, അവളുടെ സ്ഥിതിയെന്താണെന്നും ഉടൻ പറയണം. എന്നാൽ നീ സമത്ഥനാണെന്നു ഞാൻ പറയാം.

ഹാക്കിം:—ഇതെല്ലാം പറയാൻ ഞാൻ യോഗിയും മററും അല്ല. പിന്നെ, നോക്കട്ടെ സഹോദരരേഖയോടു വളരെ അടുത്തുതന്നെ

സഹോദരരേഖയുടെ അററം കിടക്കുന്നതുകൊണ്ടും, അതിൻെറ അവസാനം നല്ലതുപോലെ തെളിഞ്ഞിട്ടുള്ളതുകൊണ്ടും പറയേണ്ടതു്, സഹോദരി അവിടത്തെ അടുക്കൽതന്നെ ജീവിച്ചിരിപ്പുണ്ടെന്നാണ്. പിന്നെ, ആ സഹോദരരേഖ, യോഗരേഖയിൽ ചേൎന്നതുകൊണ്ടു, ആ സ്ത്രീ ഇപ്പോൾ ഏതെങ്കിലും ഒരു യോഗിയുടെ കൂടെയോ, ദേവാലയത്തിലോ മററൊ താമസിക്കണം. അല്ലെങ്കിൽ അങ്ങിനെ വരികയില്ല.

തരുണി:—ആട്ടെ, അവൾക്കു ഭൎത്താവുണ്ടോ? എനിക്കു ഭൎത്താവുണ്ടോ എന്നുകൂടി പറയുക!

ഹാക്കിം:—ഇതൊക്കെ പറഞ്ഞാൽ ഹാക്കിമിനു എന്തു തരും? അല്ലാതെ ഹാക്കി ഇതൊന്നും ആരോടും പറയുക പതിവില്ല. നല്ല കാലം തന്നെ.

തരുണി:—നിനക്കു ഞാൻ വളരെവിലപിടിച്ച സ്വൎണ്ണമാലതരും. നീ പറഞ്ഞാൽ മാത്രം തരും:—

ഹാക്കിം:—എന്നാൽ ഹൂർ...ർ...ർ...ഡിം. അവിടത്തെ സഹോദരരേഖയുടെ ഒരു ഭാഗത്തു ഭൎത്തൃരേഖ കാണുന്നുണ്ട്. ആ ഭൎത്തൃരേഖയോടു ചേൎന്നാണ്, സഹോദരിയുടെ ഭർത്തൃഭാഗ്യത്തെപ്പററി പറയേണ്ട രേഖ തെളിഞ്ഞിരിക്കുന്നതു. പക്ഷെ ഈ രണ്ടു രേഖകളും ഭാഗ്യരേഖയിൽ ഇനിയും ചേൎന്നിട്ടില്ല. അതിൽനിന്നും വിചാരിക്കേണ്ടതു രണ്ടുപേരും ഓരോ വിശിഷ്ടന്മാരെ ഭൎത്താക്കന്മാരായി ഹൃദയംകൊണ്ടു വരിച്ചിട്ടുണ്ടെന്നല്ലാതെ, അവർ ഭൎത്താക്കന്മാരായിക്കഴിഞ്ഞിട്ടില്ലെന്നാണ്. എന്നുമാത്രമല്ല, ഭർത്തൃരേഖകൾ രണ്ടും ഒന്നിച്ചു ചേൎന്നതുകൊണ്ടു അവർതമ്മിൽ ചില ബന്ധങ്ങളുള്ളതായും തോന്നുന്നു. അതിൽ, അവിടത്തേരേഖയുടെ അവസാനത്തിൽ ഒരു ചക്രം കാണുന്നതുകൊണ്ടു അവിടത്തെ ഭൎത്താവു ഒരു ചക്രവൎത്തിയായിരിക്കണം. മറേറരേഖയിൽ ഒരു കുന്തം കാണുന്നതിനാൽ സഹോദരിയുടെ ഭൎത്താവായിത്തീരുന്ന ആൾ സേനാനായകനായും വരാം. ഇത്രയും പറഞ്ഞാൽ പോരെ. ഹാക്കിമിനു വല്ലതും തരണേ! പോകട്ടെ.”

ഹാക്കിമിൻെറ കൈയ്നോട്ടം വളരെ യഥാൎത്ഥമായിത്തന്നെ കലാശിച്ചുവെന്നു ആ തരുണി ഉദ്ദേശിച്ച് അയാൾ പറഞ്ഞതെല്ലാം വളരെ കണിശമായിരിക്കാമെന്നും അവൾ കരുതാതിരുന്നില്ല. കേവലം ഒരു യാചകനായ ഹാക്കിമിനു രേഖാശാസ്ത്രം വളരെ ഭംഗിയായി അറിയാമെന്നു, തന്നോടു ഭവിഷ്യൽഫലങ്ങളെപ്പററി പറഞ്ഞതിൽനിന്നുതന്നെ അവൾ മനസ്സിലാക്കി. ഹാക്കിം തൻെറ ജോലി

നിൎത്തിയ ഉടൻതന്നെ അകത്തുചെന്ന്, ആ തരുണി ഒരു സ്വൎണ്ണമാല എടുത്തുകൊണ്ടു വന്നു ഹാക്കിമിന്നു കൊടുത്തു. അതു കൈയ്യിൽ കിട്ടിയപ്പോൾ വളരെ സന്തോഷിച്ചു ഹാക്കിം യാത്രപറഞ്ഞു പിരിയുകയും ചെയ്തു.

ആ മന്ദിരത്തിൽ അധിവസിക്കുന്ന തരുണി ആരായിരിക്കാമെന്നുള്ള ആശങ്ക ഇപ്പോൾ ആൎക്കുംതന്നെ ഉണ്ടായിരിക്കയില്ല. സെലിംരാജകുമാരന്റെ പ്രേമത്തിന്ന് ഭാജനമായിരുന്ന "മെഹർ" അന്തഃപുരത്തിൽനിന്നും മാറി ഇപ്പോൾ അവിടെ താമസിക്കുകയാണ്. ആ സുന്ദരിയുടെ കൈപ്പടത്തെ നോക്കിയാണ് ഹാക്കിം ഭാഗ്യംപറഞ്ഞത്. എന്നാൽ അയാൾ പറഞ്ഞിട്ടുള്ള സംഗതികളുടെ യാഥാൎത്ഥ്യത്തെപ്പററി നമ്മളെപ്പോലെതന്നെ മെഹറിനും യാതൊരു നിശ്ചയവും ഉണ്ടായിന്നില്ല. അവൾ, അയാളുടെ ഓരോ വാക്കും ശ്രദ്ധിച്ചിരുന്നു. തന്റെ സഹോദരി ജീവിച്ചിരിപ്പുണ്ടെന്നു പറഞ്ഞതിൽ സത്യമുള്ളതായി മെഹറിനു തോന്നിയില്ല. എന്തുകൊണ്ടെന്നാൽ താൻ കണ്ടിട്ടില്ലാത്ത ഒരു സോദരി തനിക്കുണ്ടായിരുന്നുവെന്നും, തന്നെക്കാൾ ഇളയതായിരുന്ന ആ ബാലികയെ ചെറുപ്പത്തിൽതന്നെ അപമൃത്യുവിനു ആഹാരമാക്കിയെന്നും മെഹറിന്റെ മാതാവു പറഞ്ഞ് അവൾക്കറിവുണ്ടായിരുന്നു എന്നു മാത്രമല്ല, ജീവിച്ചിരിപ്പുണ്ടെങ്കിൽതന്നെയും, തന്റെ അടുക്കൽതന്നെ അവൾ ഉണ്ടെന്നു പറഞ്ഞതിൽ എന്തു അൎത്ഥമാണുള്ളതെന്നും, അങ്ങിനെയായിരുന്നെങ്കിൽ താൻ ഒരിക്കലെങ്കിലും അവളെപ്പററി കേൾക്കാതിരിക്കുവാൻ എന്തു ന്യായമാണുള്ളതെന്നും മെഹർ വിചാരിച്ച് ഇപ്രകാരം പലതും വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ രാജകുമാരന്റെ കുതിരയുടെ കുളമ്പടികേട്ടു. അവൾ വഴിയിലേക്കു ഉററുനോക്കികൊണ്ടുനിന്നു. ഉടൻതന്നെ വാതിൽതുറന്നു അദ്ദേഹം അകത്തു പ്രവേശിച്ചു. രാജകുമാരൻ അന്നു പതിവിൽ വളരെ നേരത്തേ വന്നതുകണ്ടു മെഹർ അത്ഭുതപ്പെട്ടു. അവൾ ചോദിച്ചു:—

"ഇന്നു പകൽസമയത്തുതന്നെ ഇങ്ങോട്ടു പോന്നതെന്താണ്? ഒരുപക്ഷെ പിതാവു ഇതെല്ലാം അറിഞ്ഞെങ്കിൽ പല വിഷമങ്ങളും അനുഭവിക്കേണ്ടിവരുമല്ലൊ. ആകട്ടെ, അവിടുന്നു ഇന്നു വളരെ ക്ഷീണിച്ചിട്ടുണ്ട്. തൎക്കമില്ല. ദേഹം വളരെ വിയൎത്തിരിക്കുന്നു. ഇന്നു പതിവിൽ കൂടുതൽ ക്ലേശമെന്താണു?"

സെലിം—ഇന്നു പലതും സംഭവിച്ചു. ഞാൻ ഇന്നു നദീറയെ മരണത്തിൽനിന്നും രക്ഷിച്ചു. അവളുടെ കഥ ഇന്നുതന്നെ കഴിയുമായിരുന്നു. പക്ഷെ എല്ലാം നേരെയായി.

മെഹർ—നദീറയെ ആരാണു ഉപദ്രവിച്ചതു്? അവൾ വളരെ നിർമ്മലയാണല്ലൊ.

സെലിം—അതെ! ദേവി ചിലതെല്ലാം അറിഞ്ഞു. ഞാൻ നിന്നോടു പരമാൎത്ഥം പറഞ്ഞിട്ടില്ല. നീ എന്നോടു വിരോധപ്പെടുകയില്ലെങ്കിൽ പറയാം.

മെഹർ—അവിടത്തോടു മെഹറിനുള്ള ബന്ധം ഇത്ര നീചമാണോ? എന്തു സംഗതിയും പറയുന്നതിനു സകലസ്വാതന്ത്ര്യങ്ങളും ഉള്ള സ്ഥിതിക്കു ഉടൻതന്നെ പറയുന്നപക്ഷം ഇവൾക്കു അത്രക്കു സന്തോഷമേ ഉണ്ടാകയുള്ളു. നിശ്ചയം.

സെലിം—എന്നാൽ ഞാൻ പറയാം. ഞാൻ നദീറയെ സ്നേഹിക്കുന്നു. അവളെ ഞാൻ ഹൃദയംഗമമായി സ്നേഹിക്കുന്നുവെന്നുതന്നെ പറയാം. അവൾ എന്നെ എന്നും സ്നേഹിക്കയും ചെയ്യും! ഞാൻ ഇതെല്ലാം പറഞ്ഞതുകൊണ്ടു ഭവതി അന്യഥാ ശങ്കിക്കേണ്ട. അവളെപ്പോലെ സരസയായിട്ടു വേറെ ഒരുവൾ എവിടെയെങ്കിലുമുണ്ടെങ്കിൽ അതു ഭവതിമാത്രമാണു്. എനിക്കു അവളോടുള്ള പ്രേമം അപരിഹാൎയ്യമായതുകൊണ്ടു ഭവതിയും ദേവിയും എന്നോടു കോപിക്കരുതെന്നാണു എന്റെ എളിയ അപേക്ഷ. എന്നെ വെറുക്കരുതു. ഞാൻ ഇത്രയും പറഞ്ഞതു ദേവി അക്രമം പ്രവൎത്തിക്കാൻ തുനിഞ്ഞതുകൊണ്ടാണു.

മെഹർ—അവിടുന്നു പറഞ്ഞതെല്ലാം എനിക്കു മനസ്സിലായി. എനിക്ക് അതിൽ യാതൊരു കുണ്ഠിതത്തിനും അവകാശമില്ലല്ലൊ. എന്റെ സ്വന്തമാണെന്നു തീൎച്ചപ്പെട്ടതിനുശേഷം ഞാൻ ഉടമസ്ഥാവകാശം ഭാവിച്ചാൽ മതിയല്ലോ. അവളെങ്കിലും അവിടത്തോടൊന്നിച്ചു ഭാഗ്യം അനുഭവിച്ചാൽ മതി. എനിക്കു അതെല്ലാം എന്നും സന്തോഷപ്രദം തന്നെയാണു്. അപകടങ്ങൾ യാതൊന്നുംതന്നെ ഉണ്ടാകാതെ സൂക്ഷിക്കേണ്ടതു വിവേകമുള്ളവരുടെ ചുമതലയാണു്. എന്നെ സംബന്ധിച്ചുതന്നെയും ചക്രവൎത്തി വളരെ ഗൌരവമായി നിരോധനാജ്ഞകൾ കല്പിച്ചിരിക്കുമ്പോൾ പിന്നെ കേവലം ഒരു പരിചാരികയിൽ അവിടുന്നു അനുരക്തനായിയെന്നു അറിയുന്നപക്ഷം വളരെ കോപിക്കുമെന്നതു തീൎച്ചയാണു്. അവിടുന്നു രണ്ടു സംഗതികൾ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്. ഒന്നാമതു അവിടത്തെ കാൎയ്യം; രണ്ടാമതു ആ സാധുവിന്റെ ജീവിതം; ഇതു രണ്ടും അവിടുന്നു പ്രത്യേകം സൂക്ഷിക്കേണ്ടതാണു്. അവൾ ഏററവും സുഭഗയും സുശീലയുമാണെന്നു എനി

ക്കറിയാം. അവിടേയ്ക്കു് അവളിൽ അനുരാഗമുണ്ടായതു പുരുഷോചിതം തന്നെയാണെന്നു സമ്മതിക്കാം. പക്ഷെ അപകടങ്ങളിൽ അകപ്പെടാതെ സൂക്ഷിച്ചില്ലെങ്കിൽ ഇന്നുമുതൽ മൂന്നുപേർ വിധവകളായിത്തീരുന്നതാണ്. മൂന്നുപേർ മൃതപ്രായരാകും; അല്ല മൂന്നുപേർ മരിക്കും. അവിടത്തെ സൌഖ്യത്തെ മാത്രമാണു് ഞാൻ ആഗ്രഹിക്കുന്നതു്. അവിടത്തെ സൌഖ്യത്തേയും യശസ്സിനേയും പട്ടമഹിഷിയായ ദേവി ആഗ്രഹിക്കുന്നുണ്ടാവാം. അവിടത്തെ പ്രേമത്തെ മാത്രമായിരിക്കാം നദീറ ആഗ്രഹിക്കുന്നതു്. അതുകൊണ്ടു് ഞാൻ ഇത്രയും പറഞ്ഞതിൽവെച്ചു മറ്റൊന്നും ശങ്കിക്കേണ്ട. ആലോചനയില്ലാതെ പ്രവർത്തിക്കപ്പെടുന്ന സംഗതികളെല്ലാം, അപഥത്തിൽകൂടി ചരിച്ചു, അപകടത്തിൽ കലാശിച്ചിട്ടുള്ളതായിട്ടു മാത്രമേ അറിവുള്ളൂ. വിശേഷിച്ചും സോഫി അവിടെയുള്ള കാലത്തോളം ഒന്നുംതന്നെ ശുഭമായിരിക്കയില്ല—അവിടുന്നു എന്തുകൊണ്ടാണു് ഇന്നു നദീറയെ രക്ഷിച്ചുവെന്നു പറഞ്ഞതു?

സെലിം—ഞാൻ നദീറയും ഒന്നിച്ചു മണിയറയിൽ സല്ലപിച്ചുകൊണ്ടിരുന്നതു ദേവി കണ്ടിരിക്കാം. ഞാൻ അവളെ ഏൽപിച്ചിരുന്ന ഒരു കത്തു് എങ്ങിനെയോ സോഫിയുടെ കയ്യിൽ അകപ്പെട്ടു. അതു അവൾ ദേവിയെ ഏൽപിച്ചു. പ്രഭാതത്തിൽ, ഞാൻ അന്തഃപുരത്തിൽ ഇല്ലായിരിക്കെ, ദേവി നദീറയെ ഷണ്ഡന്മാർ മുഖാന്തിരം ഉപദ്രവിക്കാൻ ആജ്ഞാപിച്ചു. പക്ഷെ ഞാൻ ചെന്നു രക്ഷിച്ചു. അതുകൊണ്ടു് അപകടമുണ്ടായില്ല.

മെഹർ—വളരെ നന്നായി! ആ പാവമെന്തു പിഴച്ചു! അവളെ വല്ല തരത്തിലും ഉപദ്രവിച്ചിട്ടുണ്ടോ? എനിക്കു് അവളെ കണ്ടാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ടു്. അവളെ ഇങ്ങോട്ടു പറഞ്ഞയച്ചാൽ ഞങ്ങൾ ഒന്നിച്ചിവിടെത്തന്നെ താമസിച്ചു കൊള്ളാമായിരുന്നു.

സെലിം—അവൾ ഇനിമുതൽ ഭവതി പാർത്തിരുന്ന ഗൂഢമുറിയിൽതന്നെ താമസിച്ചു കൊള്ളുവാനാണു് ഞാൻ ആജ്ഞാപിച്ചിട്ടുള്ളതു്. അവൾ എന്റെ ജീവനേയും മാനത്തെയും ഒരിക്കൽ രക്ഷിച്ചു. ഞാൻ അവളെയും രക്ഷിച്ചു. അവളുടെ ഹൃദയം പരിശുദ്ധി തികഞ്ഞതാണെന്നു എനിക്കു നിശ്ചയമുണ്ടു്. പിതാവു് അവൾക്കു നൽകിയ നാമം വളരെ അനുചിതം തന്നെയാണു്. 'അനാർക്കലി'യെന്നു അദ്ദേഹം കല്പിച്ചതു് എത്രയോ പരമാർത്ഥം!! അവൾ

പരിചാരികയായതുകൊണ്ട് എന്തു കുറ്റമാണുള്ളത്? അവളെ പ്പോലെ സുശീലയും സുന്ദരിയുമായ ഒരു ബാലിക ഇവിടെയില്ല.

മെഹർ—പരമാൎത്ഥമാണ്. എനിക്കു അവളെ കണ്ട നാൾമുതൽ വളരെ കാൎയ്യമാണ്. അന്നുതന്നെ ഞാൻ അവളുടെ ഭാവി ഈ രീതിയിൽതന്നെ ആകുമെന്നു കരുതിയതുമാണ്. ആകട്ടെ ഇന്നു ഇവിടെ ഒരു കൈനോട്ടക്കാരൻ വന്നിരുന്നു. അയാൾ വളരെ വിശിഷ്ടനാണേ. അയാൾ എന്നോട് പല രഹസ്യസംഗതികളും പറഞ്ഞു. എൻെറ സോദരി ഒരുവൾ ജീവിച്ചിരിപ്പുണ്ടെന്നും മറ്റും പറഞ്ഞതിൽ ഞാൻ വളരെ അത്ഭുതപ്പെട്ടു.

സെലിം—നീ അവളെ കണ്ടിട്ടില്ലെന്നല്ലേ എന്നോടുപറഞ്ഞിട്ടുള്ളത്? അവൾ എത്രയോ കാലത്തിന് മുൻപ് നിൎയ്യാണമടഞ്ഞിരിക്കണം.

മെഹർ—ഒരുപക്ഷെ ഈ നദീറ അവൾ തന്നെയായിരിക്കാമോ?

സെലിം—നീ എന്തുഭ്രാന്താണീപ്പറയുന്നത്! പേർസ്യായിൽ ജനിച്ചുവളൎന്ന പെൺകുട്ടി നിൻെറ സോദരിയാകുന്നതെങ്ങിനെ! പക്ഷെ ഇപ്പോൾ നിൻെറ സോദരിയായിത്തിൎന്നു.

മെഹർ—മതി! ഇപ്പോൾ സോദരിയായല്ലോ. എന്നാലെങ്കിലും എനിക്കവളെയൊന്നു കാണാമല്ലോ! പാവത്തിനെ ചക്രവൎത്തി ഉപദ്രവിക്കാതിരിക്കണമെന്നു മാത്രമേ എനിക്കു പ്രാൎത്ഥനയുള്ളു. ഹാക്കിം വളരെ സമൎത്ഥനാണ്. അവൻ പറഞ്ഞിട്ടുള്ളതെല്ലാം ഞാൻ വിശ്വസിക്കുന്നു.

സെലിം—ഏതാണ് ഹാക്കിം! അവൻെറതൊഴിലെന്താണ്? അവൻ ഈ മൂലയിൽ വന്നുചേൎന്നതെങ്ങിനേ!

മെഹർ—അതുതന്നെയാണ് അതിശയം! അവൻ എങ്ങിനെയൊക്കെയോ ഇവിടെ വന്നുചേൎന്നു. അവനെക്കണ്ടാൽ ഒരു യാചകനേപ്പോലെ—അല്ല, അതിലും കഷ്ടം!—ദരിദ്രനാണ്! ഞാൻ സമ്മാനം കൊടുത്തു. അവൻ ഒരു രസികനാണ്. ഞാൻ ചക്രവൎത്തിനിയാകുമെന്നാണ് പറഞ്ഞിട്ടുള്ളതു!

സെലിം—അക്കാൎയ്യം അയാൾ പറയേണ്ടാ. അതു പറയേണ്ടതു് ഞാൻ തന്നെയാണ്.

മെഹർ—ഫാത്തിമയുടെ ഭൎത്താവു ചക്രവൎത്തിയുടെ സേനാനായകനാണെന്നും അയാൾ പറയാതിരുന്നില്ല. പക്ഷെ അതുമാത്രമേ വിശ്വസിക്കാൻ നിവൃത്തിയില്ലാതുള്ളു.

സെലിം—വേണ്ടാ. എല്ലാംതന്നെ വിശ്വസിച്ചു കൊള്ളുക. ആർക്കാണ് നഷ്ടം! അവൾ ജീവിച്ചിരിക്കുന്നില്ലെന്നു ഞാൻ ആദ്യം തന്നെ പറഞ്ഞില്ലേ! മരിച്ചുപോയ ആൾക്ക് ഭാവിയിൽ, ഭർത്താവായിരിക്കുമെന്ന് നിന്നോടു പറഞ്ഞിട്ടുള്ള രസികൻ സമ്മാനത്തിന് അർഹൻ തന്നെയാണ്. എത്രയെല്ലാം വിവേകമുണ്ടായിരുന്നാലും സ്ത്രീകളുടെ ദോഷമാണിതെല്ലാം. ഭാഗ്യത്തെപ്പററി പറയാൻ തക്കമായി വന്നാൽ സ്ത്രീകളെക്കൊണ്ടു സാധിക്കുവാൻ പാടില്ലാത്ത സംഗതികളില്ല. ഇതെല്ലാം അബദ്ധമാണെന്ന് എനിക്കു മനസ്സിലായി. ഞാൻ ഈ ശാസ്ത്രങ്ങളിലൊന്നും അത്ര വിശ്വസിക്കുന്നില്ല. ഇങ്ങിനെ പച്ചക്കള്ളം പറഞ്ഞാൽ പിന്നെ വിശ്വസിക്കുന്നതെങ്ങിനെ? കൈനോട്ടക്കാരെ വിശ്വസിക്കുന്ന പെണ്ണുങ്ങൾ ദുർബ്ബലകൾ തന്നെയാണ്—"

മെഹർ—ശരിയാണ്! കൈയ്നോട്ടക്കാരെ വിശ്വസിക്കുന്ന പെണ്ണുങ്ങളെ വിശ്വസിക്കുന്ന ആണുങ്ങൾ ബാലിശന്മാരുമാണ്! അതു മതി! ശാസ്ത്രത്തിൽ തെററില്ലെന്നാണ് ഞാൻ പഠിച്ചത്.

സെലിം—ഭവതിയോടു വർത്തമാനംപറഞ്ഞു വിജയിയാകുവാൻ എന്നെക്കൊണ്ടു സാദ്ധ്യമല്ലെന്നു പറഞ്ഞേക്കാം.

മെഹർ—അതെല്ലാം പോകട്ടെ, ഇനി അവിടേയ്ക്കു വിഷമങ്ങൾ വളരെ വർദ്ധിച്ചാണല്ലോ വരുന്നത്! ദേവിയും, നദിറയും, ഞാനും— പിന്നെ ആരെല്ലാമോ—ആർക്കറിയാം! ഇത്രയും പുറത്തു വന്നിട്ടുണ്ട്.

സെലിം—നീ എന്തെല്ലാം ഭ്രാന്താണ് പറയുന്നത്! സെലിം ഇപ്പോൾ എത്രയോ ഭേദപ്പെട്ടുവെന്നു നീ അറിയുന്നില്ലല്ലോ! ഞാൻ കേവലം ഒരു വിടനാണെന്നു നീ വിചാരിക്കുന്നുണ്ടോ! ഇങ്ങിനെയെല്ലാം സംഭവിച്ചുവെന്നല്ലാതെ, ഇതെല്ലാം എന്റെ സ്വഭാവദൂഷ്യം കൊണ്ടാണെന്ന് ഞാൻ ലേശവും കരുതുന്നില്ല. സംഭവിച്ചതെല്ലാം പോകട്ടെ. ഇനി സൂക്ഷിച്ചാൽ മതിയല്ലോ.

മെഹർ—പരമാർത്ഥമാണ്! എനിക്ക് അതിലെല്ലാം വളരെ സമാധാനമുണ്ട്. പക്ഷെ ആ സോഫിയെപ്പററി വിചാരിക്കുമ്പോൾ മാത്രമേ എനിക്കു സംശയങ്ങൾ ഉണ്ടാകുന്നുള്ളു. അവൾ അത്രയ്ക്കു ദുഷ്ടയാണ്."

അവർ തമ്മിൽ ഇപ്രകാരം വർത്തമാനം പറഞ്ഞുകൊണ്ടു കുറച്ചു സമയം അവിടെ തന്നെ ഇരുന്നു. മെഹറിനോടുള്ള സെലിമിന്റെ

പെരുമാററം ഒരു പ്രത്യേകരീതിയിലായിരുന്നുവെന്ന് ഇതിനുമുൻപ് പറഞ്ഞിട്ടുണ്ടല്ലോ. അംബികാകുമാരിയെ, വാസ്തവത്തിൽ സെലിം ഭയപ്പെട്ടിരുന്നുവെന്നു തന്നെ പറയാം. എന്നാൽ മെഹറിനോടു അദ്ദേഹം പെരുമാറിയിരുന്നതു് ഒരു സഖിയോടെന്നതുപോലെയായിരുന്നു. നദീറയോടുള്ള സെലിമിന്റെ രീതികൾ ഇവയിൽ നിന്നും വ്യത്യാസപ്പെട്ടിരുന്നു. അവളെ ഒരു ഭാര്യയെപ്പോലെ അദ്ദേഹം സ്നേഹിക്കയും കാമിക്കയും ചെയ്തിരുന്നുവെന്ന് അദ്ദേഹത്തിന്റെ പെരുമാററം വ്യക്തമാക്കി. മെഹറിനും ദേവിക്കും, സലിമിൽ ഉണ്ടായിരുന്ന സ്വാതന്ത്ര്യങ്ങളൊന്നും നദീറ, ഒരിക്കലും അനുഭവിക്കുവാൻ ആഗ്രഹിച്ചിരുന്നില്ല. അതിനുള്ള ധൈര്യവും അവളിൽ ഉണ്ടായിരുന്നില്ല. ഇവർ മൂവരുംകൂടി ഒത്തൊരുമിച്ചു തന്റെ പ്രേമഭാജനങ്ങളായി ജീവിക്കേണ്ടിവരുന്ന ഒട്ടത്തെപ്പററി സെലിം സദാസ്സോഴം കിനാവുകണ്ടു കൊണ്ടാണിരിക്കുന്നതു്. അക്കാലം വളരെ വിദൂരമല്ലെന്ന് അദ്ദേഹം ഉദ്ദേശിച്ചിരുന്നെങ്കിൽ, അതു് അദ്ദേഹത്തിനു തന്റെ പിതാവിന്റെ ഭരണത്തിൽ ഉണ്ടായിരുന്ന വെറുപ്പുകൊണ്ടല്ലായെന്നും, അവരോടുള്ള പ്രേമത്തിന്റെ ശക്തികൊണ്ടാണെന്നും പറയാവുന്നതാണു. പക്ഷെ ഈശ്വരനിശ്ചയങ്ങൾക്കും, നിർദ്ദേശങ്ങൾക്കും, ഏതു സാർവ്വഭൌമനും കീഴടങ്ങാതെ നിവൃത്തിയില്ല. ലോകാരംഭം മുതല്ക്കേ ദൈവനീതിക്ക് അധീനനാകാതെയുള്ള ഒരു രാജാവും ജീവിച്ചിരുന്നതായും അറിവില്ല. ആരായാലെന്തു്? സെലിമിനും സർവ്വേശ്വരനിശ്ചയങ്ങളെ ആദരിക്കാതെ കഴിയുമോ?

മെഹറിന്റെ അടുക്കൽനിന്നും, രാജകുമാരൻ നേരെ അന്തഃപുരത്തിലേക്കു യാത്രയായി. അന്തഃപുരത്തിൽ ചെന്നപ്പോൾ ദേവി നദീസ്നാനത്തിനു പോയിരിക്കയാണെന്ന് അദ്ദേഹം മനസ്സിലാക്കി. സോഫി അവിടെത്തന്നെ നില്ക്കുന്നുണ്ടായിരുന്നു. സോഫിയുടെ മുഖപ്രസന്നത നിശ്ശേഷം നശിച്ചിരിക്കുന്നു. അവൾക്ക് എന്തോ കടുത്തായ അപകടം പിണഞ്ഞതുപോലെ വ്യാകുലതയുടെ വികലത അവളുടെ മുഖത്തു പടന്നു പിടിച്ചിട്ടുണ്ട്. അവളെ കണ്ടപ്പോൾ സെലിം ഗൌരവഭാവത്തിൽ ചോദിച്ചു:—

"സോഫി! നിന്റെ അസൂയ അതിരു കടന്നുപോയി. നീ എന്തിനാണു ഞാൻ എഴുതിയ കത്തിനെ ദേവിയുടെ കൈവശം എല്പിച്ചതു? നീ എന്തിനാണു ദേവിയോടു അനാവശ്യസംഗതികൾ പറഞ്ഞതു? ഇതെല്ലാം നല്ലതല്ലെന്നു നീ ഓർമ്മിച്ചു കൊള്ളണം. പ

ക്ഷെ ഞാൻ നിന്നോടുള്ള വാത്സല്യത്തെ മറന്നു ശിക്ഷിക്കുവാൻ ഉദ്ദേശിക്കാത്തതു നിൻെറ ഭാഗ്യമെന്നു മാത്രം കരുതിയാൽ മതി.” സോഫി കുമാരൻെറ വാക്‌ശരമേററതിനു എതിരായി തൻെറ കടാക്ഷശരം തെരുതെരെ അയച്ചു തുടങ്ങി. അവൾ പറഞ്ഞു:—

“തിരുമേനി! അടിയൻ യാതൊരു കുററവും ചെയ്തില്ല. എഴുത്തു അംബികാദേവിക്ക് എഴുതിയിട്ടുള്ളതായിരിക്കാമെന്നും, ഒരു പക്ഷെ ദേവിയുടെ കൈയ്യിൽനിന്നും അതു നഷ്ടപ്പെട്ടതായിരിക്കാമെന്നും കരുതിയാണു ഞാൻ അതിനെ അന്തഃപുരത്തിൽതന്നെ എല്പിച്ചതു! അതിൽ എനിക്കു യാതൊരു ദുരുദ്ദേശവും ഉണ്ടായിരുന്നില്ല. പക്ഷെ എൻെറ കഷ്ടകാലംകൊണ്ട് ഇങ്ങിനെയെല്ലാം സംഭവിച്ചുവെന്നേയുള്ളൂ”

സെലിം—ആകട്ടെ; നിന്നോടു ഞാൻ അധികം വത്തമാനം പറയന്നമെന്നു വിചാരിക്കുന്നില്ല. എനിക്കു നിൻെറ യാതൊരു സമാധാനവും കേൾക്കയും വേണ്ട. ഞാൻ മൂഢനാണെന്ന് ഒരു പക്ഷെ ധരിക്കുന്നുണ്ടാവാം. അതിനുള്ള പരിഹാരം എനിക്ക് അറിവാൻ കഴിയാഞ്ഞിട്ടല്ല ഞാൻ ക്ഷമിച്ചിരിക്കുന്നതു്. പക്ഷെ ഉപകാരസ്മരണ ഉത്തമന്മാക്ക് ഉചിതം തന്നെയാണല്ലൊ.” ഇത്രയുംപറഞ്ഞു സെലിം സ്വകാര്യമുറിയിലേക്കു യാത്രയായി.

സെലിം തൻെറ അടുക്കൽനിന്നും കോപാവേശത്തോടുകൂടിയാണു പോയതെന്നും, അദ്ദേഹം തൻെറ ഉദ്ദേശങ്ങളെല്ലാം തന്നെ മനസ്സിലാക്കികഴിഞ്ഞുവെന്നും, ഇനി നദിറയെ അന്തഃപുരംകൊണ്ടു ഒരിക്കലും ദോഷിക്കുവാൻ സാധിക്കയില്ലെന്നും സോഫി അറിയാതിരുന്നില്ല. അവൾ അന്തഃപുരത്തിൽനിന്നും ഇറങ്ങി ആരാമത്തിലെ മണ്ഡപത്തിൽ ചെന്നിരുന്നു. അവളുടെ ഹൃദയം എപ്രകാരം ക്ഷോഭിച്ചിരുന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. എങ്കിലും അവളിൽ ഒരു പ്രത്യേകകൃതാത്ഥത—സന്തോഷം—വിജയം—ഉണ്ടാകാതിരുന്നില്ല. അതിൻെറ കാരണമെന്താണെന്നു ക്രമേണ അറിയാവുന്നതാണ്. സോഫി അവിടെ ഇരുന്ന് അല്പനേരം കഴിഞ്ഞപ്പോൾ സോഫിയുടെ വിശ്വസ്തസഖിയും അന്തഃപുരത്തിലെ മറെറാരു പരിചാരികയും ആയ ശമ്മീഷ്മ അവിടെ ആഗതയായി. അവൾ സോഫിയോടു ചോദിച്ചു:—

“എന്താണു കറിക്കുകൊണ്ടു ഇല്ലേ! കൊള്ളാം. അവൾ അവിടെ തന്നെ കിടക്കട്ടെ. ഭിത്തിയിലടക്കി വെച്ചിരുന്നതു ശരിയായിട്ടാണോ റീ

ണതു? അല്ലങ്കിൽ അവറം ഓടിക്കളയും. ഗൂഢമുറിയിൽതന്നെ പാക്കട്ടെ!

സോഫി—അവളെ വിളിച്ചു രാജകുമാരൻ പറയുന്നതെല്ലാം ഞാൻ കേട്ടതല്ലേ? അതു കൊണ്ടാണു നേരത്തേപോയി ഭിത്തികളെല്ലാം ശരിയാക്കി വെക്കുവാൻ സാധിച്ചതു.

ശർമ്മിഷ്ഠ—ആ മുറി എങ്ങിനേയുള്ളതാണു?

സോഫി—ഗൂഢമുറിയുടെ ഒരു വശത്താണു ഇരുട്ടറ സ്ഥിതിചെയ്യുന്നതു. രണ്ടിൻെറയും ഭിത്തി ഒന്നുതന്നെ. പക്ഷെ ആ ഭിത്തികളെല്ലാം വലിച്ചു മാററുന്നതിന് ഒരു യന്ത്രം അവിടെ ഇരുപ്പുണ്ടു്. ഇവറം അങ്ങോട്ടു ചെല്ലുമെന്നറിഞ്ഞു ഉടനെ ഞാൻ അവിടെച്ചെന്നു ഭിത്തികളെല്ലാം വലിച്ചുവെച്ചു. ആരെങ്കിലും അതിൽ തൊട്ടാൽ—കാലിൻെറ ശബ്ദം പതിഞ്ഞാൽ മതി—ഉടനെ ഭിത്തിതുറക്കും. ആറം അതിനുള്ളിൽ അകപ്പെടത്തക്കവണ്ണം, മററു ഭിത്തികറം നാലു വശവും വന്നു അടയുകയും ചെയ്യും!

ശർമ്മിഷ്ഠ—വളരെ നന്നായി! ആകട്ടെ എന്തിനാണു് ഈ കടലാസ്സുതുണ്ടുകളെല്ലാം ചേർത്തുവെച്ചു നോക്കുന്നതു്? ഇതാരാണു കീറിക്കളഞ്ഞതു്?

സോഫി—എന്തിനു പറയുന്നു! ഇതല്ലേ എന്നേ വലച്ചു കളഞ്ഞതു! എന്തു ചെയ്യാം. ഒരു പെണ്ണുകാരണം നമ്മറക്കാണു സങ്കടം. സുഖമനുഭവിക്കാനെല്ലാം അവളും ദുഃഖമനുഭവിക്കാനെല്ലാം ഇവളും പാത്രമായിത്തീന്നു. ശവത്തിനെ കൊല്ലാൻ കൊണ്ടുപോയിട്ടും കണ്ടില്ലേ ദേവിയുടെ മടിയിൽകയറി ഇരുന്നതു! ഇതെല്ലാം എന്തിനുവറയുന്നു. ആണുങ്ങറ കൊട്ടാരത്തിലില്ലാത്തതിൻെറ ഫലമാണിതെല്ലാം എന്നു സമാധാനപ്പെടുകയല്ലേ നല്ലതു്? അല്ലെങ്കിൽ ചക്രവത്തി ഇതെല്ലാം അന്വേഷിക്കേണ്ടതല്ലേ? ഒരിക്കലറിയും!

ശർമ്മിഷ്ഠ—അയ്യോ! പതുക്കെ പറയണേ! തിരുമേനി ഇവിടെയെങ്ങാനും കാണും! കുറച്ചു മുമ്പു നടീറയെ അന്വേഷിച്ച് അന്തഃപുരത്തിൽ വന്നിരുന്നു. പക്ഷെ അവളെ കാണുന്നതെങ്ങിനേ? ദേവി സ്നാനത്തിനു പോകാൻനേരത്തും അന്വേഷിക്കാതിരുന്നില്ല. അതു് ആരുമറിയാതെ തുലഞ്ഞു പൊയ്ക്കൊള്ളും.

സോഫി—അവിടെ കിടന്നു തുലഞ്ഞുപോയെങ്കിൽ ആഗ്രാപ്പള്ളിയിൽ എൻെറ വേക്ക് ഒരു നേച്ചു പ്രത്യേകം കഴിക്കുന്നതാണു്. ദേവി തന്നെ ഉള്ളിൽ ദ്വേഷംവെച്ചുകൊണ്ടു് അവളെ കൊന്നുകളു

ഞ്ഞതാണെന്നു നീ പറഞ്ഞുപരത്തണം. ഞാൻ വേറെ വല്ലതും പറഞ്ഞുകൊള്ളാം. നമ്മൾ രണ്ടുപേരും എല്ലായിടത്തും അന്വേഷിച്ചുവെന്നു എല്ലാവരും അറിയുകയും വേണം; അതു മതി.

ശർമ്മിഷ്ഠ — ശരിയാണ്. എല്ലാം മുറിയിലും നമ്മൾക്ക കയറി നോക്കണം. ഇപ്പോൾ തന്നെ കൊട്ടാരത്തിലുള്ളവരെല്ലാം അന്വേഷണങ്ങൾ തെരുതെരെ നടത്തുന്നുണ്ട്. ദേവിയുടെ കല്പന അനുസരിച്ചു സകലയിടങ്ങളിലും നോക്കി. പക്ഷെ ആരുമെങ്ങും കണ്ടില്ല.

സോഫി — ഗൂഢമുറിയിൽ നോക്കിയില്ലേ?

ശർമ്മിഷ്ഠ — ദേവി തനിയെ തന്നെയാണ പോയി നോക്കിയതു. പക്ഷെ കണ്ടില്ല.

സോഫി — രാജകുമാരൻ ഇതൊന്നും അറിഞ്ഞില്ലേ? ഉവ്വെങ്കിൽ നന്നായി.

ശർമ്മിഷ്ഠ — രാജകുമാരൻ സേനകളെ പരിശോധിക്കുന്നതിനായി നേരത്തെതന്നെ കുതിരപ്പുറത്തു കയറി കോട്ടയ്ക്കു വെളിയിൽ പോയതാണ്. തിരിച്ച് ഇപ്പോഴെവന്നൊള്ളൂ. ഒരു പക്ഷെ ആരും പറഞ്ഞിരിക്കയില്ല.

സോഫി — ചക്രവത്തി അതിനെ അന്വേഷിച്ചതെന്തിനാണ്? വല്ല ശിലോകമോ മാലയോ മറ്റോകൊടുക്കാനായിരിക്കാം. ഇന്നു കാലത്തു തന്നെ അതിന്റെ കഥ കഴിയേണ്ടതായിരുന്നു. ഇപ്പോൾ എല്ലാം ശരിയായി.

ശർമ്മിഷ്ഠ — ശരിയാണ്. ഇനി എല്ലാം അങ്ങിനേതന്നെ! ചക്രവത്തി ഒരു പക്ഷെ വല്ലതും കല്പിക്കാനുദ്ദേശിച്ചിരിക്കാം. അദ്ദേഹം യാതൊന്നും അറിഞ്ഞിട്ടില്ല.

സോഫി — ഇല്ലായിരിക്കാം. അതും നിശ്ചയിക്കുവാൻ പാടില്ല. കണ്ടില്ലേ കുമാരസേനനെ ആട്ടി ഓടിച്ചതു്. മിടുക്കന്മാക്കെല്ലാം പററുന്നതിങ്ങിനെയാണ്!

ശർമ്മിഷ്ഠ — ശരിയാണ്. ഞാൻ ഇതെല്ലാം കേട്ടു വളരെ അത്ഭുതപ്പെട്ടു. അയാൾ ചക്രവത്തിയുടെ സ്നേഹിതനായിരുന്നുവല്ലൊ? സമത്ഥനും ആണ്. അല്ലേ?

സോഫി — സമത്ഥനൊക്കെതന്നെയാണ്! പോയതുവളരെനന്നായി. അയാൾ മഹാചീത്തയാണ്! അതു നിങ്ങൾക്കൊന്നും തന്നെ അറിഞ്ഞുകൂട. എനിക്ക് അതെല്ലാം നല്ലതുപോലെ അറിയാം. അയോഷയുടെ ഭത്താവായിരുന്ന ആനന്ദസിങ്ങിനെ കൊന്നതു് ഇയ്യാളാണെന്ന് ഒരിക്കൽ അയാൾ എന്നോടു പറഞ്ഞിട്ടുണ്ട്.

ശർമ്മിഷ്ഠ—അദേയഷ എവിടെയാണ്? അതിനെപ്പററിയാണല്ലോ അയാൾ അന്വേഷിക്കുന്നത്.

സോഫി—അദേയഷ മരിച്ചിട്ട് എത്രയോ കാലമായി! അതെല്ലാം ഞാൻ അവളെ ധരിപ്പിച്ചിട്ടുണ്ട്. അയാൾ അദേയഷയേപ്പററി അന്വേഷിക്കേണ്ടെന്നു ഞാൻ പറഞ്ഞതാണ്. പക്ഷെ ആരുവക വെയ്ക്കാനാണ്! മരിച്ചയാൾ തിരിച്ചുവരുമോ?

ശർമ്മിഷ്ഠ—അതു ശരിയാണ്. പക്ഷെ നമ്മൾക്കു നദീറയെ അന്വേഷിച്ചു ചുററും പോയി നോക്കണം. നമ്മൾ പോയി നോക്കിയില്ലെങ്കിൽ നമ്മളെ സംശയിക്കും.”

ശർമ്മിഷ്ഠയുടെ അഭിപ്രായം സ്വീകരണീയമാണെന്നു കരുതി സോഫി, ശർമ്മിഷ്ഠയുമൊരുമിച്ച് അന്തഃപുരത്തിലും ഭോജനശാലയിലും നദീറയെ അന്വേഷിച്ചു ചരിക്കയും, അവരോടു ചോദിക്കുന്നവരോടും ചോദിക്കാത്തവരോടുമെല്ലാം “നദീറ ചത്തുപോയി” എന്നു പറഞ്ഞു പരത്തുകയും ചെയ്തു. അംബികാദേവി നദീതീരത്തിൽനിന്നും തിരിച്ചെഴുന്നള്ളിയപ്പോൾ കൊട്ടാരത്തിൽ പടർന്നു പിടിച്ചിരുന്ന വർത്തമാനം അറിയാതിരുന്നില്ല. ദേവിക്കുണ്ടായിരുന്ന കുണ്ഠിതം എത്രയോ ശക്തിയേറിയതായിരുന്നുവെന്നു പറഞ്ഞറിയിക്കുവാൻ സാദ്ധ്യമല്ല. താൻ അന്നു പ്രഭാതത്തിൽ നദീറയെ ദണ്ഡിക്കുവാൻ ആജ്ഞാപിച്ചതിനെപ്പററിയും രാജകുമാരൻ അതിനെ തടുത്തു നദീറയെ രക്ഷിച്ചതിനെപ്പററിയും, നദീറ തന്നോടു പ്രതിജ്ഞ ചെയ്യാൻ ആരംഭിച്ചതിനെപ്പററിയും മററും ദേവി പൊടുന്നനവേ വിചാരിച്ചു സങ്കടപ്പെട്ടു. ദേവി തത്സമയം തന്നെ, അവിടെ കേട്ട വർത്തമാനത്തെ രാജകുമാരനോട് അറിയിക്കുവാനായി, ഒരു ഭൃത്യനെ യാത്രയാക്കി. അരക്ഷണംകൊണ്ടു കൊട്ടാരവും അന്തഃപുരവുമെല്ലാം, “നദീറ മരിച്ചുപോയി” എന്ന വർത്തമാനം പരന്ന്, സമാധാനരഹിതമായി ഭവിച്ചു. നോക്കുക സോഫിയുടെ “ദയം”—അഥവാ ജയം!



## ഇരുപത്താറാം അദ്ധ്യായം

നദീറയും ഉമറിച്ചു; മഹോത്സവദിനം, നദീതടത്തിൽവെച്ചു വർത്തമാനം പറഞ്ഞു പിരിഞ്ഞതിനുശേഷം ഫാത്തിമ ദേവാലയത്തിൽ വന്നുചേർന്നതായും ആ രാത്രിതന്നെ അവൾ ഒരു അശ്വഭടനെ കണ്ടതായും ഇതിനുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ സംഭവങ്ങൾക്കുശേഷം ഒരുദിവസം, ഫാത്തിമയും പുരോഹിതനും തമ്മിൽ ഒരു സംഭാഷണം നടന്നു. സംഭാഷണമദ്ധ്യത്തിൽ പുരോഹിതനിപ്രകാരം ചോദിച്ചു:—

"ഫാത്തിമേ! ഈ യ്യിടെ ഞാൻ ഇല്ലാതിരുന്ന അവസരത്തിൽ ആരെങ്കിലും ഇവിടെ വന്നിരുന്നുവോ? എന്നെപ്പററി അന്വേഷിച്ചെങ്കിൽ നീ എന്താണ് പറഞ്ഞിട്ടുള്ളതു?" പുരോഹിതന്റെ ഈ വാക്കുകൾകേട്ടു ഫാത്തിമ അല്പനേരം പരിഭ്രമിച്ചുനിന്നു. എങ്കിലും എന്തോ ഓർമ്മിച്ചു ഗ്രഹിച്ചതുപോലെ അവൾ പുരോഹിതനെ ഇപ്രകാരമറിയിച്ചു:—"ഇവിടെ വിശേഷിച്ചാരുംതന്നെ വന്നതായി അറിയുന്നില്ല. എന്നാൽ ഇന്നാൾ ഉച്ചക്ക് ഞാൻ ആ മണ്ഡപത്തിൽ ശയിക്കുമ്പോൾ ഒരാൾ ധ്രുതഗതിയായി എന്റെ അടുക്കൽവന്നു "പുരോഹിതൻ ഇവിടെ ഉണ്ടോ" എന്നു ചോദിച്ചു. "ഇല്ല" എന്നു ഞാൻ പറഞ്ഞു ഉടനെ അയാൾ ഇവിടെനിന്നും പോകയും ചെയ്തു. എന്തിനാണ് അന്വേഷിച്ചതെന്നു എനിക്കു നിശ്ചയമില്ല. എന്നോടു വേറൊന്നും അയാൾ ചോദിച്ചുമില്ല. ഇതാണ് അന്നത്തെ സംഭവം." ഫാത്തിമയുടെ വാക്കുകൾകേട്ടു പുരോഹിതൻ ജിജ്ഞാസയോടുകൂടി തുടന്നു:—"ആകട്ടെ, അയാളുടെ നിറമെന്താണ്? എത്ര പൊക്കമുണ്ട്? ഇതിനുമുമ്പ് നീ അയാളെ കണ്ടിട്ടുണ്ടോ?"

ഫാത്തിമ—അയാളെ ഞാൻ നല്ലതിൻവണ്ണം കണ്ടില്ല. എങ്കിലും സുമുഖനായ ഒരു ഒത്തയാൾ ആണെന്നു പറയാം. അയാളെ ഇതിനുമുമ്പ് ഒരുപക്ഷെ കണ്ടിരിക്കാം.

പുരോ—നിന്റെ പഴയ കഥകളെപ്പററിയും ചരിത്രങ്ങളെപ്പററിയും ഞാൻ പറഞ്ഞിട്ടുള്ളതല്ലാതെ നീ പുതുതായിട്ടു വല്ലതും ഗ്രഹിച്ചിട്ടുണ്ടോ? അയേഷയെപ്പററിയോ സെയ്നയെപ്പററിയൊ നിനക്കു വല്ലതും അറിയാമോ? നീ നിന്റെ ചരിത്രത്തെപ്പററി വല്ലവരോടും പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ ആരോടാണ്? എന്തിനാണ് പറഞ്ഞതു? വേഗം പറയു.

ഫാത്തിമ— എന്റെ ചരിത്രങ്ങളെല്ലാം ഞാൻ അവിടുന്നുതന്നെ പറഞ്ഞറിഞ്ഞിട്ടുള്ളതാണ്! അല്ലാതെ മററാരുംതന്നെ എന്നോടു പറഞ്ഞിട്ടില്ല. ഞാൻ ആ ചരിത്രങ്ങളിൽ ചിലതെല്ലാം നദീറയെ ധരിപ്പിച്ചിട്ടുണ്ട്. അവൾ എന്റെ അപകടങ്ങളെപ്പററി കേൾക്കാൻ ഇഷ്ടമുള്ളവളായിരുന്നതിനാലാണ് അവയെല്ലാം പറയുവാൻ ഞാൻ നിർബ്ബന്ധിതയായത്. അതിൽ വല്ല തെററുമുണ്ടെങ്കിൽ അവിടുന്നു സദയം ക്ഷമിക്കണം.'' ഫാത്തിമ ഇത്രയും പറഞ്ഞപ്പോൾ പുരോഹിതന്റെ മുഖഭാവം ഭേദപ്പെട്ടു. എങ്കിലും അവളോട് അദ്ദേഹത്തിനുണ്ടായിരുന്ന വാത്സല്യാതിരേകംകൊണ്ട് തനിക്കുണ്ടായിരുന്ന വല്ലായ്മയെ വ്യക്തമാക്കാതിരിക്കുവാൻ അദ്ദേഹം ശ്രമിച്ചു. എങ്കിലും ഫാത്തിമ തനിക്കു നൽകിയ ഉത്തരം ലേശവും തൃപ്തിയായില്ലെന്നു അദ്ദേഹം സൂചിപ്പിക്കാതിരുന്നില്ല. അദ്ദേഹം പറഞ്ഞു ''ഫാത്തിമേ! രഹസ്യവർത്തമാനങ്ങൾ അന്യന്മാരുടെ ചെവിയിൽ ഓതിക്കൊടുത്താൽ അതിൽനിന്നും ഉണ്ടാകാവുന്ന അപകടങ്ങളെപ്പററി വിചാരിക്കുന്നതിനു നീ അശക്തയായിത്തീന്നു. അതിൽ ഞാൻ അത്ഭുതപ്പെടുന്നതേയുള്ളു. നിന്നോടുതന്നെയും ഞാൻ സകല സംഗതികളും വ്യക്തമായിപ്പറഞ്ഞിട്ടില്ല. ഒരു സംഗതിയെപ്പററിയും ഇപ്പോൾ നീ പുറത്തു പറയരുതെന്നും, അപ്രകാരം പറഞ്ഞാൽ പല വലിയ കലാപങ്ങൾക്കും അതു കാരണമാകുമെന്നും ഞാൻ നിന്നോടു പറഞ്ഞിട്ടില്ലേ? ആ സ്ഥിതിക്കു നീ നദീറയോട് ഇത്രയും പറഞ്ഞതു, പുറത്തറിയുന്നുവെങ്കിൽ നിന്റെ ഇവിടത്തെ ജീവിതം അവസാനിക്കുമെന്നു നീ എന്തുകൊണ്ടറിയുന്നില്ല? നീയും സൌഝ്യയും ഇന്നു ചക്രവർത്തിയുടെ മുമ്പിൽ വലിയ തെററുകാരാണെന്നു നീ എന്തുകൊണ്ട് അറിയുന്നില്ല. അയേഷ, ചക്രവർത്തിയുടെ ഗുരുപാദരെ, ഗൃഹത്തിന് തീവെച്ചു കൊന്നുവെങ്കിലും, പഴിയെല്ലാം നിങ്ങളിലാണ് ചുമത്തിയിരിക്കുന്നത്. അതുകൊണ്ട് അന്നേദിവസം മുതൽ നിങ്ങളും നിങ്ങളുടെ കുടുംബത്തിന്റെ മററ് അംഗങ്ങളും സാമ്രാജ്യത്തിൽ എവിടെയെങ്കിലും പാൎക്കുന്നതായിട്ടറിഞ്ഞാൽ ചക്രവർത്തിയുടെ ആജ്ഞയെ അനുസരിച്ചു നിഗ്രഹിച്ചു കൊള്ളണമെന്നു അനുചരന്മാരെ അറിയിച്ചിട്ടുള്ളതായും ഞാൻ നിന്നോടു പറഞ്ഞിട്ടില്ലേ? പിന്നെ എന്തുകൊണ്ടാണ് നീ അതെല്ലാം കൊട്ടാരത്തിൽ പരിചാരികയായി നില്ക്കുന്ന നദീറയെ അറിയിച്ചിട്ടുള്ളതു? പിതാവിന്റെ ആജ്ഞയെ അനുസരിച്ചു ജയപ്പൂർ രാജ്യത്തെ ആക്രമിക്കുവാനായി

സെലിം മുഗൾസേനയോടൊരുമിച്ച പുറപ്പെട്ടപ്പോൾതന്നെ അദ്ദേഹം പറഞ്ഞിട്ടുള്ളതു ആ രാജ്യം മുഴുവനും അഗ്നിക്കിരയാക്കികൊള്ളണമെന്നായിരുന്നു. ആയതുകൊണ്ട് കുററവാളികൾ ആരെല്ലാമെന്നു തെളിയുന്നതുവരെ നിന്നെപ്പററിയോ മററുവല്ലവരേയും പററിയോ പുറത്തറിയിക്കുന്നതു അപകടങ്ങൾക്കു കാരണമാണെന്നു എനിക്കറിവുണ്ട്. നീ ഇപ്പോൾ സകലതും കുഴപ്പത്തിലാക്കിതീർത്തു.

ഫാത്തിമ — നദീറയോടു പറഞ്ഞതുകൊണ്ടു യാതൊരുവിധത്തിലും അപകടമുണ്ടാകയില്ലെന്നാണ് എന്റെ ദൃഢവിശ്വാസം. അവൾ എന്നെപ്പററി ആരോടും പറയുകയില്ല. രാജകുമാരനോട് എന്റെ കാൎയ്യത്തെപ്പററി യാതൊന്നും പറയരുതെന്നും ഞാൻ പ്രത്യേകം പറഞ്ഞിട്ടുണ്ടു.'

പുരോ — ഇതാണു സ്ത്രീബുദ്ധിയുടെ ദൌർബല്യം! അവൾ നിന്നെ ദ്രോഹിക്കാൻവേണ്ടി പറയുമെന്നല്ല ഞാൻ പറഞ്ഞതിന്റെ സാരം. ഏതെങ്കിലും സന്ദർഭത്തിൽ നിന്നോടുള്ള വാത്സല്യംകൊണ്ടൊ ബഹുമാനംകൊണ്ടൊ രാജകുമാരനോടു വല്ലതും പറഞ്ഞുവെന്നുവരാം. ഇതൊന്നും നദീറയുടെ കുററമാണെന്നു നീ കരുതരുത്. കുമാരസേനൻകൂടി നിന്റെ താമസത്തെപ്പററി അറിയരുതെന്നായിരുന്നു എന്റെ മോഹം. പക്ഷെ അതു സാധിച്ചില്ല. എന്നാൽ അതിൽ എനിക്കു ആശ്വാസത്തിനു പല മാൎഗ്ഗങ്ങളുമുണ്ടു. നദീറമൂലം ഒരുപക്ഷെ യാതൊന്നും പുറത്തു വരുകയില്ലായിരിക്കാം. പക്ഷെ അവൾക്കു ആഗ്രാകൊട്ടാരത്തിലൊ അന്തഃപുരത്തിലൊ ഉള്ള പരിചയം വളരെ ദൂരമാണ്. ഇവിടെ നടക്കുന്ന രഹസ്യങ്ങൾ യാതൊന്നുംതന്നെ അവൾക്കറിഞ്ഞുകൂട. ആ സ്ഥിതിക്കു നല്ലതു പറയുന്നതുതന്നെയും സൂക്ഷിച്ചുവേണ്ടിയിരിക്കുന്നു. ഇനി മുതൽ നീ ഈ ദേവാലയത്തിന്റെ മുൻവശത്തേക്കുതന്നെയും വരാതിരിക്കണം. ഞാൻ നദീറയെ ഇവിടെ നിന്നു മാററിയതിന്റെ ഉദ്ദേശംതന്നെയും നിനക്കറിവാൻ കഴിഞ്ഞിട്ടില്ല. നിന്റെ ചരിത്രമെല്ലാം അവൾ അറിഞ്ഞേക്കുമല്ലൊ എന്നുള്ള ഭയം എനിക്കു വളരെ ഉണ്ടായിരുന്നു. പക്ഷെ ഞാൻതന്നെ മൂഢനായിത്തീൎന്നുവെന്നു സമ്മതിക്കാം. ഇനിമുതൽ ആരെങ്കിലും നിന്നെപ്പററിയോ എന്നെപ്പററിയോ അന്വേഷിച്ചാൽ നീ പുറത്തിറങ്ങി വരേണ്ട കാൎയ്യമില്ല. ഞാൻ എല്ലായ്പോഴും ഇവിടെ ഉണ്ടായിരിക്കയില്ല. അതുകൊണ്ടാണു ഇനിയെങ്കിലും അബദ്ധങ്ങൾ ഉണ്ടാകരുതെന്നു പ്രത്യേകം പ

റയുന്നതു? ഞാൻ പുറത്തിറങ്ങി സഞ്ചരിക്കുമ്പോൾ നിന്നെപ്പററി പല വൎത്തമാനവും കേൾക്കാറുണ്ടു. നീ ഇവിടെ ഉണ്ടെന്നുള്ള വിവരം സോഫിയോ മററൊ അറിഞ്ഞാൽ പിന്നെ നിന്റെയും എന്റെയും ജീവിതം ക്ലേശസമ്പൂൎണ്ണമാകുന്നതാണ്. എപ്പോഴും സൂക്ഷിച്ചിരിക്കേണ്ട കാലമാണു നമുക്കിപ്പോഴുള്ളതെന്നു് ഞാൻ ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അനേകസംഗതികളുടെ പരമാൎത്ഥം അറിയേണ്ടതായിട്ടാണിരിക്കുന്നതു. അതെല്ലാം താമസിയാതെ വെളിയിൽ വന്നു കൊള്ളും.” പുരോഹിതൻ ഇപ്രകാരം തന്റെ വൎത്തമാനം പറഞ്ഞു നിൎത്തിയപ്പോൾ ഫാത്തിമയുടെ ഹൃദയത്തിൽ ഒരു മിന്നൽ പാഞ്ഞു. തന്റെ താമസത്തെപ്പററി കുമാരസേനൻകൂടി അറിയരുതെന്നും മററും പുരോഹിതനു ആഗ്രഹമുണ്ടായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ഉദ്ദേശം സഫലമായില്ലെന്നു പറഞ്ഞപ്പോൾ ഫാത്തിമ, താൻ നജീറവശം കുമാരസേനനെ ഏല്പിച്ച കത്തിനെപ്പററി വിചാരിക്കാതിരുന്നില്ല. പൊടുന്നനവെ ചെയ്തുപോയ അബദ്ധത്തെപ്പററി അവൾ കൂടുതലായി പരിതപിക്കയും ചെയ്തു. അവർതമ്മിൽ പിന്നെയും ഓരോ വൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നപ്പോൾ, ഒരു അശ്വഭടൻ ഏററവും ത്വരയോടുകൂടി ദേവാലയത്തിന്റെ വാതുക്കലെത്തിനിന്നു. അയാൾ തന്റെ കുതിരപ്പുറത്തുനിന്നും താഴെ ഇറങ്ങി ദേവാലയത്തിന്റെഉള്ളിൽ പ്രവേശിച്ചു പുരോഹിതനെ വന്ദിച്ചു. അദ്ദേഹം ചോദിച്ചു:—‘നിങ്ങൾ എന്താണു വിഷമപ്പെട്ടു ഇങ്ങോട്ടു വരുന്നതു? എന്തുപറവാനാണു നിങ്ങൾ വന്നിട്ടുള്ളതു?” പുരോഹിതൻഇത്രയും ചോദിച്ചപ്പോൾ ആഗതൻ സോൽകണ്ഠം പറഞ്ഞു “കൊട്ടാരത്തിൽ നിന്നും നജീറ എന്നൊരു പരിചാരികയെ കാണുന്നില്ല. അവിടെയെല്ലാം ബഹളമായിരിക്കുന്നു. ചക്രവൎത്തിയും പരിവാരങ്ങളും രാവിലെതന്നെ ഷില്ലിക്കു പോയിരിക്കയാണു. രാജകുമാരൻ ഈ വൎത്തമാനങ്ങളെല്ലാം അറിഞ്ഞിരിക്കണം. എന്നെ ഇങ്ങോട്ടയച്ചിട്ടുള്ളതു ദേവിയാണു. ഇവിടെയെങ്ങാനും ഉണ്ടോഎന്നു അന്വേഷിച്ചറിയുവാൻ കല്പനയായിരിക്കുന്നു.” ഭടന്റെ ഈ വൎത്തമാനം പുരോഹിതനേയും ഫാത്തിമയേയും എത്രമാത്രം ദുഃഖിപ്പിച്ചുവെന്നും, പൊടുന്നനവെ എത്രമാത്രംപരിഭ്രമിപ്പിച്ചുവെന്നും പ്രത്യേകിച്ചു പറയേണ്ടകാൎയ്യമില്ല. ഫാത്തിമയുടെ ഹൃദയംവെന്തുരുകിത്തുടങ്ങി. പുരോഹിതന്റെഹൃത്തട്ടിൽഒരുഇടിവെട്ടിയതുപോലെതോന്നി. എങ്കിലും അദ്ദേഹംശാന്തസ്വരത്തിൽപറഞ്ഞു. “എന്തു! നജീറ കൊട്ടാരത്തിൽ

ഇല്ലെന്നോ പറയുന്നതു? അവൾ ഇങ്ങോട്ടു വന്നിട്ടില്ല. ഒരു പക്ഷെ കാസിമിന്റെ ഗൃഹത്തിൽ ഉണ്ടോ എന്നു അന്വേഷിക്കുക. ആ പാവം പിന്നെ എവിടെ പോയിരിക്കാം? നിങ്ങൾ വേഗം എവിടെയെങ്കിലും പോയി അന്വേഷിക്കണം. ഇവിടെ വന്നിട്ടില്ല. ഞാനും അന്വേഷിക്കാം'' പുരോഹിതൻ പറഞ്ഞ ഈ വാക്കുകൾ കേട്ടയുടൻതന്നെ ആഗതൻ തന്റെ അശ്വത്തെ രാജപാതയിലേക്കു തന്നെ തിരിച്ചു, ത്വരയോടുകൂടി പാഞ്ഞു, ക്ഷണനേരം കൊണ്ടു ദൃഷ്ടി പഥത്തിൽ നിന്നും മറഞ്ഞു. ഫാത്തിമയെ സാന്ത്വനപ്പെടുത്തിയതിനുശേഷം പുരോഹിതനും, ദേവാലയത്തിൽ നിന്നും പുറത്തേക്കിറങ്ങി. തന്റെ ജീവിതത്തിൽ അന്നത്തേപോലെ ഒരു കറുത്ത ദിവസം ഒരിക്കലും ആഗതമായിട്ടില്ലെന്നു ഫാത്തിമക്കുതോന്നി. നദീറയേപററിയാതൊരു അപകട സംഭവവും ഫാത്തിമ അറിഞ്ഞിട്ടില്ല. പെട്ടെന്നു അദൃശ്യയായ നദീറ എവിടെപ്പോയിരിക്കാമെന്നു ഫാത്തിമ ആലോചിച്ചുനോക്കി. അവളുടെ ബുദ്ധിയുടെ പ്രസരിപ്പും, ഉത്സാഹവും, എല്ലാം നശിച്ചു കഴിഞ്ഞു. തന്റെ അടുക്കൽ ഏററവും വിശ്വസ്തയായി രണ്ടു ദിവസങ്ങൾക്കു മുൻപുവരെ പെരുമാറിപ്പോന്ന ആ നിർമ്മല ബാലികക്കു ആരിൽ നിന്നാണു അപകടം സംഭവിച്ചിട്ടുള്ളതെന്നും ഫാത്തിമക്കു ഊഹിക്കുവാൻ കഴിഞ്ഞില്ല. ഒരു പക്ഷെ ദേവി മുഖാന്തിരം അവളെ അപകടപ്പെടുത്തിയിരിക്കാമോ എന്നും ഫാത്തിമ ശങ്കിച്ചു. അപ്രകാരം സംഭവിക്കാൻ പല ന്യായങ്ങളുമുണ്ടെന്നും അവൾ ഊഹിച്ചു. സെലിം രാജകുമാരനു നദീറയോടുള്ള പ്രേമത്തെപ്പററി ഫാത്തിമക്കു നദീറയിൽ നിന്നും തന്നെ അറിവുള്ളതുകൊണ്ടു, ദേവി ആ വിവരം അറിഞ്ഞിട്ടുണ്ടെങ്കിൽ ഏതെങ്കിലും രീതിയിൽ അവളെ ദ്രോഹിക്കാൻ ശ്രമിച്ചിരിക്കാമെന്നു ഫാത്തിമയുടെ സ്ത്രീബുദ്ധി തീർച്ചപ്പെടുത്തി. പക്ഷെ അതിനു വഴിയില്ലെന്നു ഉടൻ തന്നെ അവൾ അറിയാതെയുമിരുന്നില്ല. 'ദേവി നദീറയെ അപകടപ്പെടുത്തിയിട്ടുണ്ടെങ്കിൽ പിന്നെ ദേവി എന്തിനാണു അവളെപ്പററി അന്വേഷിക്കുവാൻ ഭടന്മാരെ നിയോഗിച്ചിട്ടുള്ളതു? ദേവി പറഞ്ഞയച്ചിട്ടു വന്നതാണെന്നല്ലേ ആ ഭടൻ ഇവിടെ അറിയിച്ചതു? ആ സ്ഥിതിക്കു അങ്ങിനേ ശങ്കിക്കുവാനും ന്യായമില്ല. അല്ലെങ്കിൽ ഒരു പക്ഷെ സോഫിയായിരിക്കുമോ ഇതിനെല്ലാം കാരണം? അവൾക്കു നദീറയോടു വിരോധമുണ്ടെന്നു നദീറ തന്നെ പറഞ്ഞിട്ടുണ്ടല്ലോ?'' അതിനും

പുറമെ ഹാക്കിം അന്നു കൈയ്നോക്കികൊണ്ടു അവൾക്കു വിരോ
ധിയായി ഒരു സ്ത്രീയുണ്ടെന്നും, അതു പ്രത്യേകം സൂക്ഷിക്കണമെ
ന്നും മററും ഫാത്തിമ കേൾക്കെ തന്നെ പറഞ്ഞിട്ടുള്ളതിനേ പ
ററിയും അവൾ ഓക്കാതിരുന്നില്ല. ഇപ്രകാരം പലവിധ ചിന്തക
ളോടുകൂടി ഫാത്തിമ വളരെ വിഷമിച്ചു സമയം ചിലവഴിച്ചു. അവ
ളുടെ വിചാരങ്ങളെല്ലാം ആപൽഘട്ടങ്ങളെ ലക്ഷ്യമാക്കി ചരിച്ചു
തുടങ്ങി. അവൾ തോരാതെ കണ്ണീർ വാർത്തു. തനിക്കു ഏതെങ്കിലും
രീതിയിൽ പുറത്തിറങ്ങി സഞ്ചരിക്കാമായിരുന്നെങ്കിൽ നദീറയെ
കണ്ടു പിടിക്കാൻ കഴിയുമെന്നും അവൾ അഭിമാനിച്ചു. പക്ഷെ
അതിനെല്ലാം ഇപ്പോൾ അവൾ അപ്രാപ്തയാണു! അവളുടെ ആ
ഗ്രായിലെ താമസം ഏററവും ഗൂഢമാണെന്നും, അതു പുറത്തറി
യുന്ന പക്ഷം ഉണ്ടാകാവുന്ന അനത്ഥങ്ങൾ അനിവാര്യവും അപ
കടത്തിലേക്കു ത്വരിപ്പിക്കുന്നവയും ആണെന്നും പുരോഹിതൻ
വീണ്ടും അറിയിച്ചിരിക്കെ ഇനി പുറത്തിറങ്ങി സഞ്ചരിക്കു
ന്നതു വളരെ സൂക്ഷിച്ചു വേണമെന്നും അവൾ ഓക്കാതിരുന്നി
ല്ല. എന്നാൽ അവളെ സീമാതീതമായി ദണ്ഡിപ്പിച്ച സംഗതി
വേറെയൊന്നായിരുന്നു. അക്ബർ ചക്രവത്തിയുടെ ഗുരുവിനെ
അദ്ദേഹത്തിന്റെ ഗൃഹത്തിനുള്ളിൽ വെച്ചു അഗ്നിക്കിരയാക്കി ഹ
നിച്ചതു ജയപ്പൂർ രാജ്ഞിയും മക്കളും കൂടിയാണെന്നു, ചക്രവത്തി
ധരിച്ചിട്ടുണ്ടെന്നും, എന്നാൽ വാസ്തവസംഗതി അറിവാൻ കഴി
യാതെ ചക്രവത്തി ഇന്നും, ആ വംശത്തിലുൾപ്പെട്ട ഒരു കുഞ്ഞി
നെപ്പോലും ജീവിച്ചിരിപ്പാൻ അനുവദിക്കയില്ലെന്നും പുരോഹിത
നിൽനിന്നും നേരിട്ടറിഞ്ഞപ്പോൾ മുതൽ ഫാത്തിമയുടെ ഹൃദയം
വളരെ വേദനപ്പെട്ടുതുടങ്ങി. അപ്രകാരം ഹനിച്ചതു തന്റെ പിതാ
വിന്റെ മറെറാരു പുത്രിയായ അയേഷയും അവളുടെ മാതാവായ
റസീനുംകൂടിയാണെന്നും, അവരെ ആ പ്രവൃത്തി ചെയ്യുവാൻ പ്രേ
രിപ്പിച്ചതു ഗുരുവിന്റെ ആജ്ഞയനുസരിച്ച് എന്തും പ്രവത്തിക്കു
വാൻ മടിയില്ലാത്ത ചക്രവത്തി, ഒരുപക്ഷെ, ഗുരു ജീവിച്ചിരിക്കു
ന്നെങ്കിൽ, ജയപ്പൂർ രാജ്യത്തെ സ്വതന്ത്രമായി ഭരിച്ചുകൊള്ളുന്നതി
നു, ഗുരുപുത്രിയുടെ സന്താനങ്ങളായ തന്നേയും തന്റെ മററു ബ
ന്ധുക്കളേയും അനുവദിച്ചെങ്കിലായെന്നു കരുതിയായിരിക്കണമെ
ന്നും ഫാത്തിമ ഉദ്ദേശിച്ചു. തന്റെ പിതാവു തന്റെ മാതാവിനെ വി
വാഹം ചെയ്യുന്നതിനുമുമ്പു റസീനിൽ അദ്ദേഹത്തിന് അയേഷാ എ
ന്നൊരു പുത്രി ഉണ്ടായിട്ടുണ്ടെന്നും, ജയപ്പൂർ രാജ്യം കൈക്കലാക്കി

അവരെ രാജ്ഞീപദത്തിലേയ്ക്കുയർത്തുവാൻവേണ്ടിയാണ് അദ്ദേഹം തന്റെമാതാവിനെ വിവാഹം ചെയ്തു രാജ്യഭാരകാര്യാന്വേഷണങ്ങൾ നിർവ്വഹിച്ചിട്ടുള്ളതെന്നും അവൾ പുരോഹിതന്റെ അടുക്കൽനിന്നും കേട്ടിട്ടുള്ളതും ഇപ്പോൾ പരമാർത്ഥമാണെന്നു തീർച്ചപ്പെടുത്തി. ആകപ്പാടെ ഇവയെല്ലാംകൂടി വിചാരിക്കുന്തോറും അവളുടെ ബുദ്ധി മന്ദിക്കുകയും, അവൾക്കറിയാവുന്ന പരമാർത്ഥങ്ങൾകൂടി ധൂമപടലത്തിനുള്ളിലുള്ള അഗ്നി സ്ഫുലിംഗങ്ങൾപോലെ പലപ്പോഴും അവ്യക്തമായും, തമോവൃതമായും പാറിപ്പതറുകയും ചെയ്തു. മനുഷ്യജീവിതത്തിലെ വൈഷമ്യങ്ങളും വ്യാകുലതകളും രസകരമാണെന്നു വാദിക്കുന്ന തത്വജ്ഞാനികൾകൂടിയും ഇത്തരം അവസ്ഥാഭേദങ്ങൾ ആഗതമാകുമ്പോൾ ജീവിതം ക്ലേശസമ്പൂർണ്ണമാകയാൽ ഉപേക്ഷണീയമെന്നു കരുതുന്ന സ്ഥിതിക്കു; ഹാത്തിമക്കു്, അന്നത്തെ സംഭാഷണങ്ങളും അന്നത്തെ വാർത്തയും, എത്രമാത്രം ദുഃഖഹേതുകമായിരിക്കണമെന്നു പറഞ്ഞറിക്കുക സാദ്ധ്യമല്ല. എങ്കിലും ഏറെക്കാലമായി, മതവിഷയകമായ ജ്ഞാനപന്ഥാക്കളിൽകൂടി ഹൃദയത്തെ സമാധാനയുക്തമാക്കി ചരിപ്പിച്ചുപോരുന്ന ആ യുവതി പ്രശാന്തതയെ പ്രാപിക്കുവാൻ ശ്രമിച്ചു. അവളുടെ സമാധാനം ഏതാണ്ടു് ഈ പ്രകാരമായിരുന്നു. "എല്ലാം തന്നെ ദൈവനിശ്ചയങ്ങളാണല്ലോ. അവൾ പരിശുദ്ധയായതുകൊണ്ടു് യാതൊരപകടത്തിനും വഴിയില്ല. അഥവാ അപകടമുണ്ടാകുകയാണെങ്കിൽ തന്നേയും അവൾ പുണ്യശാലിനിയുമാണു. പക്ഷെ അവളുടെ ജീവിതം ഈ രീതിയിൽ കലാശിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. അല്ലെങ്കിൽ അവളെപ്പോലുള്ള നിർമ്മലകൾക്കാണല്ലോ, കാപട്യത്തിനും വഞ്ചനക്കും, അധർമ്മത്തിനും അന്യായത്തിനും വിളനിലമായ ഈ ലോകം ദുരിതപ്രദമായിരിക്കുന്നതു്. ഏതായാലും അവൾ പുണ്യശാലിനിയാണു്, ഭാഗ്യവതിയാണു് — തർക്കമില്ല. അവളുടെ ജീവിതം ആഗ്രായിൽ തന്നെ അവസാനിക്കണമെന്നാണോ ദൈവനിശ്ചയം! എന്തിനാണു ഞാൻ അനാവശ്യവിചാരങ്ങളെ പുലർത്തിക്കൊണ്ടു വരുന്നതു്? ഒരിക്കലും അങ്ങിനെ സംഭവിക്കയില്ല. അവൾ സുഖമായിട്ടാണിരിക്കുന്നതെന്നു് എന്തുകൊണ്ടു ഞാൻ കരുതുന്നില്ല? ഹാ! മനസ്സേ! നീ എപ്പോഴും ആപത്തിനെപ്പറ്റി മാത്രം ശങ്കിക്കുന്നുവല്ലോ! എന്തുകൊണ്ടാണു നീ അതിന്റെ മറുപുറത്തെപ്പറ്റി ആലോചിക്കാത്തതു്? ഏതായാലും അവളെപ്പറ്റി അറിയാതെ ഇന്നു ഞാൻ ആഹാരം കഴിക്കുന്നതെങ്ങിനേ? എ

നിക്കു നിദ്രയുണ്ടാകുന്നതെങ്ങിനെ? ഹാ! നദീറേ! സോദരീ! നിൎമ്മലേ! നീ വേഗം ഇങ്ങോട്ടു വരുക.” ഫാത്തിമ ഇപ്രകാരമെല്ലാം വിചാരിച്ചുകൊണ്ടു സമയം കഴിച്ചുകൂട്ടി. ഇനി നമ്മൾക്കു പുരോഹിതൻെറ ചെറുപ്പകാലം മുതൽക്കേ ലൌകിക ജീവിതത്തൻെറ പോക്ക് എവിടേക്കായിരുന്നുവെന്നു നോക്കാം.

മിഥ്യാനുഭവങ്ങളെപ്പററി മനസ്സിലാക്കി,—ജ്ഞാനംകൊണ്ടും പഠിപ്പുകൊണ്ടും അനശ്വരമായതിനെപ്പററി മാത്രം വിചാരിച്ച്, നശ്വരമായ യാതോന്നിനേപററിയും വിചാരിക്കാതേയും ഖേദിക്കാതേയും ജീവിതംനയിച്ചുകൊണ്ടുപോകുന്ന പുരോഹിതൻ—അയഥാൎത്ഥ വസ്തുക്കളുടെ നിലയും വിലയും, മാററും മായയും, ജ്ഞാനശാണോപലാന്ദോളനംകൊണ്ടു, നല്ലതുപോലെ മനസ്സിലാക്കിയിട്ടുള്ള തത്വസമ്പാദകൻ— ശ്രീയേയും സ്ത്രീയേയും ബദ്ധശത്രുക്കളായി ഗണിച്ചു സർവ്വേശ്വര ലീലകളെപ്പററിയും രീതികളെപ്പററിയും മററും ചിന്തിക്കുന്ന ത്യാഗിവൎയ്യൻ— ലോകവ്യാപാരങ്ങളിലൊന്നുംതന്നെ ഇടപെടാതെ ജീവിക്കേണ്ട മതാചാൎയ്യൻ, കേവലം ഒരു പരിചാരികയായ നദീറ, രാജഗൃഹത്തിൽനിന്നും അന്തൎദ്ധാനം ചെയ്തിരിക്കുന്നുവെന്ന വൎത്തമാനം കേട്ടു, ശുദ്ധ ലൌകികനെപ്പോലെ, സന്താപചിന്താവശനായി, വൎദ്ധിച്ച ഉൽക്കണ്ഠയോടുകൂടി രാജപാതയിലേക്ക് അന്വേഷണാൎത്ഥം പോകുന്നതു കണ്ടാൽ മതാചാൎയ്യന്മാരെന്നും പറഞ്ഞു നടക്കുന്ന ഇക്കൂട്ടരെല്ലാം മഹാവഞ്ചകന്മാരെന്നല്ലാതെയെന്താണു പറയേണ്ടതു? സന്യാസി, ഏതുമതത്തിൽ ഉൾപ്പെട്ടാലും താപഹീനനാണ്; സ്ത്രീയെപ്പററി അന്വേഷിക്കേണ്ട കാൎയ്യം സന്യാസിക്കില്ല. അതിലും വിശേഷിച്ചു രാജസ്ഥാനവുമായി യാതൊരു ബന്ധവും ഇല്ലാത്ത സന്യാസിക്കു അന്തഃപുരത്തിലെ പരിചാരികാ അന്തൎദ്ധാനം ചെയ്തതിനെപ്പററി അന്വേഷിക്കേണ്ട കാൎയ്യമെന്താണുള്ളതു? അല്ലെങ്കിൽ, ലോകപ്രകൃതി രഹസ്യവും പ്രകൃതിപരസ്യവുമാണെന്നു ഇതിനു മുമ്പും പറഞ്ഞിട്ടുണ്ടല്ലൊ. ആ സ്ഥിതിക്കു സന്യാസിമാൎക്കും, ലോകവ്യാപാരങ്ങളിൽ ശരിയായ സ്ഥാനമുണ്ടെന്നു വിചാരിക്കുന്നതാണ് ഉത്തമം—കഥ എങ്ങിനേയോ?—ആൎക്കറിയാം!!

പുരോഹിതൻ ദേവാലയത്തിൽ നിന്നും പുറത്തേക്കിറങ്ങി നേരേ പോയതു കാസിമിൻെറ ഗൃഹത്തിലേക്കായിരുന്നു. അദ്ദേഹം അവിടെ ചെല്ലുന്നതിനു മുമ്പു തന്നെ വഴിയിൽവെച്ചു ഹാക്കിമിനെ കണ്ടു. ഹാക്കിമിനെ പലപ്പോഴും കണ്ടിട്ടുണ്ടെന്നല്ലാതെ, ഇതുവരെ, അവർ തമ്മിൽ വിശേഷിച്ചു വൎത്തമാനങ്ങൾ യാതൊന്നും പറഞ്ഞി

ട്ടില്ല. യാചകനും സന്ന്യാസിയും തമ്മിൽ വലിയ വ്യത്യാസങ്ങളൊന്നും തന്നെയില്ലെന്നും യാചകന്റെ കുടിലിൽ നിന്നും സന്ന്യാസിയുടെ ആശ്രമത്തിലേക്കുള്ള ദൂരം തുച്ഛമാണെന്നും, ഹാക്കിം അദ്ദേഹത്തെ കാണുമ്പോഴെല്ലാം വൈദാന്തികസിദ്ധാന്തത്തോടുകൂടി തന്നെ പറയാറു പതിവുണ്ട്. അന്നും പതിവുപോലെ പുരോഹിതനെ കണ്ട ഉടനെ ഹാക്കിം പറഞ്ഞു തുടങ്ങി:— "ഇന്നു ഹാക്കിമിനു വല്ലതും തരണം. ഇന്നു കൊട്ടാരത്തിൽ നിന്നും പിച്ചക്കാരനു യാതൊന്നും കിട്ടാൻ വഴിയില്ല. അവിടം മുഴുവനും ബഹളമാണ്. നമ്മൾ തമ്മിൽ വളരെ വ്യത്യാസങ്ങളൊന്നും തന്നെയില്ലല്ലോ. എന്തു ചെയ്യാം! ഒരു പെണ്ണുവന്നു താമസിച്ചതു് ഏതു പെരുങ്കാട്ടിലോ ചത്തു കിടക്കുന്നുവെന്നല്ലേ സോഫി കൊച്ചമ്മ പറഞ്ഞതു്. ഹാക്കിം തെണ്ടി തുടങ്ങിയിട്ടു വളരെ കൊല്ലങ്ങളായി. ഇങ്ങിനെയൊന്നും ഇതിനു മുൻപു കേട്ടിട്ടില്ല. വെളുത്ത പെണ്ണായിരിക്കാം. എന്നാൽ കറുത്ത മുറിയിൽ കാണും. കൊട്ടാരത്തിലെ നീതികളാണ് ഇക്കാലത്ത് ഇതെല്ലാം! ഹാക്കിമിനു വല്ലതും തന്നാൽ പൊയ്ക്കൊള്ളാമായിരുന്നു. വയറു തത്തി തലയിൽ കയറി" ഹാക്കിമിന്റെ ഈ വർത്തമാനം കേട്ടു പുരോഹിതൻ തന്റെ ഗതി നിർത്തി അവിടെ നിന്ന് ഉൽക്കണ്ഠയോടെ ചോദിച്ചു:—

"നീ പറഞ്ഞതൊന്നും മനസ്സിലായില്ലല്ലോ. റാണിയാണോ മരിച്ചതു്?

ഹാക്കിം—ഏതു പീറയോ ആർക്കറിയാം. കുമാരസേനൻ കൊട്ടാരത്തിന്റെ അടുക്കൽ ചെന്നിരുന്നുവെന്നും അപ്പോൾ ശർദ്ദിച്ചു പറഞ്ഞുവെന്നും. എന്തോ! ആർക്കറിയാം വിധിയെല്ലാം കൊട്ടാരത്തിലും വിധി തന്നെയാണ്. തലയിലെഴുത്ത് അമർത്തി ക്ഷൗരം ചെയ്താൽ മാഞ്ഞു പോകുമോ? അതെല്ലാം അങ്ങിനെ തന്നെ!

പുരോ—ആകട്ടെ. താൻ എന്തെല്ലാമാണു കേട്ടതു്? ഒന്നു വിസ്തരിച്ചു പറയു; ഞാൻ കേൾക്കട്ടെ.

ഹാക്കിം—എന്റെ തിരുമേനി! ലോകമെല്ലാം മായയാണെന്നു പറയുന്ന നിങ്ങൾക്കൊക്കെ കൊച്ചുപെണ്ണുങ്ങളുടെ കാര്യമന്വേഷിച്ചിട്ട് എന്തു കാര്യമാണുള്ളതു്? ഹള്ളാവിനെപ്പറ്റി വിചാരിച്ചാൽ പുണ്യമുണ്ടല്ലോ. ഹാക്കിമിനു പിന്നെ അതൊന്നും സാധിക്കയില്ല. വല്ല പടിക്കലും ചെല്ലുമ്പോൾ മാത്രമേ ഹള്ളാവിനെപ്പറ്റി ഓർക്കുവാൻ സൌകര്യമുള്ളൂ. നിങ്ങൾക്കങ്ങിനെയൊന്നുമല്ലല്ലോ. ഇതെല്ലാം തങ്ങൾ ചെയ്യുന്നതു പോലെയാണ്. അനുഭവിക്കാതെ കഴിയുമോ?

പുരോ — എന്തു്! ഞാൻ ചെയ്യുന്നതു പോലെയോ! നീ എന്തു് അസംബന്ധം പറയുന്നു?

ഹാക്കിം — അല്ലാ, തങ്ങൾ എന്നു് പറഞ്ഞാൽ അവനവൻ എന്നാണു് ഹാക്കിം പറഞ്ഞതു്.

പുരോ — അവൾ എവിടെയാണെന്നു് നീ അറിഞ്ഞില്ലേ? ഉണ്ടെങ്കിൽ എന്നോടു പറയൂ.

ഹാക്കിം — അയ്യോ! നമ്മൾ ഇങ്ങിനെ തെണ്ടിയും തിരിഞ്ഞും വല്ല തെരുവിലും കിടന്നു് കഴിച്ചുകൊള്ളട്ടെ. എന്തിനാണു് ഹാക്കിമിനെ ഇങ്ങിനെയൊക്കെ ഉപദ്രവിക്കുന്നതു്.

പുരോ — ഞാൻ ഉപദ്രവിക്കയില്ല. വല്ല സംഗതിയും അറിഞ്ഞെങ്കിൽ എന്നോടു പറഞ്ഞാൽ കൊള്ളാമായിരുന്നു. അല്പം സമാധാനത്തിനു് വകയുണ്ടു്. അത്രേയുള്ളൂ.

ഹാക്കിം — ആ സോഫിക്കൊച്ചമ്മ അതെല്ലാം പറയും. ഇപ്പോൾ കൊട്ടാരത്തിൽ നിന്നും അവിടെ വന്നു ചേർന്നിട്ടുണ്ടു്. ലോകത്തിലുള്ളവരുടെ എല്ലാം ജാതകം അവിടെ ഇരുപ്പുണ്ടല്ലോ. ഒന്നുമില്ലാത്ത ഹാക്കിമിന്റെ ജാതകംകൂടി അവിടെയാണിരിക്കുന്നതു്.

പുരോ — എന്നാൽ ഞാൻ അങ്ങോട്ടു പോകട്ടെ. നീ നാളെ ദേവാലയത്തിൽ വന്നാൽ നിനക്കു് ആഹാരം തരാം. ഇപ്പോൾ എന്റെ കൈയ്വശം യാതൊന്നും തന്നെയില്ല.'' ഇത്രയും പറഞ്ഞു് അദ്ദേഹം സത്വരം സോഫിയുടെ ഗൃഹത്തിലേക്കു നടന്നു. പുരോഹിതൻ പടികടന്നു അകത്തു പ്രവേശിക്കുന്നതു കണ്ടു് കാസിം എഴുന്നേറ്റു് അദ്ദേഹത്തെ ഉപചരിച്ചു. സോഫി അന്നു ചിരിച്ചുകൊണ്ടുതന്നെ അദ്ദേഹത്തിനു് സ്വാഗതമരുളി. സോഫിയുടെ മുഖം സുപ്രസന്നമായിരുന്നുവെങ്കിലും കാസിമിന്റെ മുഖം വളരെ ഇരുണ്ടിരുന്നു. പുരോഹിതൻ അവരോടു് ഇങ്ങിനെ ചോദിച്ചു:— ''ഇന്നു ചില വർത്തമാനങ്ങൾ കേട്ടല്ലോ. എന്താണു എല്ലാം പരമാർത്ഥമാണോ?'' പുരോഹിതന്റെ ചോദ്യം കേട്ട ഉടനെ കാസിം കരഞ്ഞു തുടങ്ങി. ഉടനെ സോഫി ചിരിച്ചു. അവൾ ഇങ്ങിനെ പറഞ്ഞു:— ''എന്തിനു പറയുന്നു! ഇങ്ങിനെയൊക്കെ വരണം! അവളോടു് ഞാൻ അന്നുതന്നെ പറഞ്ഞതാണു കൊട്ടാരത്തിൽ സൂക്ഷിച്ചു പെരുമാറണമെന്നു്! അല്ലെങ്കിൽ ദ്രോഹിക്കാൻ പലരുമുണ്ടാകുമെന്നു് അറിയാൻ പാടില്ലെങ്കിൽ പറഞ്ഞു കൊടുത്തതല്ലേ? ഇപ്പോൾ അനുഭവിച്ചു തന്നെ അറിഞ്ഞു.'' സോഫിയുടെ

ഈ സമാധാനത്തിൻെറ അൎത്ഥം മനസ്സിലാക്കാതെ പുരോഹിതൻ വീണ്ടും ചോദിച്ചു:— "എനിക്ക് യാതൊന്നും മനസ്സിലായില്ല. നദീറ എവിടെയോ മരിച്ചുകിടക്കുന്നുവെന്നാണ് അറിഞ്ഞിട്ടുള്ളതു്. അതു വാസ്തവമാണോ? ആണെങ്കിൽ എങ്ങിനെ സംഭവിച്ചുവെന്നറിഞ്ഞാൽ കൊള്ളാം."

സോഫി— എന്താണു പറയുന്നു! അവൾ സെലിംരാജകുമാരനെ വശീകരിച്ചുവെന്ന് അംബികാദേവിയറിഞ്ഞു. ദേവി ഉടനെ തന്നെ ഷണ്ഡന്മാർവശം അവളെ ഏൽപ്പിച്ചു കൊന്നുകളയുവാൻ ആജ്ഞാപിച്ചു. പ്രഭാതത്തിൽ തന്നെ അവർ അവളെ ഏതോ പെരുങ്കാട്ടിൽ ഇട്ടു ചവുട്ടി കൊന്നുകളയുകയല്ലേ ചെയ്തതു്. രാജകല്പനയ്ക്കു് നീക്കമുണ്ടോ? എന്തുചെയ്യാം. നിവൃത്തി നില്ക്കാഞ്ഞാൽ ഇങ്ങിനെയൊക്കെ സംഭവിക്കും. പക്ഷേ നല്ലോരു പെൺകുട്ടി— എന്തു ചെയ്യാം!

പുരോ— അയ്യോ! അങ്ങിനെയാണെങ്കിൽ ദേവി സൎവ്വത്ര ചിത്തയാണല്ലോ! ദേവിയെപ്പറ്റി പൌരന്മാൎക്കുള്ള നല്ല അഭിപ്രായമെല്ലാം ഇപ്പോൾ നീങ്ങും. സംശയമില്ല. ദേവി, വളരെ ശാന്തയും, വിദുഷിയുമാണെന്നു സാമ്രാജ്യത്തിലെങ്ങും നല്ല അഭിപ്രായമാണുള്ളതു. ഇങ്ങിനെയായാൽ ആ നല്ല പേരു കെടാതിരിക്കുന്നതെങ്ങിനെ?

സോഫി— അതിൽ ദേവിയെ കുററപ്പെടുത്താനില്ല. ഇതെല്ലാം ആരായാലും ചെയ്തുപോകുന്നതല്ലേ? പക്ഷേ ദേവിയും അത്ര നല്ലതും മററുമല്ല വളരെ ദുഷ്ടയാണ്. പക്ഷെ നമ്മൾക്കു അതു വല്ലതുംപറയാമോ? നമ്മുടെ വായ്മൂടിക്കളയുമല്ലോ: എന്നുമാത്രമല്ല ഈയ്യിടെ കൊട്ടാരത്തിലെ കാൎയ്യമെല്ലാം വളരെ കഷ്ടമാണ്. അയേഷ മരിച്ചുപോയിയെന്നറിഞ്ഞതു മുതൽ ചക്രവൎത്തികൂടിയും സൂക്ഷിച്ചാണു പെരുമാറുന്നതു്! കുമാരസേനനെ ചക്രവൎത്തി നാടുകടത്തി കളഞ്ഞില്ലേ? പാവം! ഇപ്പോൾ വിന്ധ്യപൎവ്വതത്തിനു അപ്പുറത്തോ മറേറാ ജീവിക്കുകയാണ്! നദീറ ഇങ്ങിനെയും പോയി. പിന്നെ നമ്മളെ സംബന്ധിച്ചിടത്തോളം, ഞാൻ കണ്ണിലും ചേരാതെ നമ്മുടെ കാൎയ്യം എന്നു പറഞ്ഞു ഒതുങ്ങിയിരിക്കയാണു.

പുരോ— അതു ശരിയാണു. കുമാരസേനനെ നാടുകടത്തിയതെന്തിനാണു? ഇതാരറിഞ്ഞു? ചക്രവൎത്തിയുടെകാൎയ്യങ്ങളൊന്നുംതന്നെ ആൎക്കും നിശ്ചയമില്ല. അദ്ദേഹം ഇന്നു ദില്ലിക്കു പോയതെന്തിനാണെന്നറിയാമോ?

സോഫി—ഡില്ലീക്ക പോയിയെന്നറിയാം. മറെറാന്നും അറിഞ്ഞുകൂടാ. ഇനി നദീം ചത്തുപോയിയെന്നറിയുമ്പോൾ ഉണ്ടാകുന്ന കഴപ്പങ്ങൾ കണ്ടറിയേണ്ടതാണ്. അനാൎക്കളി! എന്നും പറഞ്ഞു കരയുന്നതു കാണിച്ചു തരാം. ഇതെല്ലാം നന്നല്ലെന്നറിയാനാരാണു?

പുരോ—രാജകുമാരൻ ഇതൊന്നും അറിഞ്ഞില്ലേ? ഒരുപക്ഷേ അവിടെ ഇല്ലായിരിക്കാം!

സോഫി—അറിഞ്ഞു! അറിഞ്ഞു! കുറച്ചു നേരമേ ആയുള്ളു. അറിഞ്ഞ ഉടനെ നെഞ്ചത്തു കൈയ്യുംവെച്ചു ലജ്ജയില്ലാതെ കിടന്നു നിലവിളിക്കുന്നു. ആരുപറയാനാണ്! ദേവി കൊന്നു കളഞ്ഞുവെന്നു പറയുമോ? ചത്തതു ഇനി ജീവിച്ചുവരികയും മററും ഇല്ല.

പുരോ— അദ്ദേഹം അവളുടെ ശവം കാണാനെങ്കിലും ആഗ്രഹിച്ചില്ലെന്നോ! വളരെ സ്നേഹമാണെങ്കിൽ അങ്ങിനെയൊക്കെ ആഗ്രഹിക്കാതിരിക്കുമോ? നിശ്ചയമായും അവളുടെ മൃതശരീരമെങ്കിലും കാണാതിരിക്കയില്ല.

സോഫി—മൃതശരീരം ഉടൻതന്നെ യമുനാനദിയിൽഒഴുക്കി കളഞ്ഞില്ലേ! ഇനി അതു കാശിയിൽചെന്നു തപ്പിയാൽമതി. അദ്ദേഹത്തിനു അങ്ങിനെയൊന്നും സ്നേഹമില്ല. കാൎയ്യം കാണാനുള്ള സ്നേഹം മാത്രമല്ലാതെ ഇക്കൂട്ടൎക്കുണ്ടോ? അതു കഴിഞ്ഞാൽ പിന്നെ കണ്ടഭാവം നടിക്കാത്ത ഒരു വകയാണതു. സ്നേഹമുണ്ടായിരുന്നെങ്കിൽ പിന്നെ ഇങ്ങിനെയൊക്കെ വരുമായിരുന്നോ? എല്ലാവൎക്കും ഇതുതന്നെയാണു ഗതി. ഇനി ഒരു മെഹറിനെ എവിടെയോ കുടിവെച്ചിട്ടുണ്ടു. ആ പ്രേതത്തിൻെറ താമസം ഏതു ഗുഹയിലാണെന്നു ആൎക്കും നിശ്ചയമില്ല. അതു ഇതിനേക്കാൾ അസത്താണു! അതിനും ഗതി ഇതുതന്നെയാണു; സംശയമില്ല. എവിടെയോ ചത്തുകിടക്കുന്നുണ്ടെന്നു ഒരിക്കൽ കേൾക്കാം. ഇവററകളുടെ എല്ലാം അനുഭവം ഇപ്രകാരമല്ലാതെ വരുമോ? പുരുഷന്മാരെ വേണം സ്ത്രീകൾ സ്നേഹിക്കുവാൻ! പക്ഷെ നമ്മൾക്കിതെല്ലാം പറഞ്ഞിട്ടെന്തു കാൎയ്യം! എല്ലാം കലാശിച്ചു. ഇപ്പോൾ അനുഭവം കൊണ്ടു ഞാൻ പറഞ്ഞിട്ടുള്ളതെല്ലാം ശരിയാണെന്നു മനസ്സിലായിരിക്കണം.

പുരോ—ഞാൻ ഇതു കേട്ടപ്പോൾ വളരെ സങ്കടപ്പെട്ടു. പക്ഷെ ഞാൻ അവളോടു ഇതെല്ലാം വളരെ നേരത്തേതന്നെ പറഞ്ഞിട്ടുള്ളതാണു ഇതെല്ലാം ഇപ്പോൾ ജീവിച്ചിരിപ്പുണ്ടായിരുന്നെങ്കിൽ അവൾ നാറിയുമായിരുന്നു.

സോഫി— ഇതെന്തൽഭുതമാണ! ഇപ്പോൾ ജീവിച്ചിരിപ്പുണ്ടെന്നോ! കൊള്ളാം! എന്നാൽ ചത്തവരൊക്കെ ജീവിച്ചുവരും. ഇവൾക്ക ജീവിക്കാമെങ്കിൽ അദ്ദേഹം ജീവിക്കാൻ പാടില്ലാത്തതു?

പുരോ— അതെ! ചത്തവരൊക്കെ ജീവിക്കുമെന്നാണ എനിക്കതോന്നുന്നതു. അങ്ങിനെ പല കഥകളും നമ്മൾ കേട്ടിട്ടില്ലേ?

സോഫി— അതെല്ലാം പള്ളിയിലെ കഥകളാണ. അതു ഇവിടെ എങ്ങും തന്നെ പതിവില്ല.

പുരോ— എന്തോ ആർക്കറിയാം? പള്ളിയിലും പുറത്തുമെല്ലാം ജീവിച്ചുവരും. അധികം താമസമില്ല.

സോഫി — എനിക്ക ഈ പഴങ്കഥയൊന്നും കേൾക്കേണ്ട. ഞാൻ കൊട്ടാരത്തിലേക്ക പോകട്ടെ. നേരമായി"

സോഫിഇത്രയും പറഞ്ഞു കൊട്ടാരത്തിലേക്ക യാത്രയായി.

സോഫി പോയിക്കഴിഞ്ഞ ഉടനെ കാസിമിനോടായിട്ട പുരോഹിതൻ ചോദിച്ചു. "നേദീം എവിടെ കിടക്കുന്നുവെന്നാണ സോഫി പറഞ്ഞതു? നിങ്ങൾക്ക അതിനെപ്പററി വല്ലതും അറിയാമോ? ഇവിടെ യാതൊന്നും പറഞ്ഞിട്ടില്ലായിരിക്കാം. എന്താണ നിങ്ങൾ മിണ്ടാതെ നില്ക്കുന്നതു.?

കാസിം— തിരുമേനി! എല്ലാം വിധിതന്നെയാണ! എനിക്ക അതിനെ പററിയാതൊന്നും അറിവാൻ കഴിഞ്ഞിട്ടില്ല. പരമാൎത്ഥം പറഞ്ഞാൽ ആഡ്രോഫിതന്നെയായിരിക്കണം. ഇതിനെല്ലാം കാരണം. ഞങ്ങൾ തമ്മിൽ കുറച്ചുദിവസങ്ങളായിട്ട അത്രരസമല്ല. എനിക്ക ഈ നാശത്തിനെ വല്ലതരത്തിലും ഒഴിക്കണമെന്നു മാത്രമേ ഉദ്ദേശമുള്ളു. വന്നുകൂടിപ്പോയില്ലേ?

പുരോ—നിങ്ങൾ പിന്നെ എന്തിനാണ ഈ സ്ത്രീയെ വിവാഹം ചെയ്തതു?

കാസിം— തലയിലെഴുത്തുതന്നെ. അവിടുന്നു അതൊന്നും എന്നോട ചോദിക്കരുതു. ഞാൻ ആ വിവരമെല്ലാം ഇതിനു മുൻപു ഒരുയോഗീശ്വരനോട മാത്രമേ പറഞ്ഞിട്ടുള്ളു. ഇവൾ പെഷ്‌വാറിൽ താമസിക്കുന്ന കാലം ഞാൻ ഇവളുടെ സൌന്ദൎയ്യം കണ്ടു കൊതിച്ചു വിവാഹം ചെയ്തുപോയതാണ. ഇവൾ ഇത്ര ചീത്തയാണെന്നു അന്നറിഞ്ഞില്ല!

പുരോ—നിങ്ങൾ തമ്മിൽ പിണങ്ങിയതെന്തുകൊണ്ടാണ! അവൾ ധൂൎത്തയാണോ?

കാസിം—അതൊന്നും എനിക്കറിഞ്ഞുകൂടാ. ഗുണങ്ങളൊന്നും അവൾക്കില്ല. ദോഷങ്ങളെല്ലാംതന്നെ ഉണ്ടു. ഇതാണു അവളുടെ സ്വഭാവം. അവൾതന്നെ നദീറയെ ദ്രോഹിച്ചിട്ടുണ്ടു. ഒരുപക്ഷെ അവൾ കൊട്ടാരത്തിൽ തന്നെ വല്ല സ്ഥലത്തും കിടന്നുപുഴുത്തിട്ടുണ്ടാവാം. അവൾ ഇതെല്ലാം അനുഭവിക്കാതെ കഴിയുമോ? എല്ലാം മറിഞ്ഞു ഒക്കെ മറഞ്ഞു. എല്ലാംവിധിതന്നെയാണു! ഇന്നാൾ”

പുരോ—ഇന്നാൾ എന്താണു? കാസിം ഒന്നും തുറന്നു പറയുന്നില്ലല്ലൊ! എല്ലാം പറയണം.

കാസിം—പെട്ടി ആരോ കൊണ്ടുപോയിയെന്നു പറഞ്ഞില്ലേ? അന്നു എന്നെ ഇവിടെ നിന്നും ആട്ടി ഓടിച്ചതല്ലേ? അതെല്ലാം ഇവൾ അനുഭവിക്കാതെ കഴിയുമോ! ഒക്കെ തലയിലെഴുത്തു തന്നെയാണു”

കുറച്ചുസമയംകൂടി, ഓരോ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ട് പുരോഹിതൻ കാസിമിന്റെ ഗൃഹത്തിൽതന്നെ ഇരുന്നു. അതിനു ശേഷം, അവിടെനിന്നും ഇറങ്ങി കൊട്ടാരത്തിന്റെ ഗോപുരദ്വാരത്തിലേക്ക് യാത്രയായി. അവിടെ, ഭടന്മാർ പാളയമടിച്ചു പാക്കുന്ന ഒരു പ്രത്യേകസ്ഥലത്തുചെന്നു അദ്ദേഹം അല്പസമയം വിശ്രമിച്ചു. ആഗ്രായിലെ പരിശുദ്ധദേവാലയത്തിലെ പുരോഹിതനും, ഒരു നല്ല വിദ്വാനും, തത്വജ്ഞാനിയും ഭക്തനുമായിരുന്ന അദ്ദേഹത്തെ കണ്ടപ്പോൾ, ഭടന്മാരെല്ലാവരും വിനീതഭാവത്തോടുകൂടി അദ്ദേഹത്തെ ഉപചരിച്ചു. അദ്ദേഹം അവരിൽ ഒരാളെ വിളിച്ചു ഇപ്രകാരം ചോദിച്ചു:- “നിങ്ങൾ ഇന്നു നടന്ന സംഭവത്തെപ്പറ്റി അറിഞ്ഞിട്ടുണ്ടായിരിക്കാം. ആരാണു നദീറയെ ഹനിച്ചതു്? ചക്രവർത്തി ഇന്നു എങ്ങോട്ടാണു എഴുന്നള്ളിയിരിക്കുന്നതു്? ഇതെല്ലാം നിങ്ങൾക്കറിയാമെന്നുദ്ദേശിച്ചു് ഞാൻ ചോദിക്കുന്നതാണു്.

ഭടൻ—ഞങ്ങളിലാരുംതന്നെ ആ സാധുവിനെ ഉപദ്രവിച്ചിട്ടില്ല. അന്നു ദേവാലയത്തിൽവച്ചു കണ്ടപ്പോൾ ചില നേരമ്പോക്കുകൾ പറഞ്ഞെന്നല്ലാതെ അതിൽ പിന്നീടു ഞങ്ങളുടെ ഒരു സോദരിയെപ്പോലെയാണു ഞങ്ങൾ അവളെ കരുതാറുള്ളതു്. ഷണ്ഡന്മാരാണു അവളെ കൊണ്ടുപോയതെന്നും അവർ അവളുടെ കൈകൾ ഛേദിച്ചുവെന്നും പറയുന്നുണ്ടു്. ചിലർ പറയുന്നതു കുമാരൻ ഉടനെ രക്ഷിച്ചു എന്നുമാണു്. പിന്നെ ചിലർ പറഞ്ഞിട്ടുള്ളതു സോഫി കൊന്നുകളഞ്ഞുവെന്നാണു്. സോഫി പാത്തു

നദീറ യമുനാനദിയിൽ ചാടി ചത്തുകളഞ്ഞുവെന്നാണ്. ഏതായാലും ഇപ്പോൾ കാണുന്നില്ല. ചക്രവത്തി ഇവിടെ ഇല്ലാതിരിക്കുന്നതു വളരെ നന്നായി. രാജകുമാരൻ കുതിരപ്പടകളെ ചുററും അയച്ചിട്ടുണ്ട്. ആരും ഇതുവരെ തിരിച്ചുവന്നിട്ടില്ല. ഏതായാലും അവിടുന്നു് കൊട്ടാരത്തിൻെറ അകത്തേക്കു ചെന്നാൽ പരമാത്ഥമറിയാം. അവിടെ നടക്കുന്നതെല്ലാം ഞങ്ങൾ അറിയുന്നതെങ്ങിനെ? ചക്രവത്തിയുടെ യാത്രതന്നെയും വളരെ രഹസ്യമാണ്. പതിവുപോലെയുള്ള ആഡംബരങ്ങളൊന്നും ഇത്തവണ ഉണ്ടായില്ല. ഒരു പക്ഷെ ഉടൻ തിരിച്ചുവരുമെന്നും അറിയുന്നുണ്ടു്. വന്നുകഴിഞ്ഞാൽ പിന്നെ എന്താണാവോ സംഭവിക്കുന്നതു്? ഇന്നു ഇവിടെ ഉണ്ടായിരുന്നെങ്കിൽ എന്തെല്ലാം കേൾക്കാമായിരുന്നു. ചക്രവത്തി ഉണ്ടായിരുന്നെങ്കിൽ ഒരു നിമിഷം കൊണ്ടു പരമാത്ഥം പുറത്തുവരുമായിരുന്നല്ലൊ"

ഭടൻ ഇത്രയും പറഞ്ഞപ്പോൾ "എന്നാൽ ഞാൻ ഒന്നു കൊട്ടാരത്തിനുള്ളിൽ പോയി, വിവരമറിഞ്ഞുകൊണ്ടു തിരിച്ചുവരാം" എന്നു യാത്രപറഞ്ഞു പുരോഹിതൻ സെലിംരാജകുമാരൻെറകൊട്ടാരത്തിനു മുൻവശമുള്ള ഗോപുരവാതുക്കൽക്കൂടി മതിൽക്കെട്ടിനുള്ളിൽ പ്രവേശിച്ചു.



## ഇരുപത്തേഴാം അദ്ധ്യായം.

അംബികാദേവി നദീറയുടെ അന്തൎദ്ധാനത്തെപ്പറ്റി കേട്ട ഉടൻതന്നെ ഒരു പരിചാരകനോട സെലിം രാജകുമാരനെ വിവരം ധരിപ്പിക്കണമെന്നാജ്ഞാപിച്ചതായി പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അയാൾ പോയതിനുശേഷം ദേവി, കണ്ണീർ വാൎത്തുകൊണ്ട മണിമഞ്ചത്തിൽ പ്രവേശിച്ചു ശയിച്ചു. ദേവി ഇപ്രകാരം വിചാരിച്ചു "കഷ്ടം! ദുഷ്കാലം ഇനിയും നീങ്ങിയില്ലല്ലൊ. അവളെപ്പറ്റി എനിക്കുണ്ടായിരുന്ന സകലവിധസംശയങ്ങളും അസ്തമിച്ചുകഴിഞ്ഞു. ഞാൻ ചെയ്തുപോയ അപരാധത്തെ പൊറുക്കണമെന്ന് അവളോട ഞാൻ ഒരു ദാസിയെപ്പോലെ യാചിച്ചു, പക്ഷെ എന്തുഫലം! അവൾ തുലോം നിൎമ്മലയും ലോകത്തിലെ യാതൊരു വഞ്ചനയും അറിവാൻ സാധിച്ചിട്ടില്ലാത്തവളുമാണ്. അതുകൊണ്ടുതന്നെയാണ എന്റെ അടുക്കൽ വന്നു, ഇനിമുതൽ അവൾ കുമാരനോട യാതൊരുവിധത്തിലും പ്രേമമുണ്ടെന്നു, ഭാവിക്കകപോലും ഇല്ലെന്നു പറഞ്ഞത്. ഒരു പക്ഷെ സ്വാത്മനാശത്തെപ്പറ്റി നേരത്തെതന്നെ ആലോചിച്ചിട്ടായിരിക്കാം അവൾ ഇപ്രകാരം പ്രവൎത്തിച്ചിട്ടുള്ളത്! ഈ വിവരമറിഞ്ഞിരുന്നെങ്കിൽ ഞാൻ അവളെ എന്റെ മണിയറയിൽനിന്നും പുറത്തു പറഞ്ഞയക്കുക ഇല്ലായിരുന്നു. ഇനി അതെല്ലാം പറഞ്ഞിട്ട എന്തു കാൎയ്യസാദ്ധ്യമാണുള്ളത്? സൎവ്വേശ്വരാ! കുമാരൻ ഇതിനെപ്പറ്റി അറിഞ്ഞുകഴിഞ്ഞാൽ ഞാൻമൂലം നദീറ മൃതയായിയെന്നു ധരിക്കാതിരിക്കയില്ല. അദ്ദേഹം നിശ്ചയമായും എന്നെ ഇന്നുതന്നെ വധിക്കും. പാവം! ഞാൻ മരിക്കുന്നതിൽ എനിക്കു സങ്കടമില്ല. ഞാൻ ആ ശിക്ഷക്ക് അൎഹതന്നെയാണ്. ആ സാധു നദീറ അദൃശ്യയായത് ഞാൻ മൂലമാണല്ലൊ. ഹാ! ഞാൻ എന്തെല്ലാം സമാധാനങ്ങൾ അവളോട പറഞ്ഞു. അവയൊന്നുംതന്നെ അവൾ ശ്രദ്ധിച്ചില്ല. ഞാൻ, കേവലം സ്വാൎത്ഥതല്പരയും, ദുഷ്ടയുമാണെന്നു അവൾ ധരിച്ചിട്ടുണ്ടാവാം. അല്ലെങ്കിൽ, ഞാൻ പറഞ്ഞതൊന്നും വകവെക്കാതെ അവൾ മൃതിയുടെ വക്ത്രത്തിലേക്കു കുതിച്ചുചാടിയതെന്തിനാണ്! ഹാ! സോദരീ! നീ എന്നെ വേർപെട്ടു എവിടെപ്പോയിരിക്കുന്നു? ഇന്നുവരെ ഭൎത്താവിന്റെ അപ്രീതിക്കു യാതൊരുതരത്തിലും പാത്രമാകാതെ സാദ്ധ്വിയായി ജീവിച്ചതുകൊണ്ട എന്തു ഫലം? ഞാൻ അറിയാതെതന്നെ എന്നെ മഹാപാപത്തിൽ ആഴ്ത്തിക്കളഞ്ഞല്ലൊ! ദൈവമേ! ഇനി ഞാൻ ജീവിക്കുന്നതെന്തിനു? അല്ലെങ്കിൽ എന്റെ ജീവിതം കുമാരൻ ഇവിടെ വരുന്നതുവരെയല്ലാതെ നീളുകയില്ലല്ലൊ".

ദേവി ഏവംവിധങ്ങളായ ചിന്തകളോടുകൂടി അവിടെത്തന്നെ കിടന്നു. ഇനി നമ്മൾക്കു സെലിമിൻെറ സ്ഥിതിയെന്താണെന്നു നോക്കാം. പരിചാരകൻ കുമാരൻെറ സ്വകാര്യമന്ദിരത്തിൽ ചെന്നപ്പോൾ അദ്ദേഹംഎന്തൊഎഴുതികൊണ്ടിരിക്കകയായിരുന്നു. അയാൾ ഇതു കണ്ടു അല്പനേരം പുറത്തുതന്നെ നിന്നുവെങ്കിലും, ഒടുവിൽ ധൈര്യമവലംബിച്ച് അകത്തു പ്രവേശിച്ചപ്പോൾ രാജകുമാരൻ അയാൾ ഒതുങ്ങി നില്ക്കുന്ന വശത്തേക്കു തൻെറ മുഖത്തെ തിരിച്ച്; അയാൾ അവിടെ വന്നതു് എന്തിനായിട്ടാണെന്നു ചോദിച്ചു. ചോദ്യത്തിനു ശരിയായ സമാധാനം പറയുവാനാകാതെ ആ ദാസൻ ഇത്രയും മാത്രം ഒരുതരത്തിൽ അറിയിച്ചു.—'തിരുമേനി! ദേവി അറിയിച്ചിരിക്കുന്നു നദീറ—' ഇത്രയും പറഞ്ഞു് അയാൾ അർദ്ധോക്തിയിൽ വിരമിച്ചു കരഞ്ഞുതുടങ്ങി. കുമാരൻ പരിഭ്രമചിത്തനായി, സിംഹാസനത്തിൽനിന്നും ചാടി എഴുന്നേററു വീണ്ടും ചോദിച്ചു.—"എടാ മൂഢാ. എന്താണു സംഗതിയെന്നുടൻ പറയുക. നദീറ എവിടെ?—"കുമാരൻെറ ഈ വാക്കുകളുടെ ബഹിഃപ്രകടനശബ്ദം, വിറപൂണ്ടുനിന്ന പരിചാരകനെ നിലം പതിപ്പിച്ചു. ഉടനെ അദ്ദേഹം മന്ദിരത്തിൽനിന്നും ആരാമത്തിലേക്കു ധൃതിഗതിയായി നടന്നു.

ആ രാമത്തിൽ നിന്നിരുന്ന ഒരു ഭടൻ 'നദീറ കൊട്ടാരത്തിലെങ്ങുംതന്നെ ഇല്ലെന്നും, അന്വേഷിച്ചതിൽ സ്വാത്മനാശംചെയ്തുവെന്ന് അറിഞ്ഞു എന്നും, ഒരുവിധത്തിൽ വളരെ നേരംകൊണ്ടു പറഞ്ഞു മനസ്സിലാക്കി. ഇതു കേട്ട ഉടനെ അദ്ദേഹം ചോദിച്ചു. 'നീ പറഞ്ഞതു് ഞാൻ കേട്ടില്ല, വ്യക്തമായിപ്പറയുക. അവൾ മരിച്ചുപോയെങ്കിൽ എവിടെ കിടക്കുന്നു? എങ്ങിനെ മരിച്ചു?ആരാണുകൊന്നതു? എപ്പോഴാണു മരിച്ചതു്? ഇന്നു അന്തഃപുരം മുഴുവൻ ഞാൻ നശിപ്പിക്കുന്നുണ്ടു' കുമാരൻെറ ഈ വാക്കുകൾക്കു ഉത്തരം പറയുവാൻ ഭടൻ തയ്യാറാവുന്നതിനുമുമ്പുതന്നെഅദ്ദേഹംഅന്തഃപുരത്തിനകത്തു് എത്തിക്കഴിഞ്ഞു. മണിമഞ്ചത്തിൽ വികാരസംപൂർണ്ണയായി; ബാഷ്പധാരാവിലാംഗിയായി ശയിക്കുന്ന ദേവി, പുറത്തു കാലടിയുടെ ശബ്ദം കേട്ട ഉടനെ അർദ്ധപ്രാണൻ പരിത്യജിച്ചു. അവിടേനിന്നും എഴുന്നേററു കുമാരൻ വേപഥുഗാത്രനായി അകത്തു പ്രവേശിച്ചപ്പോൾ ദേവി അദ്ദേഹത്തിൻെറ പാദതലത്തിൽ പതിച്ചുകഴിഞ്ഞു! ഹാ! പ്രണയേശ്വരി! സാദ്ധ്വി! യഥാർത്ഥഭർത്തൃഭക്തിയുടെ മുമ്പിൽ ഏതു വജ്രഹൃദയമാണു അഗ്നിജ്വാലയിൽ നവനീതംപോലെ അലിയാത്തതു്? ഏതു കോപിഷ്ഠനാണ് പ്രശാന്തനാകാത്തതു്? ഏതു കഠാരിയുടെ വായ്ത്തലയാണു മടങ്ങാത്തതു?

ദേവി കാൽക്കൽ പതിച്ച സമയം രാജകുമാരൻെറകോപത്തിൽ സാരമായ ഒരു ഭാഗം നശിക്കാതിരുന്നില്ല. അദ്ദേഹം ചോദിച്ചു 'അംബികേ! നദീറ എവിടെയാണ്? ഞാൻ അറിഞ്ഞതു പരമാർത്ഥമോ? എനിക്കു ആ ശരീരത്തെ എങ്കിലും ഒന്നു കണ്ടാൽ കൊള്ളാമെന്നുണ്ടു. സെലിമിനും ഇതാ ഇന്നു യാത്രയാകാറായി.'

സെലിമിൻെറ ഈ വാക്കുകൾ ദേവിയുടെസന്താപത്തെവർദ്ധിപ്പിച്ചു. ആ സാദ്ധ്വി പതുക്കെ പറഞ്ഞു.—"തിരുമേനി! ഇതിൽ അടിയൻ നിരപരാധിനിയാണു. നദീറ എൻെറ അടുക്കൽനിന്നു പോയ വിവരം മാത്രമേ എനിക്കറിവുള്ളു. അവൾ എവിടയാണെന്നു ഞാൻ കൊട്ടാരം മുഴുവനും അന്വേഷിച്ചു. പക്ഷെ എനിക്കു യാതൊന്നും അറിവാൻ കഴിഞ്ഞില്ല. അവിടുന്നു ക്ഷമിക്കണം. മെഹറിൻെറ ശ്ലുദ്ധമുറിയിൽ പോയിതാമസിക്കുവാൻ എന്നോടു അനുവാദം ചോദിച്ചതു കൊണ്ടു അവിടെ ഉണ്ടായിരിക്കാമെന്നു കരുതി ഞാൻ അന്വേഷിച്ചു. പക്ഷെ ആ മുറി തുറന്നിട്ടുകൂടിയില്ല. സ്നാനത്തിനായി നദീതീരത്തിലേക്കു ഞാൻ പോയ അവസരം മുതൽക്കുതന്നെ ഇവിടെ എല്ലാം അന്വേഷിക്കുന്നുണ്ടു. പക്ഷെ ഒരു ഫലവും ഉണ്ടായില്ല' ദേവിഇത്രയും പറഞ്ഞ ഉടനെ കുമാരൻ അവിടെനിന്നുകൊണ്ടു ഉച്ചത്തിൽ പറഞ്ഞു.:—

"ആരവിടെ? അശ്വഭടന്മാർ നദീറയെ ആഗ്രാ മുഴുവനും തിരയട്ടെ; യമുനാതീരത്തിലും ദേവാലയത്തിലും എല്ലാം ഉടൻപോയി അന്വേഷിക്കട്ടെ"

കുമാരൻെറ ആജ്ഞ കേട്ട ഉടനെ അനേകം അശ്വഭടന്മാർ നാനാ ദിക്കുകളിലേക്കും യാത്രയായി. അദ്ദേഹം നിശ്ചഞ്ചലനായി കുറച്ചു നേരംകൂടി അവിടെനിന്നു. ഭടന്മാരെ നിയോഗിച്ചശേഷം കുമാരൻ അന്തഃപുരത്തിൽനിന്നും പുറത്തുവന്നു. ഭോജനശാല, സഭാശാല, സാഹിത്യശാല, മണ്ഡപങ്ങൾ എന്നിവകളിലെല്ലാം അദ്ദേഹം അനേകം പരിചാരികമാരും, അംബികാദേവിയും ഒരുമിച്ചു നദീറയെപ്പററി അന്വേഷിച്ചു. ഓരോ സ്ഥലത്തു ചെല്ലുമ്പോഴും അവിടെ എല്ലാം അദ്ദേഹത്തിൻെറ ചുടുബാഷ്പം പ്രവഹിക്കാതിരുന്നില്ല. അന്വേഷിക്കുന്തോറും അദ്ദേഹത്തിൻെറ നിരാശ വർദ്ധിച്ചുവന്നു. ഒരു സ്ഥലത്തുനിന്നും ഇറങ്ങുമ്പോൾ നദീറ മറെറാരു സ്ഥലത്തുണ്ടായിരിക്കാമെന്നു ഉദ്ദേശിച്ചു. അദ്ദേഹത്തിൻെറ സ്വബോധം തീരെ നശിച്ചിരുന്നു. ഒടുവിൽ പരിചാരികമാരെല്ലാം പോകുവാൻ ആജ്ഞാപിച്ചതിനുശേ

ഷം അദ്ദേഹം ദേവിയോടായിട്ട ചോദിച്ചു:—"അംബികേ! നീ പരമാർത്ഥം പറയുക. നീ അവളെ ഉപദ്രവിക്കുവാൻ വല്ലതും ആജ്ഞാപിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ നീ ദയവുചെയ്തു മൃതശരീരത്തെ എങ്കിലും എന്നെ ഒന്നു കാണിക്കുക. ഞാൻ അതു കണ്ടെങ്കിലും ആശ്വസിക്കട്ടെ." സെലിമിൻെറ ഈ വാക്കുകൾ ദേവിക്കു കണ്ണുകഠോരമായിരുന്നു. അവർ ഗൽഗദത്തോടുകൂടി പറഞ്ഞു:—"തിരുമേനി! ഇന്നുവരെ അവിടത്തെ അനിഷ്ടത്തിനു പാത്രമായിട്ടില്ലാത്ത ഞാൻ അപ്രകാരം പ്രവർത്തിച്ചിട്ടുണ്ടെന്നു വിശ്വസിക്കുന്നപക്ഷം അവിടുന്നു ഉടൻതന്നെ ഈ മഹാപാപിയെ കഠാരികൊണ്ടു കുത്തിക്കൊല്ലണം. എന്നാൽ അടുത്ത ജന്മത്തിലെങ്കിലും എനിക്കു പാപമോചനമുണ്ടാകുമല്ലോ." ഇത്രയും പറയുവാൻ മാത്രം ശക്തയായിരുന്ന ദേവി തോരാതെ ബാഷ്പം പ്രവഹിപ്പിച്ചുതുടങ്ങി. അതുകണ്ടു സെലിം ഇങ്ങിനെ പറഞ്ഞു:—"ദേവീ! ഇന്നത്തെ ദിവസം എൻെറ ജീവിതത്തിൽ ഏററവും പ്രധാനമായിട്ടുള്ളതാണ്. സംശയമില്ല. ഹാ! ഞാൻ എന്തു പറയട്ടെ! ഇനി എവിടെ നോക്കാനാണ്. ഇവിടെ എല്ലാ സ്ഥലത്തും നാം നോക്കിയതല്ലെ?" കുമാരൻ ഇങ്ങിനെ പറഞ്ഞു നിർത്തിയപ്പോൾ ഒരു പരിചാരിക അവിടെവന്നു ഇങ്ങിനെ അറിയിച്ചു:"സോഫി നദീറയെ അന്വേഷിച്ചു പോയിരുന്നു പക്ഷെ—" അവൾ ഇത്രയും പറഞ്ഞു നിർത്തിയപ്പോൾ സോഫിതന്നെ അവിടെ ആഗതയായി. സെലിം സോഫിയോടു രൌദ്രഭാവത്തോടുകൂടി ചോദിച്ചു:—"എടീ ദുഷ്ടേ! നീ നദീറയെ എവിടെ കൊണ്ടുപോയി കൊന്നു? ഉടൻ പറയണം. അല്ലെങ്കിൽ നിന്നെ ഇന്നുതന്നെ ഈ ഉടവാൾകൊണ്ടു കൊല്ലുന്നുണ്ട്." കുമാരൻെറ ഗർജ്ജനംകേട്ടു അല്പനേരത്തേക്കു യാതൊന്നും ഉച്ചരിക്കാതെ നിന്നുപോയ സോഫി പറഞ്ഞു: "അടിയൻ അവളെ കണ്ടില്ലാ. അവിടുന്നു ഈ നിരപരാധിനിയെ രക്ഷിക്കണം. ഉച്ചയോടുകൂടി യമുനാതീരത്തിലേക്കു പോയിയെന്നു ഞാൻ അറിഞ്ഞു. പക്ഷെ എങ്ങോട്ടു പോയിയെന്നു അറിവില്ല. നദിയിൽ ചാടി പ്രാണത്യാഗം ചെയ്തു കളഞ്ഞുവെന്നാണറിയുന്നത്. ഇതാണ് പരമാർത്ഥം. അല്ലാതെ അടിയൻ ഇതിൽ യാതൊന്നുംതന്നെ അറിഞ്ഞില്ല. പക്ഷെ എന്തുചെയ്യാം! അവിടുന്നു സോഫിയെ കൊല്ലുന്നെങ്കിൽ അതും അടിയൻെറ പുണ്യം തന്നെയാണ്" സോഫിയുടെ ഈ വാക്കുകൾ കേട്ടപ്പോൾ രാജകുമാരന് കോപത്തേക്കാൾ സങ്കടമാണുണ്ടായത്. അദ്ദേഹം പെട്ടെന്നു മോഹിതനായി നിലംപതിച്ചു. രാജകുമാരൻ മോഹാലസ്യത്തോടുകൂടി താഴെ വീണപ്പോൾ അന്തഃപുരത്തിലുള്ളവരെല്ലാവരും മാറത്തടിച്ചു കരഞ്ഞുതുടങ്ങി. സോഫിയും

കരയാതിരുന്നില്ല. പക്ഷെ നക്രബാഷ്പം പ്രവഹിപ്പിക്കുന്നതിന് കുറഞ്ഞൊരു കാലമായി വൈദഗ്ദ്ധ്യമുണ്ടായിരുന്ന ആ സ്ത്രീക്കു അന്നേദിവസം തന്റെ പരിശീലനത്തിന്റെ പരിധിയെന്താണെന്നു പ്രസ്പഷ്ടമാക്കുവാൻ കഴിഞ്ഞു. അല്പനേരം ചുററിപ്പററി അവിടെ നിന്നതിനു ശേഷം അവൾ സ്വഗൃഹത്തിലേക്കു പോകയും ചെയ്തു. ഈ സമയത്താണ് അവൾ ഹാക്കിമിനെ കണ്ടതും, വിവരങ്ങൾ ധരിപ്പിച്ചിട്ടുള്ളതുമെന്നു വായനക്കാർ ഓക്കുമല്ലൊ.

മോഹാന്ധനായി രാജകുമാരൻ അധികനേരം കിടന്നു. പരിചാരകന്മാരും, കൊട്ടാരം ചികിത്സകന്മാരും അവിടെവന്നു പലതും അഭിപ്രായപ്പെട്ടുതുടങ്ങി. ദേവി, കുമാരന്റെ ശിരസ്സിനെ തന്റെ അങ്കതലത്തിൽ വെച്ചുകൊണ്ടു് കരയുന്നു. ദേവിയേയും കുമാരനേയും ഒരുപോലെ ദയനീയമായ അവസ്ഥയിൽ കണ്ടു് പരിഭ്രമിക്കാത്തവരൊ, പരിചരിക്കാത്തവരോ ആരുംതന്നെ കൊട്ടാരത്തിലുണ്ടായിരുന്നില്ല. ചികിത്സകന്മാരെല്ലാംതന്നെ, രാജകുമാരന് അപായമൊന്നും പററിയിട്ടില്ലെന്നു ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടുവെങ്കിലും, ദേവിയുടെ സ്ഥിതി അവരിലും പല ആശങ്കകൾ ഉളവാക്കി. കൊട്ടാരത്തിന്റെ ഓരോ മുക്കിലും മൂലയിലും, മൂക്കിൽ വിരൽ വെച്ചുകൊണ്ടു് ചിലർനിന്നു നെടുതായി മൂളുന്നുണ്ടു്. രാജകുമാരന് ആലസ്യമാണെന്നുള്ള വിവരം യാതൊരു വിധത്തിലും പുറത്തറിഞ്ഞു പോകരുതെന്നു് അധികൃതന്മാർ ആജ്ഞാപിക്കാതിരുന്നില്ല. പക്ഷെ അകത്തുനിന്നും പുറത്തേക്കിറങ്ങുന്നവരിലാരുംതന്നെ അതിനെപ്പററി പറയാതെ ഗോപുരംവിട്ടു നീങ്ങിയില്ല. ഓരോരുത്തനും അന്യനോടു സംഗതി പറയുമ്പോൾ തുലോം രഹസ്യമാണെന്നു പറയുമെങ്കിലും അനേകരഹസ്യങ്ങൾ ചേൎന്നു അതു പരസ്യമായിത്തീൎന്നു. കൊട്ടാരത്തിനകത്തു വലിയ ബഹളമായി ഒരുക്കൂട്ടർ പനിനീർകൊണ്ടു് വരുമ്പോൾ, മറെറാരുക്കൂട്ടർ ചന്ദനം കൊണ്ടുവരുകയും, ഒരു തരക്കാർ ദിവ്യൌഷധം കൊണ്ടുവരുമ്പോൾ മറെറാരു തരക്കാർ ചില ഉപദേശങ്ങൾ കൊണ്ടുവരികയും ചെയ്തു. അംബികാദേവി അനങ്ങുന്നില്ല. ഇടക്കിടക്കു് കുംഭോദരൻ മാത്രം ക്ലീം–റിം–എന്നൊക്കെ ആരും കേൾക്കാത്ത വിധത്തിൽ "പൊടിപൊടിക്കുന്നു"ണ്ടായിരുന്നു. അംബികാദേവിയുടെ ജീവൻമാത്രം പോയില്ലെന്നല്ലാതെ ഈ ലോകത്തിലെ യാതൊരു സംഗതിയും അറിയുന്നില്ല. കൊട്ടാരത്തിൽ ഉൾപ്പെട്ട ഭിഷഗ്വരന്മാരെല്ലാവരും "പഠിച്ചപണി പതിനെട്ടും" നോക്കിയിട്ടും കുമാരന്റെ ആലസ്യത്തിനു യാതൊരു കുറവും ഉണ്ടായില്ല

ഹാ! ഭാരതസർവ്വസ്വമേ! അവിടുന്നു പ്രേമത്തിന്റെ നില എന്താണെന്നു സ്വാത്മാവുംകൂടി പരിത്യജിച്ചു പ്രസ്പഷ്ടമാക്കുകയാണൊ ചെയ്യുന്നതു്? അങ്ങിനെയാണെങ്കിൽ ലോകചരിത്രത്തിൽ അവിടേയ്ക്കുള്ള സ്ഥാനം എന്നും ആരാധനീയമാണു്. സംശയമില്ല. കേവലം ഒരു പരിചാരികയിൽ തന്റെ ജീവനിൽ ഉപരിയായ പ്രേമത്തെ കണ്ടു് ആരാധിച്ച ഭവാൻ തന്നെയാണു യോഗിവൎയ്യന്റെ പ്രേമവൈശിഷ്ട്യത്തെ വ്യക്തമാക്കിയതു്. ഒരു പക്ഷെ, അവിടുന്നു ഒരു കാലത്തു പ്രതാപത്തിന്റെയും ഐശ്വൎയ്യത്തിന്റേയും രാജകീയാഡംബരങ്ങളുടെയും പ്രവൃദ്ധതകൊണ്ടു തന്റെ യൌവ്വന സുഖാനുഭവങ്ങളുടെ നീതിയോടുകൂടിയ അതിരിനെ അതിലംഘിച്ചിരിക്കാം. എന്നാൽ ഇന്നിതാ! ലോകം അവയെല്ലാം വിസ്മരിച്ചു് അവിടത്തെ മഹത്വത്തെപ്പററി അറിയുന്നതിനും അവിടത്തെ അന്യാദൃശമായ ഗുണഗണങ്ങളെ ആരാധിക്കുന്നതിനും തുനിയുന്നുവെന്നു വിചാരിക്കുക. സെലിംരാജകുമാരനിൽ ഇന്നുവരെ നാം വല്ല ദൂഷ്യവും ആരോപിച്ചിട്ടുണ്ടെങ്കിൽ, മാന്യവായനക്കാർ, സദയം അതെല്ലാം ക്ഷമിച്ചു് ആ മനുഷ്യനിൽ ഉണ്ടായിരുന്ന പ്രേമവൈശിഷ്ട്യത്തെ "പകവെച്ചു കൊടുക്കുവാനെ"ങ്കിലും, ഈ ഘട്ടത്തിൽ തയ്യാറാകണമെന്നു, ഗ്രന്ഥകാരൻ ഹൃദയംഗമമായി അപേക്ഷിച്ചുകൊള്ളട്ടെ. യുഗാന്തരംകൊണ്ടുകൂടിയും ജീവിതദൂഷ്യത്തെ ദൂരീകരിക്കുവാൻ കഴിയാത്തവർ ഒരു മാത്രകൊണ്ടു് എങ്ങിനെയോ, വൈശിഷ്ട്യത്തിന്റെ ഏററവും ഉയൎന്ന പടിയെ പ്രാപിച്ചിട്ടുള്ളതായി ലോകചരിത്രം നമ്മളെ പഠിപ്പിക്കുന്നുണ്ടു്. സെലിംരാജകുമാരന്റെ ജീവിതചരിത്രത്തിൽ, ഈ ദിവസം, ഒരു നവീനാദ്ധ്യായത്തെ രചിക്കയാണുചെയ്തിട്ടുള്ളതു്. മനുഷ്യനിൽ ഉള്ള ദൂഷ്യങ്ങളെല്ലാം, അദൃശ്യങ്ങളും അവിചാരിതങ്ങളുമായ ചില സംഭവങ്ങൾകൊണ്ടു പൊടുന്നനവെ മാറിയിട്ടുള്ളതായും, അവർ അങ്ങിനെയുള്ളവർ, പിൻകാലങ്ങളിൽ ഏററവും വിശിഷ്ടന്മാരായും മഹത്തുക്കളായും തീൎന്നിട്ടുള്ളതായും നാം അറിയുന്നുണ്ടു്. ദുർവൃത്തിയിൽതന്നെ ജീവിതം നയിച്ചിട്ടുള്ളവരിൽ പലരും, അനന്തരകാലങ്ങളിൽ, ലോകത്തെ സൽപഥത്തിൽക്കൂടി ചരിപ്പിക്കുവാൻ വേണ്ട മാൎഗ്ഗങ്ങളെ നിൎദ്ദേശിച്ചിട്ടുള്ളതായും നാം അറിയാതിരിക്കുന്നില്ല. വാത്മീകിയുടെ—ആദിമകവിയും, കവിഗുരുവും, ഈശ്വരതുല്യനുമായ ശ്രീവാത്മീകിയുടെ ജീവിതംഎങ്ങിനെയുള്ളതായിരുന്നുവെന്നാണുഭാരതവൎഷം നമ്മേ പഠിപ്പിക്കുന്നതു? അക്ഷരജ്ഞാനംപോലും ഇല്ലാതിരുന്ന കിരാതൻ—പിന്നീടു് ലോകത്തിലുള്ള അജ്ഞാനത്തെ നിശ്ശേ

ഷം നശിപ്പിക്കത്തക്കവണ്ണം ഉജ്ജ്വലമായ തത്വദീപത്തെ ഉളവാക്കുന്നതിനു പര്യാപ്തമായ ലോകഗുരുസ്ഥാനത്തിൽ ഇന്നും— ലോകാവസാനംവരെ എന്നും— പ്രശോഭിക്കുന്നതിനുള്ള മഹത്വത്തെ നേടിയതു ക്ഷണനേരംകൊണ്ടാണ്. എന്നുവേണ്ട പൌരാണികകാലം മുതൽ ഇന്നുവരെ ലോകം പഠിപ്പിച്ചിട്ടുള്ള പാഠങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ള ഒന്നാണു ഇതെന്നു പ്രകൃതത്തിൽ പ്രസ്താവിക്കേണ്ടി വന്നതു് അക്ഷമന്മാരായ വായനക്കാർ ക്ഷമിക്കണമെന്നു് അഭ്യർത്ഥിച്ചുകൊള്ളട്ടെ.

മോഹിതനായി കിടന്ന സെലിംരാജകുമാരനെ അദ്ദേഹത്തിൻെറ ആലസ്യത്തിൽനിന്നും ഉണർത്തുന്നതിനു പലരും ശ്രമിച്ചുവെങ്കിലും അതെല്ലാം തന്നെ വിഫലമാകുകയാണു ചെയ്തതു്. എല്ലാവരും വളരെ കുണ്ഠിതഭാവത്തിൽ— ചിലർ മന്ത്രിച്ചും— ചിലർ ഉറക്കെ കരഞ്ഞും— ചിലർ ശിലപോലെ അചഞ്ചലരായി നിന്നും— ചിലർ കണ്ണീർ മാത്രം ചൊരിഞ്ഞും— കംഭോദരനും മററും നാസികാമലത്തെ വിസർജ്ജനം ചെയ്തും— അങ്ങിങ്ങു നിരുത്സാഹരായി, നിസ്തേജരായി, നില്ക്കുമ്പോൾ, ആഗ്രാദേവാലയത്തിലെ പുരോഹിതൻ അവിടെ കയറിവന്നു. മുന്നദ്ധ്യായത്തിൻെറ അവസാനത്തിൽ പുരോഹിതൻ ഭടന്മാരോടു വർത്തമാനം പറഞ്ഞതിൻെറ ശേഷം കൊട്ടാരത്തിലേക്കു പോന്നിട്ടുള്ളതായി പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം കയറിവന്നപ്പോൾ കൊട്ടാരത്തിലെ സ്ഥിതിഗതികളെല്ലാം മാറിയിരിക്കുന്നതായി അറിഞ്ഞു. സോഫി അവിടെ നില്പുണ്ടായിരുന്നു. അംബികാദേവി നിശ്ചേഷ്ടയായിട്ടിരിക്കുകയാണ്. രാജകുമാരൻ ആലസ്യത്തിൽനിന്നും വിമുക്തനാകുന്നതിനു മുമ്പുതന്നെ ദേവിയുടെ നിര്യാണം സംഭവിച്ചേക്കുമൊ എന്നു് അന്തഃപുരവാസികൾ ഭയപ്പെട്ടു. ചികിത്സകന്മാരുടെ ശുശ്രൂഷകൊണ്ടും മന്ത്രതന്ത്രങ്ങൾകൊണ്ടും ഫലമില്ലെന്നു മനസ്സിലാക്കിയ പുരോഹിതൻ അവിടെ നിന്നിരുന്ന ജനങ്ങളെ മാററി രാജകുമാരൻെറ സമീപത്തെത്തി, കുറച്ചു നിർമ്മലജലം കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. ജലം കൊണ്ടുവന്നപ്പോൾ, അദ്ദേഹം എന്തോ വിശിഷ്ടമന്ത്രംകൊണ്ടു് ആ ജലത്തെ സചേതനമാക്കി, കുമാരൻെറ മുഖകമലത്തിൽ തളിച്ചു് ഉഷഃകാലത്തിലെ ഹിമബിന്ദുക്കളെ ചാർത്തി. അല്പനേരം കഴിഞ്ഞപ്പോൾ എല്ലാവരുടേയും പ്രാർത്ഥനയ്ക്കിടക്കു് അദ്ദേഹം നദീറെ! അനാക്കലീ!' എന്നു ഉച്ചരിച്ചുകൊണ്ടു നയനങ്ങൾ തുറന്നു. പുരോഹിതൻെറ വൈശിഷ്ട്യവും, രാജകു

മാരൻെറ നയനങ്ങളോടൊന്നിച്ചുതന്നെ സജീവമായി പ്രത്യക്ഷപ്പെട്ടു. പരിചാരകന്മാരും, ശുശ്രൂഷകന്മാരും, ഭിഷഗ്വരന്മാരും, ഭടന്മാരും എല്ലാം—സന്തുഷ്ടരായിട്ട അങ്ങിങ്ങു മാറിനിന്നു സെലിം സാവധാനത്തിൽ അവിടെനിന്നുംഎഴനേല്ക്കുവാൻഭാവിച്ചു. അദ്ദേഹത്തിൻെറ ശ്രമത്തെ തടയുന്നതിനായി ദേവിയുടെ കരങ്ങൾ മുതിൎന്നുവെങ്കിലും, കുമാരൻ ഝടതി എഴനേററു ഇങ്ങിനെ ചോദിച്ചു:—"അശ്വഭടന്മാർ നദീറയെ അന്വേഷിച്ചതിനു ശേഷം തിരിച്ചുവരുവാൻ സമയമായില്ലേ? ഹാ! നദീറേ! നീ എവിടേയാണെന്നു പറയുക. ഞാൻ നിന്നെ കാണാത്തപക്ഷം—" ഇത്രയും പറഞ്ഞു അദ്ദേഹം അവിടെ നില്ക്കുന്നവരെല്ലാവരും പോകുവാൻ ആജ്ഞാപിച്ചു. പുരോഹിതൻ മാത്രം അവിടെ ശേഷിച്ചു. ദേവി പുരോഹിതനെ സൂക്ഷിച്ചു നോക്കുന്നുണ്ടായിരുന്നെങ്കിലും അദ്ദേഹം അവരെ കണ്ട ഭാവംകൂടി നടിച്ചില്ല. സെലിം വീണ്ടും തുടൎന്നു. ഹാ! നദീറെ!പാവനാംഗി! ദില്ലിസാമ്രാജ്യത്തേക്കാൾ സെലിം ഭവതിയേയാണു കൂടുതൽ സ്നേഹിക്കുന്നതെന്നു അറിവുണ്ടായിട്ടും, നീ എന്നോടു പറയാതെ എവിടെയാണു പോയിരിക്കുന്നതു? ഇത്രയും പറഞ്ഞു സെലിം മുമ്പോട്ടു നടന്നപ്പോൾ പുരോഹിതൻ അവിടെ നില്ക്കുന്നതു കണ്ടു അദ്ദേഹത്തോടു ചോദിച്ചു. "നദീറയിവിടെനിന്നും ദേവാലയത്തിൽ വന്നിട്ടുള്ളതായി അറിവുണ്ടോ?"

പുരോ:—തിരുമേനി! അടിയിൽ അവളെ കണ്ടിട്ടുതന്നെയും വളരെ ദിവസം കഴിഞ്ഞു. ഇന്നു അശ്വഭടൻ ദേവാലയത്തിൽ വന്നതിനു ശേഷമാണു ഞാൻ ഈ ദുരവസ്ഥയേപ്പററി അറിഞ്ഞതു. എന്നാൽ അവൾ ഇവിടേത്തന്നെ ഉണ്ടായിരിക്കണമെന്നാണു് എൻെറ ഊഹം. അല്ലാതെ വരുവാൻ യാതൊരു ന്യായവും ഇല്ല. ഇവിടെ ഇരുട്ടു മുറികളിൽ നോക്കിയാൽ മതി" പുരോഹിതൻ സെലിം രാജകുമാരനോടു് ഇപ്രകാരം വൎത്തമാനം പറഞ്ഞുകൊണ്ടു് നിന്നപ്പോൾ ഒരു പരിചാരിക വളരെ വേഗത്തിൽ ഓടിവന്നു ഇപ്രകാരം അറിയിച്ചു. "തിരുമേനി! അതാ! അവിടെ ആരാമത്തിൽനിന്നും കൊട്ടാരത്തിലേക്കുള്ള പാതയുടെ അടുക്കലുള്ള ഏതോ ഒരു മുറിയിൽ ഒരു ശബ്ദംകേൾക്കുന്നുണ്ടു്. ആരോ കരയുന്നതുപോലെയാണു് ഞാൻ കേട്ടതു്. വഴി നിശ്ചയമില്ലാത്തതുകൊണ്ടു് ഞാൻ അകത്തേക്കു പ്രവേശിച്ചില്ല" പരിചാരിക ഇത്രയും പറഞ്ഞപ്പോഴേക്കും രാജകുമാരൻ, മെഹർ പാൎത്തിരുന്ന മുറിയിലേക്കുള്ള ഗൂഢ

മാർഗ്ഗത്തിലേക്ക ശരംപോലെ വേഗത്തിൽ പാഞ്ഞു. അദ്ദേഹം ആ ഗൂഢപാതയിൽ എത്തിയാപ്പോൾത്തന്നെ — "അമ്മെ - ദേവി — തിരുമേനി — ഹാ ഹാത്തിമേ! — ഞാൻ ഇതാ ഇവിടെക്കിടന്നുതന്നെ ചാകും — എന്നെ ആരോ കൊല്ലാൻ വരുന്നുണ്ട് — തക്കമില്ല —" എന്ന് ഇടക്കിടക്കനിത്തിയും, ചിലപ്പോൾ ഉറക്കെയും, ചിലപ്പോൾ പതുക്കെയും, ആരോ പറയുന്നതായി ശ്രവിച്ചു. ശബ്ദം കേട്ടഉടനെ കുമാരൻ മെഹർ ഇരുന്നിരുന്ന മുറിയിൽ കയറി — "നദീറേ! — അനാർക്കളീ! — ഓമനേ!" എന്നു പല പ്രാവശ്യവും വിളിച്ചു. തത്സമയം അതിന്നടുത്തുണ്ടായിരുന്ന ഒരു മുറിയിൽനിന്നും "അയ്യോ: ഞാൻ ഈ ഇരുട്ടറയിലാണ്. എന്നെ രക്ഷിക്കണെ" എന്നു വീണ്ടും ഒരു ശബ്ദംകേട്ടു. ശബ്ദംവരുന്നസ്ഥലം ഏതാണെന്നു ശ്രദ്ധിച്ച കുമാരൻ പെട്ടെന്നു ആ മുറിയിലുണ്ടായിരുന്ന ഒരു കവാടത്തെ പാദാഗ്രംകൊണ്ടു ഭേദിച്ച് അകത്തു പ്രവേശിച്ചു. ഒററമാത്രകൊണ്ട് സ്ഫടികവിനിർമ്മിതമായിരുന്ന ഒരു ഭിത്തി പൊട്ടിത്തകന്നു ചില്ലുകൾ അവിടെ എങ്ങും വിതറി. അകത്തു പ്രവേശിച്ചതിനുശേഷം അദ്ദേഹം ഒരു ഗൂഢഗോവണിയിൽക്കൂടി കീഴ്പ്പോട്ടിറങ്ങി. അപ്പോൾ അർദ്ധനഗ്നയായി, കണ്ണീരിൽ ആറാടി, വാടിത്തളന്നു, മിണ്ടുവാൻകൂടി ശക്തിയില്ലാതെ, ആ ഇരുട്ടറയുടെ ഒരു ഭാഗത്ത് — ആ സാധു ശ്വാസവേഗത്തോടുകൂടി ശയിക്കുന്നുണ്ടായിരുന്നു.

"ഹാ, മൺകുടത്തിലെരിയുന്ന മണിപ്രദീപം
ഭീമശ്മശാനഭുവിനട്ട രസാലപോതം
ധൂമത്തിൽവെച്ചമലർ, കുപ്പയിലിട്ടസാള-
ഗ്രാമം, ഗ്രഹപ്പിഴയിൽ മങ്ങിയെഴുന്നഭാഗ്യം —"പോലെ ആ കല്ലറയിൽ ശയിക്കുന്ന ബാലികയെ താങ്ങി എടുത്തു കൊണ്ടുവരുവാനും, മണിമഞ്ചത്തിൽ കിടത്തി, അശ്രുബിന്ദുക്കൾ തളിച്ച് അവളെ കുളർമപ്പെടുത്തി ജാഗ്രദാവസ്ഥയിലേക്ക നയിക്കുവാനും സെലിം രാജകുമാരന് ഒരു മാത്രയിൽ കൂടുതൽ സമയം വേണ്ടിവന്നില്ല! പുരോഹിതൻെറ മന്ത്രം ഒരു നിമിഷംകൊണ്ട് രാജകുമാരൻെറ ആലസ്യം നശിപ്പിച്ചെങ്കിൽ, ആ സമയത്തിൻെറ അയുതാംശംകൊണ്ടു മരിച്ചുപോയ നദീറയെ സെലിം രാജകുമാരൻ വീണ്ടും "ഉണവ്വോടു"കൂടിയ ആത്മാവുള്ളവളാക്കിത്തീർത്തു. ഹാ! പ്രേമമേ നിന്നേക്കാൾ വലിയ മാന്ത്രികൻ ആരാണ്! മൃതശരീരത്തെക്കൂടി സജീവിതമാക്കിത്തീക്കുന്നുവല്ലോ!അല്ലെങ്കിൽ, യമൻെറ കൈയ്യിൽ

അകപ്പെട്ട ജീവനെ വീണ്ടും സത്യവാനിലേക്ക കൊണ്ടുവന്ന നീ—യഥാൎത്ഥപ്രേമം—ഭാരതീയക്ക് ഒരിക്കലും അത്ഭുതകരമായിട്ടുള്ളതല്ലല്ലോ. ഇതുകൊണ്ടുതന്നെയായിരിക്കാം നിന്നെ അമൃതമെന്നു വിശിഷ്ടന്മാർ കൊണ്ടാടാറുള്ളതു്"

നദീറയെ മെഹറിന്റെ മുറിയിൽ കിടത്തി, കുമാരൻ പ്രേമശുശ്രൂഷ ആരംഭിച്ച നിമിഷത്തിൽത്തന്നെ കൊട്ടാരത്തിലും അന്തഃപുരത്തിലും ഉള്ള സകലരും അകളെ ഒന്നു കാണുവാൻ ഉല്ക്കണ്ഠയോകൂടി അവിടെ വന്നു. എന്നാൽ അംബികാദേവിയും പുരോഹിതനും അല്ലാതെ വേറെആരുംതന്നെ ആരാമത്തിൽക്കൂടിയും നില്ക്കരുതെന്നുള്ള കുമാരന്റെ ആജ്ഞയനുസരിച്ച എല്ലാവരും ഓരോ സ്ഥലങ്ങളിലേക്ക യാത്രയായി. ഒടുവിൽ ദേവിയും അന്തഃപുരത്തിലേക്ക പോയി. പുരോഹിതൻ അനല്പമായ ആഹ്ളാദത്തോടുകൂടി, നദീറയുടെ "അന്നത്തെ" നിലയെപ്പററി വിചാരിച്ചു ചരിതാൎത്ഥനായി യാത്ര പറഞ്ഞു പിരിഞ്ഞു. എല്ലാവരും അവിടെനിന്നും പോയതിനുശേഷം രാജകുമാരൻ നദീറയുടെ, അലിഞ്ഞുലഞ്ഞു കവിൾത്തടങ്ങളിൽക്കൂടി പാറിപ്പാഞ്ഞിരുന്ന കാർക്കുന്തലിനെ, തന്റെ കൈയ്കൊണ്ടു് ഒതുക്കി, അവളുടെ നയനങ്ങളിൽനിന്നും പതിക്കുന്ന ബാഷ്പത്തെ തുടച്ചുകൊണ്ടു ചോദിച്ചു:—

"അനാർക്കളി, ആരാണ് നിന്നെ ഈ ഇരുട്ടറയിൽ അടച്ചതു്? നീ എന്തുകൊണ്ടാണ് ഉറക്കെ നിലവിളിക്കാഞ്ഞതു്. ദേവി ഇവിടെ വന്നു അന്വേഷിച്ചപ്പോൾ നിന്റെ ശബ്ദം കേട്ടില്ലല്ലോ. ഞാൻ ഈ വിവരംഇപ്പോഴെങ്കിലും ഗ്രഹിച്ചില്ലായിരുന്നെങ്കിൽ നീ ഇന്നുതന്നെ മരിച്ചുപോകുമായിരുന്നില്ലെ! നീ വളരെ ക്ഷീണിച്ചിട്ടുണ്ടു്. ഇതിനുള്ളിൽ വന്നതെങ്ങിനേയാണെന്നു് പറയുക. ഞാൻ കേൾക്കട്ടെ"

നദീറ:—ഇതു് ആരുടേയും കുററമല്ല. ഞാൻ തനിയേ അകപ്പെട്ടുപോയതാണ്. ഈ ഭിത്തിയിലുള്ള വാതിൽ ഞാൻ തുറക്കുവാൻ ആരംഭിച്ചു. ഉടനേതന്നെ അതു തുറക്കുകയും ഞാൻ അതിനുള്ളിൽ അകപ്പെടുകയും ചെയ്തതാണ്. കുറെ അധികനേരമായി വെളിച്ചവും കാററും ഇല്ലാതെ അവിടെ കിടന്നതുകാരണം എനിക്ക അല്പം ക്ഷീണമുണ്ടു്. പക്ഷെ അതെല്ലാം ഇപ്പോൾ പോയി; സംശയമില്ല.

സെലിം:—നീ അതിനുള്ളിലുണ്ടെന്നറിഞ്ഞിരുന്നെങ്കിൽ ഈ ബഹളങ്ങളൊന്നുംതന്നെ ഉണ്ടാവുകയില്ലായിരുന്നു. കൊട്ടാരത്തിലും അ

ന്തഃപുരത്തിലും എല്ലാം നീ മരിച്ചുപോയിരിക്കുന്നുവെന്നാണ് വ
ർത്തമാനം. ഞാനും അതു വിശ്വസിച്ചുപോയി. ഹാ! ഞാൻതന്നേ
യും ഇപ്പോൾ മൃതനാകുമായിരുന്നു. നീ യമുനാനദിയിൽ ചാടി
പ്രാണത്യാഗം ചെയ്തുവെന്നും ചിലർ പറയാതിരുന്നില്ല.

നദീറ—എന്തോ! ഇനി അങ്ങിനെയും ഉണ്ടായിരിക്കാം. ഇതെല്ലാം
ദൈവനിശ്ചയങ്ങളാണല്ലോ. എല്ലാം സഹിക്കേണ്ടതു് നമ്മുടെ
കടമയാണ്.

സെലിം—അതെ! അതിൽതന്നെ ചിലതെല്ലാം മനുഷ്യനിശ്ചയങ്ങളു
മാണ്. സകലതും ദൈവംതന്നെ ചുമക്കണമെന്നു വന്നാൽ ദൈ
വം വളരെ വിഷമിക്കുമല്ലോ. കുറെയൊക്കെ മനുഷ്യനും അറി
യേണ്ടതാണ്. അതെല്ലാം പോകട്ടെ! നമ്മൾക്കു് അന്തഃപുരത്തി
ലേക്കു പോകാം. നിനക്കു് അവിടെ വിശ്രമിക്കാമല്ലോ. ദേവി
നിന്നെ പരിചരിച്ചുകൊള്ളും. വളരെ സങ്കടപ്പെട്ടിരിക്കയാണ്.
നിന്നെ കാണാതിരുന്നാൽ എന്നേക്കാൾ കുണ്ഠിതം ദേവിക്കുണ്ടെ
ന്നു നീ അറിയുന്നില്ലേ?

നദീറ—അവിടന്നു് അതു മാത്രം അരുളരുതു്. ഇന്നലെവരെ ഞാൻ
ശുശ്രൂഷിച്ചിരുന്ന ദേവി—സെലിം രാജകുമാരന്റെ പട്ടമഹിഷി
ഇന്നു് ഈ ഏഴപ്പെണ്ണിനെ പരിചരിക്കാൻ തുടങ്ങിയാൽ രാജ
സ്ഥാനംതന്നെയും അസഹനീയമായ പരിഹാസത്തിനു പാത്രമാ
കാതിരിക്കുന്നതെങ്ങിനെ? ആ മഹാപാപത്തിനു തുനിയുന്നപക്ഷം
എന്റെ സ്ഥിതിയെന്താണു്? എത്രയായാലും ഞാൻ പരിചാരിക
തന്നെയാണ്. ദേവി എന്നും രാജ്ഞിതന്നെ! ഞങ്ങൾ തമ്മിലുള്ള
ബന്ധം എന്താണെന്നു വിചാരിക്കുവാൻ എനിക്കു നല്ലതുപോലെ
കഴിയും. അവിടത്തെ അനുഭാവം എന്നെ സൌഭാഗ്യവതിയാ
ക്കി. പക്ഷെ അതൊരിക്കലും രാജ്ഞിയുടെ മഹത്വത്തെ ഇല്ലാ
തെയാക്കുന്നില്ല. ഞാൻ ഇന്നത്തെപോലെ എന്നും ആ മഹതി
യുടെ ദാസിതന്നെയാണ്. അതുകൊണ്ടു് ഒരിക്കലും അവിടന്നു
എന്നെ അങ്ങോട്ടു പോവാൻ ആജ്ഞാപിക്കരുതു്. ഇതിനും പുറ
മെ എനിക്കു വേറെ ഒരപേക്ഷകൂടി ഉണ്ടു്. ഞാൻ അതു പറയു
ന്നതുകൊണ്ടു് എന്നെ തെറ്റിദ്ധരിക്കയില്ലെന്നു അവിടന്നു പ്രതി
ജ്ഞ ചെയ്യണം. എന്നാൽ മാത്രമേ ഞാൻ അതു് അവിടെ അ
റിയിക്കുകയുള്ളൂ."

നദീറ ഇത്രയും പറഞ്ഞ ഉടനെ സെലിം മന്ദസ്മിതത്തോടുകൂടി
അവളെ അനുഗ്രഹിച്ചു പറഞ്ഞു. "അനാർക്കലി! നീ ഒരു ബാലിക

യെപ്പോലെ സംസാരിക്കുന്നുവല്ലോ? ആകട്ടെ, ഞാൻ പ്രത്യേകിച്ച് എന്തിനാണു പ്രതിജ്ഞ ചെയ്യുന്നത്.? നീ എന്തുതന്നെ പറഞ്ഞിരുന്നാലും എനിക്കു വിരോധം തോന്നേണ്ട കാലം കഴിഞ്ഞിട്ടില്ല? ഇനിയും നീ എന്തിനാണ് അനാവശ്യസംശയങ്ങളെ പുലത്തിക്കൊണ്ടു പോകുന്നതു്. എന്തുതന്നെയായാലും എന്നോടു പറയുക. ഞാൻ എപ്പോഴും ഭവതിയുടെ ദാസനാണ്."

നദീറ — അവിടുന്നു പ്രേമത്തിൻെറ മായകൊണ്ട് അവിടത്തെ മഹത്വത്തെപ്പററി അറിയുന്നതിന് അപ്രാപ്തനായിരിക്കയാണ്. സംശയമില്ല. എന്നാൽ ഞാൻ പറയാം. അവിടുന്നു മുഗൾസാമ്രാജ്യത്തെ ഭരിക്കേണ്ട മഹാനല്ലെ? എത്രയോ ലക്ഷം പ്രജകളുടെ പിതാവാണു ഭവാനെന്നു അവിടുന്നു നിശ്ചയമായും ഓക്കാതെ കഴിയുമോ? ഞാൻ ആരാണ്! കേവലം ഒരു ദാസിയല്ലേ! അവിടത്തെ നിർമ്മലപ്രേമത്തിനു ഞാൻ എപ്പോഴും വശംവദതന്നെയാണ്. അവിടത്തെ യശസ്സിനോ, മഹത്വത്തിനോ വല്ല ഹാനിയും വന്നെങ്കിൽ അതിനു ഞാൻ കാരണക്കാരിയാകുമല്ലോ.

സെലിം — എനിക്കു ഈ വേദാന്തമൊന്നും കേൾക്കേണ്ട. ഞാൻ നിന്നോട് എത്രയോ പ്രാവശ്യം പറഞ്ഞിട്ടുള്ളതാണ്. നീ ഈ വക സംഗതികളെപ്പററി സംസാരിക്കേണ്ടതായിട്ടില്ലെന്നു! എൻെറ നിലയും വിലയും നിന്നോടുള്ള പ്രേമംകൊണ്ടു നശിക്കത്തക്കവയാണെങ്കിൽ അവയെല്ലാം എന്നെ വിട്ടുപൊയ്ക്കൊള്ളട്ടെ. അത്രക്കു പൊള്ളയായ മഹത്വത്തെ ഞാൻ ഒരിക്കലും ആഗ്രഹിക്കുന്നില്ല; ആരാധിക്കുന്നില്ല, ആദരിക്കുന്നുമില്ല. നിർമ്മലപ്രേമത്തിനു ദാസനാകുന്നതു നീചത്വമാണെങ്കിൽ, ആ നീചത്വത്തിൻെറ അഗ്രിമസ്ഥാനത്തെ അലങ്കരിക്കുവാനാണു ഞാൻ ആഗ്രഹിക്കുന്നതു്. നീ എന്താണു പ്രത്യേകിച്ചു പറയാനുണ്ടെന്നു പറഞ്ഞതു്? ഇതുതന്നെയാണോ? എങ്കിൽ ഇനി എനിക്കതു കേൾക്കേണ്ട.

നദീറ — തിരുമേനി! അടിയൻ ഇതെല്ലാം ആദ്യംതന്നെ പറഞ്ഞതാണല്ലൊ. എനിക്കു, മരിക്കുന്നതിലൊ അപമാനിതയാകുന്നതിലോ ലേശവും സങ്കടമില്ല. ഞാൻ മാത്രം അതിൽ ഉത്തരവാദിയായാൽ മതി. എന്നെ സംബന്ധിച്ചു ഞാൻ മാത്രമേയുള്ളൂ. എന്നാൽ, മഹാരാജാവേ! അവിടത്തെ നില എന്താണ്? ഈയുള്ളവൾക്ക് അതിനെപ്പററി വിചാരിക്കുമ്പോൾതന്നെയും ഭയമാകുന്നു.

സെലിം — സ്ത്രീകൾ ദുർബ്ബലകളാണെന്നോ അബലകളാണെന്നോ ക

ക്കം പറയുന്നതു ശരിതന്നെയാണ്. അപ്രകാരമല്ലാതെ ഒരു സ്ത്രീയേ മാത്രമേ കണ്ടിട്ടുള്ളു. ദേവിക്കുട്ടിയും അബലയാണെന്നു പ്രത്യക്ഷപ്പെട്ടുകഴിഞ്ഞു. പക്ഷെ മെഹർ അങ്ങിനെയല്ല.

നദീം—പരമാത്ഥമായിരിക്കാം; ഞാൻ ഇക്കായ്യത്തിൽ അബലതന്നെയാണ്. പക്ഷെ ഭാവിയെപ്പററി വിചാരിക്കുന്നതിനും പറയുന്നതിനുമുള്ള സാമത്ഥ്യം മാത്രമാണു സ്ത്രീകളുടെ ദൌർബ്ബല്യമെന്നു ഞാൻ ഉദ്ദേശിക്കുന്നു. പുരുഷന്മാരേക്കാൾ ഭാവിയെപ്പററിയുള്ള വിചാരം സ്ത്രീകൾക്കാണ്. വരാൻ പോകുന്നതിനെപ്പററി ശരിയായി നിരൂപിക്കുവാൻ അവക്കു കഴിയും. ഏതു പുരാണത്തിൽ നോക്കിയാലും, പുരുഷൻ അപഥത്തിൽ ചരിക്കാൻ തുടങ്ങുന്നതിനു മുമ്പുതന്നെ സ്ത്രീ അതിനെപ്പററി അറിയാതിരിക്കുന്നില്ലെന്നു മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. പക്ഷെ ഞാൻ ഇത്രയും പറഞ്ഞതുകൊണ്ട് അവിടുന്നു എന്നെ ശപിക്കുന്നുണ്ടാവാം. പ്രാണനാഥ! ഹാ! ഞാൻ എന്താണു പറഞ്ഞുപോയതു്? ഇതാ! ഇതെൻെറ ദൌർബ്ബല്യംതന്നെയാണ്. അവിടുന്നു ക്ഷമിക്കണം! ഏതെല്ലാം രീതിയിലുള്ള ദൌർബ്ബല്യം എനിക്കുണ്ടായാലും അവിടത്തെ ദശനം എന്നെ അധീരയാക്കുന്നില്ല. അവിടത്തെ സ്പശനം എന്നെ പുണ്യസമ്പൂണ്ണയാക്കുന്നുണ്ട്. അവിടത്തെപ്പററിയുള്ള വിചാരം എന്നെ എപ്പോഴും സന്മാർഗ്ഗപഥത്തിലേക്കു നയിക്കുന്നുണ്ട്. ഞാൻ അതുകൊണ്ടു വളരെ ഭാഗ്യവതിതന്നെയാണ്. എന്നാൽ വിശിഷ്ടവും നിമ്മലവും ആയ പ്രേമം ഈ ലോകത്തിലെ പാഴ്മണ്ണിൽ തഴച്ചുവളരുന്നതായിട്ടറിയുന്നില്ല. ദിവ്യമായിട്ടുള്ളതിൻെറ ഫലപുഷ്ടി ദിവ്യലോകത്തിലാണല്ലോ. അതുകൊണ്ടു മാത്രമാണ് എനിക്കു ആശങ്കകളുള്ളതു്. അതുകൊണ്ടുതന്നെയാണ് ഞാൻ ഇത്രയും പറഞ്ഞതും. സകലതും അറിയുന്ന ഭവാനെ, ഈ അറിവില്ലാത്ത ഞാൻ ഒന്നുംതന്നെ പറഞ്ഞു ധരിപ്പിക്കേണ്ടതായിട്ടില്ല. അതുകൊണ്ടു ഞാൻ അറിവില്ലാതെ പറഞ്ഞിട്ടുള്ളതെല്ലാം അവിടുന്നു ക്ഷമിക്കണം. തിരുമേനി! എത്രയോ സൌഭാഗ്യവതികൾ അവിടത്തെ ദശിച്ചെങ്കിലും പുണ്യത്തെ ആജ്ജിക്കുവാൻ കൊതിക്കുന്നു! ആ സ്ഥിതിക്കു എന്നേക്കാൾ സൌഭാഗ്യവതിയായിട്ടു ഈ ലോകത്തിൽ ആരാണുള്ളതു്?''

നദീം ഇത്രയും പറഞ്ഞപ്പോഴെക്കും അവളുടെ നയനങ്ങൾ അശ്രുപൂണ്ണങ്ങളായിതീന്നു, അതാ! അവളുടെ സന്തോഷബാഷ്പം അതിരുകടന്നു പ്രവഹിക്കുന്നു. ഇപ്രകാരമുള്ള ബാഷ്പവഷം ലോകത്തിൽ

വല്ലപ്പോഴും മാത്രമേ ഉണ്ടാകുന്നുള്ളൂ. പരമാനന്ദമേ! നിന്റെ സാന്നിദ്ധ്യം ലോകത്തിൽ സർവ്വസാധാരണമാകാത്തതു വലിയ ഭാഗ്യമാണ്. അപ്രകാരമാണെങ്കിൽ ലോകവ്യാപാരം നിന്നുപോകുമെന്നു നിസ്സംശയം പറയാവുന്നതാണ്!

നസീറയും സെലിംരാജകുമാരനും, അല്പസമയംകൂടി, ആ മണിമന്ദിരത്തിൽ വർത്തമാനം പറഞ്ഞുകൊണ്ടും, പരസ്പരം ആശ്വസിപ്പിച്ചുകൊണ്ടും കഴിച്ചുകൂട്ടി. ഇനി, നമ്മൾക്ക് അന്തഃപുരത്തിലെ സ്ഥിതിയെന്താണെന്നു നോക്കാം.

നസീറയെ ഇരുട്ടറയിൽ നിന്നും രാജകുമാരൻ രക്ഷിച്ചുവെന്നും മറ്റുമുള്ള വർത്തമാനം അന്തഃപുരത്തിൽ ക്ഷണനേരം കൊണ്ടു പ്രചരിച്ചു. നസീറ മരിച്ചുപോയിയെന്നും, നസീറയുടെ ശവശരീരം യമുനയിൽക്കൂടി ഒഴുകിപ്പോകുന്നതു കണ്ടുവെന്നും മറ്റും പറഞ്ഞു പരത്തിയ ആളുകൾ അങ്ങിങ്ങു ചെന്നു നിന്ന്, അവരാരും അറിയാത്ത ഭാവത്തിൽ നസീറയെ പുകഴ്ത്തിത്തുടങ്ങി. ഇരുട്ടറയിൽ നിന്നും ശബ്ദം കേട്ടുവെന്നു രാജകുമാരനോടുണർത്തിച്ച പരിചാരികയ്ക്കു ദേവി പല സമ്മാനങ്ങളും കൊടുത്തു. അവൾ സമ്മാനങ്ങളും വാങ്ങി പുറത്തേക്കിറങ്ങി ആരാമത്തിൽ വന്നപ്പോൾ സോഫി അവിടെ നില്ക്കുന്നുണ്ടായിരുന്നു. പരിചാരികയെ കണ്ട ഉടൻ തന്നെ "നിന്നേപ്പോലെ ഭാഗ്യവതികൾ ആരാണ് ഈ ലോകത്തിലുള്ളതു്?" എന്നു ഉറക്കെയും, "ദ്രോഹി, ദ്രോഹീ—നീയല്ലേ എന്നെ ചതിച്ചതു്?" എന്നു പതുക്കെയും ഉച്ചരിച്ചു. സോഫിയുടെ അനുമോദനം മാത്രം ശ്രവിച്ച് അവൾ തന്റെ ഭാഗ്യോദയത്തേപ്പറ്റി സ്വയം അഭിനന്ദിച്ചുകൊണ്ടു "എന്തു ചെയ്യാം! കൊച്ചുകുഞ്ഞല്ലേ! പാവം! ഞാൻ അവിടെ ചെന്നപ്പോൾ അകത്തു കിടന്നു മൂളുന്നതു കേട്ടു. ഞാൻ അതു പറഞ്ഞില്ലായിരുന്നെങ്കിൽ അതു് അവിടെ കിടന്നു ചത്തു ചീഞ്ഞു പോകുമായിരുന്നല്ലോ." ഇത്രയും പറഞ്ഞു് അവൾ മുൻപോട്ടു നടന്നു. സോഫിയുടെ മുഖത്തിന്റെ പ്രസന്നതയെല്ലാം ക്ഷണനേരം കൊണ്ടു നശിച്ചിരുന്നു. അവൾ അവിടെ തന്നെ നിന്നു. സോഫി അല്പനേരം അവിടെ ഞെരങ്ങിക്കൊണ്ടു നിന്നപ്പോൾ ശമ്മിഷ്ഠ അവിടെ ആഗതയായി. ഇവൾ, കുമാരസേനൻ കൊട്ടാരത്തിലുണ്ടായിരുന്നപ്പോൾ അദ്ദേഹത്തിന്റെ വിശ്വസ്തദാസിയായിരുന്നു. തന്മൂലം പല അപവാദങ്ങൾക്കും അവൾ കേന്ദ്രമായി വർത്തിക്കാതിരുന്നില്ല. എന്നു മാത്രമല്ല, ശമ്മിഷ്ഠ, സോഫിയുടെ സ്വഭാവത്തിന്റെ ഒരംശം, വളരെക്കാലം കൊണ്ടു പഠിച്ചു ശീലിച്ചു, ശിഷ്യസ്ഥാനം സ്വീകരിച്ചിട്ടുള്ളവളുമാണ്.

അവളോട്ട സോഫി എന്തെങ്കിലും ചോദിച്ചാൽ എല്ലാം ശരിയാ ണെന്നല്ലാതെ ഇന്നുവരെ മറുത്തു പറഞ്ഞിട്ടില്ല. ശൎമ്മിഷ്ഠയെക്കണ്ട ഉടനെ സോഫി പറഞ്ഞു:—"കണ്ടില്ലേ, ശവം ജീവിച്ചതു്! നാശം! എത്ര പ്രാവശ്യം തുലയാൻ പോയതാണു്! പിന്നെയും പൊട്ടിത്തഴ ച്ചു വരുകയല്ലേ ചെയ്യുന്നതു! എന്തുചെയ്യാം! ലോകത്തിന്റെ സ്ഥി തിയിങ്ങിനെയായാൽ വളരെ വിഷമിക്കും"

ശൎമ്മിഷ്ഠ—വളരെ ശരിയാണ. എല്ലാം ശരിയാണ. ആ ദുഷ്ട ഇ തൊന്നും പറയാതിരുന്നാൽ മതിയായിരുന്നു! പക്ഷെ അവൾക്ക സമ്മാനവും കിട്ടി. പിന്നെ എന്തുവേണം! യമുനയിൽക്കൂടി ഒഴ കിപ്പോകുന്നുണ്ടെന്നു നമ്മൾ പറഞ്ഞതു ശരിയാകുമായിരുന്നു. പ ക്ഷെ എന്തുചെയ്യാം! കാലം!

സോഫി—ഇനി നമ്മൾ വളരെ സൂക്ഷിക്കണം. സെലിമിനു നമ്മ ളോട്ട കുറച്ചുകാലമായിട്ട അത്ര രസമല്ല. മുൻപൊക്കെ എന്നെ കണ്ടാൽ എന്തെല്ലാം പറയുമായിരുന്നു! നമ്മൾ തമ്മിൽ പെരു മാറുന്നതു പോലെയല്ലേ അദ്ദേഹം എന്നോട്ട പെരുമാറിയിട്ടുള്ളതു! എന്തെല്ലാം പ്രവൎത്തിക്കാറുണ്ടു! ഇപ്പോൾ അതെല്ലാം പോയില്ലേ? ഇതെല്ലാം ആ ദ്രോഹി കാരണമാണു്. സംശയമില്ല.

ശൎമ്മിഷ്ഠ—എല്ലാം വളരെ ശരിയാണ. കഷ്ടം! എന്തുചെയ്യാം! ഇ വൾ ഉള്ളിടത്തോളം കാലം നമ്മളുടെ എല്ലാം വായിൽ മണ്ണടി ച്ചതു തന്നെ. ആദ്യം തന്നെ അതിന്റെ തല നുള്ളിക്കളയേണ്ട തായിരുന്നു.

സോഫി—എന്റെ മണ്ണബുദ്ധിയല്ലേ ഇതിനെല്ലാം കാരണം. അന്നു തെണ്ടിത്തിരിഞ്ഞു, ഒരു കീറിയ മുണ്ടുചുററി വന്നു കേറിയപ്പോൾ തന്നെ ആട്ടിഓടിച്ചിരുന്നെങ്കിൽ ഇവൾ കൊട്ടാരത്തിന്റെ മ തിൽക്കെട്ടുപോലും കാണുകയില്ലായിരുന്നു. കണ്ടില്ലേ,

"കൊററിന്നുഴക്കരി കാണാതിരുന്നവൾ
കൊററക്കുടചൂടും റാണിയായി"—എന്തുചെയ്യാം! ഈ വലിയ വരുടെ—ഈ നിൎഗ്ഗുണന്മാരുടെ—സ്നേഹമെല്ലാം ഇത്തരത്തിലാണ. പക്ഷെ സോഫി അനുഭവിച്ചതുപോലെ സുഖം ഈ ആഗ്രായിലെ ന്നല്ല, മുഗൾസാമ്രാജ്യത്തിൽ തന്നെയും ആരും അനുഭവിച്ചി ട്ടില്ല; ഇനി അനുഭവിക്കയുമില്ല.

ശൎമ്മിഷ്ഠ—വളരെ വളരെ ശരിയാണു്. വാസ്തവമാണ. പരമാൎത്ഥ മാണ. സത്യമാണ. ഇതുപോലെ ഒരു പെണ്ണു ഈ കൊട്ടാരത്തി

കുറച്ചു വെളുത്തു ചുവന്ന പൂവമ്പഴം പോലെ ...ന്നുണ്ടു. പിന്നെ കാലിന്റെ അടി വരെ തലമുടിയുണ്ടു. ഇതെല്ലാം നമ്മൾക്കും ഒരു കാലത്തുണ്ടായിരുന്നില്ലേ? എന്നെ കണ്ടിട്ടില്ലേ! പത്തുപേരു പിടിച്ചാൽ ഒതുങ്ങാത്ത തലമുടി എനിക്കുണ്ടായിരുന്നില്ലേ.

ശർമ്മിഷ്ഠ—എല്ലാം ശരിയാണ്! സത്യം കള്ളമല്ല. എത്ര തലമുടിയുണ്ടായിരുന്നു! പത്തോ! നൂറുപേരുപിടിച്ചാൽ ഒതുങ്ങിയിട്ടില്ലാത്തതല്ലേ തലമുടി! പിന്നെ അവളുടെ കണ്ണ് അല്പം കൂടി നീണ്ടു നല്ലതു പോലെ കറുത്തതാണ്! ആകപ്പാടെ കൊഴുത്തു ഉരുണ്ടാണിരിക്കുന്നതു. ചെറിയ മുഖമാണു. ഇതൊന്നുമല്ലാതെ ഞാൻ യാതൊന്നും കണ്ടില്ലേ! ഇതൊക്കെയാണോ സൌന്ദര്യം! കഷ്ടം! എന്തുചെയ്യാം!

സോഫി—അതുതന്നെയാണു ഞാൻ പറയുന്നതു്. ഇതെല്ലാം കണ്ടു ഭ്രമിക്കാനാരാണു തുനിയുന്നതു്? ഇങ്ങിനെയായാൽ അന്തഃപുരത്തിലുള്ളവർ തെണ്ടുകയല്ലേ നിവൃത്തിയുള്ളു. നീ വേറെ ഒരുകൂട്ടം കേട്ടില്ലേ! എനിക്കുതന്നെ അതു പുറത്തുപറയാൻ നാണമുണ്ടു്. അവൾക്കിപ്പോൾ—എന്തിനുപറയുന്നു? അംബികാദേവിക്കു ആ ഭാഗ്യം സിദ്ധിച്ചില്ല. ഇവൾക്കതും കിട്ടുമെന്നാണു എനിക്കു തോന്നുന്നതു്. ഇപ്പോൾ കാണാം, തെണ്ടിപ്പെണ്ണിന്റെ സന്താനം അക്ബർചക്രവത്തിയുടെ പൌത്രസ്ഥാനത്തു വരുന്നതു്. ഇതിൽ കൂടുതൽ അപമാനം വല്ലതും വരാനുണ്ടോ?

ശർമ്മിഷ്ഠ—പരമാത്ഥം വളരെ ശരിയാണ്. അയ്യോ അങ്ങിനെയാണോ. അതുകൊണ്ടായിരിക്കാം പെണ്ണിനു ഇയ്യിടെ ചില ഭാവഭേദങ്ങൾ ഉണ്ടായിരിക്കുന്നതു്. കഷ്ടം കഷ്ടം. അയ്യയ്യയ്യയ്യയ്യയ്യോ.–ഓ–എനിക്കു കേൾക്കേണ്ട–വേണ്ടാ.

സോഫി—നീ അതൊന്നും അറിഞ്ഞില്ലേ. നമ്മൾക്കിങ്ങനെ പറഞ്ഞാൽ മതി. ഇങ്ങിനെ ഉണ്ടായതുകൊണ്ടു അപമാനം ഭയന്നിട്ടു കത്തിച്ചുകളയാനാണു അവൾ ഇരുട്ടുമുറി അന്വേഷിച്ചുപോയതെന്നു പറയണം. ഇതൊന്നും ആരുംതന്നെ അറിഞ്ഞിട്ടില്ലെന്നാണു അവളുടെ ഭാവം. സോഫി ഇതും ഇതിന്റെ അപ്പുറത്തും പോയി അറിഞ്ഞിട്ടുള്ളവളാണ്.

ത...

വം! ആ

സോഫി — അതി...

...തൊക്കെ ഇരുന്നാൽ ഇ... [illegible] സ്ത്രീകളായാൽ കുറ
ച്ചൊക്കെ തന്റേടം വേണം! അല്ലെങ്കിൽ പററുന്ന അബദ്ധമാ
ണിതു്.

ശർമ്മിഷ്ഠ — വളരെ വളരെ ശരിയാണു്. നിങ്ങൾ ഇതെല്ലാം ദേവി
യോടു പറയാതിരുന്നതു എന്തുകൊണ്ടാണു്. കുറച്ചൊക്കെ പറ
ഞ്ഞിരുന്നെങ്കിൽ ദേവി അവളെ നല്ലപാഠം പഠിപ്പിക്കുമായിരുന്ന
ല്ലൊ.

സോഫി — പിന്നെ! പറയാത്ത കുററമാണു്! ഇന്നുകാലത്തു കണ്ടതെ
ല്ലാം ഞാൻ പറഞ്ഞിട്ടുണ്ടായവയല്ലെ. ആർക്കാണു നഷ്ടം. ദേവിത
ന്നെ പിച്ചതെണ്ടി നടക്കേണ്ടിവരും. കാണാം—"

ശർമ്മിഷ്ഠ — ശരിയാണു്. വളരെ പരമാർത്ഥമാണു്. ചക്രവർത്തി ഇ
തൊന്നുംതന്നെ അറിഞ്ഞിട്ടില്ലായിരിക്കും. ഉണ്ടെങ്കിൽ ഇവളെ
വച്ചേക്കുമോ?

സോഫി — അതുപറഞ്ഞാൽ അവിടുന്നും പോകണം. ആ മുതുമുതു
ക്കനല്ലേ ഇതിനെല്ലാം കാരണം. പൂപറിക്കാനയച്ച പെണ്ണിനെ
പ്പററി ശ്ലോകമെഴുതിയതും മററുമാരാണു്! എല്ലാം ശരിതന്നെ.
നമ്മൾക്കു ഇതുവല്ലതും പുറത്തുപറയാമോ? തലവിശിക്കുളയുമല്ലൊ.

ശർമ്മിഷ്ഠ — ശരി. വളരെ ശരി. രാജാക്കന്മാർ ഇങ്ങനെ തുടങ്ങിയാൽ
പിന്നെ ബാക്കിയുള്ളവരുടെ സ്ഥിതിയെന്താണു്. അല്ലെങ്കിൽ ഈ
കൊട്ടാരത്തിൽ എത്ര എത്ര നല്ല നല്ല പിള്ളേരുണ്ടു്!

സോഫി — പക്ഷെ ചക്രവർത്തി ഈ കഥയൊന്നും അറിഞ്ഞിട്ടില്ല. അ
റിഞ്ഞാൽപിന്നെ കുമാരസേനന്റെ അനുഭവമാണു്! അറിയാ
തിരിക്കയുമില്ല. ഇന്നല്ലെങ്കിൽ നാളെ, നിശ്ചയം!

ശർമ്മിഷ്ഠ — ശരി. വളരെ വളരെ ശരി. ചക്രവർത്തിയെ ഒന്നറിയിക്ക
ണം. അന്നത്തെ എഴുത്തിന്റെ തുണ്ടുകൾ എവിടെയാണു്? അതു
അവിടെ എല്പിച്ചാൽ മതിയല്ലൊ. അദ്ദേഹം സകലതുമറിഞ്ഞു
കൊള്ളും. അതുതന്നെയാണു നല്ലതു്. പക്ഷെ വളരെ സൂക്ഷി
ക്കണം. ആൾ സിംഹമാണു്.

സോഫി — അതൊന്നും സോഫിയോടു പറയുകയില്ല. ഞാൻ അവ
ളെ വെറുതെ വിടുമോ? ഇപ്പോൾ അവൾക്കു നല്ലകാലമാണു്.

സത്യം. അവൾക്ക

ത്തന്നെയാണ് ... ക്ക തോന്നാം.

സോഫിയും ശർമ്മിഷ്ഠയും കൂടി ഇപ്രകാരം നദീറയുടെ ജാതകനിൎണ്ണയം ചെയ്തുകൊണ്ടു അവിടെ ഇരുന്നു. അന്യന്റെ അഭ്യുദയത്തിൽ അസൂയയുള്ളവർ, ലോകത്തിൽ, ഉണ്ടായിരിക്കുക സാധാരണമാണ്. മഹൎഷീശ്വരനായ നാരദന്റെ സ്വഭാവം തന്നെയും അസൂയാദേവിക്ക ഏററവും തൃപ്തികരമായിരുന്നുവെന്നു പുരാണങ്ങൾ വിളിച്ചു പറയുമ്പോൾ, സിദ്ധിക്കും മുക്തിക്കും വഴിനേടിയിട്ടില്ലാത്ത മനുഷ്യനിൽ ആ ദോഷം കൂടികൊള്ളുന്നതിൽ അതിശയിക്കാനില്ല. പരദൂഷണം പാപകരമാണെന്നു അറിയാത്തവർ ലോകത്തിൽവച്ചു വെച്ചുരുക്കമാണ്. എന്നാൽ ആ കൃത്യത്തിൽനിന്നും വിരമിച്ചിട്ടുള്ളവർ, വിദ്വാന്മാരിൽ തന്നെയും വളരെ അപൂൎവ്വമാണെന്നു പറയുന്നതിൽ തെററില്ല. എന്നാൽ പരദൂഷണത്തിൽ എന്താണു സൌഖ്യമുള്ളതെന്നു ചോദിച്ചാൽ അതിനും ചില സമാധാനങ്ങൾ പറയുവാനുണ്ടു. അസൂയക്ക പാത്രമായിട്ടുള്ളവരെല്ലാം മഹത്വമുള്ളവരായിട്ടാണു അറിയപ്പെടുന്നതു. അസൂയക്ക വൈശിഷ്ട്യത്തിനോടും ഉൽക്കൎഷത്തിനോടും മാത്രമേ വിരോധം ഉണ്ടാകുന്നുള്ളു. ഹാക്കിമിനെപ്പററി, അസൂയാദേവിയായ സോഫിക്കുതന്നെയും വിരോധമുണ്ടായിരുന്നില്ല. നേരെമറിച്ചു രാജകുമാരനോടും, ദേവിയോടും, നദീറയോടും, മെഹറിനോടും അവൾക്ക എപ്പോഴും ആന്തരമായിട്ടു വിരോധമുണ്ടായിരുന്നുവെന്ന പരമാൎത്ഥം അസൂയയുടെ ലക്ഷ്യമെന്താണെന്നു വ്യക്തമാക്കുന്നുണ്ടല്ലോ. ഈ നിലയിൽ ആലോചിച്ചാൽ മനുഷ്യജീവിതത്തിന്റെ രീതിതന്നെയും ഭേദപ്പെടുത്തുവാൻ അസൂയക്ക കഴിയുമെന്നു അറിയാവുന്നതാണ്. പരദൂഷണത്തിലുള്ള സൌഖ്യം സ്വദോഷങ്ങളെ മറയ്ക്കുക എന്നതാകുന്നു. ദോഷബഹുലമായ ചിത്തത്തിലാണു അസൂയാബീജം മുളച്ചുവളരുന്നതു. അതിലും വിശേഷിച്ചു പരകാൎയ്യത്തെപ്പററി അന്വേഷിക്കുന്നവർ വാസ്തവത്തിൽ സമാധാനരഹിതരാകുന്നുവെന്നു അവർ ഒരിക്കലും അറിയുന്നില്ല. ഒരാൾ വെളുത്ത വസ്ത്രം ധരിക്കുമ്പോഴും, ഭംഗിയായി സംസാരിക്കുമ്പോഴും, വയർ നിറയെ ആഹാരം കഴിക്കുമ്പോഴും, ഐശ്വൎയ്യത്തിൽ ജീവിക്കുമ്പോഴും, മഹത്വത്തോടുകൂടി പ്രവൎത്തി

ന്റ്യ...

ക്കാക്കി ചാ...

...ൈ ജയിച്ച മഹര...

ശിരസ്കയായി, മഹത്വത്തി... ...ത്സിക്കുകയുംചെയ്യും.

പശ്ചാത്താപം അസൂയയുടെ സന്താനമാണെന്നു അറിയുന്നതു, പറയാനുള്ളതെല്ലാം പറഞ്ഞും പ്രവൎത്തിക്കുവാനുള്ളതെല്ലാംപ്രവൎത്തിച്ചും കഴിയുമ്പോൾ മാത്രമാണ! മനുഷ്യരിൽതന്നെ പലജാതിക്കാരുള്ളതുപോലെ അസൂയയിലും പലജാതികളുണ്ടു. അതിൽ, ഒരു ജാതി, എപ്പോഴും മൌനം അവലംബിച്ചു, ലോകം മുഴുവനും ദുഃഖമാണെന്നും പറഞ്ഞു, മുക്കിലും മൂലയിലും ചെന്നിരുന്നു, അന്യന്റെ അഭ്യുദയം കണ്ടു ഗത്യന്തരമില്ലാതെ തന്നെത്തന്നെശപിച്ചുവെന്തുനീറി ചാമ്പലായിത്തീരുന്നു. മറ്റൊരു ജാതി അസൂയ അതിലും രസകരമാണ. മഹത്വത്തെ കാണുമ്പോൾ അതു പല്ലിളിച്ചു മുറുമുറുക്കും. ഭംഗിയായി വൎത്തമാനം പറയും. പക്ഷെ ഈ വെളുത്ത മറയെല്ലാം, തരം വരുമ്പോൾ നീക്കി, ഘോരമായ ദംഷ്ട്രകളെ വെളിയിലാക്കി അസൂയയുടെ ഉത്തു സ്വരൂപത്തെ മാററി, സാക്ഷാൽ രൂപത്തെ, പ്രസ്പഷ്ടമാക്കും. മൂന്നാമതൊരു ജാതി വളരെ ഭയങ്കരവും, ജാതിയിൽ "വേന്ദ്രൻ"മാണ. അതിനു എപ്പോഴും ഉത്സാഹമാണ. അകത്തും പുറത്തും അതു ഒരുപോലെ സ്വരൂപത്തെ മറച്ചുവെച്ചു കൃത്രിമരൂപത്തെ വെളിവാക്കും. ഉൽകൎഷമുള്ളവരെ കണ്ടാൽ, അതുനേരേതന്നെ, "എനിക്കു നിന്നോടു വിരോധമുണ്ടെ"ന്നു പറയുകയും ചെയ്യും! ഇവയിൽ മൂന്നാംതരം അസൂയയേയാണ സോഫി ആരാധിച്ചിരുന്നതെന്നുള്ള പരമാൎത്ഥം സോഫിയുടെ സ്വഭാവത്തെ ഇതുപൎയ്യന്തം നിരീക്ഷിച്ചിട്ടുള്ളവൎക്കു നിഷ്പ്രയാസം അറിവാൻ കഴിയുന്നതാണ. അവൾ അന്നും തന്റെ ഭദ്രദൈവതമായ അസൂയയെ ആരാധിച്ചു തൃപ്തിപ്പെട്ടിരിക്കണം.

(ഒന്നാംവാല്യം കഴിഞ്ഞു.

